

# ശ്രീ സൌമ്യകാശീശസ്തോത്രം

## ശ്രീ സ്വാമി തപോവനം

വ്യാഖ്യാതാ

പരമാനന്ദതീർത്ഥപാദസ്വാമികൾ




ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in



# ശ്രീ സൌമ്യകാശീശസ്തോത്രം

ഉത്തരകാശീനിവാസിയായി

"ഹിമവദ്വിഭൂതി"

എന്നു സുപ്രസിദ്ധനായ

പരമപൂജ്യശ്രീ

തപോവനസ്വാമിതൃപ്പാദങ്ങളാൽ

രചിക്കപ്പെട്ടതു്.

വ്യാഖ്യാതാ

ബ്രഹ്മശ്രീ പരമാനന്ദതീർത്ഥപാദസ്വാമികൾ,

ശ്രീതീർത്ഥപാദാശ്രമം, എഴുമറ്റൂർ.

പ്രകാശകൻ

പി. കൃഷ്ണപിള്ള, പെരുമ്പാവൂർ.

മഹോന്നത മഹാമഹിമശ്രീ

ഗോശ്രീശ്വര ശ്രീ രാമവർമ്മ പരീക്ഷിത്ത് മഹാരാജാവ്

തിരുമനസ്സുകൊണ്ടു കല്പിച്ചയച്ചുതന്ന

# അഭിനന്ദനം

---

ശ്രീഗുരു തപോവനസ്വാമിപാദങ്ങളാൽ വിരചിതമായ "സൌമ്യകാശീശസ്തോത്രം" മൂലം മാത്രമായി എനിയ്ക്ക് വായിച്ച് ആസ്വദിക്കുവാൻ മുമ്പുതന്നെ സംഗതി വന്നിട്ടുണ്ട്. എന്നാൽ അതിൻെറ ഗാംഭീര്യം മുഴുവൻ ഇപ്പോൾ പ്രസിദ്ധപ്പെടുത്തുന്ന നാതിസംക്ഷിപ്തമായ വ്യാഖ്യാനരത്നംകൊണ്ടേ ഗ്രഹിയ്ക്കുവാൻ സാധിച്ചുള്ളൂ എന്ന പരമാർത്ഥത്തെ ഇവിടെ രേഖപ്പെടുത്തുന്നു. ആ വ്യാഖ്യാതൃമഹാശയനോടും അനർഘമായ ഈ ഗ്രന്ഥത്തെ അച്ചടിച്ചു പ്രസിദ്ധീകരിയ്ക്കുന്ന നിങ്ങളോടും എന്നെപ്പോലെ മററു വായനക്കാരും അത്യന്തം കൃതജ്ഞരായിരിയ്ക്കും എന്നാണ് എൻെറ സുദൃഢമായ വിശ്വാസം.

ഈശാവാസ്യാദികളായ അതിപ്രധാനോപനിഷത്തുകളുടെ സാരാംശത്തെ ഉദ്ധരിയ്ക്കുന്ന സ്തോത്രതല്ലജങ്ങൾ വളരെ വിരളങ്ങളാണ്. ഭക്തി, ജ്ഞാനം, വൈരാഗ്യം എന്നീ ഗുണങ്ങളുടെ പരിപൂർണ്ണത ഉള്ളവർക്കേ ഈദൃശസ്തോത്രകുസുമങ്ങൾ സംഗ്രഥനം ചെയ്യുവാൻ സാധിയ്ക്കുകയുള്ളൂ. സരളമായ ഒരു നല്ല വ്യാഖ്യാനം കൂടാതെ സാധാരണന്മാർക്ക് ഇത്തരം ഗ്രന്ഥങ്ങൾ വായിച്ചു

മനസ്സിലാക്കുവാൻ സാധിയ്ക്കുകയില്ല. രത്നങ്ങൾ സുവർണ്ണഖചിതങ്ങളാകുമ്പോളാണല്ലോ അവയുടെ ഭംഗി മുഴുവൻ പ്രകാശിയ്ക്കുക.

വ്യാഖ്യാതാക്കന്മാർക്ക് പ്രായേണ ലഭിയ്ക്കുവാൻ കഴിയാത്തതായ ഒരു ഭാഗ്യം, ശ്രീമദാദിശങ്കരാചാര്യസ്വാമികളുടെ ശ്രീമൽഭാഷ്യത്തിൻെറ 'ശ്രീപഞ്ചപാദികാ' എന്ന വ്യാഖ്യാനമെഴുതിയ ശ്രീ പത്മപാദാചാര്യസ്വാമികളെപ്പോലെ, ഈ വ്യാഖ്യാതാവിന്ന് ലഭിച്ചിട്ടുണ്ട്. അതായത് മൂലകാരൻതന്നെ അതു സാവധാനം വായിച്ച് അനുമോദിച്ചിട്ടുണ്ടെന്നുള്ള സംഗതിയാണ്.

ലൌകികവിഷയങ്ങളിൽ ആഗ്രഹമുള്ളവർക്ക് ഈ സ്തോത്രപാരായണംകൊണ്ട് അഭീഷ്ടസിദ്ധി വരുമെന്ന് "സകാമോ ലഭതേ കാമം" എന്ന് ഫലശ്രുതിയിൽ സ്വാമിപാദങ്ങൾതന്നെ പറഞ്ഞിട്ടുണ്ട്. അതിനാൽ സകാമനിഷ്കാമഭേദംകൂടാതെ സകല ജനങ്ങളും ലളിതഗംഭീരമായ ഈ വ്യാഖ്യാനത്തിൻെറ സഹായത്തോടുകൂടി യഥാശക്തി ഈ സ്തോത്രം അർത്ഥബോധത്തോടുകൂടി പാരായണംചെയ്ത് പരമേശ്വരനായ ശ്രീസൌമ്യകാശീശഭഗവാൻെറ കരുണാകടാക്ഷത്തിന്ന് പാത്രമായിത്തീരുന്നതിന്ന് സംഗതി വരട്ടെ എന്നു പ്രാർത്ഥിച്ചുകൊണ്ട് തല്ക്കാലം വിരമിയ്ക്കുന്നു.

തൃപ്പൂണിത്തുറ,
22—10—'58.

രാമവർമ്മപരീക്ഷിത്ത്
(ഒപ്പ്)

# വിഷയാനുക്രമം.

## ചതുൎത്ഥ സ്തബകം.



## പഞ്ചമ സ്തബകം.

## ഷഷ്ഠ സ്തബകം.

## സപ്തമ സ്തബകം.

## അഷ്ടമ സ്തബകം

## നവമസ്തബകം.



## ദശമസ്തബകം.

## ഏകാദശ സ്തബകം.



## ദ്വാദശ സ്തബകം.

## ത്രയോദശ സ്തബകം.



## ചതുർദ്ദശ സ്തബകം.

## പഞ്ചദശ സ്തബകം.



## ഷോഡശ സ്തബകം.



## സപ്തദശ സ്തബകം.

# അഷ്ടാദശ സ്തബകം.





# മുഖവുര.

ശ്രീസൌമ്യകാശീശസ്തോത്രമെന്നതു് ഏററവും പ്രധാനപ്പെട്ട പതിനാലുപനിഷത്തുകളിലെ പ്രധാനപ്പെട്ട വിഷയങ്ങളെ ക്രമാനുഗതമായി ഉള്ളടക്കി ശ്രീഉത്തരകാശീവിശ്വനാഥസ്തോത്രരൂപത്തിൽ പരമപൂജ്യശ്രീ ശ്രീതപോവനസ്വാമിതൃപ്പാദങ്ങളാൽ രചിക്കപ്പെട്ടിട്ടുള്ള ഒരപൂൎവ്വഗ്രന്ഥമാകുന്നു. ഭക്തിയും ജ്ഞാനവും പഞ്ചസാരയും പാലുമെന്നപോലെ ഇടകലൎന്നു മേളിച്ചുകൊണ്ടുള്ള അത്യന്തമധുരമായ ഈ ഉത്തമസ്തവത്തിന്റെ അത്ഭുതമഹിമയെ എത്രയോ വിദ്വാന്മാർ ഉള്ളഴിഞ്ഞു പ്രശംസിച്ചിട്ടുള്ളതാണു്. ഈ ദിവ്യസ്തോത്രത്തിന്റെ ശ്രേഷ്ഠതയെപ്പററി ഒരു മഹാത്മാവു് ഇപ്രകാരം വൎണ്ണിച്ചിരിക്കുന്നു.

"ഈശഃ ശ്രീസൌമ്യകാശ്യാ ലലിത സുരഗിരാ
തൽ പ്രണീതം സ്തവം ഹി
കാവ്യാലങ്കാരവന്തം ഗ്രഥിതമനുപമ-
ച്ഛന്ദസ്സാ ശംഭുസാരം
സദ്ഭാവോദ്ദീപകം വൈ വരമുപനിഷദാം
തത്ത്വസന്ദർഭഗർഭം
സമ്യഗ്ധ്യാതാ ലഭേഽഹം നിരതിശയസുഖം
ശങ്കരസ്യ പ്രസാദാത്"

ഉപനിഷദ്വിഷയകമായ ആത്മജ്ഞാനം പരോക്ഷമായും, പിന്നെ അപരോക്ഷമായും ദൃഢപ്പെട്ടു് അനുഭൂതി രൂപത്തിൽ ലഭിക്കുന്നതിനും ഈശ്വരപ്രസാദം അത്യന്താപേക്ഷിതമാണെന്നു് ശാസ്ത്രവും മഹാത്മാക്കളും ഐകകണ്ഠ്യേന സിദ്ധാന്തിക്കുന്നു. അതുകൊണ്ടു് വിദ്വാന്മാരാൽ അതിമാത്രം ശ്ലാഘിക്കപ്പെട്ട വിശ്വനാഥപരകവും സൎവ്വോപനിഷൽസാരസൎവ്വസ്വവുമായ ഈ ഉൽകൃഷ്ട സ്തോത്രത്തെ ഭക്തിയോടെ നിയമേന പാഠം ചെയ്യുന്നവൎക്കു് അചിരേണ ഈശ്വരപ്രസാദവും, അതുവഴിക്കു് ആത്മാനുഭൂതിയും കൈവരുമെന്നുള്ളതിൽ രണ്ടുപക്ഷമില്ല.

ആദ്യത്തെ രണ്ടു പതിപ്പുകളിൽ സംസ്കൃത ടിപ്പണിയും, പിന്നീടുള്ള രണ്ടു പതിപ്പുകളിൽ ഹിന്ദീവ്യാഖ്യാനവും ചേർത്തുകൊണ്ടു് പ്രസ്തുതഗ്രന്ഥം നാഗരലിപിയിൽ നാലുപ്രാവശ്യം ഉത്തരദേശത്തിൽ, പ്രസിദ്ധപ്പെടുത്തീട്ടുള്ളതാണു്. അങ്ങിനെ ഉത്തരഭാരതത്തിൽ പ്രചുരമായ പ്രചാരവും പ്രശസ്തിയും ആർജ്ജിച്ചിട്ടുള്ള ഈ വിശിഷ്ടസ്തോത്രം നാഗരാക്ഷരം അറിയാത്ത മലയാളി ഭക്തന്മാൎക്കും നിത്യപാഠത്തിനുപയുക്തമാംവിധം മൂലംമാത്രം മലയാളലിപിയിൽ 1954—ൽ പ്രസിദ്ധപ്പെടുത്തീട്ടുണ്ടു്.

ഇതിനു് ഒരു മലയാളവ്യാഖ്യാനം അത്യന്താപേക്ഷിതമാണെന്നുള്ള പല മാന്യസുഹൃത്തുക്കളുടേയും നിർബന്ധപൂർവ്വമായ അഭിപ്രായം സ്വാമിതൃപ്പാദങ്ങളെ അറിയിക്കുകയുണ്ടായി.

അവിടുത്തെ അനുമതിക്കുശേഷം, വിവരം ബ്രഹ്മശ്രീപരമാനന്ദതീർത്ഥപാദസ്വാമികളെ അറിയിക്കുകയും, ഹിന്ദിയിലുള്ള സരളാടീകയെ ആസ്പദമാക്കി ഒരു മലയാള വ്യാഖ്യാനം എഴുതിതരുമാറാകണമെന്നു് അപേക്ഷിക്കുകയും ചെയ്തു. അതനുസരിച്ചു് അദ്ദേഹം വിപുലവും വിജ്ഞേയവുമായ ഈ വ്യാഖ്യാനം എഴുതുവാൻ തുടങ്ങി. എഴുതി കഴിയുന്ന ഓരോ ഭാഗവും അപ്പഴപ്പോൾ തന്നെ സ്വാമിതൃപ്പാദങ്ങൾക്കയച്ചു് സംശോധനം ചെയ്തുകൊണ്ടിരുന്നുവെന്നുള്ളതു് ഈ വ്യാഖ്യാനത്തിൻെറ പ്രത്യേക വൈശിഷ്ട്യമാണു്. ഈ ഗ്രന്ഥത്തെ ഇങ്ങിനെ അച്ചടിച്ചുപ്രകാശപ്പെടുത്തുവാൻ സാധിച്ചതിൽ വലിയ ഹർഷവും കൃതാൎത്ഥതയുമുണ്ടു്. ഇഹലോകപരലോകങ്ങളിലുള്ള ഭോഗത്തെ ഇച്ഛിക്കുന്നവരാണെങ്കിൽ, അവൎക്കു് ഭോഗത്തേയും, മോക്ഷത്തെ ഇച്ഛിക്കുന്നവൎക്കു് മോക്ഷത്തേയുംപ്രദാനം ചെയ്യുന്ന മഹാമഹിമശാലിയായ ഈ സ്തോത്രം ഈ രൂപത്തിൽ മലയാളികളുടെ നിത്യപാഠത്തിനുപയുക്തമായിത്തീരുമെന്നുള്ള വിശ്വാസത്തോടുകൂടി അവരുടെ സമക്ഷമിതാ വിനയപൂർവ്വം സമർപ്പിച്ചുകൊള്ളുന്നു.

പെരുമ്പാവൂർ, 22—10—1958.

എന്നു്, സാധുജനവിധേയൻ,
പി. കൃഷ്ണപിള്ള.

# അവതാരിക.

ദേവതാത്മാവായ ഹിമവാനും താപഹാരിണിയായ ഭാഗീരഥിയും ഭാരതത്തിന്റെ രണ്ടു ദിവ്യവിഭൂതികളാകുന്നു. അവരണ്ടും അനാദികാലം മുതൽ മാനവഹൃദയത്തിൽ ഈശ്വരചിന്തയെ ഉദ്ദീപിപ്പിച്ചുകൊണ്ടാണിരിക്കുന്നതു്. അതിനാൽ ഹിമാലയവും ഗംഗയും ഭാരതീയ സംസ്കാരത്തിന്റെ വിളനിലമാണെന്നു കരുതാം. ഭാരതീയരായ നമ്മളുടെ സംസ്കാരത്തിന്റെ തികവു് ഈശ്വരദർശനത്തിലാണല്ലോ പ്രകടമാവുക. പ്രപഞ്ചത്തിന്റെ നിമിത്തകാരണമായും ഉപാദാനകാരണമായും നിർണ്ണയിക്കപ്പെട്ടിട്ടുള്ള സച്ചിദാനന്ദസ്വരൂപനായ ഈശ്വരനും അവസ്ഥാത്രയത്തിൽ ക്രീഡിച്ചുകൊണ്ടിരിക്കുന്ന ജീവനും ഒന്നാണെന്നുള്ള നിശ്ചയദാർഢ്യം വന്ന മഹാപുരുഷന്മാർക്കു് മാത്രമേ ഈശ്വരദർശനസുഖം അനുഭവിച്ചു കൃതകൃത്യതനേടാൻ കഴിയുകയുള്ളു. ആ നേട്ടം മനുഷ്യനെ അത്യുന്നതമായ ജീവന്മുക്തിപദത്തിൽ എത്തിക്കുന്നു.

"സാന്ദ്രാനന്ദാവബോധാത്മകമായ" ജീവന്മുക്തിക്കുള്ള ഏകസാധനം ബ്രഹ്മവിദ്യയാകുന്നു. ജീവേശ്വരൈക്യപ്രതിപാദകമായ ബ്രഹ്മവിദ്യ അഭ്യസിച്ചു് ആരൂഢപദത്തിലെത്തുന്നതിനുള്ള ഏകാന്ത സങ്കേതങ്ങൾ ഹിമാലയപർവ്വതത്തിലുള്ളതുപോലെ ലോകത്തിൽ മറെറാരു സ്ഥലത്തും കാണപ്പെടുകയില്ല. അതുകൊണ്ടാണു് പ്രാചീനകാലംമുതൽ തന്നെ ഹിമാലയം ബ്രഹ്മവിദ്യാലയം എന്ന നിലയിൽ കൂടിയും വിശ്വവിശ്രുതമായിത്തീർന്നിരിക്കുന്നതു്.

വസിഷ്ഠവ്യാസാദിമഹർഷീശ്വരന്മാർ ബ്രഹ്മവിദ്യ അഭ്യസിച്ചും കഠിനതപസ്സുചെയ്തും ജീവന്മുക്തന്മാരായിത്തീർന്നതു് ഹിമാലയത്തിൽവച്ചായിരുന്നു. ഹരിദ്വാരം, ഹൃഷീകേശം, ഉത്തരകാശി, ഗംഗോത്തരി, ബദരികാശ്രമം മുതലായ പുണ്യക്ഷേത്രങ്ങൾ ആ മഹർഷിവരേണ്യന്മാരുടെ തപോഭൂമികളായിരുന്നുവെന്നാണു് വിശ്വസിക്കപ്പെട്ടുപോരുന്നതു്. ആ പുണ്യധാമങ്ങളിൽ ഇപ്പോഴും അപൂർവ്വം ചില ജീവന്മുക്തന്മാരായ മഹർഷിശ്രേഷ്ഠന്മാർ ലോകാനുഗ്രഹാർത്ഥം വിജയിച്ചരുളുന്നുണ്ടു്. അങ്ങനെയുള്ള തീർത്ഥപാദന്മാരിൽവച്ചു് ഏററവും പൂജ്യതമനായി സമാരാധിക്കപ്പെട്ടുപോ

തന്ന ഒരു പരമഹംസ പരിവ്രാജകാചാര്യവര്യനാണ് 1957 ജനുവരി 16-ാംതീയതി വിദേഹമുക്തനായിതീന്ന മഹാമഹിമശാലിയായ ശ്രീതപോവനസ്വാമിപാദങ്ങൾ.

മഹാതപസ്സിൻെറ പരിണതഫലങ്ങളായ വൈരാഗ്യവും ബോധവും ഉപരതിയും പ്രസ്തുത മഹാത്മാവിനെ സർവ്വദാ സവിശേഷം സമാശ്ലേഷിച്ചുകൊണ്ടാണിരുന്നതു്. ഹിമവദ്വിഭൂതി എന്ന പേരിൽ പ്രഖ്യാതനായിതീന്നിരിയ്ക്കുന്ന ശ്രീസ്വാമികൾ ഒരു കേരളീയനാണെന്നുള്ള വസ്തുത കേരളീയക്കാകമാനം അഭിമാനകരവും ആനന്ദജനകവും ആണല്ലോ. ശ്രീശങ്കരഭഗവൽപാദരുടെ കാലശേഷം ഭാരതം ഒട്ടുക്ക് പരമാരാദ്ധ്യനായിതീന്ന ഒരു കേരളീയ സന്ന്യാസിവര്യൻ ശ്രീതപോവനസ്വാമികൾ മാത്രമാണെന്നുള്ളതു് പ്രത്യേകം പ്രസ്താവ്യമാണ്. അദ്ദേഹം 1889 മാർഗശീർഷമാസത്തിലെ ഗീതാജയന്തിയെന്നു പ്രഖ്യാതമായ പുണ്യദിനത്തിൽ പാലക്കാട്ട താലൂക്കിൽപെട്ട മുടപ്പല്ലൂരംശത്തിൽ സമ്പൽസമൃദ്ധവും മാന്യവുമായ ഒരു നായർതറവാട്ടിലാണ് ജനിച്ചതു്. അതിബാല്യത്തിൽ തന്നെ അനിതരസാധാരണമായ ബുദ്ധിസാമർത്ഥ്യവും കർമ്മകൌശല്യവും അദ്ദേഹത്തിൽ തെളിഞ്ഞുകാണാമായിരുന്നു. യൌവനാരംഭത്തോടുകൂടി സംസ്കൃതം, ഇംഗ്ലീഷ്, തമിഴ്, മലയാളം ഈ ഭാഷകളിൽ ശ്രീസ്വാമികൾ ഒരു തികഞ്ഞ പണ്ഡിതനായിതീന്നു. 18-ാമത്തെ വയസ്സിൽ അദ്ദേഹം നിർമ്മിച്ച "വിഭാകരൻ" എന്ന ഖണ്ഡകാവ്യം കേരളത്തിലെ സുപ്രസിദ്ധന്മാരായ പല വിദ്വൽ കവികളുടേയും പ്രശംസകൾക്കു വിഷയമായിട്ടുണ്ട്. ആ യുവാവസ്ഥയിൽപോലും അദ്ദേഹത്തിൻെറ ഹൃദയത്തിൽ പരമപ്രേമരൂപിണിയായ ഭക്തി വ്യക്തമായി പരിലസിക്കുന്നുണ്ടായിരുന്നു. 21-ാമത്തെ വയസ്സിൽ സ്വപിതാവ് പരലോകപ്രാപ്തനായതോടുകൂടി ശ്രീസ്വാമികൾ ഒരു യഥാർത്ഥമുമുക്ഷുവായിത്തീർന്നു. സജ്ജനസംസർഗ്ഗത്തിലും വേദാന്തശാസ്ത്രചിന്തയിലും അദ്ദേഹത്തിൻെറ ചിന്ത പൂർവ്വാധികം തീവ്രതരമായി വ്യാപരിക്കാൻ തുടങ്ങി. അന്നു സൌരാഷ്ട്രത്തിലുള്ള ഭാവനഗരത്തെ അധിവസിച്ചിരുന്ന സർവ്വശാസ്ത്രപാരംഗതനും ബ്രഹ്മനിഷ്ഠനുമായ *ശ്രീശാന്ത്യാനന്ദസരസ്വതിസ്വാമികളെ ഗുരുവായിവരിച്ച് അദ്ദേ

* പിന്നീട് ഇദ്ദേഹം ദ്വാരകാശാരദാപീഠത്തിലെ ജഗദ്ഗുരു ശ്രീശങ്കരാചാര്യസ്വാമികളായിതീർന്നു.

ഹത്തിൽനിന്ന വേദാന്തശ്രവണംചെയ്തു് ആത്മതത്വാവധാരണം ചെയ്യുവാനുള്ള ഭാഗധേയം ശ്രീസ്വാമികഠംക്കുണ്ടായി. അതിന്റെ ശേഷം അദ്ദേഹം അചിരേണ വേദാന്തശാസ്ത്രത്തിലും ഒരു മികച്ച പണ്ഡിതനായിതീൎന്നു. എന്നാൽ വേദാന്തപാണ്ഡിത്യം കൊണ്ടുമാത്രം അദ്ദേഹം സംതൃപ്തനായില്ല. പ്രാചീന മഹൎഷിമാരെപ്പോലെ ഒരു യഥാൎത്ഥജീവന്മുക്തനാകണമെന്നായിരുന്നു അദ്ദേഹത്തിന്റെ അഭിലാഷം. ആ അഭിലാഷം സഫലമാകത്തക്കവിധത്തിലുള്ള തപശ്ചര്യകളിൽ അവിടുന്നു് നല്ലതുപോലെ ശ്രദ്ധിച്ചുകൊണ്ടുമിരുന്നു.

അങ്ങനെ കഴിഞ്ഞുവരവെ 1923-ൽ ചിങ്ങമാസത്തിലെ ശ്രീകൃഷ്ണജയന്തിദിവസം പ്രസ്തുത മഹാപുരുഷൻ ലൌകിക ബന്ധമെല്ലാമുപേക്ഷിച്ചു സൎവ്വസംഗപരിത്യാഗിയായ ഒരു പരിവ്രാജകന്റെ നിലയിൽ ഹിമാലയത്തിലേക്കുതന്നെ പുറപ്പെട്ടു. ഹൃഷീകേശത്തു ഗംഗാതീരത്തുള്ള ഒരു പുൽകുടിലിൽ ദുശ്ചരമായ തപശ്ചര്യയിൽ മുഴുകി അദ്ദേഹം വളരെനാഠം കഴിച്ചുകൂട്ടി. അക്കാലത്താണു് ശ്രീശങ്കരപാരമ്പര്യയിൽപെട്ട ശ്രീജനാൎദ്ദനഗിരിസ്വാമികളിൽനിന്നു സന്ന്യാസദീക്ഷ സ്വീകരിച്ചു് ശ്രീതപോവനസ്വാമികഠം എന്ന അന്വൎത്ഥനാമാവായ ഒരു പരമഹംസസന്ന്യാസിയായിത്തീൎന്നതു്.

മഹാതപസ്സു്, സൎവ്വശാസ്ത്രപാരംഗതത്വം, അനന്യസാധാരണമായ വൈരാഗ്യം, സമദൎശിത്വം മുതലായവയിൽ ശ്രീതപോവനസ്വാമികളോടുതുല്യന്മാരായി അധികം മഹാത്മാക്കഠം ഈ കലികാലത്തുണ്ടായിട്ടില്ലെന്നാണു് ഉത്തരാഖണ്ഡത്തിലുള്ള പല വൃദ്ധമഹാത്മാക്കളും പറയുന്നതു്. കന്യാകുമാരിമുതൽ കൈലാസം വരെയുള്ള പുണ്യക്ഷേത്രങ്ങഠം അദ്ദേഹം പലകുറി ദൎശിച്ചിട്ടുണ്ടു്. അദ്ദേഹം മുഴുകാത്ത പുണ്യതീൎത്ഥങ്ങഠം ഭാരതത്തിൽ ഇല്ലെന്നു തന്നെ പറയാം. പാശ്ചാത്യവും പൌരസ്ത്യവും ആയ ദൎശനശാസ്ത്രങ്ങളിലെല്ലാം അദ്ദേഹത്തിനുനേടാൻ കഴിഞ്ഞ ജ്ഞാനസിദ്ധി അത്ഭുതജനകമെന്നേ പറയേണ്ടു.

ഇന്നു ലോകത്തിലുള്ള വേദാന്തികഠംക്കെല്ലാം ശ്രീതപോവനസ്വാമികഠം പരമാരാദ്ധ്യനായിത്തീൎന്നിരിക്കുകയാണു്. ആത്മാരാ

മന്മാരായ യതീന്ദ്രന്മാരെ ദർശിച്ച് ആത്മസന്തുഷ്ടിനേടുന്നതിനുവേണ്ടി ഹിമാലയത്തിലേക്ക് തീർത്ഥയാത്രചെയ്തിരുന്ന ജിജ്ഞാസുക്കളെല്ലാം ശ്രീതപോവനസ്വാമിസന്നിധിൽവച്ചാണ് കൃതാർത്ഥരായിതീർന്നിരുന്നത്. ലളിതകോമളമായ ഭാഷയിൽ ദുർഗ്രഹമായ വേദാന്തവിഷയങ്ങൾ പ്രതിപാദിച്ചു മന്ദമതികളായ ജിജ്ഞാസുക്കളെപ്പോലും ബ്രഹ്മനിഷ്ഠന്മാരാക്കിത്തീർക്കാനുള്ള ശ്രീസ്വാമികളുടെ കഴിവ് അനന്യസാധാരണമായ ഒന്നായിരുന്നു. അവിടുത്തെ പ്രവചനങ്ങൾ കേട്ടുകഴിയുമ്പോൾ ഉപനിഷദ്വചനങ്ങൾ എല്ലാം "ആത്മകഥാകഥനങ്ങൾ" മാത്രമാണെന്ന് ഓരോ ശ്രോതാവിനും തോന്നിപ്പോകുമായിരുന്നു. 1952 ഏപ്രിൽ 12-ാംനു-ആണ് പരമപൂജ്യനായ ആ തപോധനനെ ദർശിക്കുവാനുള്ള ഭാഗ്യം എനിക്കുണ്ടായത്. ഞാനും എന്റെ മാന്യസ്നേഹിതൻ ശ്രീ പി. കൃഷ്ണപിള്ളയും(പ്രസ്തുത ഗ്രന്ഥത്തിന്റെ പ്രകാശകൻ)കൂടിയാണ് ശ്രീസ്വാമിപാദദർശനത്തിനായി ഉത്തരകാശിയിലേക്ക് പോയത്. അന്നുരാവിലെ ഞങ്ങൾ ഗംഗാതീരത്തുള്ള ചേതസ്സമാകർഷകമായ തപോവനകുടീരത്തിൽ പ്രവേശിച്ചപ്പോൾ ഞങ്ങൾക്കുണ്ടായ പരമാനന്ദം ഇന്നും സർവ്വോൽകർഷേണവർത്തിക്കുന്നുണ്ട്. നാലു് ആളുകൾക്ക് കഷ്ടിച്ചിരിക്കാവുന്ന ഒരു ചെറുകുടിലിന്റെ വരാന്തയിൽ ആ ജീവന്മുക്തൻ അപ്പോൾ **ആത്മക്രീഡനായി വിജയിച്ചരുളുകയായിരുന്നു**. പുരാണങ്ങളിൽ വർണ്ണിക്കപ്പെട്ടിട്ടുള്ള വസിഷ്ഠവിശ്വാമിത്രാദി മഹർഷിമാരുടെ ശാന്തതയും ഗാംഭീര്യവും ബ്രഹ്മവർച്ചസ്സും അദ്ദേഹത്തിന്റെ മുഖത്ത് എപ്പോഴും കളിയാടിക്കൊണ്ടാണിരുന്നത്. യതിധർമ്മങ്ങളുടെയെല്ലാം ഒരു മൂർത്തിമൽഭാവമായിരുന്നു ശ്രീതപോവനസ്വാമികൾ എന്നു പറഞ്ഞാൽ അദ്ദേഹത്തിന്റെ സ്വരൂപം എന്താണെന്ന് വ്യക്തമാകും. വിരക്തനായ അദ്ദേഹത്തിന്റെ സ്നേഹപൂർണ്ണമായ പെരുമാററം ആരേയും അത്ഭുതപ്പെടുത്തുന്ന ഒന്നായിരുന്നു. ഭൂപാലനോടും അജപാലനോടും അദ്ദേഹം തുല്യനിലയിൽ ആണ് പെരുമാറിയിരുന്നത്. വളരെക്കാലം വിദേശങ്ങളിൽ താമസിച്ചിരുന്ന സ്വസന്താനങ്ങൾ പിതൃസന്നിധിയിൽ ചെല്ലുമ്പോൾ ആ പിതാവ് അവരോട് എങ്ങനെയാണോ പെരുമാറുന്നത് അങ്ങനെയുള്ള വാത്സല്യരസനിഷ്യന്ദി

യായ പെരുമാററമാണ് ആ പ്രേമസ്വരൂപനിൽ നിന്ന് ഞങ്ങൾ കനുഭവപ്പെട്ടതു്. ഞങ്ങൾ ഒരാഴ്ചയോളം അദ്ദേഹത്തിന്റെ സന്നിധിയിൽ പരമാനന്ദപൂർണ്ണന്മാരായി കഴിഞ്ഞുകൂടി. ആ ദിനങ്ങൾ ഞങ്ങളുടെ ജീവിതത്തിലെ ഏററവും മാഹാത്മ്യമേറിയ പുണ്യദിനങ്ങൾ തന്നെയാണ്.

സ്തുതിപാഠകന്മാരെ പുലർത്താതെ വർത്തമാനപ്പത്രങ്ങളിൽ സ്വമാഹാത്മ്യം പരസ്യപ്പെടുത്താതെ, ബഹിർമ്മുഖവ്യാപാരങ്ങളിൽ ഒന്നിലും ഇടപെടാതെ ഹിമാലയത്തിലുള്ള ഏകാന്തസങ്കേതങ്ങളിൽമാത്രം സ്ഥിരാസനനായി വിശ്രമിച്ചുകൊണ്ടിരുന്ന ശ്രീ തപോവനസ്വാമികൾ ആദ്ധ്യാത്മിക ജ്ഞാനപ്രകാശം ലോകത്തിന്റെ നാനാഭാഗങ്ങളിലുമുള്ള അനവധി മനുഷ്യരുടെ ഹൃദയങ്ങളിലേക്ക് അനവരതം പകർത്തിക്കൊണ്ടിരുന്ന ഒരു ജംഗമബ്രഹ്മമഹാവിദ്യാലയം കൂടിയായിരുന്നുവെന്നു പറഞ്ഞാൽ ലേശവും അതിശയോക്തിയില്ലെന്നാണ് എനിക്കു തോന്നുന്നതു്. മായാവാദം ദൃഷ്ടിസൃഷ്ടിവാദം, ജീവബ്രഹ്മൈക്യം, നിർവ്വികല്പസമാധിസ്വരൂപം, ജീവന്മുക്തിസ്വരൂപം, യതിധർമ്മസ്വരൂപം തുടങ്ങി എത്രയെത്ര വിഷയങ്ങളാണ് ആ പരമഹംസഗുരുവിൽനിന്നു ഞങ്ങൾക്കു ശ്രവിക്കുവാൻ കഴിഞ്ഞതു്.

"ബ്രാഹ്മേണ രൂപേണ വിധൂയ യോഽഖിലം
മലം ക്രമോത്ഥം നിജശിഷ്യബുദ്ധിഷു
ദദാതി ദിവ്യം സഹജം സുഖം സുഖീ
തപോവനം തം പ്രണമാമി ചേതസാ"

എന്നൊരു മഹാത്മാവ് ശ്രീതപോവനസ്വാമികളുടെ മാഹാത്മ്യത്തെ പ്രകീർത്തിച്ചു പ്രണമിക്കുന്നതു് അക്ഷരംപ്രതി ശരിയാണെന്ന് അദ്ദേഹത്തെ സമീപിച്ചിരുന്ന ഏവർക്കും പെട്ടെന്നു മനസ്സിലാകുമായിരുന്നു.

ഹിമഗിരിവിഹാരം, കൈലാസയാത്ര, ശ്രീസൌമ്യകാശീശസ്തോത്രം, ഗംഗോത്തരിക്ഷേത്രമാഹാത്മ്യം, ശ്രീഗോമുഖീയാത്ര, ശ്രീഗംഗാസ്തോത്രം, ഈശ്വരദർശനം മുതലായ വിശിഷ്ടഗ്രന്ഥങ്ങളുടെ പ്രണേതാവെന്നനിലയിൽ ശ്രീതപോവനസ്വാമികൾക്കു സാഹിത്യക്ഷേത്രത്തിൽ സിദ്ധിച്ചിട്ടുള്ള സ്ഥാനം അനന്യാദൃശമായ

ഒന്നാണ്. ആ ഗ്രന്ഥങ്ങളിൽവച്ച് ഹിമഗിരിവിഹാരവും കൈലാസയാത്രയും മലയാളികളെമാത്രം ഉദ്ദേശിച്ച് മലയാളഭാഷയിൽ രചിച്ചിട്ടുള്ളതാണ്. മഹത്വപൂർണ്ണമായ ആ ഗ്രന്ഥം രണ്ടും ഇന്നു കേരളം ഒട്ടുക്കു പ്രചുരപ്രചാരത്തിൽ ഇരിക്കയാണല്ലോ. ഉപനിഷൽസാരസർവ്വസ്വമായ ബ്രഹ്മവിദ്യയെ പ്രകാശിപ്പിക്കുന്ന തത്തുല്യങ്ങളായ ഗ്രന്ഥങ്ങൾ മലയാളഭാഷയിൽ വേറെയില്ലെന്നു തന്നെ പറയാം. മററുള്ള ഗ്രന്ഥങ്ങളെല്ലാം അദ്ദേഹം സംസ്കൃതഭാഷയിലാണ് രചിച്ചിട്ടുള്ളത്. അവയിൽമിക്കതും ഹിന്ദിവ്യാഖ്യാനത്തോടുകൂടി ഉത്തരഭാരതത്തിൽ പ്രചാരത്തിലിരിക്കുന്നുണ്ട്.

ശ്രീതപോവനസ്വാമികൾ രചിച്ചിട്ടുള്ള സ്തോത്രഗ്രന്ഥങ്ങളിൽ ഏററവും പ്രചാരത്തിലിരിക്കുന്നതു് ശ്രീസൌമ്യകാശീശസ്തോത്രമാണ്. അതിന്റെ ചതുർത്ഥാവൃത്തി, 1951-ൽ പ്രസിദ്ധപ്പെടുത്തിയതുകൊണ്ടുതന്നെ ആ ഗ്രന്ഥത്തോടു ജിജ്ഞാസുക്കൾക്കു് എത്രമാത്രം ആദരവാണുള്ളതെന്നൂഹിക്കാമല്ലോ. ഈശാവാസ്യം തുടങ്ങി 16 ഉപനിഷത്തുകളുടെസാരം ശ്രീശങ്കരഭഗവൽപാദരുടെ ഭാഷ്യത്തിനനുരൂപമായവിധത്തിൽ സംഗ്രഹിച്ച് സ്തോത്രരൂപേണ നിബന്ധിച്ചിരിക്കുന്ന ഒരു വേദാന്തഗ്രന്ഥമാണ് ശ്രീസൌമ്യകാശീശസ്തോത്രം. ശ്രീശങ്കരഭഗവൽപാദരുടെ അദ്വൈതജ്ഞാനവും ശ്രീവില്വമംഗലം സ്വാമികളുടെ പരമപ്രേമരൂപമായ ഭക്തിയുംകൂടി സമ്മേളിച്ചാലുണ്ടാകുന്ന മാഹാത്മ്യാതിശയം സഹൃദയന്മാരായ ജിജ്ഞാസുക്കൾക്കു് ശ്രീസൌമ്യകാശീശസ്തോത്രത്തിൽ അനുഭവഗോചരമാകുന്നതാണ്. ഒരു വേദാന്തപണ്ഡിതന്റെ ശാസ്ത്രയുക്തിയും ഒരു ജീവന്മുക്തന്റെ അന്തർമ്മുഖതയും ഒരു പരമഭക്തന്റെ പ്രേമപ്രകർഷവും ശ്രീസൌമ്യകാശീശസ്തോത്രത്തിൽ ആദ്യവസാനം നമുക്കു കാണാൻകഴിയും. സംസാരത്തിൽ കിടന്നുഴലുന്ന മാനവഹൃദയത്തിൽ ഈശ്വരചിന്തയും തജ്ജന്യമായ പരിശുദ്ധിയും ശാന്തിയും പ്രദാനംചെയ്യുന്നതിനുള്ള കഴിവ് ഈ സ്തോത്രത്തിനുള്ളതുപോലെ മററധികം സ്തോത്രങ്ങളിലും കാണപ്പെടുകയില്ല. കാരണം സാധാരണയുള്ള സ്തോത്രങ്ങൾ ലൌകികവിഷയങ്ങളുടെ ലാഭത്തിനുവേണ്ടി ഈശ്വരനോടുള്ള യാചനകൾ മാത്രമാണ്. എന്നാൽ ഈ സൌമ്യകാശീശസ്തോത്രമാകട്ടെ ഈശ്വര

ന്റെ ജഗൽകാരണതയേയും നിർഗ്ഗുണഭാവത്തേയും പരിപൂർണ്ണതയേയുമാണ് പ്രഖ്യാപനം ചെയ്യുന്നതു്. ഗൌണീഭക്തി, തത്വചിന്താമാർഗ്ഗത്തിലൂടെ ഈശ്വരന്റെ നിർഗ്ഗുണഭാവത്തിലെത്തി ബ്രഹ്മനിഷ്ഠാരൂപമായ പരാഭക്തിയായി പരിണമിച്ച് ജീവന്മുക്തിരസസ്വരൂപിണിയായി പരിലസിക്കുന്ന അത്ഭുതാവഹമായ ഒരനുഭവം പ്രസ്തുത സ്തോത്രഗ്രന്ഥപഠനത്തിൽനിന്ന് ചിന്താശീലന്മാരായ ശ്രദ്ധാലുക്കൾക്ക് സിദ്ധിക്കുന്നതാണ്.

ഈ ഗ്രന്ഥത്തിലെ സ്തോത്രങ്ങൾ സാമാന്യദൃഷ്ടിയിൽ സരളങ്ങളാണെന്നുതോന്നാം എന്നാൽ ഇവയിൽ അടക്കം ചെയ്തിരിക്കുന്ന ആശയങ്ങൾ ഗ്രഹിക്കുവാൻ സംസ്കൃതഭാഷയിൽ നല്ല വ്യുല്പത്തിയുള്ളവർക്കുപോലും അത്ര എളുപ്പമാണെന്നു തോന്നുന്നില്ല. അനുഭവൈകവേദ്യമായ അദ്വൈതബ്രഹ്മതത്വത്തെ ഈ സ്തോത്രങ്ങൾ മുഖ്യമായി പ്രകാശിപ്പിക്കുന്നു, എന്നുള്ളതാണ് അതിനുള്ള കാരണം. അർത്ഥഗ്രഹണം കൂടാതെ തന്നെ സ്തോത്രപാഠം നടത്തുന്നതുകൊണ്ട് പ്രയോജനം ഉണ്ടെന്ന് വാദിക്കുന്ന "പഴമക്കാരായ" യാഥാസ്ഥിതികന്മാരുണ്ടെങ്കിലും അക്കൂട്ടരുടെവാദം പണ്ഡിതലോകം ഒരിക്കലും അംഗീകരിച്ചിട്ടില്ല. അതിനാൽ ഈ വിശിഷ്ടമായ സ്തോത്രങ്ങളുടെ അർത്ഥംകൂടി മനസ്സിലാക്കിയെങ്കിൽ മാത്രമേ ജിജ്ഞാസുക്കൾക്ക് ശരിയായ പ്രയോജനം സിദ്ധിക്കുകയുള്ളു. മലയാളികളായ പല ജിജ്ഞാസുക്കളും ഇതിനൊരു മലയാളവ്യാഖ്യാനം കൂടിയുണ്ടായാൽ കൊള്ളാമെന്ന് ആഗ്രഹിച്ചിരുന്നതായിട്ടും എനിക്കറിയുവാൻ കഴിഞ്ഞിട്ടുണ്ട്. ആ നിലയിൽ ഈ മലയാളവ്യാഖ്യാനം എല്ലാവിധത്തിലും പ്രയോജനപ്രദമായ ഒന്നാണെന്ന് പറയുവാൻ എനിക്ക് വളരെ സന്തോഷമാണ്. ശ്രീ തപോവനസ്വാമികളുടെ ശിഷ്യപ്രമുഖനായ ശ്രീവല്ലഭരാമശർമ്മ എന്ന ഗുർജരദേശീയനായ പണ്ഡിതപ്രവരൻ ഹിന്ദി ഭാഷയിൽ എഴുതീട്ടുള്ള സരളാടീകയുടെ ഒരനുവാദമാണ് പ്രസ്തുത മലയാളവ്യാഖ്യാനം. മൂലഗ്രന്ഥകാരനായ സ്വാമിജിതന്നെ ഈ മലയാളവ്യാഖ്യാനം മുഴുവനും പരിശോധിച്ചിട്ടുള്ളതാണ്. അതിനാൽ ഈ വ്യാഖ്യാനത്തെക്കുറിച്ച് വിശേഷിച്ചെന്തെങ്കിലും പറയുന്നതു് സമുചിതമാണെന്ന് എനിക്കു തോന്നുന്നില്ല. സരളമായ ഭാ

ഷാശൈലിയിൽ മൂലഗ്രന്ഥത്തിന്റെ ആശയത്തെ അന്വാചക ന്മാക്ക് വെളിപ്പെടുത്തിക്കൊടുക്കുവാൻ വ്യാഖ്യാതാവ് നല്ലപോലെ പരിശ്രമിച്ചിട്ടുണ്ട്. ആ പരിശ്രമം ആശാതമാനവും ഫലിച്ചിട്ടുണ്ടെന്നു നിർമ്മൽസരബുദ്ധികളായ പണ്ഡിതന്മാർ സശിരഃകമ്പം സമ്മതിക്കുമെന്നാണ് എന്റെ അഭിപ്രായം. വ്യാഖ്യാതാവായ ശ്രീപരമാനന്ദതീർത്ഥപാദസ്വാമികൾ സംസ്കൃതം, ഹിന്ദി, മലയാളം ഈ ഭാഷകളിൽ നല്ല വ്യുത്പത്തിസമ്പാദിച്ചിട്ടുള്ള ഒരു വേദാന്തപണ്ഡിതനാണെന്ന് ഈ മലയാളവ്യാഖ്യാനം ശ്രദ്ധാപൂർവ്വം വായിക്കുന്ന ഏവർക്കും മനസ്സിലാക്കാൻ കഴിയും. സംസ്കൃതഭാഷാനഭിജ്ഞന്മാരായ മലയാളികൾക്ക് ഈ വ്യാഖ്യാനാധ്യയനം കൊണ്ടുമാത്രം ശരിയായ വേദാന്തജ്ഞാനം ലഭിക്കുന്നതാണ്. ശ്രീശങ്കരഭാഷ്യസഹിതം ഉപനിഷത്തുകൾ പഠിച്ചാലുണ്ടാകുന്ന ഫലം ഈ മലയാളവ്യാഖ്യാനത്തിൽനിന്ന് സിദ്ധിക്കും.

ഈ വ്യാഖ്യാനം ഒന്നുകൊണ്ടുമാത്രം ശ്രീപരമാനന്ദതീർത്ഥപാദസ്വാമികൾ കൃതകൃത്യനായിട്ടുണ്ട്. ഇതുപോലെയുള്ള സൽഗ്രന്ഥങ്ങൾ വ്യാഖ്യാനിച്ച് മലയാളികളെ അനുഗ്രഹിക്കുന്നതിന് വേണ്ട ആരോഗ്യവും ആയുസ്സും ശ്രീപരമാനന്ദതീർത്ഥസ്വാമികൾക്ക് ഉണ്ടാകട്ടെ എന്നുള്ള ആശംസയോടുകൂടി ഈ മലയാളവ്യാഖ്യാനം ഭക്തജനസമക്ഷം ഞാൻ അവതരിപ്പിച്ചുകൊള്ളുന്നു.

മുക്തിശ്രീപരിലാളിതനായ ശ്രീതപോവനസ്വാമിപാദങ്ങളുടെ ലോകാനുഗ്രഹസ്വരൂപമായ ഈ ശ്രീസൌമ്യകാശീശസ്തോത്രം മലയാളവ്യാഖ്യാനത്തോടുകൂടി അച്ചടിപ്പിച്ച് കേരളീയരുടെ മുമ്പിൽ സമർപ്പിക്കുന്ന സജ്ജനാഗ്രേസരനും ബ്രഹ്മനിഷ്ഠനുമായ ശ്രീ. പി. കൃഷ്ണപിള്ളയുടെ പ്രവർത്തനം എല്ലാവിധത്തിലും ശ്ലാഘനീയംതന്നെയാണ്. അല്ലയോ മുമുക്ഷുക്കളെ! ഭവതാപഹരവും നിത്യനിർവൃതികരവുമായ ഈ സ്തോത്രാമൃതം പാനംചെയ്ത് നിങ്ങൾ കൃതകൃത്യരാകുവിൻ.

തീർത്ഥപാദാശ്രമം,<br>വാഴൂർ<br>19–10–1958. } ശ്രീവിദ്യാനന്ദതീർത്ഥപാദസ്വാമി.

# ശ്രീഃ

ശ്രീദ്വാരകാധീശോ വിജയതേതരാം

ശ്രീമൽപരമഹംസപരിവ്രാജകാചാര്യ്യവര്യ്യ പദ വാക്യപ്രമാണപാരാവാരപാരീണ ഗോമതീതീരവാസി ശ്രീപശ്ചിമാമ്നായശ്രീദ്വാരകാശാരദാപീഠാധീശ്വര ശ്രീമജ്ജഗദ്ഗുരുശ്രീ 1108 ശ്രീ ശ്രീശങ്കരാചാര്യ്യ ശ്രീമദഭിനവ സച്ചിദാനന്ദ തീർത്ഥസ്വാമിനാം ശുഭസമ്മതിഃ

ശ്രീജഗദ്ഗുരു ശങ്കരാചാര്യ്യപ്രതിഷ്ഠാപിതശ്രീദ്വാരകാശാരദാപീഠവിഷയിണീ ഭക്തിരനവധികശ്രേയോനിദാനമിതി സാർവ്വജനീനമേതൽ. വിശേഷതസ്തു—

മഹീമണ്ഡലമണ്ഡനായമാനസ്യ ജഗന്മാനദണ്ഡായമാനസ്യ നഗാധിരാജഹിമാലയസ്യ ഉത്തരകാശീക്ഷേത്രേ നിവസദ്ഭിഃ ശ്രീ ശ്രീസ്വാമി ശ്രീതപോവനമഹോദയൈരാരചിതം ഭവദ്ഭിഃ പ്രകാശിതം ശ്രീസൌമ്യകാശീശസ്തോത്രമാലോകിതമാദരേണ.

സരളയാ ഗീർവ്വാണവാണ്യാ വിവിധൈർവൃത്തൈർ മനോഹാരിഭിസ്സർവ്വോപ്യുപനിഷദർത്ഥോ ഭഗവത-

ശ്ശിവംകരസ്യ മഹാദേവസ്യ സ്തുതിരൂപേണ നിബദ്ധ-
ഇതി സുതരാമേവ ഹൃദയമാവർജ്ജയതി സ്തോത്രമേതൽ.

സുലലിതപദവിന്യാസേന, അനുപ്രാസാദ്യലങ്കാരൈ-ർവ്വിഭൂഷിതം സ്തോത്രമേതദ് വേദാന്താൎത്ഥമവഭാസയൽ സൎവ്വേഷാം ശ്രവണമനനാദ്യൎത്ഥമതീവോപകാരകം ഭൂയാദിതി സമാശാസ്മഹേ.

അഹമദാബാദ, 27—1—1951 } നാലാംപതിപ്പിൽ പ്രകാശിതമായതു.



# പ്രസ്താവന.

ശ്രീസൌമ്യകാശീശസ്തോത്രം ആദ്ധ്യാത്മികതത്വപ്രതിപാദകമായ ഒരു വിശിഷ്ടഗ്രന്ഥമാകുന്നു. ഇതു് കേരളീയർക്കു് അത്രകണ്ടു സുപരിചിതമായിട്ടുള്ള ഒരു ഗ്രന്ഥമാണെന്നു തോന്നുന്നില്ല. എന്നാലിതിന്നു് ഉത്തരഭാരതത്തിൽ പ്രചുരപ്രചാരവും അതിപ്രഖ്യാതിയും സിദ്ധിച്ചുകഴിഞ്ഞിരിക്കുകയാണു്. വിദ്വല്ലോകം ഈ ഗ്രന്ഥത്തെ മുക്തകണ്ഠം പ്രശംസിക്കുകയും ഭക്ത്യാദരസമന്വിതം സമാരാധിക്കുകയും ചെയ്തുപോരുന്നു. സ്തോത്രം എന്ന പ്രഥമശ്രവണത്തിൽ പ്രതീതമായേക്കാവുന്ന ഭഗവദ്വിഷയകമായ കേവലം കുറെ സ്തോത്രങ്ങൾ മാത്രമല്ല ഇതിന്റെ ഉള്ളടക്കം. ആദ്ധ്യാത്മികാരാമത്തിൽ നിതരാം ആരമിക്കുന്നതിന്നും യഥേഷ്ടം വിഹരിക്കുന്നതിന്നും വേണ്ടത്ര പ്രബുദ്ധതയും പ്രകാശവും നൽകുന്ന നിഗമാന്തരഹസ്യരത്നങ്ങളുടെ ഒരു മനോഹരസമാഹാരംതന്നെയാണു് ഈ ഗ്രന്ഥതല്ലജം. കേവലം ലോകസംഗ്രഹതൽപരനായ ഒരു മഹാത്മാവിന്റെ ഹൃദയകമലാന്തർഭാഗത്തുനിന്നും സ്വാത്മാനുഭൂതിയുടെ സമ്പൂർണ്ണതയിൽ നിരർഗ്ഗളം നിഗ്ഗളിച്ചിട്ടുള്ള ദിവ്യസൂക്തങ്ങളാണു് ഇവയെന്നു് വിചാരശീലരായ പഠിതാക്കൾക്കു് ബോദ്ധ്യപ്പെടുകതന്നെ ചെയ്യും. സുദുർഗ്രഹമായ വേദാന്തതത്വമാകുന്ന വിശിഷ്ടഫലത്തിന്റേയും ശുദ്ധവും അമൃതാനന്ദസന്ദായകവുമായ പ്രേമരസത്തിന്റേയും സമ്മോഹനസമ്മേളനം ഈ ഗ്രന്ഥത്തിൽ ആദ്യന്തം അനുഭവപ്പെടുന്നതാണു്.

നിർമ്മലമായ ഈശ്വരപ്രേമവും — ഭക്തി — ശുദ്ധമായ വേദാന്തബോധവും — ജ്ഞാനം — ആത്മസാക്ഷാൽക്കാരവിഷയത്തിൽ അവശ്യം അനുപേക്ഷണീയങ്ങളായ രണ്ടുൽകൃഷ്ടരാജപാത

കൾതന്നെയാണ്. മനുഷ്യജീവിതത്തിൻെറ അന്തിമലക്ഷ്യമായ സർവ്വാനർത്ഥനിവൃത്തിയും പരമാനന്ദപ്രാപ്തിയും ശരിയായ ആത്മസാക്ഷാൽക്കാരം ഒന്നുകൊണ്ടല്ലാതെ മറ്റൊന്നിനാലും സിദ്ധിക്കുന്നതുമല്ല. എന്നാൽ ഭക്തിരസവിഹീനമായ കേവലജ്ഞാനമോ ജ്ഞാനപ്രകാശരഹിതമായ കേവലഭക്തിയോ കൊണ്ടുമാത്രം ഉദ്ദിഷ്ടസിദ്ധി കൈവരുന്നതല്ലതന്നെ. എന്തുകൊണ്ടെന്നാൽ രാഗദ്വേഷാദിദോഷകലുഷിതമായ അന്തഃകരണം ഈ വക ദോഷങ്ങളിൽ നിന്നും നിർമ്മുക്തമായി നിർമ്മലമാകാതെ ജ്ഞാനസമ്പാദനത്തിനു സമർത്ഥമാകുന്നതല്ല. നിഷ്കളങ്കമായ ഭഗവൽഭക്തിയാകട്ടെ അന്തഃകരണശുദ്ധിക്കും തദ്വാരാ ആത്മസാക്ഷാൽകാരത്തിനു ഹേതുഭൂതമായ ജ്ഞാനത്തിന്നും അപരിത്യാജ്യവുമാകുന്നു.

വാസുദേവേ ഭഗവതി ഭക്തിയോഗഃ പ്രയോജിതഃ
ജനയത്യാശു വൈരാഗ്യം ജ്ഞാനം ച യദഹൈതുകം

ഇതുപോലെതന്നെ ജീവേശ്വരസ്വരൂപത്തിൻെറ സാമാന്യബോധമെങ്കിലും സിദ്ധിക്കാതെ ശുദ്ധവും സുസ്ഥിരവുമായ ഭക്തിയും ഹൃദയത്തിൽ ഉദയം ചെയ്യുന്നതല്ല. ഇപ്രകാരം ഈ രണ്ടുപന്ഥാക്കളും അതീവശ്രേഷ്ഠങ്ങളും അന്യോന്യാപേക്ഷികങ്ങളും ഒരാദ്ധ്യാത്മിക സാധകനെ സംബന്ധിച്ചിടത്തോളവും വിശേഷിച്ചും ഒഴിച്ചുകൂടാൻ പാടില്ലാത്തവയുമാകുന്നു. ഇങ്ങനെ ഉൽക്കടമായ ഭഗവൽപ്രേമവും അതിനോടൊപ്പം ശരിയായ വേദാന്തവിജ്ഞാനവും നിരന്തരം ഏകോപിച്ചു പുരോഗമിക്കേണ്ടതായ രണ്ടു മുഖ്യസരണികൾ തന്നെയാണെന്നു പറയാം.

ഏതുമാർഗ്ഗം അവലംബിച്ചാലും സച്ചിദാനന്ദസ്വരൂപവും അദ്വിതീയവുമായ ബ്രഹ്മം അഥവാ പരമാത്മാവുമാത്രമാണ്

നാമെന്നുള്ള പരമാർത്ഥം അനുഭൂതമാകാതെ അനർത്ഥനിവൃത്തിയും ആനന്ദപ്രാപ്തിയും സിദ്ധിക്കുന്നതല്ലതന്നെ. ഈ ബോധത്തിൻെറ സന്ദേഹരഹിതമായ സുദൃഢത തന്നെയാണ് ആത്മസാക്ഷാൽക്കാരം, ബ്രഹ്മസാക്ഷാൽകാരം, ആത്മാനുഭൂതി ഇത്യാദിനാമങ്ങളിൽ ശാസ്ത്രങ്ങളിൽ പ്രകരണാനുസാരം പ്രഖ്യാപിക്കപ്പെട്ടിരിക്കുന്നതു്. ഏതെങ്കിലും വിധത്തിലുള്ള ദ്വൈതബോധം അല്പമെങ്കിലും അവശേഷിക്കുന്നിടത്തോളം കാലം ലക്ഷ്യപ്രാപ്തി കൈവരുന്നതേയല്ല. കാരണം, നാനാത്വബോധം മനുഷ്യനെ നാനാവിധങ്ങളായ വിചാരങ്ങൾക്കും വികാരങ്ങൾക്കും പ്രവൃത്തിനിവൃത്തികൾക്കും വിധേയനാക്കി ജീവിതം സർവ്വാനർത്ഥകരമാക്കിത്തീർക്കുകയാണു ചെയ്യുന്നതു്. രാഗദ്വേഷാദികൾ കടന്നുകൂടി സ്വാത്മപ്രകാശം നിശ്ശേഷം മന്ദീഭവിച്ചു് മനുഷ്യൻ ആത്മഹത്യാപരമായ അജ്ഞാനാന്ധകൂപത്തിൽ പതിക്കുന്നതിനുള്ള പ്രധാനനിദാനം അയഥാർത്ഥമായ ഈ ദ്വൈതപ്രതീതിയല്ലാതെ മറെറാന്നും തന്നെയല്ല. ഈ അന്ധകൂപത്തിൽനിന്നും നമ്മെ യഥാവിധം സമുദ്ധരിച്ചു് നമ്മുടെ വാസ്തവികമായ അദ്വൈതസ്വരൂപത്തിൽ സ്ഥിരപ്രതിഷ്ഠചെയ്യുന്നതിനു് പ്രകാരാന്തരേണയെങ്കിലും ജ്ഞാനത്തിനോടൊപ്പം ഭക്തിക്കും കഴിവുണ്ടെന്നുള്ളതു് വിസ്മരിക്കാൻ പാടില്ലാത്തതാണു്.

ഭക്തിമാർഗ്ഗത്തിൻെറ പ്രാരംഭഘട്ടം—ഗൗണീഭക്തി—ദ്വൈതത്തിൽനിന്നു്— ഭക്തൻ, ഭജനീയൻ, ഭജനം ഇത്യാദി ദ്വൈതഭാനങ്ങളിൽനിന്നു്—തീരെ വിമുക്തമല്ലെങ്കിലും അതു് (ഗൗണീഭക്തി) ഉത്തരോത്തരം അഭിവൃദ്ധിയെ പ്രാപിച്ചു് അവസാനം ഗുണാതീതമായ ഒരേ ഒരദ്വൈതത്തിൽ—പരാഭക്തിയിൽ—തന്നെയാണു് ചെന്നുനിൽക്കുന്നതു്. അഖണ്ഡമായ ഭഗവൽപ്രേമാംബോധിയിൽ അലിഞ്ഞു നിലീനമായിപ്പോകുന്ന ആ നിർഗ്ഗുണാവസ്ഥ

ഭക്തജനീയാദി ദ്വൈതഭാനങ്ങളോടു കൂടാത്തതാകയാൽ മനോവാക്കുകൾക്കതീതവും അഗോചരവും തന്നെയായിരിക്കും. ശർക്കരയുണ്ടയുടെ മാധുര്യാസ്വാദനത്തെക്കുറിച്ച് ഒരു മൂകന്നു് അന്യരെ പറഞ്ഞുമനസ്സിലാക്കാൻ സാധിക്കാതെ സ്വാനുഭവവേദ്യം മാത്രമായിരിക്കുന്നതുപോലെ ഈ പരമപ്രേമാനുഭൂതിയും കേവലം സ്വാനുഭവവേദ്യവും അനിർവചനീയവും എന്നേ വചിക്കാൻ നിവ്വാഹമുള്ളൂ. ഈ ദിവ്യാനുഭൂതിയുടെ ഒരു സംക്ഷിപ്തനിർവ്വചനം മാത്രമാണ് "അനിവ്വചനീയം പ്രേമസ്വരൂപം, മൂകാസ്വാദനവത്" എന്ന നാരദഭക്തിസൂത്രങ്ങളിൽ സംഗ്രഹിച്ചിരിക്കുന്നതു്.

ഇതേപ്രകാരം ഒരു ജ്ഞാനിയും ജ്ഞാനത്തിൻെറ പരിപാകാവസ്ഥയിൽ ദ്രഷ്ടൃദർശനദൃശ്യരൂപേണയുള്ള ത്രിപുടി, വാസനാസഹിതം അസ്തമിച്ച് അനിവ്വചനീയവും, അദ്വിതീയവുമായ നിസ്തരംഗസഹജാനന്ദാവബോധാംബുധിയിൽ വിലയം പ്രാപിക്കുകയാണു ചെയ്യുന്നതു്. ഈ ആശയം അടങ്ങിയിരിക്കുന്ന വാസിഷ്ഠം സിദ്ധഗീതയിലെ ഒരു പദ്യം താഴെ ഉദ്ധരിക്കാം.

ദ്രഷ്ടൃദർശന ദൃശ്യാനി ത്യക്ത്വാ വാസനയാസഹ
ദർശനപ്രഥമാഭാസം ആത്മാനം സമുപാസ്മഹേ

ദ്രഷ്ടാവ്, ദർശനം, ദൃശ്യം എന്ന മൂന്നിനേയും—ത്രിപുടിയെ—അതിൻെറ വാസനയോടുകൂടി ത്യജിച്ചിട്ട് ദർശനത്തിനുമുൻപു പ്രഥമമായി പ്രകാശിക്കുന്ന ആത്മാവിനെ ഞങ്ങൾ സമ്യക്കാകുംവണ്ണം ഉപാസിച്ചുകൊള്ളുന്നു എന്നാണിതിൻെറ ആശയം. ഭക്തിയും ജ്ഞാനവും വ്യത്യസ്തഭാവങ്ങൾ വെടിഞ്ഞു് ഒന്നിച്ച് സമന്വയിക്കുന്നതായ ഈ നിർവ്വിശേഷാവസ്ഥ അഭേദഭക്തിയെന്നോ അഭേദജ്ഞാനമെന്നോ എങ്ങനെ വിവക്ഷിക്കപ്പെട്ടാലും വിരോധമില്ല, ഏതായാലും ഈ പരമപദത്തിലെത്തിച്ചേരുമ്പോൾ അഭേദം

അഥവാ അദ്വൈതം സിദ്ധാന്തമെന്നെയെന്ന പറയേണ്ടതില്ലല്ലോ. ഈ മഹോന്നതസ്ഥാനമാണ് അഭികാമ്യമായിട്ടുള്ളത്. ഇതിൻെറ പ്രാപ്തിതന്നെ പരമലക്ഷ്യവും.

മേൽപ്രസ്താവിച്ച പ്രകാരമുള്ള സർവ്വോത്തമയായ ഭഗവൽഭക്തിയും, സമഗ്രമായ പരമാത്മജ്ഞാനവും സമാകർഷകവും സമാലോചനാർഹവുമായ രീതിയിൽ സമന്വയിച്ചുകൊണ്ടുള്ള വിവിധങ്ങളായ സുന്ദരപദ്യങ്ങളുടെ അല്ല മന്ത്രങ്ങളുടെതന്നെ സ്വച്ഛന്ദപ്രവാഹം ഈ സൌമ്യകാശീശസ്തോത്രത്തിൽ ഉടനീളം നമുക്ക് കാണാവുന്നതാണ്. അതിഗഹനങ്ങളും അവശ്യം വിജ്ഞേയങ്ങളുമായ ദശോപനിഷത്തുക്കളിലും കൂടാതെ ശ്രേഷ്ഠങ്ങളായ ശ്വേതാശ്വതരം, ബ്രഹ്മബിന്ദു, കൈവല്യം, പരമഹംസം, മൈത്രേയി, തേജോബിന്ദു എന്ന മററ് ഉപനിഷത്തുക്കളിലും വിമർശനപൂർവ്വം വിവരിച്ചുവിശദമാക്കിയിട്ടുള്ള മഹത്തമങ്ങളായ തത്വചിന്തകൾ ശ്രീശങ്കരസിദ്ധാന്തങ്ങൾക്കനുസരണമായി ഈ ഗ്രന്ഥത്തിൽ നിബന്ധിച്ചിരിക്കുന്നു. വിഷയങ്ങളുടെ ഗഹനത, ആശയങ്ങൾ ആവിഷ്കരിക്കുന്ന മാർഗ്ഗത്തിലുള്ള തർക്കവിതർക്കങ്ങളുടെ കർക്കശത, തദനുസൃതമായ പ്രതിപാദനത്തിൻെറ പ്രൌഢത ഇത്യാദി കാരണങ്ങളാൽ അതിനിഗൂഢങ്ങളും ഉൽകൃഷ്ടതമങ്ങളുമായ ഉപനിഷൽതത്വങ്ങൾ സാമാന്യലോകത്തിനു പ്രായേണ ദുർവ്വിജ്ഞേയങ്ങളായിട്ടുതന്നെയാണിരിക്കുന്നത്. എന്നാൽ ലളിതകോമളവും ആപാദമധുരവുമായ ഈ സ്തോത്രമാലികയാകട്ടെ ഉപനിഷത്തുക്കളുടെ ആന്തരികരഹസ്യം സ്ഫടികസ്ഫുടം വ്യക്തമാക്കി അതിലെ സമുൽകൃഷ്ടതത്വങ്ങൾ അത്യന്തം അഭിഗമ്യങ്ങളാക്കിതീർത്തിട്ടുണ്ട്. കേവലം പതിനെട്ടദ്ധ്യായങ്ങളിലൂടെ ഉപനിഷൽസാരസർവ്വസ്വം വിളംബരം ചെയ്യുന്ന ശ്രീമദ് ഭഗവദ്ഗീതയെപ്പോലെ തന്നെ

പതിനെട്ടുസ്തബകങ്ങൾമുഖേന ഉപനിഷൽതത്വംകരതലാമലകം പോലെ കാട്ടിത്തരുന്ന ഈ മഹൽസ്തോത്രഗ്രന്ഥവും എന്നും ഏവർക്കും സമാരാധ്യമായിത്തന്നെ വിരാജിക്കുന്നതാണ്.

ഉപനിഷൽപ്രതിപാദിതമായ അദ്വൈതവേദാന്തംതന്നെയാണ് ഈ ഗ്രന്ഥത്തിലേയും മുഖ്യമായ പ്രതിപാദ്യവിഷയം. എന്നാൽ ശ്രീസൌമ്യകാശി—ഉത്തരകാശി—യിലെ ഭഗവാൻ ശ്രീവിശ്വനാഥനിൽകൂടെ ഈ സ്തോത്രം ഭക്തിരസശബളിതമായി സമന്വയിച്ചിരിക്കുന്നതിനാൽ ഉൽകൃഷ്ടമായ ജ്ഞാനാമൃതവും പരമമായ പ്രേമാമൃതവും ഒരുമിച്ച് ഇതിൽനിന്നും ആസ്വദിക്കപ്പെടുവാൻ കഴിയുമെന്നുള്ളത് ഈ സ്തോത്രത്തിന്റെ ഒരു പ്രത്യേകത തന്നെയാണ്. അതിനാൽ ഭഗവൽപ്രേമാമൃതം ആകണ്ഠം ആസ്വദിച്ച് ആനന്ദാനുഭൂതിയടയുന്നതിൽ അത്യാസക്തരായ ഭക്തോത്തംസങ്ങൾക്കും വേദാന്തതത്വജിജ്ഞാസുക്കൾക്കും ഈ ഗ്രന്ഥം ഒരുപോലെ പരമാദരണീയവും അത്യന്തോപയോഗിയുമാണെന്നുള്ള സജ്ജനസമ്മതി പ്രത്യക്ഷരം പരമാർത്ഥമത്രെ. ഉദാഹരണാർത്ഥം കേവലം ദിങ്മാത്രമായി ഇതിലെ ചില സ്തോത്രങ്ങൾ ഇവിടെ എടുത്തുകാണിക്കുവാനേ സ്ഥലചുരുക്കം അനുവദിക്കുന്നുള്ളു.

വിവിധാലങ്കാരങ്ങൾ അണിഞ്ഞുശോഭിക്കുന്ന ഈ സ്തോത്രതല്ലജം ഭക്തന്മാരുടെ ഹൃദയത്തെ ഹഠാദാകർഷിക്കുകതന്നെ ചെയ്യും. ഉദാഹരണത്തിന് അതിൽ ഒരു സ്തോത്രം അടിയിൽ ചേർക്കുന്നു.

ഗംഗാധരോഽപി ഭഗവാൻ ഗംഗാരോധസിവർതസേ
സോമസൂര്യാഗ്നിനേത്രോഽപി സോമചൂഡ ത്വദൃശ്യസേ

സ്ത. 1 ശ്ലോ. 5

ശബ്ദാഡംബരവിഷയത്തിലും ഇതിലെ സ്തോത്രങ്ങൾ ഒട്ടും പിന്നണിയിലല്ലതന്നെ. ഉദാഹരണാർത്ഥം ഒരു സ്തോത്രം അടിയിൽ ചേർക്കുന്നു.

കുബേരമിത്രം കുസുമേഷുമിത്രം
കാരുണ്യപാത്രം കരിരാജപുത്രം
സരോജനേത്രം സ്മിതപഞ്ചവക്ത്രം
സദാപവിത്രം ശരണം പ്രപദ്യേ സ്ത. 1 ശ്ലോ. 20

ഈശാവാസ്യോപനിഷത്തിലെ പ്രഥമമന്ത്രത്തിന്റെ സാരാംശമടങ്ങിയതാണ് താഴെ ചേർത്തിരിക്കുന്ന കോമളപദ്യം. അഖണ്ഡപരിപൂർണ്ണമായ പരബ്രഹ്മത്തെതന്നെ സൌമ്യകാശീരൂപത്തിൽ ദർശിച്ച് പരാഭക്തിരൂപമായ ശരണാഗതിയിലൂടെ ആ വിശ്വനാഥനോട് ഐക്യപ്പെടുന്ന ഭാവപ്രധാനമായ വർണ്ണനം ഒരു ഭക്തന്റെയും ജ്ഞാനിയുടേയും ഹൃദയത്തെ സമാകർഷിക്കതന്നെ ചെയ്യും.

യേന വാസ്യമിദം സർവ്വം സർവ്വസന്ന്യാസനേന യഃ
ലഭ്യതേഽലുബ്ധശീലേന തസ്മൈ ശ്രീശംഭവേ നമഃ
സ്ത. 2. ശ്ലോകം 1

പാലും പഞ്ചസാരയുംപോലെ ജ്ഞാനവും ഭക്തിയും സമ്മേളിച്ച് പരാഭക്തിയായി സർവ്വാത്മരൂപമായ ജ്ഞാനമായി പരിലസിക്കുന്ന കാഴ്ച ഈ ഗ്രന്ഥത്തിൽ പലഭാഗത്തും നമുക്കു കാണാൻ കഴിയും. അതിലൊരു ശ്ലോകമാണു താഴെ ചേർക്കുന്നത്.

ശിവോഽസ്മി വിമലോസ്മ്യഹം
വിശകലോസ്മി ബുദ്ധോഽസ്മ്യഹം
സദസ്മി സകലോഽസ്മ്യഹം
സുഖചിദസ്മി ശുദ്ധോഽസ്മ്യഹം

ഇതി സ്ഫുടമന്ത്രക്ഷണം
ച യദി വൃത്തിരാത്മോന്മുഖീ
തദിയം ഹി സഹജസ്ഥിതിഃ

ശിവ തവോത്തമാരാധനം സ്ത. 17 ശ്ലോ. 18

അജ്ഞാനത്താൽ പ്രതീതമാകുന്ന ബാഹ്യപദാർത്ഥങ്ങളെ കുറിച്ചുള്ള ചിന്തയും "അഭാവപ്രത്യയാലംബനാവൃത്തി"യായ നിദ്രയും ആത്മസാക്ഷാൽകാരത്തിനു പ്രതിബന്ധമാണ്. ശിവസ്വരൂപമായ ബ്രഹ്മത്തിലുള്ള പരമപ്രേമംകൊണ്ടും ഏകാഗ്രതകൊണ്ടും ആ പ്രപഞ്ചചിന്തയേയും നിദ്രയേയും ജയിച്ച്—ഇല്ലാതാക്കി—പരിപൂർണ്ണമായ ബ്രഹ്മത്തിൽതന്നെ മനോവൃത്തിയെ ഏകാഗ്രതാരൂപത്തിൽ പരിണമിപ്പിച്ച് നിരന്തരം സമാധി അഭ്യസിക്കുകയാണ് ഒരു വിദ്വാന്റെ കർത്തവ്യമെന്ന് താഴെ കാണിച്ചിരിക്കുന്ന സ്തോത്രം വ്യക്തമാക്കുന്നുണ്ട്.

ഭാവവൃത്തിമഥ ശൂന്യവൃത്തിമതിഭക്തിയോഗബല പുഷ്കലാ
സന്നിരസ്യ പരിപൂർണവൃത്തിമഥ പാലയേദ് ബുധമതല്ലികാ
ബ്രഹ്മവൃത്തിമിഹ താവകീം പരമ പാവനീം ന പരിശീലയേ-
ദ്യസ്സ പൂരുഷ പശുർവിപശ്ചിദപി നോത്തരേദ്ഭവസരിത് പതിം

സ്ത. 17 ശ്ലോ. 21

സമാധിയിൽനിന്ന് വ്യുത്ഥാനദശയിൽവരുന്ന പരമഭക്തനായ ജ്ഞാനി സർവ്വവും സ്വസ്വരൂപത്തിൽ കണ്ടുകൊണ്ട് ശോകമോഹാദിരൂപമായ സംസാരസാഗരത്തെ തരണംചെയ്ത് പരമാനന്ദരൂപമായ മുക്തിഭാവത്തിലെത്തുന്ന ഒരു ചിത്രമാണ് അടിയിലുദ്ധരിക്കുന്ന സ്തോത്രത്തിൽ നമുക്കനുഭവപ്പെടുന്നത്.

തന്മയസ്ത്രിവവിരാട് ച സൂത്രമഥ വിഷ്ണുജിഷ്ണുമുഖദേവതാ-
സ്തന്മയംശിവ ഖവായുവായുസഖവാരിഭൂപ്രഭൃതി വൈകൃതം

തന്മയം ശിവ യദസ്തിഭൂതമഥ ഭാവി സർവമപി സൗമ്യരാട്
തന്മയം യദി സമസ്തവസ്തഥ ച ചിന്മയം തദഥമന്മയം
സ്ത. 17 ശ്ലോ. 22

സിംഹവ്യാഘ്രാദിഹിംസ്രജന്തുക്കളെ മാത്രമല്ല അവയുടെ ഭീകരഭാവത്തേയും ഘോരഗർജ്ജനത്തെതന്നെയും കേവലം പരമേശ്വരരൂപമായി അഥവാ സച്ചിദാനന്ദസ്വരൂപമായിനിശ്ചയിച്ച് അവിടേയും നിരന്തരമായ ഭക്തി പ്രണാമാദികൾ അർപ്പിക്കുന്ന ഒരത്ഭുതകാഴ്ച, താഴത്തെ പദ്യത്തിൽ കാണാവുന്നതാണ്.

യോ ദേവോ വ്യാഘ്രരൂപേണ ഗർജതപ്യുജ്ജീവനാന്തരേ
നമസ്തസ്മൈ നമസ്തസ്മൈ നമസ്തസ്മൈ നമോ നമഃ
സ്ത. 18. ശ്ലോ: 12.

ആശയസൌഷ്ഠവം, അലങ്കാരപ്രയോഗം വൃത്തവൈചിത്ര്യം ഭാഷാലാളിത്യം വിഷയങ്ങളുടെ ക്രമീകരണം ആദിയായവകൊണ്ടും അതിമനോഹരവും അത്യാകർഷവും ആണ് ഈ സ്തോത്രം എന്നുമാത്രം പറഞ്ഞുകൊണ്ട് ഈ ഭാഗം ഇവിടെ നിറുത്തുകയാണുചെയ്യുന്നത്. ചുരുക്കി പറഞ്ഞാൽ ഈ അമൃതവാണീവിലാസം ഉപനിഷത്തുകളുടെ ഒരു നൂതനാവതാരം എന്നു പറയുന്നെങ്കിൽ അതു വളരെ ശരിയായിരിക്കുമെന്നു തന്നെയാണു തോന്നുന്നത്.

ശ്രീസ്വാമിജി, ഹിമവാൻെറ മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്നതും പ്രകൃതിരമണീയവുമായ ഉത്തരകാശിയിൽ 1929-ൽ ചാതുർമ്മാസ്യകാലത്തിൽ വിശ്രമിച്ചിരുന്നു. അന്ന് അവിടെയുള്ള അതിപുരാതനവും പരമപാവനവും വിശേഷിച്ചും ഭക്തജനങ്ങളെ സമാകർഷിക്കുന്നതുമായ വിശ്വനാഥക്ഷേത്രത്തിൽ ഭഗവാൻ ശ്രീവിശ്വനാഥൻെറ സന്നിധാനത്തിൽവച്ചു രചിച്ചിട്ടുള്ളതാണ് ഈ ശ്രീസൌമ്യകാശീശസ്തവം. ഇതിൽ 25 പദ്യങ്ങൾ

വീതം 18 സ്തബകങ്ങളിലായി ആകെ 450 സംസ്കൃതപദ്യങ്ങൾ അടങ്ങിയിട്ടുണ്ട്. ഈ ഗ്രന്ഥം ഉത്തരഭാരതത്തിൽ ഇപ്പോഴേക്കും നാലുപ്രാവശ്യം പ്രസിദ്ധീകരിച്ചുകഴിഞ്ഞിരിക്കുന്നു. അതിൽ ആദ്യത്തെ രണ്ടുപതിപ്പുകൾ സംസ്കൃതത്തിലുള്ള ഒരു ടിപ്പണിയോടുകൂടിയതും പിന്നീടുള്ള രണ്ടെണ്ണം "സരളാടീക" എന്ന നാമധേയത്തിൽ ഒരു ഹിന്ദിവ്യാഖ്യാനത്തോടുകൂടിയതുമാകുന്നു. ശ്രീസ്വാമിപാദങ്ങളുടെ ഒരു ഉത്തമ ശിഷ്യനും പണ്ഡിതവരേണ്യനുമായ ശ്രീപണ്ഡിതവല്ലഭരാമശർമ്മയാണ് സാരസമ്പൂർണ്ണവും യഥാർത്ഥത്തിൽ സരളവുമായ സരളാടീക ഈ സ്തോത്രത്തിനു നിർമ്മിച്ചിട്ടുള്ളതു്. ആ മഹാനുഭാവന്റെ സ്തുത്യർഹമായ ഈ നിഷ്കാമകർമ്മത്താൽ പണ്ഡിതപാമരഭേദമെന്നിയേ ഔത്തരിയന്മാർക്കെല്ലാവർക്കും ഒരുപോലെ ഈ ഗ്രന്ഥത്തിന്റെ ഉള്ളടക്കവും ഉദ്ദേശ്യവും ഉള്ളവണ്ണം ഗ്രഹിക്കുന്നതിനും വിജ്ഞാനാമൃതം ആവോളം അനുഭവിക്കുന്നതിനും ഭാഗധേയം സിദ്ധിച്ചിട്ടുണ്ട്.

നാഗരലിപിയിൽ മാത്രം പ്രസിദ്ധീകൃതമായിരുന്ന ഈ വിജ്ഞാനകോശം കേരളീയരിൽ അധികം ആളുകൾക്കും അജ്ഞാതവും അപരിചിതവുമായ ഒരു ഗ്രന്ഥമായി അടുത്തകാലംവരെ വെളിപ്പെടാതെ ഇരിക്കുകയായിരുന്നു. അങ്ങനെ ഇരിക്കവെ ശ്രീമദ്ഭഗവദ്ഗീത മുതലായ സൽഗ്രന്ഥങ്ങളുടെ നിത്യപാരായണത്തിൽ സമുത്സുകരായ കേരളീയരുടെ മഹാഭാഗ്യമെന്നേ പറയേണ്ടു, ഈ വിശിഷ്ടഗ്രന്ഥം മലയാളികൾക്കാകമാനം പാരായണപരമായെങ്കിലും പ്രയോജനപ്പെടത്തക്കവിധം മലയാളലിപിയിൽ അടുത്തകാലത്തു് മൂലമാത്രം പ്രകാശിതമായി. സജ്ജനസപര്യ ഒരു മുഖ്യചര്യയായി സ്വമേധയാ സ്വീകരിച്ചിട്ടുള്ള ഒരു മഹാമനസ്കനും ഈ ഗ്രന്ഥത്തിന്റെ പ്രകാശകനും കൂടിയായ

പെരുമ്പാവൂർ ശ്രീ കൃഷ്ണപിള്ളയവർകൾ തന്നെയായിരുന്നു ആ മഹൽകൃത്യവും നിറവേററിയതു്.

ഈ സ്തോത്രത്തിൻെറ ഹിന്ദിയിലുള്ള സരളാടീകയെ അടിസ്ഥാനപ്പെടുത്തി ഒരു മലയാളവ്യാഖ്യാനം തയാറാക്കുന്ന വിഷയത്തിൽ എനിക്കു പ്രഥമമായും പ്രധാനമായും വേണ്ടത്ര പ്രേരണയും ഉത്തേജനവും നൽകിയതു് ടി കൃഷ്ണപിള്ളയവർകൾ തന്നെയായിരുന്നു. മൂലഗ്രന്ഥം ഹിന്ദീവ്യാഖ്യാനത്തോടുകൂടെ പാരായണം ചെയ്തുകൊണ്ടിരുന്നപ്പോഴെല്ലാം എൻെറ ഹൃദയത്തിലും ഒരു നേരിയ ആശ അങ്കുരിക്കാതെയിരുന്നിട്ടില്ല, സുമനോഹരയും ഉൽകൃഷ്ടാശയയുമായ ഈ സരളയെ മലയാളത്തിലേക്കു് ഒന്നവതരിപ്പിച്ചാൽ കൊള്ളാമായിരുന്നുവെന്നു്. എന്നാൽ ആ ആശാങ്കുരം, അതിൻെറ ശരിയായ വളർച്ചയ്ക്കു് അവശ്യം വേണ്ടതായ ചില സാഹചര്യങ്ങളുടേയും പരിതഃസ്ഥിതികളുടേയും അഭാവത്തിൽ വേണ്ടത്ര വളരാതെയും എന്നാൽ തീരെ വരളാതെയും ഏതാണ്ടൊരു നിർജ്ജീവമട്ടിൽ അങ്ങിനെയങ്ങിരിക്കുകയാണുണ്ടായതു്. ആ അവസരത്തിലാണു് എൻെറ മാന്യസുഹൃത്തായ ടി കൃഷ്ണപിള്ള അവർകൾ, സരളാടീക മലയാളത്തിൽ തർജ്ജമ ചെയ്യുന്നതിനെ സംബന്ധിച്ചു് എൻെറ അടുക്കൽ സംസാരിച്ചതു്. അദ്ദേഹത്തിൻെറ പ്രശംസനീയമായ ആ സദുദ്യമത്തെ ഞാൻ സസന്തോഷം സ്വീകരിക്കുകയും വിനാവിളംബം എഴുതുവാൻ ആരംഭിക്കുകയും ചെയ്തു.

ആദ്യം ഒരു മൂന്നു സ്തബകത്തിൻെറ തർജ്ജമ തയാറാക്കി അതു നേരെ ശ്രീതപോവനസ്വാമി സന്നിധിയിലേക്കുതന്നെ ശ്രീ കൃഷ്ണപിള്ള മുഖേന അയച്ചുകൊടുക്കുകയാണുണ്ടായതു്. ശ്രീസ്വാമികൾ അതു് അത്യന്തം താല്പര്യത്തോടുകൂടി സംശോധനം ചെയ്യുകയും ബാക്കി ഭാഗങ്ങളും അതേ വിധം തുടന്നെഴുതുന്നതിലേക്കു്

അവിടുത്തെ ആശീർവചനങ്ങൾ സഹിതം ഉടൻതന്നെ മടക്കി അയച്ചുതരികയും ചെയ്യു. അനന്തരം നാലും അഞ്ചും സ്കബകങ്ങളുടെ വ്യാഖ്യാനങ്ങൾ ഒന്നിച്ചെഴുതി അയച്ചുകൊടുക്കുക, ശ്രീ സ്വാമിജി ക്ഷീണഗാത്രനായിരുന്നിട്ടും കൂടി അവ സനിഷ്കർഷം സംശോധിച്ച് തിരിച്ചയച്ചുതരിക ഇങ്ങനെ നടന്നുകൊണ്ടേയിരുന്നു. എന്നാൽ എനിക്ക് ഒഴിച്ചുകൂടാൻപാടില്ലാതിരുന്ന ചില ജോലിത്തിരക്കുകൾ ഇടയ്ക്കിടെ വന്നുചേർന്നു നിമിത്തം തുടർന്നെഴുതിക്കൊണ്ടുപോകാൻ കഴിഞ്ഞിരുന്നില്ല. ആ സന്ദർഭങ്ങളിൽ പലപ്പോഴും കഴിയുന്നത്രശീഘ്രം എഴുതിപൂർത്തിയാക്കുന്നതിലേക്ക് ശ്രീ സ്വാമിജി വാത്സല്യപൂർവ്വംനിർബന്ധിക്കാറുമുണ്ടായിരുന്നു. അവിടുത്തെ മഹാസമാധിദിവസമായ 1957 ജനുവരി 16—ാം തീയതിക്ക് ഏകദേശം മൂന്നുമാസംമുൻപുമാത്രമാണ് ഇതു് സമ്പൂർണ്ണമായും എഴുതിത്തീർക്കുവാൻ സാധിച്ചതു്. ഇപ്രകാരം ഈ വ്യാഖ്യാനം എഴുതി പരിസമാപിപ്പിക്കുന്നതിലേക്ക് പുണ്യാത്മാവായ ശ്രീ തപോവനസ്വാമിജിയിൽ നിന്നും സന്ദർഭാനുസാരം ലഭിച്ചിട്ടുള്ള ഉപദേശങ്ങളും ഉത്തേജനങ്ങളും അത്യന്തം അനർഘങ്ങളും സുസ്മരണീയങ്ങളും തന്നെയാകുന്നുവെന്നുള്ളതു് ഇവിടെ പ്രത്യേകം പ്രസ്താവിച്ചുകൊള്ളുന്നു. ആ മഹാത്മാവിൻെറ ഈദൃശമായ കാരുണ്യാതിരേകത്തിനു് എന്തൊരു വിലയാണുകല്പിക്കുക; വിശ്വവിശ്രുതി നൽകുന്ന ആ സമ്പൂജ്യപാദരുടെ പരമപാവനചരിതം നിത്യവും ഭക്തിപൂർവ്വം സ്മരിക്കുകയും തദ്വാരാസംതൃപ്തിയടയുകയും മാത്രമേ കരണീയമായിട്ടുള്ളു.

പ്രസ്താവിക്കേണ്ടതായ പല വസ്തുതകളും ഇനിയും അവശേഷിക്കുന്നുണ്ടെങ്കിലും വിസ്തരഭയംവിസ്തരിക്കാവുന്നതല്ലാത്തതിനാൽ ഈ പ്രസ്താവന ഇവിടെ അവസാനിപ്പിക്കുകയാണ്. ഈ തർജ്ജമ

തികച്ചും അന്യൂനമെന്ന് എനിക്കു വിചാരമില്ല. പോരായ്മകൾ ചൂണ്ടിക്കാണിച്ചുതരുന്ന പക്ഷം അതൊരനുഗ്രഹമായി കരുതി ആയവ അടുത്തപതിപ്പിലെങ്കിലും യഥാവിധം പരിഹരിച്ചുകൊള്ളാമെന്നുള്ള വിശ്വാസത്തോടുകൂടെ ഈ ഗ്രന്ഥം സജ്ജനസമക്ഷം സാദരം സമർപ്പിച്ചുകൊള്ളുന്നു.

തീർത്ഥപാദാശ്രമം,<br>
1—10—1958. } ശ്രീപരമാനന്ദതീർത്ഥപാദസ്വാമി



# പ്രസ്താവന.



(രണ്ടാംപതിപ്പിൽ ഇംഗ്ലീഷിൽ എഴുതിയതിന്റെ തർജ്ജമ)

മനുഷ്യൻ തന്റെ യഥാർത്ഥസ്വരൂപത്തെ അറിയാതെ ഈ മായാമയമായ ജഗത്തിൽ ക്ഷണവിനാശികളായ വിഷയങ്ങളിൽ വൃഥാസുഖത്തെ അന്വേഷിച്ചുലയുന്നു. അതിന്റെ ഫലമായി അവൻ ജനനമരണപ്രവാഹരൂപമായ സംസാരചക്രത്തിൽ സദാ ഭ്രമിച്ചുകൊണ്ടേയിരിക്കുന്നു. മനുഷ്യജീവിതത്തിന്റെ പരമലക്ഷ്യം ഈശ്വരസാക്ഷാൽകാരമാണ്, ധനാദിസംഗ്രഹമല്ല, എന്ന് അവൻ നല്ലപോലെ ധരിക്കേണ്ടതാണ്. ഈ ദുഃഖപൂർണ്ണമായ സംസാരത്തിൽനിന്നു വിമോചനം ലഭിക്കുവാനുള്ള ഒരേ ഒരുപായം ബ്രഹ്മാനുഭവമാണ്. അതാകട്ടെ അനായാസേന ഈശ്വരഭക്തിയിൽക്കൂടെ സിദ്ധിക്കേണ്ടതുമാണ്.

"ശ്രീസൌമ്യകാശീശസ്തോത്ര"മെന്ന ഈ ഗ്രന്ഥം കഠിനമായ തപസ്യകൊണ്ടും, ആധ്യാത്മികമായ അനുഭൂതികൊണ്ടും, ശാസ്ത്രപാണ്ഡിത്യത്തിന്റെ പ്രൌഢിമകൊണ്ടും, വലിയ പ്രസിദ്ധിയേയും പ്രതിഷ്ഠയേയും പ്രാപിച്ചിട്ടുള്ള പവിത്രാത്മാ പരമപൂജ്യശ്രീസ്വാമിതപോവനജീ മഹാരാജിനാൽ രചിക്കപ്പെട്ടിട്ടുള്ളതാകുന്നു. 18 സ്തബകങ്ങളോടുകൂടിയതാണ് ഗ്രന്ഥം. ഈശാവാസ്യം തുടങ്ങി പ്രധാനപ്പെട്ട 10 ഉപനിഷത്തുകളുടേയും, ശ്വേതാശ്വതരം, ബ്രഹ്മബിന്ദു, കൈവല്യം, പരമഹംസം, മൈത്രേയി, തേജോബിന്ദു എന്നുള്ള മററു 6 ഉപനിഷത്തുകളുടേയും സാരാംശത്തെ ഉത്തരകാശിയിലെ ശ്രീവിശ്വനാഥന്റെ മഞ്ജുളസ്തോത്രരൂപത്തിൽ നിബന്ധിച്ചിരിക്കുന്നു. സംസ്കൃതശ്ലോകബദ്ധമാണ് സ്തോത്രം.

സുപ്രസിദ്ധമായ ഉത്തരകാശി ഹിമവാൻെറ നടുമദ്ധ്യത്തിൽ സ്ഥിതിചെയ്യുന്നു. പ്രാകൃതികമായ അതിൻെറ സൌന്ദര്യ്യം അത്യന്തമനോഹരവും നിരുപമവുമാകുന്നു. ആദ്ധ്യാത്മികവാതാവരണമാകട്ടെ ചിത്തത്തെ അവിളംബിതമുണർത്തി അത്യുന്നതപദത്തിലേക്കു് ഉയർത്തുന്നതുമാണു്. വിചാരപരവും ധ്യാനപരവും ആയ ജീവിതത്തിനു് അത്യുത്തമമായ സ്ഥാനം ഇതാകുന്നു. ഒന്നാംകിടയിലുള്ള ഭൌതികവാദിയും നാസ്തികനുംകൂടി അവിടെ ചെന്നാൽ വൈരാഗ്യപരവും തപോമയവുമായ ജീവിതം നയിക്കുവാൻ ആകാംക്ഷയുള്ളവനായിതീരുന്നു. ആത്മശാന്തിയെ പ്രദാനംചെയ്യുന്ന ഭക്തിപ്രചുരമായ അവിടത്തെ വാതാവരണം എത്രയോ അധ്യാത്മമഹിമയോടുകൂടിയതുതന്നെ. ഈ ദിവ്യസ്ഥാനത്തിൻെറ നടുമദ്ധ്യത്തിലായി അതിമാഹാത്മ്യത്തോടുകൂടിയ ശ്രീവിശ്വനാഥൻെറ പുരാതനമന്ദിരം വിരാജിക്കുന്നു.

പ്രകൃതിദേവത ഈ സ്ഥാനത്തെ വളരെ പണിപ്പെട്ടു് അത്യന്തമാകർഷവും സുന്ദരവുമായി അലങ്കരിച്ചിരിക്കുന്നുവെന്നു് ആൎക്കും തോന്നാതിരിക്കയില്ല. അധ്യാത്മസാധകന്മാർ ഈ സ്ഥാനത്തിൽ അതിയായ ഹർഷത്തേയും കൃതാൎത്ഥതയേയും പ്രാപിക്കുന്നു. എന്തുകൊണ്ടെന്നാൽ ഇവിടെ കഠിനസാധനയും വലിയ പരിശ്രമവും കൂടാതെതന്നെ അവരുടെമനസ്സു് ഉന്നതമായ ധ്യാനഭൂമിയിലേക്കും ഭക്തിപദത്തിലേക്കും ഉന്നയിക്കപ്പെടുന്നു. ഭാഗീരഥിയിൽ നിന്നു് അനവരതം നിസ്സരിച്ചുകൊണ്ടിരിക്കുന്ന പ്രണവധ്വനി സാധകന്മാരുടെ മനസ്സിനെ ഏകാഗ്രമാക്കുവാൻ വലിയ സഹായകമായി അവിടെ വിജയിക്കുന്നു. ശീതകാലത്തിൽ അവിടെ നാലുപാടുമുള്ള പൎവ്വതശിഖരങ്ങൾ ഹിമസമൂഹത്താൽ ആച്ഛന്നമായി, ധവളധവളമായ രജതശോഭയെ കൈക്കൊണ്ടു് ഉത്തരകാശിയുടെ സൌന്ദ

ര്യത്തെയും, അലൌകികകാന്തിയെയും അതിശയേന വർദ്ധിപ്പിക്കുന്നു. ഹിമാലയശിഖരങ്ങളുടെ പ്രാകൃതിക സൌന്ദര്യത്തിൽ പരമേശ്വരന്റെ പൂർണ്ണവിഭൂതിയും പ്രതിഫലിച്ചിരിക്കുന്നുവെന്നു പ്രത്യേകിച്ചു പറയേണമോ? ഈ ദിവ്യഭൂമിയെ ചെന്നു ദർശിക്കുന്ന ഏതൊരു മനുഷ്യനും വിസ്മയപൂരിതമായ ഹൃദയത്തോടുകൂടി അവിടത്തെ പ്രകൃതിശോഭയിലും, പ്രകൃതിനാഥനായ പ്രഭുവിന്റെ മഹിമയിലും തന്മയനായി ആനന്ദസാഗരത്തിൽ ആറാടാതിരിക്കയില്ല.

ഇത്രയും അലൌകികവും ആധ്യാത്മികവുമായ ദിക്ചക്രവാളത്തോടുകൂടിയ സൌമ്യകാശിയിൽ ശ്രീവിശ്വനാഥന്റെ മന്ദിരത്തിൽ ശ്രീവിശ്വനാഥസന്നിധിയിൽ ഇരുന്നുകൊണ്ടു്, ഭക്തിപ്രവണമായ ചിത്തത്തോടെ ശ്രീസ്വാമിതപോവനജി, 1929-ൽ ചാതുർമ്മാസ്യകാലത്തിൽ അവിടെ നിവസിച്ചിരുന്നപ്പോൾ, പ്രതിദിനം ഈ സൌമ്യകാശീശസ്തോത്രത്തിലെ 10, 12 ശ്ലോകങ്ങളെ ശ്രീകാശീശന്നു് സാക്ഷാൽ ചൊല്ലിക്കേൾപ്പിച്ചുകൊണ്ടിരുന്നു; അതായതു് പ്രത്യഹം 10, 12 പദ്യങ്ങൾ നിർമ്മിച്ചു വിശ്വനാഥന്റെ മുമ്പിൽ ചെന്നിരുന്നു്, പാഠാവൃത്തി ചെയ്തുകൊണ്ടിരുന്നു. അങ്ങിനെ 41 ദിവസംകൊണ്ടു് സ്തോത്രം സമ്പൂർണ്ണമായി രചിക്കപ്പെട്ടു.

ഇവിടെ പ്രാസംഗികമായി ഭക്തിമാർഗ്ഗത്തെപ്പററി രണ്ടുവാക്കു പറയുന്നതു അനുചിതമായിരിക്കയില്ല. ഈ കലികാലത്തിൽ ഹഠയോഗം, രാജയോഗം മുതലായ യോഗങ്ങൾ അനുഷ്ഠിക്കുക എന്നതു് എത്രയോ ദുഷ്കരമാണു്. ഭക്തിസാധന ഒന്നു മാത്രം എല്ലാ മുമുക്ഷുക്കൾക്കും പററിയതാണെന്നു് നിസ്സംശയം പറയാം. ക്ലേശംകൂടാതെ ആർക്കും അനുഷ്ഠിക്കുവാൻ കഴിയുന്നതാണെന്നുള്ളതു് അതിന്റെ

വിശേഷമാണു്. ഏതൊരു മനുഷ്യനും ഈശ്വരന്റെ നാമത്തെ ജപിക്കുവാൻ കഴിയും. ഏതൊരുവനും ഈശ്വരന്റെ മഹിമയെ സ്തുതിച്ചുപാടുവാൻ കഴിയും. ഭക്തിസാധനയിൽ യാതൊരാപത്തിഭയമില്ലതാനും. ശ്രീശങ്കരാചാര്യർ ജീവേശ്വരന്മാരെ നിഷേധിച്ചിരിക്കുന്നുവെങ്കിലും, സ്വയം ഒരു വലിയ ഭക്തനായിരുന്നു. പലേ ദേവതകളെക്കുറിച്ചും പലേ സ്തോത്രങ്ങളും അദ്ദേഹം രചിച്ചിട്ടുണ്ടു്. ശാരീരികഭാഷ്യത്തിൽ ഭക്തിശാസ്ത്രത്തെ കഠിനമായി ഖണ്ഡിച്ചിരിക്കുന്നുവെങ്കിലും, അദ്ദേഹം ഭക്തിമാർഗ്ഗത്തിന്റെ വിരോധിയായിരുന്നില്ല. ഭക്തിയാകട്ടെ പരിപക്വമായിത്തീരുമ്പോൾ, ജ്ഞാനം സ്വയം അനായാസേന പ്രാപ്തമായിത്തീരുന്നു. അധികംസാധകന്മാർക്കും ഭക്തിവഴിക്കുതന്നെ ജ്ഞാനം ലഭിക്കേണ്ടതുണ്ടു്.

ഭക്തിസംസ്കാരത്തോടുകൂടിയ ജനങ്ങൾക്കു് ഈ സ്തോത്രഗ്രന്ഥം ഒരു അമൂല്യനിധിയാകുന്നു. അവർക്കു് ഇതിന്റെ ദൈനംദിനമായ പാഠം വഴിക്കു ഭക്തിയെ വർദ്ധിപ്പിച്ചു ദൃഢീകരിക്കുവാൻ സാധിക്കുന്നതാണു്. വിചാരമാർഗ്ഗത്തിൽ പ്രവർത്തിക്കുന്നവർക്കും ഈ ഗ്രന്ഥം വഴിക്കു സാരതരമായ ഉന്നതതത്വങ്ങളെ വിചാരം ചെയ്യുവാനും, അനുഭവാരൂഢമാക്കുവാനും കഴിയുന്നതാണു്. ഈ ഗ്രന്ഥത്തിനുള്ള സുന്ദരതയും വിശേഷതയും അതാണു്. ഉപനിഷത്തുകളിലെ ദുർഗ്രഹവും ദീർഘവുമായ അംശങ്ങളെ സംക്ഷേപിച്ചു സ്പഷ്ടമാക്കി, വൈദികശൈലിയിലെ കഠിനതകളെല്ലാംകളഞ്ഞു് അതിസരളവും സുന്ദരവുമായ കോമളശൈലിയിൽ വിവരിച്ചിരിക്കുന്നു. ഗ്രന്ഥകാരന്റെ ആശയങ്ങൾ ശ്രീശങ്കരന്റെ സിദ്ധാന്തങ്ങളെ അനുസരിക്കുന്നു.

ഈ ഗ്രന്ഥം ഭാഷാശൈലികൊണ്ടും, വിഷയവൈശിഷ്ട്യം കൊണ്ടും, അദ്വിതീയമായി വിജയിക്കുന്നു. ഓരോപദ്യങ്ങളിലും

ആത്മാവിനെ ഉന്നയിക്കുന്ന ഉന്നത വിചാരങ്ങൾ നിറഞ്ഞൊഴുകുന്നതായി കാണാം. മനുഷ്യജീവിതത്തിലെ ഉന്നതാദർശങ്ങളെ ശ്രദ്ധിക്കുന്നവരും, ഭക്തിജ്ഞാനങ്ങൾവഴിക്കു ശുദ്ധമായി, ശാശ്വതമായി, സച്ചിദാനന്ദസ്വരൂപമായ ആത്മശാന്തിയെ ആഗ്രഹത്തോടെ അന്വേഷിക്കുന്നവരുമായ മുമുക്ഷുക്കൾക്കു് ഈ സ്തോത്രം അത്യന്തം ഉപകാരപ്രദമെന്നു നിസ്സംശയം പറയാവുന്നതാണു്.

എന്നു്,

ഋഷീകേശം, മാർച്ച് 30–1930.

സ്വാമി ശിവാനന്ദൻ,
(ഉന്നതദിവ്യജീവനസംഘം പ്രസിഡണ്ടു്)



# ഭൂമിക.

(രണ്ടും മൂന്നും പതിപ്പിൽ ഹിന്ദിയിൽ
എഴുതിയതിൻെറ പ്രധാനാംശങ്ങൾ)

പതിനെട്ടു സ്തബകരൂപത്തിലുള്ള ഈ "ശ്രീസൌമ്യകാശീശസ്തോത്രം" ഉപനിഷത്തുകളാകുന്ന കല്പതരുവിൻെറ പുഷ്പങ്ങളിൽ നിന്നു സാരഭിനിവേശം എടുത്തു സഞ്ചയിക്കപ്പെട്ട മധുവാകുന്നു. രാഗദ്വേഷാദികളാൽ പൂരിതമായ ഈ സംസാരത്തിൽ പരമേശ്വരൻെറ ഭക്തിജ്ഞാനരൂപമായ മകരന്ദത്തിൻെറ ആസ്വാദനത്തിലധികമായ യാതൊരു പുരുഷാർത്ഥവുമുണ്ടാകുവാനില്ല.

പഠനമാത്രത്താൽ മനസ്സിൽ അവർണ്ണനീയമായ ഭക്തിരസത്തെ ഉല്ലാദനം ചെയ്യുന്ന സ്തോത്രരാജനാകുന്നു ഇതു്. ഇക്കാലത്തു സ്തവഗ്രന്ഥങ്ങൾ പലതും ഉപലബ്ധമാകുന്നുണ്ടെങ്കിലും, അവയിൽ യാതൊരസാധാരണതയും കാണപ്പെടുന്നതല്ല. എന്നാൽ ഇതിലാകട്ടെ അനേകവിധത്തിലുള്ള അപൂർവ്വതകൾ പാഠകന്മാർക്കു് അനുഭവപ്പെടാം. അവയിൽ മുഖ്യമായ രണ്ടുമൂന്നെണ്ണത്തെ ഇവിടെ ഞാൻ ഉല്ലേഖം ചെയ്യാം.

"നൈഷ്കർമ്മ്യമപ്യച്യുത ഭാവവർജ്ജിതം
ന ശോഭതേ ജ്ഞാന മലം നിരഞ്ജനം"

"നൈഷ്കർമ്മ്യ രൂപമെങ്കിലും, അസംഗമായ ആത്മജ്ഞാനം പരമേശ്വരഭക്തിയെ കൂടാതെ അത്യന്തം ശോഭിക്കുന്നില്ല."

ഈ രഹസ്യത്തെ മനസ്സിൽവെച്ചുകൊണ്ടു്, ഈ സ്തോത്രത്തിൽ ബഹുപ്രകാരത്തിലുള്ള ഉത്തമച്ഛന്ദസ്സുകളിൽ ഈശാവാസ്യം തുടങ്ങി ബൃഹദാരണ്യകംവരെ പത്തും, ശ്വേതാശ്വതരം തുടങ്ങി ആറും ഇങ്ങിനെ പതിനാറു് ഉപനിഷത്തുകളുടെ അർത്ഥത്തെ അതിസരളതയോടെ ഭക്തിരസശബളിതമായി ശ്രീഉത്തരകാശീ

വിശ്വനാഥനിൽ സമന്വയം ചെയ്തിരിക്കുന്നു. അങ്ങിനെ ഭക്തിസഹിതമായ ജ്ഞാനത്തിൻെറ അനസ്യൂതപ്രവാഹമെന്നുള്ളതു് ഈ ഗ്രന്ഥത്തിലെ ഒന്നാമത്തെ അപൂൎവ്വതയാകുന്നു.

ശ്രീഉത്തരകാശി എത്രയൊ വിശിഷ്ടമായ ഒരു പുണ്യക്ഷേത്രമാകുന്നു. പർവ്വതരാജനായ ഹിമവാൻെറ നട്ടമദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന ഈ സ്ഥാനത്തിൻെറ ദർശനശ്രവണാദികൾ ഏതൊരുവൻ ചെയ്തിട്ടില്ലയോ, അവനെ ഭാഗ്യഹീനനെന്നു പറയുന്നതിൽ യാതൊരു ദോഷവുമില്ല. അവിടെ സ്ഥാവരയോനിയിൽ ജനിച്ച വൃക്ഷങ്ങൾപോലും, തങ്ങളുടെ ജന്മത്തെ സഫലമെന്നഭിമാനിച്ചുകൊണ്ടു്, സംസാരസന്തപ്തരായ മനുഷ്യരെ നോക്കി, തങ്ങളുടെ വിടൎന്നവികസിതമായപുഷ്പങ്ങൾവഴിക്കു് ഉപഹസിക്കുകയല്ലയൊ ചെയ്യുന്നതു് എന്നുൽപ്രേക്ഷിക്കാവുന്നതാണു്. പതിതപാവനിയായ ഭാഗീരഥിയാകട്ടെ അവിടെ തൻെറ ചഞ്ചലിതമായ അമൃതലഹരികൾവഴിക്കു് അവിച്ഛിന്നമായി താണ്ഡവം ചെയ്തുകൊണ്ടു് നാനാതാപങ്ങളാൽ പരിപീഡിതരായ മനുഷ്യരെ ദർശനമാത്രം കൊണ്ടുതന്നെ താപനിവൃത്തിയെ ചെയ്തനുഗ്രഹിക്കുന്നു.

ശ്രീസ്വാമിപാദങ്ങൾതന്നെ ഈ സ്തോത്രത്തിൻെറ അന്തിമസ്തബകത്തിൽ പറയുന്നു:—

"പഞ്ചക്രോശവിശങ്കടം വരുണയാ ചാസ്യാ ച സംവേഷ്ടിതം
ഭൂഭൃദ്ഭൂഷണവാരണാവതനിതംബാലംബി യദ്ഭ്രാജതേ
ഗംഗാ യത്ര ച ഗായതീവ മധുരം സാമോൎമ്മിതുംഗസ്വനൈ-
സ്തപ്യന്തേ ച തപോ വിതൃഷ്ണമതയോ യത്രോല്ബണം സാധവഃ

തത്രാസ്തേ വിശ്വനാഥഃ ശ്രീ ശക്ത്യാദി സഹിതഃ പ്രഭുഃ

ഏതൊന്നു് പത്തുനാഴികവിസ്തരത്തിൽ വരുണ, അസി എന്ന തീൎത്ഥനദികളാൽ സംവേഷ്ടിതമായി, ഹിമവാൻെറ ശാഖാപർവ്വതമായ വാരണാവതത്തിൻെറ നിതംബദേശത്തിൽ വൎത്തിക്കുന്നുവോ, എവിടെ ഭഗവതിഭാഗീരഥി തൻെറ വേഗവത്തരങ്ങളായ

ഊർമ്മികളുടെ ഉച്ചനിനദങ്ങൾവഴിക്ക് മധുരമായി സാമഗാനം ചെയ്യുന്നപോലെ ഉൽപ്രേക്ഷണം ചെയ്യപ്പെടുന്നുവോ, എവിടെ വീതരാഗന്മാരായ അനേകം പരമഹംസസാധുക്കൾ കർക്കശമായ തപശ്ചര്യയെ അനുഷ്ഠിച്ചുകൊണ്ടു് നിവസിക്കുന്നുവോ, അവിടെ ആ സൌമ്യകാശീക്ഷേത്രത്തിൽ ശക്തി മുതലായ ദേവതകളോടു കൂടെ ശ്രീവിശ്വനാഥൻ വിജയിക്കുന്നു"

ഇത്രയും വിശിഷ്ടവും വിശുദ്ധവുമായ ക്ഷേത്രത്തിന്റെ അധിഷ്ഠാതാവായ ശ്രീവിശ്വനാഥൻ സ്തോത്രത്തിന്റെ വിഷയമായതുകൊണ്ടു്, സശ്രദ്ധം സ്തവനം ചെയ്യുന്നവർക്ക് തൽക്ഷണം ആ വിശ്വനാഥൻ ഭക്തിജ്ഞാനങ്ങളെ പ്രദാനം ചെയ്യുന്നുവെന്നുള്ളതു് ഇതിലെ രണ്ടാമത്തെ അപൂർവ്വതയാണെന്നു പറയാം.

സ്വയം ചാരിത്ര്യഹീനരായി, ലോഭികളായ ഭ്രഷ്ടപണ്ഡിതന്മാർ തങ്ങളുടെ പാണ്ഡിത്യത്തെ പ്രഖ്യാപനം ചെയ്യുവാൻവേണ്ടി സ്തോത്രാദികൾ നിർമ്മിക്കുക പതിവാണു്. എന്നാൽ ഈ സ്തോത്രം അങ്ങിനെയുള്ളതല്ല. ഇതിന്റെ കർത്താവു്, പരമപൂജ്യനായി, പ്രാതഃസ്മരണീയനായി, തേജോമയമൂർത്തിയായി വിജയിച്ചരുളുന്ന പരമഹംസബ്രഹ്മനിഷ്ഠസ്വാമിജി '**ശ്രീതപോവനജീമഹാരാജ്**' ആണെന്നു പ്രത്യേകിച്ചു് ഓർമ്മിക്കേണ്ടതുണ്ടു്. ശ്രീസ്വാമിജി ഒരു ചാതുർമ്മാസ്യസമയത്തിൽ തന്റെ സ്വാഭാവികമായ ശിവഭക്തിയുടെ ഉദ്രേകം നിമിത്തം ദിവസന്തോറും നിയമേന പന്ത്രണ്ടു ശ്ലോകമുണ്ടാക്കി ശ്രീവിശ്വനാഥനു് അവയെ കേൾപ്പിക്കുക എന്ന മട്ടിൽ സുമാറു് ഒന്നൊന്നരമാസംകൊണ്ടു് ഈ പവിത്രസ്തോത്രത്തെ സംപൂർണ്ണമായി വിരചിച്ചു ശ്രീസദാശിവന്റെ ചരണാരവിന്ദങ്ങളിൽ സമർപ്പിച്ചു. അങ്ങിനെ പവിത്രചരിത്രനായി, ദൈവഗുണനിധിയായി, ഭക്തിജ്ഞാനമൂർത്തിയായ മഹാത്മാവിനാൽ നിർമ്മിതമായതുകൊണ്ടു്, അതിന്റെ നിയമേനയുള്ള സശ്രദ്ധമായ പാഠംപാപപ്രണാശനംവഴിക്ക് ശീഘ്രമായി അ

ന്തഃകരണശുദ്ധിയെ ഉളവാക്കി ദൃഢഭക്തിയോവുത്തെ പ്രദാനം ചെയ്യുമെന്നുള്ളതിൽ രണ്ടുപക്ഷമില്ല. അങ്ങിനെ പരിശുദ്ധമഹാത്മാവിനാൽ പ്രണീതമാണ് ഈ സ്തവമെന്നുള്ളത് ഇതിൻെറ മൂന്നാമത്തെ അപൂർവ്വതയാണ്.

ഹൃഷീകേശം,
ഏപ്രിൽ 8—1930



ഈ സ്തോത്രം മററു നാനാസ്തോത്രഗ്രന്ഥങ്ങളെപ്പോലെ ശിവൻെറ കേവലസ്തുതികൾകൊണ്ടും, പൌരാണികകല്പനകൾ കൊണ്ടും പൂർണ്ണമായ ഒന്നല്ല. ഇതിലെ വിഷയം ജ്ഞാനഭക്തികളുടെ മഞ്ജുളമായ സുയോഗമാണ്. ഇതിലെ ഒന്നാമത്തേയും ഒട്ടവിലത്തേയും സ്തബകങ്ങളെ ഒഴിച്ച് വേറൊന്നിലും പൌരാണികവർണ്ണനം ലേശവും ഇല്ലതന്നെ. ആദിമ സ്തബകത്തിൽതന്നെ ആധ്യാത്മിക രഹസ്യത്തെ അടക്കികൊണ്ടാണ് ചില പൌരാണികവാർത്തകളെ സംഗ്രഹിച്ചിരിക്കുന്നത്. അങ്ങിനെ അന്തിമസ്തബകത്തിലും സർവ്വാത്മകമായി, സർവ്വവ്യാപകമായരൂപത്തിൽതന്നെ, കാശീപതിയെ സ്തുതിച്ചിരിക്കുന്നു. പരമാത്മാവ് പരമാർത്ഥത്തിൽ നിരാകാരനും നിരഞ്ജനനും നിർവ്വിശേഷനുമാണെങ്കിലും, എല്ലാ ദേഹധാരികൾക്കും അവാങ്മനസഗോചരമായ ആ രൂപത്തിൽ പരമാത്മാവിനെ സതതം സാക്ഷാൽകരിക്കുവാൻ സാധിക്കുന്നതല്ല. അതുകൊണ്ട് ആദ്യമായി, അവ്യക്തവും അദൃശ്യവുമായ പരമാത്മതത്വത്തെ വ്യക്തവും ദൃശ്യവുമായ വല്ല ആലംബനത്തിലും ഉപാസിക്കുന്നതുചിതമെന്ന പണ്ടത്തെ മഹർഷിമാർ കല്പിച്ചിരിക്കുന്നു. അങ്ങിനെ ഉപനിഷൽകാലത്തിൽ അഗ്നി, ആദിത്യൻ, ആകാശം, ഹൃദയം മുതലായവയും, ഓങ്കാരാദിമന്ത്രങ്ങളും ഈശ്വരോപാസനക്കുള്ള പ്രതീകങ്ങളായി അവരാൽ ഗ്രഹിക്കപ്പെട്ടിരുന്നു. കാലക്രമത്തിൽ ആവക പ്രതീകങ്ങളുടെ പ്രചാരം ശിഥില

മായിത്തീരുകയും, അവയുടെ സ്ഥാനത്തിൽ കല്ല്, മരം, വെള്ളം മുതലായവയും പലവിധമായ ദേവതാമൂർത്തികളും ഈശ്വരോപാസനക്കുള്ള ആലംബനങ്ങളായി പിന്നത്തെ ജനങ്ങളാൽ സ്വീകരിക്കപ്പെട്ടുതുടങ്ങുകയും ചെയ്തു. എന്നാൽ നമ്മുടെ നാട്ടിന്റെ ഇന്നത്തെ ദുർദ്ദശ നോക്കുക! മൂർത്തിയിൽ ഈശ്വരനെ ധ്യാനിക്കുക, അതായത് മൂർത്തി ഈശ്വരധ്യാനത്തിനുള്ള ആലംബനം മാത്രമെന്നുള്ള മൂലസിദ്ധാന്തത്തെ മറന്ന് മൂർത്തിതന്നെ ഈശ്വരൻ എന്നു മൂഢമനുഷ്യർ അഭിമാനിച്ച്, സനാതനധർമ്മമെന്തെന്നറിയാതെ സനാതനധർമ്മത്തിന്റെ പേരിൽ അഹോ കഷ്ടം! സദാ കലഹിച്ചുകൊണ്ടിരിക്കുന്നു.

പൂജ്യസ്വാമിജി പാഷാണാദിമൂർത്തികളെ ഈശ്വരോപാസനക്കുള്ള ആലംബനങ്ങളായി ഈ ഗ്രന്ഥത്തിൽ സ്വീകരിച്ചിട്ടുണ്ട്. എങ്കിലും ശ്രീസൌമ്യകാശീശനെ സർവ്വവ്യാപകമായ പാരമാർത്ഥികരൂപത്തിൽ തന്നെ സ്പഷ്ടമായി വിവരിച്ചുകാണിക്കുകയും ചെയ്യുന്നു. ഈശ്വരൻ ഏകനാണ്, അദ്വിതീയനാണ്; ശിവൻ, വിഷ്ണു, ഗണേശൻ, രാമൻ, കൃഷ്ണൻ എന്നുള്ളതൊക്കെ ആ ഒരേ ഒരീശ്വരന്റെ നാമഭേദങ്ങൾ മാത്രമാണ്; എന്നുള്ള വൈദിക സിദ്ധാന്തത്തിന്റെ രഹസ്യത്തെത്തന്നെ സമഗ്രമായ ഈ ഗ്രന്ഥം പ്രതിപാദനം ചെയ്യുന്നു.

വിശേഷിച്ച് ഇതിലെ 15 മുതൽ 17 വരെ സ്തബകങ്ങളിൽ ശ്വേതാശ്വതരം തുടങ്ങിയ ആറ് ഉപനിഷത്തുകളുടെ സാരത്തെ ശ്രീസ്വാമിജി തന്റെ ലളിതമായി, കാവ്യമയമായവാണിയിൽ, ശിഖരിണി, മാലിനി, ശാലിനി, മത്തമയൂരം മുതലായ ഛന്ദസ്സുകളിൽ സംഗ്രഥനം ചെയ്തുകൊണ്ട് കാവ്യരസികന്മാരെ സന്തുഷ്ടരാക്കുന്നതോടുകൂടി, ഭക്തന്മാരേയും അദ്വൈതജ്ഞാനികളേയും വിശേഷരൂപത്തിൽ ഭക്തിജ്ഞാനങ്ങളുടെ അമൃതലഹരികളിൽ കുളിപ്പിക്കുകയും ചെയ്യുന്നു.

ഒടുവിൽ ഇവിടെ പൂജ്യപാദശ്രീ സ്വാമിതപോവനജിയുടെ സാമാന്യമായ പരിചയവും സ്വല്പമായി കൊടുക്കാം. ഹിമാലയത്തിലെ ഹിമാച്ഛന്നങ്ങളായി കാലവൃദ്ധങ്ങളായ ഉന്നതശിഖരങ്ങളിൽ സഞ്ചരിക്കുവാനുള്ള അത്ഭുതപ്രേമം, പർവ്വതരാജൻെറ ഭയാനകമായ കന്ദരങ്ങളിലും ഗുഹകളിലും നിവാസം ചെയ്യുവാനുള്ള അലൌകിക സ്വഭാവം, കൈലാസം, മാനസസരോവരം തുടങ്ങിയ ഹിമഗിരിയുടെ ദുർഗ്ഗമസ്ഥാനങ്ങളിൽ യാത്രചെയ്യാനുള്ള അദമ്യസാഹസം, ദർശനങ്ങൾ, വേദവേദാന്തങ്ങൾ, വ്യാകരണം, കാവ്യം തുടങ്ങിയ അനേകവിദ്യകളിൽ അഗാധമായ അവഗാഹം, ഇംഗ്ലീഷുഭാഷയുടേയും വിശേഷജ്ഞാനം, പിന്നെ കേവലം കൌപീനവസ്ത്രങ്ങളും തുംബീഫലത്തിൻെറ ഒരു ജലപാത്രവുമൊഴിച്ചു" മററ്" അതും ഇതും സംഗ്രഹിക്കാതുള്ള തീവ്രമായ വൈരാഗ്യനിഷ്ഠ, ഇങ്ങിനെയുള്ള വിചിത്രങ്ങളും വിശിഷ്ടങ്ങളുമായ ബഹുഗുണങ്ങൾ ഒത്തൊരുമിച്ചുകൊണ്ടു" നമ്മുടെ ഈ സ്വാമിജിയിൽ മാത്രമേ ഹൃഷീകേശത്തിൽ നിവസിച്ചിരുന്ന കാലങ്ങളിൽ എനിക്കു കാണ്മാൻ സാധിച്ചിരുന്നുള്ളു, ശിശിരകാലത്തിൽ ശ്രീസ്വാമിജി ഹിമവാൻെറ ധവളശിഖരങ്ങളിൽനിന്നു താഴെ ഇറങ്ങി ഹൃഷീകേശത്തിൽ വന്നു" ജനവസതിക്കു" ഒരു നാഴികദൂരം വനാന്തരത്തിൽ 3, 4 മാസം നിവസിക്കുക പതിവാകുന്നു. അവിടെ സ്വാമിജിയുടെ അരികെ അനേകം സന്ന്യാസികൾ വേദാന്തം മുതലായ ശാസ്ത്രങ്ങൾ അധ്യയനം ചെയ്യുന്നു. സ്വാമിജി കേരളദേശത്തിൽ കൃതജന്മാവാകുന്നു. സ്വാമിപാദങ്ങൾ സ്വയം ഈ ഗ്രന്ഥത്തിൽതന്നെ തൻെറ പരിചയത്തെ 18–ാംസ്തബകത്തിൻെറ ഒടുവിൽ കൊടുത്തിട്ടുണ്ടു".

..........................................................................................

എന്നു",

അഞ്ചാർ, കത്തിയവാർ, 7—1—1935. } പണ്ഡിതവല്ലഭരാമശർമ്മാ, (ആയുർവ്വേദാചാര്യൻ, വനസ്പതിശാസ്ത്രി)

# ആമുഖം.

(മൂന്നാംപതിപ്പിൽ ഹിന്ദിയിൽ എഴുതിയതിൻെറ അനുവാദം)

"സർവ്വോപനിഷദോ ഗാവോ
ദോഗ്ധാ ഗോപാലനന്ദനഃ"

ആര്യന്മാരുടെ ബ്രഹ്മവിദ്യയുടെ മൂലസ്ഥാനം ഉപനിഷത്തുകളാകുന്നു. അവയെ അദ്ധ്യാത്മജ്ഞാനത്തിൻെറ അമൃതസാഗരമെന്നുതന്നെ പറയാം. യാതൊരു പ്രാചീനപ്രജകൾക്കും ഇങ്ങിനെ ജ്ഞാനാമൃതവർഷം ചെയ്യുന്ന സുന്ദരവും ശ്രേഷ്ഠവുമായ ഗ്രന്ഥം ഉപലബ്ധമായിട്ടില്ല. ശ്രീമദ്ഭഗവദ്ഗീതയുടെ ദോഹനവും ഉപനിഷത്തുകളിൽനിന്നുതന്നെ ചെയ്യപ്പെട്ടിരിക്കുന്നു. സമർത്ഥന്മാരായ പൂർവ്വാചാര്യന്മാരുടെ ആചാര്യത്വവും ഉപനിഷത്തുകളെത്തന്നെ ആശ്രയിച്ചു നിലനില്ക്കുന്നു. പ്രസിദ്ധനായ പാശ്ചാത്യതത്വവേത്താവ് ശ്രീഷോപ്പൻഹോർ ഉപനിഷത്തുകളെ അദ്ധ്യാത്മജ്ഞാനത്തിൻെറ സർവ്വശ്രേഷ്ഠമായ നിധിയായി മാനിച്ചിരിക്കുന്നു.

പൂജ്യപാദസ്വാമി ശ്രീതപോവനജി ആര്യവിദ്യയുടെ ജിജ്ഞാസുക്കളെ അനുഗ്രഹിക്കുവാൻവേണ്ടി ഉപനിഷത്തുകളെ നല്ലപോലെ മഥനംചെയ്ത്, അവയുടെ സൂക്ഷ്മവും സാരഭൂതവുമായ ഭാഗത്തെ ഉദ്ധരിച്ച്, ഈ ശ്രീസൌമ്യകാശീശസ്തോത്രത്തെ രചിച്ചിരിക്കുന്നു. സരളശുദ്ധമായ രചന, ഗംഭീരശാന്തമായ ശൈലി, പ്രസന്നമനോഹരമായ ധീരഭാഷ ഇത്യാദിഗുണങ്ങൾ ഈ ഗ്രന്ഥത്തിൻെറ പ്രാസാദികതയെ അതിസുന്ദരമായരൂപത്തിൽ ദീപ്തിമത്താക്കിച്ചെയ്യുന്നു.

ശ്രീബദരികാശ്രമത്തിൽ ഒരു ഏകാന്ത കുടീരത്തിൽ വെച്ച് ഒരു സായംകാലവേളയിൽ ശ്രീസ്വാമിജിയുടെ ശുഭദർശനയോഗം എനിക്ക് അനായാസേന പ്രാപ്തമായി. തേജസ്വിയായ മുഖാര

വിന്ദം, സൌമ്യമായമുഖമുദ്ര, അമൃതത്തെവർഷിക്കുന്ന നേത്രങ്ങൾ, ഇവയെനോക്കി സ്വാമിജിയുടെ നേരെ എന്റെ ഹൃദയത്തിൽ അതിപവിത്രമായ ഭാവം ഉൽപന്നമായി. ധീരവും ഗംഭീരവും മധുരവും സരളവുമായ വാക്ധാരയാൽ സ്വാമിജി എന്റെ ഹൃദയത്തിൽ തന്റെ ഉന്നതമായ പ്രതിഭയേയും പ്രതിബിംബിതമാക്കിച്ചെയ്തു. ആ സമയം ശ്രീയോഗവാസിഷ്ഠത്തിലെ ഈ പ്രസിദ്ധപദ്യത്തെ ഞാൻ സ്മരിച്ചു:—

" വിഗതമാനമദാ മുദിതാശയാഃ
ശരദുപോഢ ശശാങ്ക സമത്വിഷഃ
പ്രകൃതസംവ്യവഹാരവിഹാരിണ–
സ്ത്വിഹ സുഖം വിചരന്തി മഹാധിയഃ "

ദേവഭാഷയിൽ രചിച്ചിട്ടുള്ള ഈ ഗ്രന്ഥത്തെ സാധാരണജനങ്ങളുടെ ഉപയോഗത്തിനുവേണ്ടി ലോകഭാഷ (ഹിന്ദീഭാഷ) യിൽ അവതരിപ്പിക്കുന്നതു് ആവശ്യകമായിവന്നു. മഹത്തായ ഈ ഉപകാരകാര്യത്തെ നിഷ്കാമഭാവത്തിൽ ചെയ്തുതീർക്കുവാൻ സ്വേച്ഛയോടും പ്രേമത്തോടുംകൂടെ വൈദ്യരാജ ശ്രീവല്ലഭരാമശർമ്മാവു് ഉദ്യുക്തനായി. വൈദ്യരാജൻ തന്റെ വിശാലമായ അദ്ധ്യയനം, ധാർമ്മികമായ അനുശീലനം, ദീർഘമായ അനുഭവം, ഇവയെ ഗ്രന്ഥത്തിന്റെ ആദ്ധ്യാത്മികരഹസ്യത്തെ സമ്യക്കായി പ്രകാശപ്പെടുത്തുന്നതിൽ വിനിയോഗിച്ചിരിക്കുന്നുവെന്നു് സസന്തോഷം പ്രസ്താവിക്കേണ്ടതുണ്ടു്.

കറാച്ചി, 21—11—1934 }

ഭവദീയൻ
ധുംഗരസിംഹ ധർമ്മസിംഹസംപട്.



# ശ്രീ സൌമ്യകാശീശസ്തോത്രം

## പ്രഥമഃ സ്തബകഃ

വിശ്വനാഥ നമസ്തുഭ്യം വിശ്വമായാവിലാസിനേ
കാശികേശ നമസ്തുഭ്യം കേശവാദ്യർച്ചിതാങ്ഘ്രയേ 1

അല്ലയോ ശ്രീവിശ്വനാഥ, വിശ്വരൂപമായ മായയിൽ ചിദ്രൂപത്തിൽ പ്രകാശിച്ചുകൊണ്ടിരിക്കുന്ന അവിടുത്തേക്കു നമസ്കാരം. ശ്രീമഹാവിഷ്ണു, ബ്രഹ്മാവ് തുടങ്ങിയ ദേവന്മാർ അവിടുത്തെ പാദപത്മങ്ങൾ ആരാധിച്ചുകൊണ്ടാണിരിക്കുന്നത്; അങ്ങിനെയിരിക്കുന്ന ശ്രീഉത്തരകാശീപതേ നിന്തിരുവടിക്കു നമസ്കാരം. ഭഗവാൻ ശ്രീവിശ്വനാഥൻ സർവ്വദേവന്മാരിലുംവച്ചു ശ്രേഷ്ഠനാണെന്നും സർവ്വനിയന്താവാണെന്നും ഇതിനാൽ സൂചിപ്പിയ്ക്കപ്പെടുന്നു. 1

വിശ്വംഭര നമസ്തുഭ്യം വിശ്വവിധ്വംസമൂർത്തയേ
വിശ്വരൂപ നമസ്തുഭ്യം വിശ്വസൃങ്ദർപ്പഹാരിണേ 2

സമസ്തലോകത്തേയും ധരിച്ചുകൊണ്ടിരിക്കുന്ന പരമാത്മസ്വരൂപിൻ! വിശ്വസംഹാരമൂർത്തിയായ അവിടുത്തെ കാലസ്വരൂപത്തിന്ന് നമസ്കാരം. വിശ്വരൂപിയും വിശ്വവ്യാപിയും ആയ അല്ലയോ പരമാത്മൻ ബ്രഹ്മാവിൻെറ അഭിമാനത്തെ ഇല്ലാതാക്കിയ നിന്തിരുവടിക്ക് നമസ്കാരം. സകലലോകപിതാവായ ബ്രഹ്മാവിൻേറയും ഈശ്വരനാകുന്ന ശ്രീവിശ്വനാഥൻ എന്ന് താത്പര്യം. വാസ്തവത്തിൽ ഭഗവാൻതന്നെയാണ് സർവ്വ ജഗത്തിൻേറയും സൃഷ്ടിസ്ഥിതിസംഹാരങ്ങൾ നടത്തിക്കൊണ്ടിരിക്കുന്നതു്. ബ്രഹ്മാവിൻെറ അഭിമാനമില്ലാതാക്കിയ കഥ പുരാണത്തിൽ പ്രസിദ്ധമാണ്". 2

വാമദേവ മഹാദേവ ദേവദേവ ജഗത്പതേ
ഭവ ഭക്ത്യാ ഭജാമി ത്വദ്ഭവച്ഛേദിപദാംബുജം 3

അല്ലയോ വാമദേവ, മഹാദേവ, ദേവന്മാർക്കും ദേവനായുള്ളോവേ, ജഗന്നാഥ! അല്ലയോ ഭവ! സംസാരതാപത്തെ നശിപ്പിക്കുന്ന അവിടുത്തെ പാദപത്മങ്ങളെ അടിയൻ ഭക്തിപൂർവ്വം ധ്യാനിക്കുന്നു. നിന്തിരുവടി അടിയനെ ഈ ഘോരമായസംസാരകൂപത്തിൽനിന്നും കരകയററിയാലും എന്നു ആശയം. ഇവിടെ വാമദേവൻ എന്ന പദത്തിലെ വാമശബ്ദത്തിന്ന് വനനീയൻ-ഭജനീയൻ അതായതു് ഭജിക്കപ്പെടുവാൻ അല്ലെങ്കിൽ പ്രാർത്ഥിക്കപ്പെടുവാൻ യോഗ്യനെന്നർത്ഥം. 3

സൌമ്യകാശീപതേ തുഭ്യം സൌമ്യമൂർത്തേ നമോനമഃ
സർവദൈവ നമസ്തുഭ്യം സർവദൈവതരൂപിണേ 4

അല്ലയോ ഉത്തരകാശീപതേ ശാന്തമൂർത്തേ ഭഗവാനു നമസ്കാരമേ നമസ്കാരം. സർവ്വദേവസ്വരൂപനായ നിന്തിരുവടിയെ സദാസമയവും നമസ്കരിച്ചു(വണങ്ങി)കൊള്ളുന്നു. വീണ്ടുംവീണ്ടുമുള്ള

നമസ്കാരം അപാരമായ ഭക്തിയെ സൂചിപ്പിയ്ക്കുന്നു. സ്കന്ദപുരാണത്തിലെ കേദാരഖണ്ഡത്തിൽ ഉത്തരകാശി സൌമ്യകാശി എന്നുള്ള നാമത്തിൽ വർണ്ണിക്കപ്പെട്ടിട്ടുണ്ട്. 4

ഇവിടം മുതൽ അവസാനം വരെ വിരോധാഭാസം തുടങ്ങിയ അലങ്കാരങ്ങൾ ചേർത്ത് ശ്രീശിവനെ വർണ്ണിക്കുന്നു.

ഗങ്ഗാധരോഽപി ഭഗവാൻ ഗങ്ഗാരോധസി വർത്തസേ
സോമസൂര്യാഗ്നിനേത്രോഽപി സോമചൂഡശ്ച ദൃശ്യസേ 5

അല്ലയോ ശ്രീശിവ! അവിടുന്ന് ഗംഗാദേവിയെ ശിരസ്സിൽ ധരിച്ചുകൊണ്ടിരിക്കവേതന്നെ ഗംഗാതീരത്തിൽ വസിച്ചുകൊണ്ടിരിക്കുന്നു. ചന്ദ്രനും സൂര്യനും അഗ്നിയും നിന്തിരുവടിയുടെ മൂന്നു നേത്രങ്ങളാണല്ലോ? എന്നാൽ ഇതിലൊന്നായ ചന്ദ്രനെ അവിടുന്നു സ്വന്തം ശിരസ്സിൽ അലങ്കാരമായി അണിഞ്ഞുകൊണ്ടിരിക്കുന്നുവെന്നുള്ളതും പ്രസിദ്ധമാണ്. 5

കാശീപ്രദേശേ വിഹരസി വിരാണ്മൂർത്തിരപി പ്രഭോ
കോ വേത്തി തവ മാഹാത്മ്യം ത്വദന്യഃ പരമാദ്ഭുതം 6

സ്വാമിൻ, നിന്തിരുവടി ദേശകാലവസ്തുക്കളിൽ സർവ്വത്ര വ്യാപിച്ചിരിക്കുന്ന വിരാട്സ്വരൂപിയാണെങ്കിലും ശ്രീകാശീക്ഷേത്രത്തിൽ വിഹരിച്ചുകൊണ്ടിരിക്കുന്നു. ഈ ഗുണങ്ങളെല്ലാംതന്നെ അന്യോന്യം വിരുദ്ധമായതിനാൽ ഒരേസ്ഥാനത്തു ഒത്തുചേന്നിരിക്കയില്ല. എങ്കിലും അങ്ങയിൽ ഇതെല്ലാം ഒരുമിച്ചിണങ്ങിയിരിക്കുന്നു. അവിടത്തെ മാഹാത്മ്യം അത്യാശ്ചര്യകരംതന്നെ,

അതു ശരിക്ക ഗ്രഹിക്കുവാൻ നിന്തിരുവടിക്കല്ലാതെ മററാൎക്ക് കഴിയും? ഭഗവത്കൃപ കൂടാതെ അവിടത്തെ യഥാൎത്ഥമാഹാത്മ്യം മനസ്സിലാക്കുവാൻ എളുപ്പമല്ലെന്ന ചുരുക്കം 6

ഗിരിരാജസുതാപുണ്യപരിപാകകാസ്തുമേ ഗതിഃ
സുരവൃക്ഷവൃതേ യസ്യ മന്ദിരേ സുന്ദര സ്ഥിതിഃ 7

ചുററിലും ദേവതാരവൃക്ഷങ്ങൾ വളൎന്നുനില്ക്കുന്നതും അതിമനോഹരവുമായ ഒരു ക്ഷേത്രം പൎവ്വതശ്രേഷ്ഠനായ ഹിമവാനിൽ പ്രശോഭിക്കുന്നുണ്ട്. ആ പാവനമന്ദിരത്തിൽ അതേ ഹിമവാന്റെ തന്നെ പുത്രിയായ ശ്രീപാൎവ്വതീദേവിയുടെ പുണ്യപുഞ്ജത്തിന്റെ ഫലമായ ഭഗവാൻ ശ്രീശങ്കരൻ വാണരുളുന്നു. ആ ഭഗവാൻ തന്നെ അടിയന്ന് അവലംബമായിത്തീരണം. ഉത്തരകാശിയിൽ ശ്രീവിശ്വനാഥക്ഷേത്രത്തിനു തൊട്ടുസമീപം ദേവതാരവൃക്ഷങ്ങൾ ഉണ്ട്. ശ്രീശങ്കരനെ പതിയായി ലഭിക്കുന്നതിലേക്കായി പാൎവ്വതിദേവി കഠോരതപസ്സു ചെയ്തിരുന്നു ദേവിയുടെ അഗണ്യപുണ്യത്തിന്റെ ഫലമായിട്ടുതന്നെ ശ്രീശിവൻ പതിയായി ലഭിക്കപ്പെടുകയുംചെയ്തു; ഈ കഥ പുരാണപ്രസിദ്ധമായിട്ടുള്ളതാണ്. 7

ത്രിശൂലരൂപയാ ശക്ത്യാ ഹേരംബാദ്യൈശ്ചനിജ്ജരൈഃ
ഗോപകോടേശ്വരാഭ്യാഞ്ച സാവൃതം ശങ്കരം ഭജേ 8

ത്രിശൂലരൂപിണിയായ ശക്തി, ഗജാനനൻ, തുടങ്ങിയ ദേവന്മാർ, ഗോപേശ്വരനെന്നും, കോടേശ്വരനെന്നും പേരുള്ള മഹാദേവന്മാർ ഇവരെല്ലാവരുടെയും മദ്ധ്യത്തിലാണ് ശ്രീവിശ്വനാഥൻ വാണരുളുന്നതു്. ഇപ്രകാരം ഇവരാൽ ചുററപ്പെട്ടിരിക്കുന്ന ആനന്ദസന്ദായകനായ ഭഗവാൻ ശ്രീവിശ്വനാഥനെ ഞാൻ

ഭജിക്കുന്നു. ഉത്തരകാശിയിലുള്ള ക്ഷേത്രത്തിൽ ഒരു വലിയ ത്രിശൂലം ഉണ്ട്. അതിനെ ശക്തിയായി സങ്കല്പിച്ചുകൊണ്ടു പൂജിക്കുന്നു. ഗോപേശ്വരക്ഷേത്രവും കോടേശ്വരക്ഷേത്രവും വേറെവേറെയുമുണ്ട്. 8

വാരിദാഭം ഗളേഗങ്ഗാ വാരിഗൌരം കളേബരേ
വാരണാദ്രിപതിം വന്ദേ വാരണാജിനവാസസം 9

കാർമേഘം പോലെ കറുപ്പുനിറം പൂണ്ട കണ്ഠത്തോടുകൂടിയവനും, ഗംഗാജലംപോലെ വെണ്മയേറിയ ശരീരകാന്തിയോടുകൂടിയവനും ആനത്തോൽ വസ്ത്രമായി ധരിച്ചിരിക്കുന്നവനും വാരണാവതപർവ്വതത്തിനധിപതിയും—ആ പർവ്വതത്തിൽ വസിച്ചുകൊണ്ടിരിക്കുന്നവനും—ആയ ഭഗവാൻ ശ്രീവിശ്വനാഥനെ ഞാൻ വന്ദിച്ചുകൊള്ളുന്നു. പാലാഴി കടഞ്ഞ സമയം വിഷം കുടിച്ചതിനാൽ ശ്രീശിവന്റെ കഴുത്തിനു കറുപ്പുനിറം വന്നുകൂടി. ഗജാസുരനെ കൊല്ലുകയും അവന്റെ ചർമ്മം വസ്ത്രമായി ധരിക്കയും ചെയ്തിട്ടുണ്ട്. ഇതെല്ലാം പുരാണപ്രസിദ്ധമായ കഥകളാണ്. ഉത്തരകാശിയിൽ ഹിമഗിരിയുടെ ശാഖാപർവ്വതത്തെ വാരണാവതമെന്നു പറയുന്നു. 9

കാലകാലം മഹാകാലം കാലവ്യാളവിഭൂഷണം
ഫാലനേത്രം പ്രണൌമി ശ്രീകാശികാപതിമീശ്വരം 10

ഭഗവാൻ ശ്രീശങ്കരൻ മൃത്യുവിനുപോലും മൃത്യുവായിട്ടുള്ളവനാണ്. അതായതു് മരണദേവതയുടേയും സംഹാരകർത്താവാണ്, അല്ലെങ്കിൽ ഇങ്ങിനേയും പറയാം; ഭഗവാന്റെ സത്തയെ ആധാരമാക്കി മാത്രമാണ് മൃത്യു തന്റെ കർത്തവ്യം നിർവഹിച്ചുപോരുന്നതു്. എന്നാൽ അവിടുന്നു സ്വയമേ മൃത്യുബാധയോടു

കൂടാത്തവനാണ്. ഈക്കാരണത്താൽ ശ്രീശിവൻ മഹാകാലരൂപ-
നെന്നു പറയപ്പെടുന്ന കാള (കറുത്ത) സർപ്പത്തെ ഭഗവാൻ
ആഭരണമായി അണിഞ്ഞിരിക്കുന്നു. തിരുനെററിയിൽ മൂന്നാം
തൃക്കണ്ണ് ഉണ്ട്. ഇപ്രകാരമെല്ലാം ഇരിക്കുന്ന കാശികാനാഥ
നായ ശ്രീശങ്കരനെ ഞാൻ നമസ്കരിച്ചുകൊള്ളുന്നു. 10

ഭൂതാനാമീശ്വരം ഭസ്മഭൂഷാഭൂഷിതവിഗ്രഹം
ശ്മശാനശായിനം വന്ദേജടാജൂടകമസ്തകം 11

സകല ജീവജാലങ്ങൾക്കും ഈശ്വരനും ഭസ്മാലംകൃതമായ ശ
രീരത്തോടുകൂടിയവനും ശ്മശാനത്തിൽ ശയിച്ചുകൊണ്ടിരിക്കുന്നവ
നും ജടാബദ്ധമായ മസ്തകത്തോടുകൂടിയവനും ആയ ഭഗവാൻ ശ്രീ
ശങ്കരനെ ഞാൻ നമസ്കരിച്ചുകൊള്ളുന്നു. 11

പുരത്രയനിഷൂദായ പരമൈശ്വര്യധാരിണേ
പരാപരായ രുദ്രായ പരേശായ നമോനമഃ 12

ത്രിപുരാസുരനെ നശിപ്പിച്ചവനും അല്ലെങ്കിൽ സ്ഥൂലസൂക്ഷ്മ
കാരണരൂപത്തിലുള്ള മൂന്നുവിധശരീരങ്ങളെ ഇല്ലാതാക്കുന്നവനും
അഷ്ടസിദ്ധി തുടങ്ങി പരമോൽകൃഷ്ടങ്ങളായ ഐശ്വര്യങ്ങൾ അ
ധീനമായിട്ടുള്ളവനും കാര്യകാരണരൂപേണ സ്ഥിതിചെയ്യുന്നവ
നും ദുഃഖത്തെ നശിപ്പിക്കുന്നവനും ഉത്തമദേവനും പരബ്രഹ്മസ്വ
രൂപനും ആയ ഭഗവാൻ ശ്രീശിവനെ ഞാൻ വീണ്ടും വീണ്ടും
നമസ്കരിച്ചുകൊള്ളുന്നു രുദ്രൻ രു = ദുഃഖം, ദ്രാവയതീതി
രുദ്രഃ—ദുഃഖത്തെ നശിപ്പിക്കുന്നവനെന്നർത്ഥം. 12

കരാളം കാളികേശം ഗ്ലകരോടീകലിതസ്രജം
ആശാവാസോ വസാനം ശ്രീവിശ്വനാഥമുപാസ്മഹേ 13

ഭയാനകമായ രൂപത്തോടുകൂടിയവനും ശ്രീകാളികാപതിയും നരശിരസ്സുകളെ മാലയാക്കി അണിഞ്ഞിരിക്കുന്നവനും ദിക്കാകുന്ന വസ്ത്രത്തെ ധരിച്ചിരിക്കുന്നവനും ആയ ഭഗവാൻ ശ്രീവിശ്വനാഥനെ ഞാൻ ഉപാസിക്കുന്നു. ഈ രൂപത്തിൽ വിശ്വനാഥനെ ഉപാസിക്കുന്നതുകൊണ്ടു് ഭക്തൻ നിർഭയനും വൈരാഗ്യശാലിയുമായിത്തീരുന്നു 13

കാളകൂടാശിനേ തുഭ്യം ശൈലകൂടനിവാസിനേ
ശൂലിനേ പാലിനേ ധന്വശാലിനേ/സ്തുനമോനമഃ 14

കാളകൂടവിഷത്തെ ഭക്ഷിക്കുന്നവനും കൈലാസപർവ്വതത്തിൻെറ കൊടുമുടിയിൽ വസിച്ചുകൊണ്ടിരിക്കുന്നവനും ത്രിശൂലധാരിയും സകലലോകപാലകനും ധനുർദ്ധരനും ആയ സദാശിവന്നു നമസ്കാരം. അമൃതു് എടുക്കുന്നതിനായി ദേവാദികൾ പാലാഴി കടഞ്ഞസമയം അതിൽനിന്നും കാളകൂടമെന്നുപേരുള്ള വിഷം ഉണ്ടായി. അതുകണ്ടു ഭയന്നു് ദേവാസുരാദികൾ എല്ലാവരും സമുദ്രമഥനം വെടിഞ്ഞു് ഓടിപ്പോകുവാൻ തുടങ്ങി. അപ്പോൾ അവരുടെതന്നെ പ്രാർത്ഥനപ്രകാരം ഭഗവാൻ ശ്രീശിവൻ കാളകൂടവിഷം പാനംചെയ്തു. ഇങ്ങിനെ പൌരാണികമായ കഥയുണ്ടു്. കൈലാസശിഖരത്തിലും ഉത്തരകാശിയിലും ശ്രീശങ്കരൻ വസിക്കുന്നുവെന്നുള്ളതും പുരാണപ്രസിദ്ധമാണു്. 14

തുഷാരധവളാങ്ഗോ/യം തുഷാരഗിരിജാധവഃ
വൃഷാധിവാഹനോ ഹന്ത്യാദ് വൃഷവന്ദ്യോ/വൃഷദംശിഷം
15

മഞ്ഞിൻെറ നിറംപോലെ വെണ്മയേറിയ അവയവങ്ങളോടുകൂടിയവനും ഹിമവാൻെറ പുത്രിയായ ശ്രീപാർവ്വതീദേവിയുടെ

ഭർത്താവും നന്ദിഎന്നസുപ്രസിദ്ധനായകാളമേൽകയറി സവാരി ചെയ്യുന്നവനും ദേവേന്ദ്രൻപോലും വന്ദിക്കുന്നവനും ആയ ഈ ശ്രീമഹാദേവൻ പാപരൂപമായ ശത്രുവിനെ — പാപകർമ്മങ്ങൾക്കു പ്രേരിപ്പിക്കമൂലം വന്നുചേരുന്ന കാമക്രോധാദിശത്രുക്കളെ -നശിപ്പിക്കട്ടെ. വൃഷവന്ദ്യൻ = വൃഷനാൽ - ഇന്ദ്രനാൽ - വന്ദ്യൻ - വന്ദിക്കപ്പെടുവാൻ അർഹൻ. അവൃഷദ്വിട് = വൃഷം - ധർമ്മം. അവൃഷം = അധർമ്മം - പാപമെന്നർത്ഥം ദ്വിട് = ശത്രു ഇങ്ങനെ അവൃഷദ്വിടിനു് പാപരൂപിയായശത്രു എന്നർത്ഥം സിദ്ധിച്ചിരിക്കുന്നു. 15

അർദ്ധനാരീപതേ തുഭ്യമധ്വരധ്വംസകാരിണേ
അഘോരായ നമഃ സാക്ഷാദപാരകരുണാംബുധേ 16

അല്ലയോ അർദ്ധനാരീശ്വര, അപാരദയാസിന്ധോ, യജ്ഞധ്വംസനംചെയ്ത അഘോരസ്വരൂപനായനിന്തിരുവടിക്കു നമസ്കാരം. അപാരകരുണാനിധിത്വവും യജ്ഞധ്വംസകത്വവും പരസ്പരവിരുദ്ധങ്ങളാണ്. എന്നാൽ ദക്ഷപ്രജാപതിയുടെ യജ്ഞം നശിപ്പിച്ചതു് അദ്ദേഹത്തിന്റെ അഭിമാനം(ഗർവ്വം)ഇല്ലാതാക്കുന്നതിലേക്കു മാത്രമാണ്. അതിനാൽ മേല്പറഞ്ഞ വൈരുദ്ധ്യം പരിഹരിക്കപ്പെടുന്നുണ്ട്. ഈ ആശയം ശ്രീമദ് ഭാഗവതത്തിൽ പറഞ്ഞിട്ടുണ്ട്. 16

പ്രസീദ ഭഗവൻ ശംഭോ പ്രസീദവൃഷഭധ്വജ!
കുരുഷ്വ കൃപയാനിത്യം നൃത്യമസ്മന്മനോങ്ഗണേ 17

അല്ലയോ ഭഗവൻ ശംഭോ! വൃഷഭവാഹന! അവിടുന്നു എന്നിൽപ്രസാദിച്ചാലും പ്രസാദിച്ചാലും! ദയവുണ്ടായി അടിയന്റെ

മനോരൂപമായ അങ്കണത്തിൽ നിന്തിരുവടി നിത്യവും നൃത്തം ചെയ്യണമേ. എല്ലായ്പോഴും എന്റെഹൃദയത്തിൽ കുടികൊള്ളണമേ എന്നു താത്പര്യം. ഭഗവാന്റെ ലക്ഷണം പുരാണത്തിൽകൊടുത്തിരിക്കുന്നതു് ഇപ്രകാരമാണു്. "ഉത്പത്തിം പ്രളയം ചൈവ ഭൂതാനാമാഗതിംഗതിം, വേത്തിവിദ്യാമവിദ്യാം ച സ വാച്യോ ഭഗവാനിതി" സർവ്വജീവജാലങ്ങളുടേയും ഉത്പത്തി, പ്രളയം, വരാൻപോകുന്ന സമ്പത്തി, വിപത്തി, വിദ്യ, അവിദ്യ തുടങ്ങിയവ എല്ലാം ആക്കാണോ അറിയുവാൻകഴിയുന്നതു് അദ്ദേഹം ഭഗവാൻ എന്നു നിർദ്ദേശിക്കപ്പെടുന്നു. 17

ത്ര്യക്ഷോഽപ്യ സൌസപ്തശിരാശ്ചബിഭ്രത്
സർപസ്രജംക്ഷേപളഭുഗഷ്ടമൂർത്തിഃ!
ജേജീയതേ ഹന്ത ഹിമാദ്രിമധ്യേ
കപാലഭൃത് കശ്ചന ഭിക്ഷുവര്യഃ 18

ത്രിനേത്രനെങ്കിലും സപ്തശിരസ്സും (ഏഴുശിരസ്സോടുകൂടിയവനും) സർപ്പത്തെ മാലയായി അണിഞ്ഞിരിക്കുന്നവനും വിഷം ഭക്ഷിച്ചവനും അഷ്ടമൂർത്തിയും തലയോടു് പാത്രമായി ധരിച്ചിരിക്കുന്നവനും ആയ ഒരുത്തമഭിക്ഷുപ്രവരൻ അതായതു് ശ്രീശിവൻ അഹോ ആശ്ചര്യം! ഹിമാലയമദ്ധ്യത്തിൽ അതായതു് ഉത്തരകാശിയിൽ അതിയായി വിജയിച്ചരുളുന്നു. സപ്താ = ജടാ. സപ്തം = ജടയോടുകൂടിയ, സപ്തശിരസ്സു് = ജടായുക്തമായശിരസ്സോടുകൂടിയവൻ. ഇങ്ങനെ അർത്ഥമാക്കി മുൻപറഞ്ഞ വിരോധത്തെ — മൂന്നുകണ്ണും ഏഴു ശിരസ്സുമുള്ളവൻ എന്ന വിരോധത്തെ പരിഹരിക്കേണ്ടതാണു്. അഷ്ടമൂർത്തി = പൃഥിവി, അപ്, തേജസ്സ്, വായു, ആകാശം ഈ അഞ്ചുഭൂതങ്ങളും യാഗംകഴിക്കുന്ന യജമാനൻ, സൂര്യൻ, ചന്ദ്രൻ ഈ മൂന്നും ചേർന്നു് എട്ടു മൂർത്തികളോടുകൂടിയവൻ എന്നർത്ഥം. 18

കൈലാസശൈലേ കലധൌതധൌതം
ശൈലേന്ദ്രകന്യാമുപലാലയന്തം
ആരാധ്യമാനഞ്ച സുരേന്ദ്രമുഖ്യൈർ
വാരാണസീനാഥമഹം പ്രപദ്യേ 19

കൈലാസപർവതത്തിൽ വെള്ളിയെന്നവണ്ണം സ്വച്ഛമായ വർണ്ണത്തോടുകൂടി ശോഭിക്കുന്നവനും പർവതരാജനായഹിമവാൻെറ പുത്രി ശ്രീപാർവതീദേവിയെ തൻെറസമീപത്തിലിരുത്തി ലാളിച്ചുകൊണ്ടിരിക്കുന്നവനും ദേവേന്ദ്രൻ തുടങ്ങിയവരാൽ ആരാധിക്കപ്പെടുന്നവനും ആയ ഉത്തരകാശീപതി ശ്രീവിശ്വനാഥനെ ഞാൻ ശരണം പ്രാപിച്ചുകൊള്ളുന്നു. 19

കുബേരമിത്രം കുസുമേഷുമിത്രം
കാരുണ്യപാത്രം കരിരാജപുത്രം
സരോജനേത്രം സ്മിതപഞ്ചവക്ത്രം
സദാപവിത്രം ശരണം പ്രപദ്യേ 20

കുബേരൻെറ മിത്രമായും കാമദേവൻെറശത്രുവെങ്കിലും പാർവതിയുടെകരുണക്ക് പാത്രമായും ശ്രീഗണപതി പുത്രനായും കമലനേത്രനായും പുഞ്ചിരിതൂകുന്ന അഞ്ചുമുഖങ്ങളോടുകൂടിയവനായും നിത്യശുദ്ധനായും ഇരിക്കുന്ന ഭഗവാൻ ശ്രീവിശ്വനാഥനെ ഞാൻ ശരണം പ്രാപിച്ചുകൊള്ളുന്നു. 20

അസ്തു മേ ശരണം സൌമ്യകാശീനാഥഃ സ്വയംപ്രഭുഃ!
യത്കൃപാലേശമാത്രേണ മർത്ത്യോഽമർത്ത്യപദം വ്രജേത് 21

ശ്രീസൌമ്യകാശീശ്വരനായ ഭഗവാൻതന്നെ അടിയനു ശരണമായിത്തീരണം. യാതൊരുവൻെറകൃപ ലേശമെങ്കിലും ലഭിച്ചു കഴിഞ്ഞാൽ മർത്ത്യൻ (മരണസ്വഭാവമുള്ള മനുഷ്യൻ) അമർത്ത്യനായിത്തീരുന്നു, മോക്ഷപദത്തെ പ്രാപിക്കുന്നു. ഇതിലെ സ്വയംശബ്ദപ്രയോഗം ശ്രീസൌമ്യകാശീപതിയായ വിശ്വനാഥനൊഴിച്ചു മററാരുംതന്നെ ശരണ്യനായി ഭവിക്കേണ്ടതില്ലഎന്നു് അനന്യമായ ഭക്തിഭാവത്തെ സൂചിപ്പിച്ചിരിക്കുന്നു. 21

വിഭോ വിശേശ വിശ്വാത്മൻ വിഭാകരനിഭദ്യുതേ!
വിഭാതു മോഹരജനീ മദ്വിഭാവോ മേഽപസർപതു! 22

അല്ലയോ പ്രഭോ, ലോകനായക, വിശ്വരൂപ, സൂര്യനു തുല്യമായ തേജസ്സോടുകൂടിയ ഭഗവാനെ, അവിടുന്നു് എൻെറ മോഹാന്ധകാരരൂപമായ രാത്രിയെ വെളുപ്പിച്ചാലും അതായതു് നശിപ്പിച്ചാലും. മോഹം നിമിത്തമുള്ള എൻെറ ദ്വൈതഭാവവും നഷ്ടമാകട്ടെ. പ്രകാശസ്വരൂപനായ സൂര്യൻ രാത്രിയിലെ അന്ധകാരം നശിപ്പിക്കുന്നതുപോലെ ജ്ഞാനസ്വരൂപനായ നിന്തിരുവടി എൻെറ അജ്ഞാനത്തെ നശിപ്പിക്കേണമെന്നു താത്പര്യം. 22

വ്യോമാദിഭൂതാനി ഭവത്സ്വരൂപം
ദേവാദി ദേഹാശ്ച ഭവത്സ്വരൂപം
ജീവാശ്ച സർവേഽപി ഭവത്സ്വരൂപം
സർവാത്മനസ്തേഽസ്തു നമഃ പദാഭ്യാം 23

ആകാശം, വായു, തേജസ്സ്, ജലം, പൃഥിവി ഈ പഞ്ചമഹാഭൂതങ്ങളും അവിടുത്തെ സ്വരൂപം തന്നെയാണു്. ദേവന്മാർ മനുഷ്യർ തിര്യക്കുകൾ മുതലായവയുടെ ശരീരങ്ങളും അവിടുത്തെ

സ്വരൂപമല്ലാതെ മററൊന്നുമല്ല. സകലജീവജാലങ്ങളും ഭവാൻെറ സ്വരൂപം തന്നെ. ഇങ്ങനെ സർവാത്മാവായി സർവവ്യാപകനായ അങ്ങയുടെ പാദാരവിന്ദങ്ങളിൽ നമസ്ക്കരിച്ചുകൊള്ളുന്നു. ചരാചരാത്മകമായ സർവപ്രപഞ്ചവും ഭഗവാൻെറ സ്വരൂപം തന്നെയെന്നു സാരം. 23

ത്വമേവവിഷ്ണുഃ കമലാ ച ദുർഗേ-
ത്യുപാസ്യസേ കല്പിതമൂർത്തിഭേദൈഃ
കാശീശ സർവേശ്വര ശർവ സർവ-
ദേവാത്മനസ്തേ ഽസ്തുനമഃ പദാഭ്യാം 24

വിഷ്ണു, ലക്ഷ്മി, ദുർഗ്ഗ തുടങ്ങി അനേകം മൂർത്തിഭേദങ്ങളെ ഉപാസകന്മാർ കല്പിച്ചിട്ടുണ്ട്. ആ മൂർത്തികളിലൂടെ ഉപാസിക്കുന്നതു് നിന്തിരുവടിയെതന്നെയാണ്. അല്ലയോ ശ്രീകാശീനാഥ, സർവേശ്വര, സർവസംഹാരമൂർത്തേ അവിടുന്നു സർവദേവന്മാരുടേയും സ്വരൂപമാകുന്നു. നിന്തിരുവടിയുടെ പാദപത്മങ്ങൾക്കായി നമസ്ക്കാരം ഭവിക്കട്ടെ. സർവശബ്ദത്തിന്നു മററൊരു വിധത്തിലും അർത്ഥം പറയാവുന്നതാണ്. "അസതശ്ചസതശ്ചൈവ സർവസ്യ പ്രഭാവപ്യയാൽ സർവസ്യ സർവദാജ്ഞാനാൽ സർവമേനം പ്രചക്ഷതേ" "അസത്തിൻെറയും, സത്തിൻേറയും ഉൽപത്തിപ്രലയങ്ങൾക്കു കർത്താവായതിനാലും സദാ സർവവും അറിയുന്നവനാകയാലും ഭഗവാനെ സർവനെന്നു പറയുന്നു." ഈ പക്ഷത്തിൽ ഹേ സർവ! ഹേ ദേവതാസ്വരൂപ! അവിടുത്തെ രണ്ടു തൃപ്പാദങ്ങൾക്കും നമസ്ക്കാരമെന്നർത്ഥം. യഥാർത്ഥത്തിൽ ഭഗവാൻ സർവദേവസ്വരൂപനാണ്. വിഭിന്നങ്ങളായ സകലനാമങ്ങളും ഭഗവാൻെറതന്നെ പര്യായങ്ങളാണ് എന്നു സാരം. 24

ശുദ്ധം ശിവം ബുദ്ധമബുദ്ധിഗമ്യം
ബ്രഹ്മേതിയദ്വസ്തു വദന്തിവേദാഃ
തത്ത്വംവിഭോ വിശ്വപതേനതത്ത്വം
കിഞ്ചിത്പരംതേഽസ്തുനമഃ പദാഭ്യാം 25

അല്ലയോ വിഭോ, വിശ്വനാഥ, സർവവേദങ്ങളും ശുദ്ധവും ആനന്ദമൂർത്തിയും ജ്ഞാനസ്വരൂപവും ബുദ്ധിക്ക് അവിഷയവുമായ യാതൊരു ബ്രഹ്മതത്ത്വത്തെ പ്രതിപാദിക്കുന്നുവോ, ആ ബ്രഹ്മതത്ത്വം അവിടുന്നതന്നെയാണ്. നിന്തിരുവടിയിൽനിന്ന് ഭിന്നമായി യാതൊരു തത്ത്വവുമില്ല. പരബ്രഹ്മസ്വരൂപനായ അവിടുത്തെ ഇരുചരണങ്ങളിലും നമസ്ക്കരിച്ചുകൊള്ളുന്നു. പരമശ്രേഷ്ഠനും, പരമാത്മസ്വരൂപിയുമായ ഭഗവാൻ ശ്രീവിശ്വനാഥന്റെ പാദാരവിന്ദങ്ങളിൽ ഇപ്രകാരം ഭക്തിജനിക്കുന്നതായാൽ മനുഷ്യന്ന ചിത്തശുദ്ധിയും അതുവഴിക്ക ബ്രഹ്മജ്ഞാനവുമുണ്ടാകുന്നു. അതോടുകൂടി സംസാരബന്ധങ്ങളിൽനിന്ന വേർപെട്ട് നിത്യമായ മുക്തിപദത്തിലും അവൻ എത്തിച്ചേരുന്നു. 25

# ദ്വിതീയഃ സ്തബകഃ

ഒന്നാമത്തെ സ്തബകത്തിൽ സഗുണരൂപത്തിൽ പുരാണാദികളെ ആധാരമാക്കി വിരോധാഭാസം തുടങ്ങിയ അലങ്കാരങ്ങളോടുകൂടി ശ്രീശിവനെ സ്തുതിക്കുകയും അവസാനത്തിൽ വിശ്വനാഥനെ സാക്ഷാത് ബ്രഹ്മരൂപമായി പ്രതിപാദിക്കുകയും ചെയ്തു. ഈ സ്തബകത്തിലാകട്ടെ ഈശാവാസ്യം ആദിയായ ഉപനിഷത്തുകളുടെ സാരാംശത്തെ വിവരിക്കുവാനാരംഭിക്കുന്നു. ഉപനിഷത്തുകളിൽ അടങ്ങിയിരിക്കുന്ന രഹസ്യത്തെത്തന്നെ വളരെ സരളമായ രീതിയിൽ പ്രകാശിപ്പിച്ചുകൊണ്ടു് സമ്പൂർണ്ണമായ അദ്വൈതജ്ഞാനത്തോടുകൂടെതന്നെ ഭക്തിയേയും പൂർണ്ണരൂപത്തിൽ പ്രതിപാദിക്കുകയെന്നതാണ് ഈ സ്തോത്രത്തിന്റെ ഒരു പ്രത്യേകത.

ഇതിൽ 12-ാമതു ശ്ലോകം വരെ ഈശാവാസ്യോപനിഷത്തിന്റെ രഹസ്യവും പിന്നീടു അവസാനംവരെ സാമവേദാന്തർഗ്ഗതമായ തലവകാരശാഖയിലെ കേനോപനിഷത്തിന്റെ രഹസ്യവും സംക്ഷിപ്തമായി വർണ്ണിച്ചിട്ടുണ്ടു്. ഈശാവാസ്യോപനിഷത്തെന്നതു് ശുക്ലയജുർവ്വേദസംഹിതയുടെ ഒടുവിലത്തെ, അതായതു 40-ാമത്തെ അദ്ധ്യായത്തിന്റെ പേരാണ്.

വേദാന്തസാരമാണ് ഈ ഗ്രന്ഥത്തിൽ സംഗ്രഹിക്കപ്പെട്ടിരിക്കുന്നതു്. അതിനാൽ ഇതിലെ പ്രതിപാദ്യവിഷയം ജീവബ്രഹ്മൈക്യമാകുന്നു. എന്നാൽ ഈ ജീവബ്രഹ്മൈക്യരൂപത്തിലുള്ള പ്രതിപാദ്യവസ്തു ശ്രീവിശ്വനാഥന്റെ സ്വരൂപമായി ഈ സ്തോത്രത്തിൽ സമന്വയിക്കപ്പെട്ടിരിക്കുന്നു. തന്നിമിത്തം ഭക്തിയില്ലാത്ത ഒരുവനു ഭക്തി ഉദിക്കുന്നതിനും, ഭക്തിയുള്ള ഒരാൾക്കു അതു

ഉത്തരോത്തരം അഭിവൃദ്ധി പ്രാപിച്ച് തദ്ദ്വാരാ ആത്മൈക്യ ജ്ഞാനംലഭിക്കുന്നതിനും ഈ ഗ്രന്ഥം ദോഷലേശമെന്നിയെ അത്യന്തമുപയോഗിയായി തീരുന്നു.

ശങ്ക — "സാപരാനുരക്തിരീശ്വരേ" (ശാണ്ഡില്യസൂത്രം) പരമേശ്വരനിലുള്ള നിരതിശയപ്രേമത്തെ ഭക്തി എന്നു പറയുന്നു. ആ അനുരാഗരൂപമായ ഭക്തി ദ്വൈതത്തിലാണുസംഭവിക്കുക. ഭക്തനെന്നും ഭജനീയനെന്നും മററുമുള്ള ഭേദം ദ്വൈതത്തെ ആശ്രയിച്ചാണല്ലോ ഇരിക്കുന്നതു്. ഈ ദ്വൈതരൂപത്തിലുള്ള ഭക്തിയിലൂടെ അദ്വൈതജ്ഞാനം എങ്ങിനെ സമ്പാദിക്കുവാൻ കഴിയും. ഉപനിഷത്തുകളിലാകട്ടെ "ആത്മാവാ അരേ ദ്രഷ്ടവ്യഃ ശ്രോതവ്യോ മന്തവ്യോ നിദിദ്ധ്യാസിതവ്യഃ(ബൃഹ.)"വിദ്യാലഭ്യതേസൌ വിചാരണാൽ" ഇത്യാദി വാക്യങ്ങൾ ശ്രവണമനനാദികൾ വഴിക്കു ജ്ഞാനം സമ്പാദിക്കണമെന്നുപദേശിച്ചിരിക്കുന്നു. ജ്ഞാനോദയത്തിനുശേഷവും ഭക്തിയുണ്ടായിരിക്കുന്നതാണെന്നു പറയുന്നപക്ഷം അതും സംഭാവ്യമല്ലതന്നെ എന്തുകൊണ്ടെന്നാൽ ജ്ഞാനവും ഭക്തിയും അന്യോന്യവിരുദ്ധങ്ങളാണു്. ജ്ഞാനി സ്വയം ബ്രഹ്മരൂപമായിരിക്കുന്നതിനാൽ ആരെയാണു ഭജിക്കുക?

സമാധാനം— അദ്വൈതജ്ഞാനം ശ്രവണാദികളിൽനിന്നു ജനിക്കേണ്ടതാണെങ്കിലും അന്തഃകരണശുദ്ധിക്കായി ഭക്തി അത്യന്തോപയോഗിയാണു്. ഭക്തിയില്ലാതെ ചിത്തശുദ്ധിയുണ്ടാകുന്നതല്ല. ചിത്തശുദ്ധിയോടുകൂടാത്ത ജ്ഞാനം ഒരിക്കലും ഉറപ്പുള്ളതായിരിക്കുകയുമില്ല. അതിനാൽ അനേകം ശാസ്ത്രഗ്രന്ഥങ്ങളിൽ ഭക്തിയോടുകൂടിയ ജ്ഞാനത്തെതന്നെ പുകഴ്ത്തിയിരിക്കുന്നു.

ഹൃദയം ഈശ്വരപ്രേമംകൊണ്ടു് പരിപൂർണ്ണമാകാത്തപക്ഷം യഥാർത്ഥജ്ഞാനപ്രാപ്തി വളരെ വിഷമമായിരിക്കും. ജ്ഞാനിക്കുതന്നേയും പരമാത്മാവിൽ ഭക്തി അസംഗതമല്ല. എന്നാൽ

ജ്ഞാനിയുടെഭക്തി പരാഭക്തി, അഭേദഭക്തി, മുതലായ നാമങ്ങളിലാണ ശാസ്ത്രങ്ങളിൽപ്രസിദ്ധമായിരിക്കുന്നതു്. ഭക്തിയോടുകൂടാത്ത കേവലജ്ഞാനം രസവിഹീനവും ശുഷ്കവുമായിരിക്കും. ഉപാസ്യമെന്നും, ഉപാസകനെന്നും മററുമുള്ള ഭേദബുദ്ധി വിട്ടു അഖണ്ഡവും നിരതിശയവും പ്രേമരൂപവുമായ പരാഭക്തിയിൽ മുഴുകി ഒരു ജ്ഞാനിക്കു പരമാനന്ദം അനുഭവിക്കുന്നതിൽ ദോഷമൊ അനുപപത്തിയൊ ഇല്ലതന്നെ. ഈ അഭിപ്രായം തന്നെയാണ് ഗീത മുതലായ ശാസ്ത്രങ്ങൾക്കുമുള്ളതു്. (ഗീത അധ്യായം 12 ഭക്തിയോഗം) "യസ്യ ദേവേ പരാഭക്തിര്യഥാദേവേതഥാഗുരൌ" (ശ്വേതാശ്വതരം) "യം സർവ്വേ ദേവാനമന്തിമുമുക്ഷവോബ്രഹ്മവാദിനശ്ച" (നൃസിംഹതാപനീയം) "നൈഷ്കർമ്യമപ്യച്യുതഭാവവർജ്ജിതം ന ശോഭതേ ജ്ഞാനമലംനിരഞ്ജനം" (ശ്രീമദ്ഭാഗവതം) "മുക്താ അപിലീലയാ വിഗ്രഹം കൃത്വാ ഭജന്തേ" (നൃസിം. താ. ശംകരഭാഷ്യം) ഈ വിഷയത്തിൽ ഇങ്ങനെ അനേകം അനേകം പ്രമാണവാക്യങ്ങൾ ഉണ്ടു്. ഈ ഗ്രന്ഥം ഭക്തിയും ജ്ഞാനവും രണ്ടും ശരിക്കു ഉത്പാദിപ്പിക്കുവാൻ സമർത്ഥമായതിനാൽ ഇതു് രചിച്ച ഗ്രന്ഥകാരൻെറ ഈ സദുദ്യമം അത്യന്തം സഫലമായിരിക്കുന്നു. മുമ്പു പ്രസ്താവിച്ച ക്രമത്തിൽ ഭക്തിയിലൂടെ ജ്ഞാനം അവശ്യം ഉൽപന്നമാകുമെന്നതിൽ ലേശവും സംശയിക്കേണ്ടതില്ല.

പരമാത്മസ്വരൂപിയായ ഭഗവാൻശ്രീവിശ്വനാഥൻെറ അനുഗ്രഹംകൊണ്ടുമാത്രമേ ജ്ഞാനം ലഭിക്കുകയുള്ളു എന്നു മുമ്പു പറഞ്ഞു. അപ്പോൾ ആ ഭഗവാൻഎവിടെയെന്നും ആഭഗവാനെ എങ്ങിനെ പ്രാപിക്കാമെന്നും മററുമുണ്ടാകുന്ന ചോദ്യങ്ങൾക്കുത്തരമായിട്ടുള്ളതാണ് ഈശാവാസ്യോപനിഷത്തിലെ പ്രഥമമന്ത്രത്തിൻെറ സാരരൂപമായ ഈ പ്രഥമ ശ്ലോകം.

യേന വാസ്യമിദം സർവ്വം സർവ്വസന്ന്യാസനേന യഃ
ലഭ്യതേഽലുബ്ധശീലേന തസ്മൈ ശ്രീശംഭവേ നമഃ 1

ചരാചരാത്മകമായ ഈ പ്രപഞ്ചം മുഴുവനും വ്യാപിച്ചിരിക്കുന്നവനും സർവകർമ്മസന്ന്യാസത്താൽ അലുബ്ധസ്വഭാവനായ (ലോഭശീലം തീരെയില്ലാത്ത, ലോഭിയല്ലാത്ത) പുരുഷനുമാത്രം പ്രാപിക്കാൻ കഴിയുന്നവനുമായ ആ ശംഭുപരമാത്മാവിനെ ഞാൻ നമസ്കരിച്ചുകൊള്ളുന്നു.

തൃഷ്ണാരഹിതനായി, മൂന്നുവിധത്തിലുള്ള ഏഷണകളെല്ലാം വെടിഞ്ഞു് സന്ന്യാസം സ്വീകരിച്ചു് കേവലം ശരീരരക്ഷയ്ക്കു് ഒഴിച്ചുകൂടാൻപാടില്ലാത്ത ഭിക്ഷാകൌപീനാദിസാധനങ്ങളിൽനിന്നും അന്യമായ ധനധാന്യാദികളിലൊന്നിലും ആഗ്രഹം ഇല്ലാതിരിക്കുന്ന ഒരു പുരുഷനു മാത്രമേ ഈശ്വരനെ യഥാർത്ഥമായി അറിയുവാൻ സാധിക്കുകയുള്ളൂ.

"ശ്രീമാംശ്ചാസൌശംഭുശ്ച ശ്രീശംഭുഃ ശ്രീശംഭവേ"
ശം = സുഖം, ഭക്താനാംഭാവയതീതി ശംഭുഃ ഇപ്രകാരം ബ്രഹ്മവിദ്യാരൂപമായ സമ്പത്തിയോടുകൂടിയവനും ഭക്തന്മാർക്കുസുഖത്തെ പ്രദാനംചെയ്യുന്നവനുമായപരമാത്മാവിനായികൊണ്ടുനമസ്കാരം എന്നുംകൂടി അർത്ഥം സിദ്ധിക്കുന്നുണ്ടു്. അർത്ഥാൽ ജീവബ്രഹ്മൈക്യവും ഇതിൽ നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു. അതായതു് "ആശംഭുഞാനാകുന്നു" എങ്ങിനെയെന്നാൽ മുകളിൽ പറഞ്ഞതുപോലെ ചരാചരാത്മകമായ സകല പ്രപഞ്ചത്തിലുംവ്യാപിച്ചിരിക്കുന്നആപരമാത്മസ്വരൂപത്തിൽ ഞാനുംഅന്തർഭവിച്ചിരിക്കുന്നു. വാസ്തവത്തിൽ പരമാത്മാവിൽനിന്നും ഭിന്നമായി യാതൊന്നും തന്നെ ഇല്ല. അതിനാൽ ഞാനും ആപരമാത്മാവുതന്നെയാണെന്നുഭാവം. 1

ലൌകികവിഷയങ്ങളിൽ മമതയുള്ളവരും സർവ്വാത്മഭാവത്തിൽ സ്ഥിരപ്രതിഷ്ഠനേടാൻ കഴിവില്ലാത്തവരും ആയ മനുഷ്യർ മുറയ്ക്കു കർമ്മാനുഷ്ഠാനം ചെയ്യേണ്ടതാണെന്നും, അങ്ങിനെ ക്രമേണ ചിത്തശുദ്ധിദ്വാരാ ഈശ്വരനെ പ്രാപിക്കാൻ കഴിയുന്നതാണെന്നും കാണിക്കുന്നു.

കാമ്യനിഷ്കാമകർമ്മഭ്യാം യോ ദേവഃ സംപ്രപൂജ്യതേ
കർമ്മിഭിഃ കർമ്മമർമ്മജ്ഞൈ സ്തസ്മൈ ശ്രീശംഭവേ നമഃ 2

കർമ്മരഹസ്യം നല്ലപോലെമനസ്സിലാക്കി വിധിപ്രകാരം കർമ്മംഅനുഷ്ഠിക്കുന്നവർ കാമനാപൂർവ്വംചെയ്യുന്ന നാനാകർമ്മങ്ങൾകൊണ്ടും ഈശ്വരാർപ്പണബുദ്ധ്യാ നിഷ്കാമമായിചെയ്യുന്ന വിവിധകർമ്മങ്ങൾകൊണ്ടും യാതൊരുദേവൻ ഭക്തിപൂർവ്വംആരാധിക്കപ്പെടുന്നുവോ, ആ ശംഭുഭഗവാനെ ഞാൻ നമസ്കരിച്ചുകൊള്ളുന്നു.

ചിത്തശുദ്ധികൊണ്ടു നിഷ്കളങ്കമായഭക്തിയും ജ്ഞാനവുമുണ്ടാകുന്നു. ജ്ഞാനം പരമാത്മപ്രാപ്തിക്കുള്ള സാധനമാകുന്നു. 2

അജ്ഞാനം നിമിത്തം ആത്മാവിൽ അനേകപ്രകാരത്തിലുള്ള അധ്യാസങ്ങൾ ഉണ്ടാകുന്നു. അതിനാൽ യഥാർത്ഥത്തിൽ ഉള്ള ആത്മാവ് എതെന്നു തിരിച്ചറിയുവാൻകഴിയുന്നില്ല. ഇങ്ങിനെ സ്വസ്വരൂപമായ ആത്മാവിനെ വേർതിരിച്ചറിയാത്തവരുടെ ഗതി എന്തായിരിക്കുമെന്നു ഇനി പറയുന്നു.

യദജ്ഞാനഹതാ മൂഢാ ഭ്രാമ്യന്തേ ബഹുയോനിഷു
ആത്മഹത്യാ പരിഗ്രസ്താ സ്തസ്മൈ ശ്രീശംഭവേ നമഃ 3

ഏതൊരുപരമാത്മാവിനെ വിവേചിച്ചറിയാത്തതു നിമിത്തം മഹാമോഹഗർത്തത്തിലകപ്പെട്ട ജനങ്ങൾ ആത്മഘാതൃയാൽ സർവ്വദാ ഗ്രസിക്കപ്പെട്ടവരായി ശ്വാനസൂകരാദിനാനാദേഹങ്ങളെടുത്തു് സംസാരചക്രത്തിൽ ചുററിക്കറങ്ങിക്കൊണ്ടിരിക്കുന്നുവോ, ആ പരമാത്മസ്വരൂപിയായ ശ്രീശംഭുഭഗവാനെ ഞാൻനമസ്കരിക്കുന്നു.

ശുദ്ധബുദ്ധമുക്തസ്വഭാവത്തോടുകൂടിയ തന്റെ ആത്മാവിൽ അശുദ്ധത്വം കർത്തൃത്വം ഭോക്തൃത്വം ജഡത്വം ബദ്ധത്വം തുടങ്ങിയ ദേഹേന്ദ്രിയധർമ്മങ്ങൾ അധ്യസിക്കുന്നതിനെയാണു് ഇവിടെ ആത്മഹത്യയെന്നു പറഞ്ഞിരിക്കുന്നതു്.

പരമാത്മജ്ഞാനംകൊണ്ടുമാത്രമേ മുക്തിലഭിക്കുകയുള്ളു എന്നും അല്ലാത്തപക്ഷം ദേഹേന്ദ്രിയധർമ്മങ്ങളുടെ അധ്യാസത്താൽ കർമ്മബന്ധനത്തിൽപെട്ടു ഒരിക്കലും വിമോചനംസിദ്ധിക്കുകയില്ലെന്നുമാണു് സാരം. 3

മനോ$\mathit{f}$തി വേഗവത്തസ്മാജ്ജവീയസ്തരമിഷ്യതേ
യദേകം സത്യമത്യക്ഷം തസ്മൈ ശ്രീശംഭവേ നമഃ 4

സങ്കല്പവികല്പാദിധർമ്മങ്ങളോടുകൂടിയ മനസ്സു് അത്യധികം വേഗമുള്ളതാകുന്നു. എന്നാൽ പരമാത്മാവാകട്ടെ സർവ്വത്ര വ്യാപിച്ചിരിക്കുന്നതിനാൽ ആ മനസ്സിനേക്കാളും വളരെ വേഗംകൂടിയതാണെന്നു പറയപ്പെടുന്നു. ദേഹാദിഭേദങ്ങൾ ഒന്നും ഇല്ലാത്തതാകയാൽ ഏകമാത്രവും, മൂന്നുകാലത്തും യാതൊരു മാററവുമില്ലാതിരിക്കുന്നതിനാൽ സത്യവും, ഇന്ദ്രിയങ്ങൾക്കു പ്രാപിക്കാൻ കഴിവില്ലാത്തതിനാൽ അതീന്ദ്രിയവുമാണു്. ഇങ്ങിനെ ഇരിക്കുന്ന ആ ശംഭുപരമാത്മാവിനെ ഞാൻ നമസ്കരിച്ചുകൊള്ളുന്നു.

മാററം സംഭവിക്കുന്ന വസ്തുക്കൾ മിഥ്യയായിരിക്കും. ജഗത്തു മാറിക്കൊണ്ടിരിക്കുന്നതിനാൽ അതു മിഥ്യയാണ്. ബ്രഹ്മം യാതൊരു മാററവുമില്ലാത്ത നിർവ്വികാരവസ്തുവാണെന്നു കാണിക്കുവാനാണ് സത്യപദം പ്രയോഗിച്ചിരിക്കുന്നതു്. നേത്രങ്ങളിൽ എഴുതിയിരിക്കുന്ന അഞ്ജനം ആ നേത്രങ്ങൾക്കു വിഷയീകരിക്കുവാൻ (കാണുവാൻ) കഴിവില്ലാത്തതുപോലെ ഇന്ദ്രിയങ്ങളിൽവ്യാപിച്ച് ഇന്ദ്രിയങ്ങളിൽനിന്നു ഭിന്നനല്ലാതെ ഇന്ദ്രിയസ്വരൂപനായി വർത്തിക്കുന്ന പരമാത്മാവിനെ ആ ഇന്ദ്രിയങ്ങൾക്കു പ്രാപിക്കുവാൻ കഴിവില്ല. 4

യസ്മിൻ സതി ജഗത് സർവ്വം സൂത്രദേവേനധാര്യതേ
നിത്യചൈതന്യരൂപായ തസ്മൈ ശ്രീശംഭവേ നമഃ 5

ഏതൊരു പരമാത്മാവിൻെറ സത്ത (നിലനിൽപ്പു)കൊണ്ടുമാത്രമാണോ സർവ്വപ്രപഞ്ചവും ജ്ഞാനക്രിയാരൂപനായ ഹിരണ്യഗർഭൻ ധരിച്ചുകൊണ്ടിരിക്കുന്നതു് നിത്യചൈതന്യസ്വരൂപനായ ആ ശംഭുഭഗവാനെ ഞാൻ നമസ്കരിക്കുന്നു. 5

യച്ചലം നിശ്ചലം ചൈവ നികടസ്ഥം ച ദൂരഗം
അന്തർബ്ബഹിശ്ച സംപൂർണ്ണം തസ്മൈ ശ്രീശംഭവേ നമഃ 6

വായ്വാദിരൂപേണ ചലിച്ചുകൊണ്ടിരിക്കുന്നതിനാൽ ചലരൂപനായും നിരുപാധികരൂപത്തിൽ നിഷ്ക്രിയനാകയാൽ തൻെറ തനിരൂപമായ നിശ്ചലഭാവത്തിലും, ജ്ഞാനികൾക്കു സ്വസ്വരൂപമെന്നു ദൃഢമായി അറിഞ്ഞതിനാൽ അത്യന്തം സമീപവർത്തിയായും, അജ്ഞാനികൾക്കു അറിവാൻകഴിയാത്തതിനാൽ വളരെ വിദൂരസ്ഥിതനായും — അനേകകോടിജന്മംകൊണ്ടും അപ്രാപ്യനായും — ചരാചരാത്മകമായ ഈ പ്രപഞ്ചത്തിനുള്ളിലും

പുറത്തും സർവത്ര വ്യാപിച്ചിരിക്കുന്നതിനാൽ സമ്പൂർണ്ണനായും ഇരിക്കുന്ന ആ ആത്മസ്വരൂപനായ ശ്രീശംഭുഭഗവാനെ ഞാൻ നമസ്കരിച്ചുകൊള്ളുന്നു. 6

സർവ്വവും ആത്മസ്വരൂപമെന്നു സാക്ഷാൽ നിർണ്ണയിച്ചിട്ടുള്ള വിദ്വാന്മാർ "ആത്മാവുതന്നെ പരമാത്മാവു" എന്നും അറിയുന്നുണ്ട്. ഈ ആശയമാണു അടുത്ത ശ്ലോകത്തിൽ വ്യക്തമാക്കുന്നത്.

സ്വാത്മാ യഃ സർവ്വഭൂതാനാമാശ്രയതേ്വന വീക്ഷ്യതേ
വിദ്വദ്ഭിർവീതധീദോഷൈ സ്തസ്മൈ ശ്രീശംഭവേ നമഃ
7

പരിശുദ്ധബുദ്ധികളായ വിദ്വാന്മാർ, സമസ്തജീവജാലങ്ങൾക്കും അധിഷ്ഠാനസ്വരൂപേണ കാണുന്ന ആ ആത്മസ്വരൂപനായ ശംഭുഭഗവാനെ ഞാൻ നമസ്കരിച്ചുകൊള്ളുന്നു.

ബ്രഹ്മജ്ഞാനികൾ തങ്ങളുടെ ആത്മാവിൽതന്നെയാണ് സകലപ്രാണിവർഗ്ഗങ്ങളെന്നും സകലപ്രാണിവർഗ്ഗങ്ങളിലും അഭേദരൂപേണ സ്ഥിതിചെയ്യുന്നതു് തങ്ങളുടെതന്നെ ആത്മാവാണെന്നും കാണുന്നു. 7

യന്മയം സതി യദ്ബോധേ വിശ്വം പശ്യന്തി സൂരയഃ
നിശ്ശുചശ്ച വിരാജന്തേ തസ്മൈ ശ്രീശംഭവേ നമഃ 8

യാതൊരാത്മതത്വത്തെ സംബന്ധിച്ചു യഥാർത്ഥജ്ഞാനം സിദ്ധിക്കുമ്പോൾ ബ്രഹ്മനിഷ്ഠരായ വിദ്വാന്മാർ യാതൊരാത്മമയമായി ജഗത്തിനെ കാണുകയും, സർവവും ആത്മമാത്രമായി വീക്ഷിക്കുന്നതിനാൽ ശോകരഹിതരായി ആനന്ദമനുഭവിക്കുകയും ചെയ്യുന്നുവോ ആ ആത്മരൂപനായ ശ്രീശംഭുഭഗവാനേ ഞാൻ വന്ദിക്കുന്നു. 8

ഇനി രണ്ടു ശ്ലോകങ്ങൾകൊണ്ടു പരമാത്മാവിന്റെ സ്വരൂപമെന്തെന്നു കാണിക്കുന്നു.

ശുദ്ധം സർവ്വത്ര സംവ്യാപ്തം കായസംബന്ധ വർജ്ജിതം
ദൃശിമാത്രസ്വരൂപം യത്തസ്മൈ ശ്രീശംഭവേ നമഃ 9

അവിദ്യാദിമാലിന്യങ്ങളുടെ സംബന്ധമില്ലാത്തതിനാൽ പരിശുദ്ധവും സർവ്വവ്യാപിയും സ്ഥൂലം സൂക്ഷ്മം കാരണം ഈ മൂന്നുവിധത്തിലുള്ള ശരീരങ്ങളോ അവയുടെ സംബന്ധമോ ഇല്ലാത്തതും കേവലം സാക്ഷിമാത്രവുമായ യാതൊരാത്മതത്വമുണ്ടോ, അതേ സ്വരൂപമായ ശ്രീശംഭുഭഗവാനെ ഞാൻ നമസ്കരിക്കുന്നു. 9

ധർമ്മാധർമ്മാദ്യസംസ്പൃഷ്ടഃ പ്രജേശാനാഞ്ച യഃ പ്രഭുഃ
സ്വയംഭൂഃ പരിഭൂശ്ചൈവ തസ്മൈ ശ്രീശംഭവേ നമഃ 10

ധർമ്മാധർമ്മങ്ങളൊന്നും സ്പർശിക്കാതെയും പ്രജാപതികൾക്കുപോലും ഈശ്വരനായും—ജഡവും ചേതനവുമായ പദാർത്ഥങ്ങളെ സൃഷ്ടിക്കുന്നതിൽ പ്രജാപതികളെ നിയോഗിച്ചു നിയന്ത്രിച്ചുകൊണ്ടിരിക്കുന്നവനായും തനിക്കുകാരണഭൂതമായൊന്നുമില്ലാതെയും നാനാരൂപത്തിൽ എവിടേയും സ്വയംപ്രകടമായിക്കൊണ്ടുമിരിക്കുന്ന ആ ശ്രീശംഭുഭഗവാനെ ഞാൻനമസ്കരിച്ചുകൊള്ളുന്നു. 10

ജ്ഞാനമൊന്നുകൊണ്ടു മാത്രമെ പരമാത്മാവിനെ പ്രാപിക്കുവാൻ സാധിക്കുകയുള്ളുവെന്നു കാണിക്കുന്നു.

ഉപാസ്ത്യാ കർമ്മണാ വാപി യത്തത്വം നോപലഭ്യതേ
ജ്ഞാനഗമ്യായ നിത്യായ തസ്മൈ ശ്രീശംഭവേ നമഃ 11

ഏതൊരു ഈശ്വരതത്ത്വമാണോ അവ്യാകൃതപ്രകൃതി മുതൽ വിഭിന്നങ്ങളായ ദേവീദേവന്മാരെ ഉപാസിക്കുന്നതുകൊണ്ടും ജ്യോതിഷ്ടോമാദി യാഗകർമ്മങ്ങൾ അനുഷ്ഠിക്കുന്നതുകൊണ്ടും പ്രാപിക്കപ്പെടാതെയും എന്നാൽ ജ്ഞാനംകൊണ്ടു മാത്രം പ്രാപ്യമായും നിത്യമായും ഇരിക്കുന്നതു്, ആ ഈശ്വരസ്വരൂപനായ ശ്രീശംഭുഭഗവാനെ ഞാൻ നമസ്ക്കരിച്ചുകൊള്ളുന്നു. 11

ധ്യായിഭിർധ്യായമാനം യത് പ്രാപ്യമാണഞ്ച യത്പദം
കാര്യബ്രഹ്മസ്വരൂപായ തസ്മൈ ശ്രീശംഭവേ നമഃ 12

മേൽപ്രസ്താവിച്ച കർമ്മവും ഉപാസനയും ഒരുമിച്ചുചേർത്തനുഷ്ഠിക്കുന്ന ഗൃഹസ്ഥന്മാർ, കാര്യബ്രഹ്മസ്വരൂപനും സൂര്യമണ്ഡലവർത്തിയുമായ ഏതൊരു പുരുഷനെയാണോ ധ്യാനിക്കുന്നതു് അവർ ഏതൊരു കാര്യബ്രഹ്മത്തെയാണോ അനന്തരം പ്രാപിക്കുന്നതു് ആ കാര്യബ്രഹ്മമൂർത്തിയായ ശ്രീശംഭുഭഗവാനെ ഞാൻ നമസ്ക്കരിച്ചുകൊള്ളുന്നു. 12

ഇത്രയും ശ്ലോകങ്ങൾകൊണ്ടു ഈശാവാസ്യോപനിഷത്തിന്റെ സാരം വർണ്ണിച്ചുകഴിഞ്ഞിരിക്കുന്നു. ഇനി ഇവിടം മുതൽ സാമവേദത്തിലെ തലവകാരശാഖയിൽപെട്ട കേനോപനിഷത്തിന്റെ സാരാംശമാണ് വിവരിക്കുവാനാരംഭിക്കുന്നതു്. വേദത്തിൽ കേനോപനിഷത്തിനുമുൻപുള്ള എട്ടദ്ധ്യായങ്ങളിൽ കർമ്മോപാസനകളെക്കുറിച്ചു വർണ്ണിച്ചിരിക്കുന്നു. കർമ്മോപാസനകൾ അനുഷ്ഠിച്ചു ചിത്തശുദ്ധി സിദ്ധിച്ചിട്ടുള്ള ഒരു മുമുക്ഷുവിനു ബ്രഹ്മവിദ്യാപ്രാപ്തിക്കായി ആരംഭിച്ചിട്ടുള്ളതാണ് ഒൻപതാമദ്ധ്യായമായ ഈ കേനോപനിഷത്തു്. ഇവിടെയും ഭക്തി അതായതു് ഉപാസനവഴിക്കു ശുദ്ധചിത്തനായ അധികാരിയെ ഉദ്ദേശിച്ചു അതിന്റെ സാരം ഉദ്ധരിച്ചിരിക്കുന്നു.

ചക്ഷുഃശ്രോത്രാദീന്ദ്രിയാണി തത്തത്കാര്യകരാണി വൈ
യദ്ദേവാനുഗൃഹീതാനി തസ്മൈ ശ്രീശംഭവേനമഃ 13

കണ്ണ്, ചെവിതുടങ്ങിയ എല്ലാഇന്ദ്രിയങ്ങളും കാണുക, കേൾക്കുക മുതലായ തങ്ങളുടെസർവകർമ്മങ്ങളും നിർവഹിച്ചുകൊണ്ടിരിക്കുന്നതു് ഏതൊരാത്മദേവന്റെ അനുഗ്രഹം (സത്തയെ ആശ്രയിച്ചു്) കൊണ്ടാണോ ആ ആത്മരൂപനായ ശ്രീശംഭുഭഗവാനെ ഞാൻനമസ്കരിച്ചുകൊള്ളുന്നു.

കേനോപനിഷത്തിൽ ഈ ഭാഗം പ്രശ്നരൂപത്തിലാണു് വർണ്ണിച്ചിരിക്കുന്നതു്. ഏതൊരു കർത്താവിന്റെ പ്രേരണകൊണ്ടാണു് ഈ മനസ്സു് തന്റെ വിഷയത്തെ ഗ്രഹിക്കുവാൻ അതായതു് സങ്കല്പവികല്പങ്ങൾ ചെയ്യുവാൻ സമർത്ഥമായിരിക്കുന്നതു്? ആരുടെനിയോഗംകൊണ്ടാണു് ഈ ശ്രേഷ്ഠനായ പ്രാണൻ വ്യാപരിച്ചുകൊണ്ടിരിക്കുന്നതു്? ഇത്യാദി 13

ശ്രോത്രാദേരപിയം ദേവം ശ്രോത്രാദിമനുദൃശ്യഹി
മഹാന്തോ യന്തി നിർവാണം തസ്മൈ ശ്രീശംഭവേനമഃ
14

ഏതൊരാത്മദേവനെ ശ്രോത്രാദികൾക്കും ശ്രോത്രം മുതലായതെന്നു്—ശ്രോത്രത്തിനുംശ്രോത്രം മനസ്സിനുംമനസ്സു് വാക്കിനുംവാക്കു് പ്രാണനുംപ്രാണൻ ചക്ഷുസ്സിനുംചക്ഷുസ്സു് ഇത്യാദിരൂപത്തിൽ—യഥാർത്ഥമായറിഞ്ഞു് മഹാന്മാരായ ബ്രഹ്മജ്ഞാനികൾ മോക്ഷംപ്രാപിക്കുന്നുവോ, ആ ആത്മസ്വരൂപനായ ശ്രീശംഭുഭഗവാനെ ഞാൻനമസ്കരിച്ചുകൊള്ളുന്നു.

ശബ്ദം കേൾക്കുന്നതിനുപയുക്തമായകരണം (ഇന്ദ്രിയം) ആകുന്നുശ്രോത്രേന്ദ്രിയം. അതിനെ അതിന്റെ വിഷയമായ

ശബ്ദം കേൾക്കുന്നതിൽ നിയോഗിക്കുന്നവനാണ് ശ്രോത്രത്തിനും ശ്രോത്രമായ ആത്മദേവൻ, അതായത്, ശ്രോത്രേന്ദ്രിയത്തിനു ശബ്ദത്തെ പ്രകാശിപ്പിക്കുന്നതിനുള്ള (വെളിപ്പെടുത്തുന്നതിനുള്ള) കഴിവുണ്ടാകുന്നത് സർവാന്തരനും നിത്യനും അസംഗനും ചൈതന്യരൂപനും ആയ ആത്മദേവൻെറ സംബന്ധംകൊണ്ടു മാത്രമാണ്. അല്ലാതെ സ്വന്തമായി അതിന്ന് ആ സാമർത്ഥ്യമില്ല. അതിനാൽ ആത്മാവു ശ്രോത്രത്തിനും ശ്രോത്രമെന്നു പറയപ്പെടുന്നു. ഇതുപോലെതന്നെ മനസ്സിനും മനസ്സ്, വാക്കിനുംവാക്ക് ഇത്യാദി രൂപത്തിൽ നിർദ്ദേശിച്ചിരിക്കുന്നതും ആത്മാവിനെതന്നെയെന്നറിയേണ്ടതാണ്. വാസ്തവത്തിൽ സർവകരണങ്ങളും സ്വസ്വവിഷയങ്ങളിലേർപ്പെട്ടുപ്രവർത്തിക്കുന്നതിനെല്ലാംകാരണം ആത്മസംബന്ധമല്ലാതെ മറ്റൊന്നുമല്ല. 14

യത്ര വ്രജന്തി നോ ചക്ഷുർവാങ്മനാംസി മനാഗപി
ന ജ്ഞാതം യച്ച നാജ്ഞാതം തസ്മൈ ശ്രീശംഭവേ നമഃ 15

ആത്മതത്ത്വത്തിൽ അഥവാ ബ്രഹ്മത്തിൽ നേത്രേന്ദ്രിയത്തിനുപ്രവേശിക്കുവാൻ കഴിവില്ല. അതായതുനേത്രത്തിനു ബ്രഹ്മത്തെ പ്രകാശിപ്പിക്കാൻ സാധിക്കയില്ല. എന്തുകൊണ്ടെന്നാൽ ബ്രഹ്മം രൂപമില്ലാത്തതും നേത്രേന്ദ്രിയത്തിൻെറ സ്വരൂപവുംകൂടിയാകുന്നു. ഇതേപ്രകാരം വാഗിന്ദ്രിയവും മനസ്സും തങ്ങളുടെ ആത്മാവായ അതായതു സ്വന്തം സ്വരൂപമായ ബ്രഹ്മത്തെ ലേശംപോലും പ്രകാശിപ്പിക്കാൻ ശക്തങ്ങളല്ല, അഗ്നി സ്വയം ദാഹകവും പ്രകാശകവുമാണെങ്കിലും, അഗ്നിക്കു, തന്നിൽനിന്നും അന്യങ്ങളായ വസ്തുക്കളെ ദഹിപ്പിക്കുവാനും പ്രകാശിപ്പിക്കുവാനും കഴിയുമെങ്കിലും, അതിനു തന്നെത്തന്നെ ദഹിപ്പിക്കുവാനോ

പ്രകാശിപ്പിക്കുവാനോ സാമർത്ഥ്യമില്ല. ഇതുപോലെതന്നെ നേത്രാദീന്ദ്രിയങ്ങൾക്കു തങ്ങളുടെ ആത്മാവായബ്രഹ്മത്തെ പ്രകാശിപ്പിക്കുവാൻ കഴിവില്ല. ബ്രഹ്മം ജ്ഞാനത്തിന്റെ വിഷയമല്ല. ജ്ഞാനത്തിന്റെ വിഷയമായ കാര്യവർഗ്ഗത്തിൽനിന്നും അത് അന്യമാണെന്നസാരം. എന്നാൽ അതു ജ്ഞാനത്തിന്റെ അവിഷയമെന്നും പറയാവുന്നതല്ല. അതായത് ബ്രഹ്മം കാരണാത്മകമായ അവ്യാകൃതത്തിൽനിന്നും അന്യമായിട്ടുള്ളതാണ്. ഈപ്രകാരമുള്ള ബ്രഹ്മസ്വരൂപനായ ശ്രീശംഭുഭഗവാനെഞാൻനമസ്കരിച്ചുകൊള്ളുന്നു.

ജ്ഞാനത്തിന്റെ വിഷയകവും, വ്യക്തവും, കാര്യവർഗ്ഗത്തിൽ പെട്ടതുമായ വസ്തു അനിത്യവും ദുഃഖാത്മകവുമായിരിക്കും. അതേ കാരണത്താൽ അതു ത്യജിക്കേണ്ടതുമാണ്. ബ്രഹ്മമാകട്ടെ അപ്രകാരമുള്ള വസ്തുവിൽനിന്നും ഭിന്നമായതിനാൽ അഹേയമാണ്. (ത്യാജ്യമല്ല.) അജ്ഞാതവും കാരണസ്വരൂപവും അവ്യാകൃതവുമായ അവിദ്യയിൽനിന്ന് പരവും കൂടിയാണ് ബ്രഹ്മം. കാരണഭിന്നവും നിത്യവിജ്ഞാനസ്വരൂപവുമായതിനാൽ ഉപാദേയവും (സ്വീകരിക്കപ്പെടാവുന്നതും)അല്ലതന്നെ. ബ്രഹ്മം അനുപാദേയമാണെന്നർത്ഥം. ഇങ്ങിനെ "ന ജ്ഞാതം നാജ്ഞാതം" എന്നുള്ള വിശേഷണങ്ങൾകൊണ്ട് പ്രത്യഗാത്മരൂപമായ ബ്രഹ്മത്തിൽ ഹേയത്വവും ഉപാദേയത്വവും നിഷേധിക്കപ്പെട്ടിരിക്കുന്നു. 15

ശ്രോത്രാദിക്കും ശ്രോത്രാദി എന്നിങ്ങനെ പറഞ്ഞതായ ഭാഗത്തിന്റെ ആശയം അടുത്ത അഞ്ചു ശ്ലോകംകൊണ്ടു സ്പഷ്ടമാക്കുന്നു.

വ്യജ്യതേ യന്ന വാചാ യദ്വാചം വ്യഞ്ജയതിസ്ഫുടം<br>
സച്ചിദ്ബ്രഹ്മസ്വരൂപായ തസ്മൈ ശ്രീശംഭവേ നമഃ 16

കേവലം ചൈതന്യസത്താമാത്രസ്വരൂപനായപരമാത്മാവിനെവാക്കിന്നുപ്രകാശിപ്പിക്കുവാൻകഴിയുന്നില്ല. എന്നാൽ ആ പരമാത്മാവ് വാക്കിനെ വ്യക്തമായി പ്രകാശിപ്പിക്കുന്നു. ഭൂതവർത്തമാനഭാവികളായമൂന്നുകാലങ്ങളിലും ഒരു ബാധയും നേരിടാത്ത നിത്യചൈതന്യമൂർത്തിയായ ആ പരമാത്മാവുതന്നെ സ്വരൂപമായ ശ്രീശംഭുഭഗവാനെ ഞാൻനമസ്കരിക്കുന്നു. 16

മനുതേ ന മനോ യത്ര മനുതേ യേന മാനസം
സച്ചിദ്ബ്രഹ്മ സ്വരൂപായ തസ്മൈ ശ്രീശംഭവേ നമഃ 17

എല്ലാകരണ(ഇന്ദ്രിയ)ങ്ങൾക്കും സാധനഭൂതമായിട്ടുള്ളത് സങ്കല്പവികല്പാത്മകമായ മനസ്സും നിശ്ചയാത്മികയായ ബുദ്ധിയുമാകുന്നു. ഇതിനു രണ്ടിന്നും പരമാത്മവിഷയകമായി സങ്കല്പിക്കുവാനോ നിശ്ചയിക്കുവാനോ കഴിവില്ല. എന്നാൽ ആ മനസ്സിന്നും ബുദ്ധിക്കും അതാതിന്റെ വിഷയങ്ങളെ സംബന്ധിച്ച സങ്കല്പിക്കുവാനും നിശ്ചയിക്കുവാനും ഉള്ളകഴിവ് പരമാത്മാവിന്റെ സത്തകൊണ്ടുമാത്രം സിദ്ധമാകുന്നു. അങ്ങിനെയുള്ള ആ സച്ചിദ്ബ്രഹ്മസ്വരൂപനായ ശ്രീശംഭുഭഗവാനെ ഞാൻ നമസ്കരിച്ചുകൊള്ളുന്നു.

കാമം, സങ്കല്പം, സംശയം, ശ്രദ്ധ, അശ്രദ്ധ, ധൈര്യം, അധൈര്യം, ലജ്ജ, ബുദ്ധി, ഭയം, ആദിയായ സർവ്വവും മനസ്സിന്റെ ധർമ്മങ്ങൾതന്നെയാണ്. ഇതിനു പ്രമാണമായി ഉപനിഷദ്വാക്യമുണ്ട്. അതിനാൽ ഈ ശ്ലോകത്തിലെ മനസ്സ് എന്ന ശബ്ദംകൊണ്ട്, സങ്കല്പാത്മകമായ മനസ്സിനെ മാത്രമല്ല, നിശ്ചയാത്മികയായ ബുദ്ധിയേയും ഗ്രഹിക്കാവുന്നതാണ്. 17

ശ്രോത്രേണ ശ്രൂയതേ യന്ന ശ്രോത്രം യേന ശൃണോതി–
വൈ
സച്ചിദ്ബ്രഹ്മസ്വരൂപായ തസ്മൈ ശ്രീശംഭവേ നമഃ
18

യാതൊരു പരമാത്മാവിനെ ശ്രവണേന്ദ്രിയത്തിനുകേൾക്കുവാൻ (വിഷയീകരിക്കുവാൻ) പാടില്ലാതേയും എന്നാൽ യാതൊന്നിന്റെ സത്തയെ ആശ്രയിച്ചുമാത്രം ശ്രവണേന്ദ്രിയം ശ്രവിച്ചുകൊണ്ടുംഇരിക്കുന്നുവോ ആ സച്ചിദ്ബ്രഹ്മസ്വരൂപനായ ശ്രീശംഭുഭഗവാനെ ഞാൻനമസ്കരിച്ചുകൊള്ളുന്നു. 18

ചക്ഷുഷാ ദൃശ്യതേ യന്ന യേന ചക്ഷുഃ പ്രപശ്യതി
സച്ചിദ്ബ്രഹ്മസ്വരൂപായ തസ്മൈ ശ്രീശംഭവേ നമഃ 19

കണ്ണിനുകാണുവാൻ (വിഷയമാക്കാൻ) പാടില്ലാത്തതും എന്നാൽ ആ കണ്ണിനെ അതിന്റെ വിഷയദർശനത്തിൽ ശക്തമാക്കിതീർക്കുന്നതുമായ ആ സച്ചിദ്ബ്രഹ്മംതന്നെസ്വരൂപമായ ശ്രീശംഭുഭഗവാനെ ഞാൻ നമസ്ക്കരിച്ചുകൊള്ളുന്നു. 19

പ്രാണേനചേഷ്ടതേ യന്ന യേന പ്രാണഃ പ്രചേഷ്ടതേ
സച്ചിദ്ബ്രഹ്മസ്വരൂപായ തസ്മൈ ശ്രീശംഭവേ നമഃ
20

പ്രാണന്റെവൃത്തികളെ പ്രാണൻ, അപാനൻ, ഉദാനൻ, വ്യാനൻ, സമാനൻ, ഇങ്ങിനെഅഞ്ചുതരത്തിൽകല്പിച്ചിരിക്കുന്നു. ഈ വൃത്തികളോടുകൂടിയ പ്രാണനെക്കൊണ്ടുപരമാത്മാവു യാതൊരുക്രിയയും വ്യാപാരവും നടത്തുന്നില്ല. അതായതു പ്രാണവൃത്തികൾ ഒന്നും പരമാത്മാവിൽവ്യാപിക്കുന്നില്ല. എന്നാൽ പ്രാണനാകട്ടെ ശരീരധാരണരൂപമായ തന്റെ ചേഷ്ട നിർവ്വഹിച്ചു

കൊണ്ടിരിക്കുന്നതു് ചൈതന്യസ്വരൂപിയായപരമാത്മാവിന്റെ ജ്യോതിസ്സുകൊണ്ടു (പ്രകാശംകൊണ്ടു) മാത്രമാണുതാനും. അങ്ങിനെയിരിക്കുന്ന ആപരമാത്മസ്വരൂപനായ ശ്രീശംഭുഭഗവാനെ ഞാൻനമസ്ക്കരിച്ചുകൊള്ളുന്നു 20

ദ്രഷ്ടാ ന ദൃശ്യതേ യദ്വൈ ദൃശ്യതേ ചാപ്രപശ്യതാ
ശുദ്ധചിന്മാത്രരൂപായ തസ്മൈ ശ്രീശംഭവേ നമഃ 21

"ബ്രഹ്മത്തെ ഞാൻ അറിയുന്നു" (കാണുന്നു) എന്നു വിചാരിക്കുന്ന ഒരാൾ ബ്രഹ്മത്തെ കാണുന്നില്ല. അതായതു ബ്രഹ്മത്തെ യഥാർത്ഥരൂപത്തിൽ ഗ്രഹിക്കുന്നില്ല. എന്നാൽ "ബ്രഹ്മത്തെ ഞാൻ അറിയുന്നില്ല" (കാണുന്നില്ല) എന്നു വിചാരിക്കുന്ന ഒരുവനാകട്ടെ ബ്രഹ്മത്തെ അതിന്റെ വാസ്തവരൂപത്തിൽ അറിയുന്നു ഉപനിഷത്തുകളിൽ ഇതു പ്രസിദ്ധമാണു്. ആ ശുദ്ധചൈതന്യമാത്രസ്വരൂപനായ ശ്രീശംഭുഭഗവാനെ ഞാൻനമസ്ക്കരിച്ചുകൊള്ളുന്നു.

"ഞാൻ ബ്രഹ്മത്തെഅറിയുന്നു" എന്നു വിചാരിക്കുന്ന ഒരാൾ ഇന്ദ്രിയം, മനസ്സ്, ബുദ്ധി മുതലായവയിൽ "ഞാൻ" എന്ന ഭാവം വെയ്ക്കുകയും, ബ്രഹ്മത്തെ ജ്ഞാനക്രിയയ്ക്കു വിഷയമായി കരുതുകയും ചെയ്യുന്നു. അതിനാൽ ഇങ്ങിനെ അഭിമാനിക്കുന്ന ഒരാളുടെ ജ്ഞാനം യഥാർത്ഥമല്ല; കേവലം ഭ്രാന്തിമാത്രമാണു്. "ഞാൻബ്രഹ്മത്തെ അറിയുന്നില്ല"എന്നു ഗ്രഹിക്കുന്ന ബ്രഹ്മജ്ഞാനിയാകട്ടെ യഥാർത്ഥരൂപത്തിൽ ബ്രഹ്മത്തെഅറിഞ്ഞിരിക്കുന്നു. എന്തുകൊണ്ടെന്നാൽ ആത്മതത്വം യാതൊന്നിനും വിഷയമല്ലാത്തതിനാൽ ഒരു യഥാർത്ഥബ്രഹ്മജ്ഞാനിക്കുബ്രഹ്മം അജ്ഞാതമായിതന്നെയിരിക്കുന്നു. "ഞാൻ ബ്രഹ്മത്തെ അറിയുന്നു" എന്നബുദ്ധി ആ മഹാത്മാവിനു് ഒരിക്കലും ഉണ്ടാകുന്നതേ അല്ല. 21

യസ്സർവ്വബുദ്ധിവൃത്തീനാം സാക്ഷിത്വേന പ്രകാശതേ
ശുദ്ധചിന്മാത്രരൂപായ തസ്മൈ ശ്രീശംഭവേ നമഃ 22

ബുദ്ധിവൃത്തികൾക്കെല്ലാം(ബുദ്ധിയുടെ സർവ്വപരിണാമങ്ങൾക്കും) സാക്ഷിരൂപേണ പ്രകാശിച്ചുകൊണ്ടിരിക്കുന്ന ആ ചൈതന്യമാത്രസ്വരൂപനായ ശ്രീശംഭുഭഗവാനെ ഞാൻ നമസ്കരിച്ചുകൊള്ളുന്നു. 22

നിയമ്യദൈത്യാൻ നിജസേതുഭേത്തൄൻ
സുരപ്രിയോ യോ ഹി ജഗത് പ്രശാസ്തി
ബുദ്ധ്വായമാപുശ്ച മഹേന്ദ്രമുഖ്യാ
മഹത്പദം തം ഭജ വിശ്വനാഥം 23

ഏതൊരുപരമാത്മാവുതന്നെ താൻനിർണ്ണയിച്ചിട്ടുള്ള ധർമ്മമര്യാദകളെ ലംഘിക്കുന്നവരായ അസുരന്മാരെ ജയിച്ചു ദേവന്മാർക്ക് പ്രിയങ്കരനായി പ്രപഞ്ചത്തെ വേണ്ടവിധം ഭരിച്ചുകൊണ്ടിരിക്കുന്നുവോ, ഏതൊരുവനെ യഥാർത്ഥരൂപത്തിൽ സാക്ഷാൽക്കരിച്ചതിൻെറ ഫലമായി ഇന്ദ്രാദിദേവന്മാർപോലും പരമോന്നതപദവിയിൽ എത്തി വിജയിച്ചുകൊണ്ടിരിക്കുന്നുവോ, ആ വിശ്വനാഥപരമാത്മാവിനെ ഭജിച്ചാലും.

ദേവന്മാരും അസുരന്മാരും തമ്മിൽനടന്ന യുദ്ധത്തിൽ ദേവന്മാരെ വിജയിപ്പിച്ചതു് സർവ്വശക്തനായ ഈശ്വരൻതന്നെയായിരുന്നു. എങ്കിലും "ഞങ്ങളുടെ ബലംകൊണ്ടുതന്നെ ഞങ്ങൾ ജയിക്കുന്നു" എന്നിങ്ങനെ ദേവന്മാർക്ക് ഒരഭിമാനം (ഗർവ്വം) ഉണ്ടായി. പരമാത്മാവാകട്ടെ ഒരു യക്ഷരൂപംധരിച്ചു അവരുടെ ഈ മിഥ്യാഭിമാനത്തെ ഇല്ലാതാക്കി. അനന്തരം ഇന്ദ്രാദികൾക്കു് ഉമാദേവതിയുടെ ഉപദേശത്താൽ ആ ഈശ്വരൻെറ യഥാർത്ഥസ്വരൂപം

അറിയുവാൻസാധിച്ചു. അന്നുമുതൽ ഇന്ദ്രാദിദേവന്മാർ മഹത്തായ ഉന്നതപദത്തെപ്രാപിച്ചു. ഈകഥകേനോപനിഷത്തിൽ മൂന്നാംഖണ്ഡം തുടങ്ങി നാലാം ഖണ്ഡത്തിലെ മൂന്നാം മന്ത്രംവരെ വിവരിച്ചിട്ടുണ്ട്. ഓരോ മനുഷ്യന്റേയും ഹൃദയത്തിൽ ദൈവീസമ്പത്തിയും ആസുരീസമ്പത്തിയും തമ്മിൽ ദിനംപ്രതി യുദ്ധം നടന്നുകൊണ്ടേയിരിക്കുന്നു. ദൈവീസമ്പത്തിയെ പുരുഷാർത്ഥമായിക്കരുതി പുഷ്ടിപ്പെടുത്തുന്നപക്ഷം ഈശ്വരൻ മനുഷ്യനു തീർച്ചയായും വിജയത്തെ പ്രദാനം ചെയ്യുന്നു. എന്നാൽ ഈ ദൈവീസമ്പത്തിലഭിച്ചിട്ടുള്ളവർക്കുപോലുംപ്രമാദംനിമിത്തംചിലപ്പോൾ വിജയാഭിമാനമുണ്ടാവാം. അങ്ങിനെയുള്ളവർക്ക് ഈശ്വരനെ പ്രാപിക്കുവാൻ കഴിയുന്നതല്ല. അതിനാൽഅഭിമാനത്തിന്റെ ലേശംപോലുംസ്പർശിക്കാതുള്ള ദൈവീസമ്പത്തിമാത്രമേ ഈശ്വരപ്രാപ്തിക്കുകാരണമാകയുള്ളു. 23

വിദ്യുത്പ്രകാശായിത ചിത്പ്രകാശ-
ശ്ചക്ഷുർനിമേഷായിത ലോക സർഗഃ
ഇന്ദ്രാദിഗർവാപഹരശ്ച വിശ്വ-
മൂർത്തിശ്ച യസ്തം ഭജ വിശ്വനാഥം 24

മിന്നൽപിണറിന്റെ പ്രകാശംപോലെ സർവത്ര വ്യാപിച്ചിരിക്കുന്നചൈതന്യജ്യോതിസ്സ് ആരുടെസ്വരൂപമാണോ ആരുടെ നേത്രത്തിന്റെ ഉന്മേഷനിമേഷങ്ങൾ-തുറക്കലും അടക്കലും-പോലെയാണോ ലോകത്തിന്റെ ഉത്പത്തിയും ലയവും നടന്നുകൊണ്ടിരിക്കുന്നതു്, അഥവാ ആരുടെനേത്രത്തിന്റെ ഉന്മേഷനിമേഷങ്ങൾക്കധീനമാണോ ജഗത്തിന്റെ ഉല്പത്തിലയങ്ങൾ സംഭവിക്കുന്നതു്, ആരാണോ ഇന്ദ്രാദിദേവന്മാർക്കുണ്ടായഅഭിമാനത്തെ

(ഗർവത്തെ) ഇല്ലാതാക്കിയതു്, ജഗത്തുതന്നെശരീരമാക്കാണോ, ആ വിശ്വനാഥപരമാത്മാവിനെ ഭജിച്ചാലും. 24

തപശ്ച ശാന്തിസ്സകലാശ്ച വിദ്യാ-
സ്സത്യം ച യസ്യ പ്രതിപത്തിഹേതുഃ
സത്യം സകൃദ്ഭാസുര മാത്മവിദ്യാ-
മൂർത്തിർയതസ്തം ഭജവിശ്വനാഥം 25

ശരീരം, ഇന്ദ്രിയങ്ങൾ, മനസ്സ് ഇവയുടെ സമാധാനത്തേയോ അഥവാ കൃച്ഛ്രചാന്ദ്രായണാദിവ്രതങ്ങളുടെഅനുഷ്ഠാനത്തേയോ തപസ്സ്എന്നു പറയാം. ഇപ്രകാരമുള്ള തപസ്സ്, ഉപശമം, നാലു വേദങ്ങൾ, ശിക്ഷാദികളായ ആറു വേദാംഗങ്ങൾ, യഥാർത്ഥഭാഷണം(കാപട്യമില്ലായ്മ) ഇതെല്ലാം ഏതൊരു പരമാത്മാവിനെ പ്രാപിക്കുന്നതിനുഹേതുഭൂതമായിരിക്കുന്നുവോ, സത്യസ്വരൂപനും ആത്മവിദ്യാരൂപത്തിൽ സദാഭാസിച്ചുകൊണ്ടിരിക്കുന്നവനുംആയത്രീവിശ്വനാഥപരമാത്മാവിനെഭജിച്ചാലും. വൃത്തിരൂപമായിട്ടുള്ളതും ഫലരൂപമായിട്ടുള്ളതും രണ്ടും ആത്മവിദ്യതന്നെ; ഇവിടെ വൃത്തിദ്വാരാ ആവരണം നശിച്ചു വെളിപ്പെടുന്ന (പ്രകാശിക്കുന്ന) ചൈതന്യമാത്രം, അതായതു് ഫലരൂപമായ ആത്മവിദ്യയാണു് വിവക്ഷിക്കുന്നതു്.

---

# തൃതീയഃ സ്തബകഃ

കൃഷ്ണയജുർവേദത്തിലുള്ള ഉപനിഷത്താണ് കഠോപനിഷത്ത്. കഠനെന്ന പേരുള്ള ഒരു മുനിയാൽ പ്രകാശിതമാകയാൽ ഈ ഉപനിഷത്ത് കഠമെന്നും, കാഠകമെന്നും ഉള്ള നാമങ്ങളിൽ പ്രസിദ്ധമായിരിക്കുന്നു. പിതാവ് പ്രസന്നനും ശാന്തചിത്തനുമായിരിക്കണമെന്നുള്ള നചികേതസ്സിൻെറ പ്രഥമവരം അത്ര പ്രധാനമല്ലാത്തതിനാൽ അത് ഇതിൽ ഉപേക്ഷിക്കപ്പെട്ടിരിക്കുന്നു. അഗ്നിവിഷയകമായ രണ്ടാമത്തെ വരമാണ് ഇവിടെ ആദ്യമായി നിരൂപിക്കപ്പെടുന്നത്.

പ്രതിഷ്ഠാ ജഗതഃ സാക്ഷാദഗ്നിരൂപേണ യഃ പ്രഭുഃ
യതശ്ച കർമ്മണാം സിദ്ധിർവിശ്വനാഥസ്സ മേ ഗതിഃ 1

യാതൊരുപരമേശ്വരൻസാക്ഷാൽഅഗ്നിരൂപത്തിൽ ചരാചരാത്മകമായ ജഗത്തിന് ആശ്രയഭൂതനോ, ആരിൽനിന്നു ജീവജാലങ്ങൾക്കെല്ലാം തങ്ങളുടെകർമ്മഫലങ്ങൾ സിദ്ധിക്കുന്നുവോ ആ ശ്രീവിശ്വനാഥഭഗവാനെ ഞാൻശരണംപ്രാപിച്ചുകൊള്ളുന്നു. (ആ ശ്രീവിശ്വനാഥഭഗവാൻ എനിക്കുശരണമായിത്തീരണം) സമഷ്ടിവിരാഡ്രൂപത്തിൽ അഗ്നി ജഗത്തിന്ആശ്രയമായിരിക്കുന്നു. "സ ത്രേധാത്മാനം വ്യാകുരുത" അതായത് ആ വിരാഡ്പുരുഷൻ,തന്നെമൂന്നുവിധത്തിൽവിഭജിച്ചിരിക്കുന്നു. എന്നു ശ്രുതിവചനമുണ്ട്. സമഷ്ടിവിരാട്ടുതന്നെ അഗ്നി, വായു, ആദിത്യൻ എന്നിങ്ങനെ മൂന്നു വിഭാഗമായി സ്ഥിതിചെയ്യുന്നു. അതുനിമിത്തംഅഗ്നി ജഗത്തിനുപ്രതിഷ്ഠ എന്നു പറയപ്പെടുന്നു.

അഗ്നിസാദ്ധ്യങ്ങളായ സർവകർമ്മങ്ങളുടേയുംഉപാസനകളുടേയും ഫലം "ഫലമത ഉപപത്തേഃ" (ബ്രഹ്മസൂത്രം) ഈ ന്യായം അനുസരിച്ചു ദേവദേവനായ പരമാത്മാവിൽനിന്നുതന്നെയാണു ലഭിക്കുന്നതു" അല്ലാതെ അഗ്ന്യാദിദേവന്മാരിൽനിന്നല്ല. 1

ഇവിടം മുതൽ നചികേതസ്സിന്റെമൂന്നാമത്തെവരത്തെസംബന്ധിച്ചു വിവരിക്കുവാനാരംഭിക്കുന്നു. അജ്ഞാനികൾ ആത്മാവിനെ ഏതുപ്രകാരം കല്പിച്ചിരിക്കുന്നു എന്നു ഒന്നെടുത്തുകാണിച്ചിട്ടു", ആത്മാവിന്റെയഥാർത്ഥസ്വരൂപം അറിയുന്നതിന്നായി, നചികേതസ്സ് യമരാജനോടു ചോദിക്കുന്നു.

അസ്തി നാസ്തീതി യദ്ദേവേ വിചികിത്സന്ത്യപണ്ഡിതാഃ
നിത്യസിദ്ധസ്ത്ദ്വിദുഷാം വിശ്വനാഥസ്സ മേ ഗതിഃ 2

മൂഢജനങ്ങൾ, ഉണ്ടെന്നും ഇല്ലെന്നും മററും ഏതൊരാത്മാവിനെപ്പററി സംശയിച്ചുകൊണ്ടിരിക്കുന്നുവോ, ബ്രഹ്മജ്ഞാനികൾക്കാകട്ടെ തങ്ങളുടെഹൃദയത്തിൽനിത്യവുംപ്രത്യക്ഷരൂപേണ യാതൊരാത്മാവുവിളങ്ങിക്കൊണ്ടിരിക്കുന്നുവോ, ആ ആത്മദേവനായ ശ്രീവിശ്വനാഥഭഗവാനെ ഞാൻ ശരണംപ്രാപിച്ചുകൊള്ളുന്നു. 2

കേവലം അജ്ഞാനികളുടെ മാത്രമല്ല മഹാബുദ്ധിമാന്മാരായ ദേവന്മാരുടേയും സ്ഥിതി ഇതുതന്നെയെന്നു പറയുന്നു.

ദേവൈരപി മഹാപ്രജ്ഞൈര്യസ്മിൻ സംശയിതം-
പുരാ
ദുർവിജ്ഞേയഃ സുസൂക്ഷ്മത്വാദ്വിശ്വനാഥസ്സ മേ ഗതിഃ 3

അതിബുദ്ധിശാലികളായ ദേവന്മാർപോലും ആത്മവിഷയത്തിൽ പണ്ടു" സംശയാലുക്കളായിഭവിച്ചിരുന്ന ആത്മാവ്"

അത്യന്തസൂക്ഷ്മം–ബുദ്ധിക്കുപോലുമഗമ്യ–മായതിനാൽ വളരെ ക്ലേശങ്ങൾ സഹിച്ച് ഗുരുസമീപത്തിലെത്തി ശ്രവണമനനാദിമഹാപ്രയത്നംവഴിക്ക്"–അറിയപ്പെടേണ്ടതാകുന്നു. അങ്ങിനെയുള്ള ആ ആത്മരൂപനായ ശ്രീവിശ്വനാഥഭഗവാനെ ഞാൻ ശരണം പ്രാപിച്ചുകൊള്ളുന്നു. 3

പുത്രപൌത്രാദികളെക്കൊണ്ടോ, ധനധാന്യാദി ഐശ്വര്യം കൊണ്ടോ, ആത്മസാക്ഷാത്കാരം സിദ്ധിക്കുന്നതല്ല എന്നു കാണിക്കുന്നു.

പുത്രപൌത്ര സമൂഹേന പ്രാജ്യരാജ്യശ്രിയാഽപി വാ
പ്രാപ്തും ന ശക്യതേ യഃ ശ്രീവിശ്വനാഥസ്സ മേ ഗതിഃ
4

അനേകം പുത്രപൌത്രാദികളെക്കൊണ്ടോ വർദ്ധമാനമായ രാജ്യൈശ്വര്യത്താൽപോലുമോ, പ്രാപിക്കപ്പെടുവാൻ പാടില്ലാത്ത ആ ആത്മരൂപനായ ശ്രീവിശ്വനാഥഭഗവാനെ ഞാൻശരണം പ്രാപിച്ചുകൊള്ളുന്നു. പുത്രധനാദിസർവ്വപദാർത്ഥങ്ങളും അനിത്യമാകുന്നു. അവ, സുഖം ദുഃഖം, ജനനം മരണം, തുടങ്ങിയ അനർത്ഥങ്ങൾക്കുകാരണവുമാണ്. എന്നാൽ ആത്മാവാകട്ടെ സുഖദുഃഖാദികൾക്ക് അതീതനും നിത്യചൈതന്യസ്വരൂപനുമാകുന്നു. അങ്ങിനെയിരിക്കെ ഈ നശ്വരങ്ങളായ സാധനങ്ങൾകൊണ്ട് ആ ആത്മാവിനെ എങ്ങിനെ സാക്ഷാല്ക്കരിക്കാൻ കഴിയും?

ഇതുവരെ വിവരിച്ചതു പ്രഥമവല്ലിയുടെ സാരമാണ്. ഉപനിഷത്തിൽ യമനും നചികേതസ്സും തമ്മിൽനടന്നിട്ടുള്ള ഈ സംവാദഭാഗം ശ്രദ്ധാപൂർവംദൃഷ്ടിപതിക്കേണ്ടതൊന്നാണ്. സാധനചതുഷ്ടയസമ്പന്നനായ ഒരുവനുമാത്രമേ ബ്രഹ്മജ്ഞാന

ത്തിന്ന അധികാരമുള്ളു. നിത്യാനിത്യവസ്തുവിവേകം, ഇഹാമുത്രാർത്ഥഫലഭോഗവിരാഗം, ശമദമാദിഷൾകസമ്പത്തി, മുമുക്ഷുത്വം, ഈ നാലുകൂട്ടത്തെയാണ് സാധനചതുഷ്ടയം എന്ന പറയുന്നതു്. ഈ സാധനങ്ങൾ ഇല്ലാത്തവർക്ക ബ്രഹ്മജ്ഞാനം ലഭിക്കയേ ഇല്ല. ഇതൊന്നുംകൂടാതെ പലരും അനധികാരികളും ആത്മീയകാര്യങ്ങളിൽപ്രവേശിച്ചു് സംശയാലുക്കളായി ഉഭയഭ്രഷ്ടരായിത്തീരുന്നുണ്ടു്. യമധർമ്മരാജാവ് പലപ്രകാരത്തിലും നചികേതസ്സിനെ പരീക്ഷിച്ചുനോക്കി; അങ്ങിനെഅദ്ദേഹം സാധനസമ്പന്നനായ ഒരുവനുമാത്രമേ ജിജ്ഞാസുവാകുവാനർഹതയുള്ളുവെന്ന സ്പഷ്ടമായി കാണിച്ചു. ഈ നാലു സാധനങ്ങളും കരസ്ഥമല്ലെങ്കിൽ, എത്രതന്നെ ഉപദേശിച്ചാലും ഒരുവനു ജ്ഞാനോദയം ഉണ്ടാകുന്നതേയല്ല. ആവരണം നഷ്ടമായാൽ മാത്രമേ ജ്ഞാനം ഉണ്ടാകുകയുള്ളൂ. ആവരണനാശത്തിന്നാകട്ടെ ശരിയായ സാധനസമ്പത്തി അത്യന്താപേക്ഷിതമാണ്. ഇതിന്നാകട്ടെ നിഷ്കാമഭക്തി വളരെ സരളമായ മാർഗ്ഗമാണ്. അതുപോലെ സരളമായമററുയാതൊരുവഴിയും ഇല്ലതന്നെ എന്ന നിഗൂഢമായ ഭാവം. 4

ഇനി കേവലം അന്നപാനാദിസുഖവിഷയങ്ങളിൽ ഭ്രമിച്ചു് സ്വാർത്ഥസമ്പാദനത്തിൽമാത്രം ആസക്തരായിരിക്കുന്നവരുടെ സ്ഥിതി എന്താണെന്ന കാണിക്കുന്നു.

യോഗക്ഷേമനിഷക്താനാം പ്രേയഃ പഥവിചാരിണാം
ക്രോശകോടിവിദൂരഃ ശ്രീ വിശ്വനാഥസ്സ മേ ഗതിഃ 5

യോഗക്ഷേമകാര്യങ്ങളിൽമാത്രം ആസക്തരായി കർമ്മമാർഗ്ഗത്തിൽ വിചരിച്ചുകൊണ്ടിരിക്കുന്നവർക്ക് — ഐഹികവുംപാരത്രി

കവുമായ ഭോഗങ്ങളിൽഉള്ള ഇച്ഛ നിമിത്തം കാമ്യകർമ്മങ്ങളിലകപ്പെട്ടുപ്രവർത്തിക്കുന്നവക്ക് — അനേകകോടിനാഴികവിദൂരത്തിൽ അതായതു് ഏററവും അപ്രാപ്യനായി, വർത്തിക്കുന്ന ആ ആത്മരൂപനായ ശ്രീവിശ്വനാഥഭഗവാനെ ഞാൻശരണം പ്രാപിച്ചുകൊള്ളുന്നു.

പ്രാപിയ്ക്കാത്ത പദാർത്ഥങ്ങളെ പ്രാപിക്കുന്നതിന് യോഗം എന്നും പ്രാപിച്ചതിനെ വേണ്ടവിധംപരിപാലിക്കുന്നതിന് ക്ഷേമമെന്നും പറയുന്നു. 5

വിഷയങ്ങളെ പരിത്യജിച്ചിട്ടുള്ള ഭക്തോത്തമന്മാർ ശ്രീവിശ്വനാഥനെ നിത്യവും ദർശിക്കുന്നുണ്ടു്.

ത്യക്ത്വാ കാമാൻ സുഷ്ഠുധീരൈഃ ശ്രേയഃ പ്രാർത്ഥിതയാഹൃദി
പൂജ്യതേ ഭാവ്യതേ യഃ ശ്രീ വിശ്വനാഥസ്സ മേ ഗതിഃ 6

സർവ്വവിധമായ കാമങ്ങളും വെടിഞ്ഞു് മോക്ഷത്തിൽമാത്രം ഇച്ഛയോടുകൂടി, വിവേകികളായ പുരുഷന്മാർ സ്വന്തംഹൃദയകമലത്തിൽ ഭക്തിപൂർവ്വം ആരാധിച്ചും ധ്യാനിച്ചും പോരുന്ന ആ ആത്മരൂപനായ ശ്രീവിശ്വനാഥഭഗവാനെ ഞാൻ ശരണം പ്രാപിച്ചുകൊള്ളുന്നു. വിവേകികളിൽ അഭിമാനം ലേശംപോലും ഇല്ലാത്തതിനാൽ "യോഗക്ഷേമം വഹാമ്യഹം" എന്നുള്ള ഭഗവദ്വചനത്തിൽ അവക്ക് പരിപൂർണ്ണവിശ്വാസമുണ്ടു്. അതിനാലവക്ക് ബാഹ്യവിഷയങ്ങളിൽ ഒരിക്കലും ആസക്തിയുണ്ടാകുന്നതേയില്ല. 6

ഉപക്രമോപസംഹാരാദികളായ ഷഡ്വിധലിംഗങ്ങളെ ആധാരമാക്കി വേദാന്തം ശ്രവിക്കുകയും മനനംചെയ്യുകയുംചെയ്യുന്നതുകൊണ്ടു് ആത്മപ്രാപ്തി സുലഭമാണല്ലോ; അങ്ങിനെയിരിക്കെ

പിന്നെന്തിനു വ്യർത്ഥമായി ഭക്തിമാർഗ്ഗം സ്വീകരിക്കുന്നു. ഇതി ന്നുത്തരം പറയുന്നു.

ശൃണ്വന്തി ബഹവോ യന്ന ശ്രുതാപി ന വിദന്തി ച
വക്താഽപി ദുർല്ലഭോ യസ്യ വിശ്വനാഥസ്സ മേ ഗതിഃ 7

അനേകംപേക്ക് യാതൊരാത്മാവിനെസംബന്ധിച്ചു ശ്രവണം ചെയ്യുന്നതിനുള്ള ഭാഗ്യംപോലുംസിദ്ധിക്കുന്നില്ല; പിന്നെ, അപൂൎവ്വം ചിലക്കുഗുരുക്കന്മാരിൽനിന്നും വേദവാക്യങ്ങൾവഴിക്കും ശ്രവണം ലഭിക്കുന്നുണ്ടെങ്കിലും ഭക്തിയുടെ അഭാവത്താൽ ചിത്തശുദ്ധി ഇല്ലാത്തതുനിമിത്തം അങ്ങിനെയുള്ളവക്ക് ആത്മാവിനെ അറിയാൻസാധിക്കുന്നില്ല; ആത്മതത്ത്വത്തെ യഥാർത്ഥരൂപത്തിൽ ഉപദേശിക്കുന്നവർ–തത്ത്വദർശികളായ ഗുരുക്കന്മാർ–തന്നേയും വളരെദുർല്ലഭമാണ്; ആ ആത്മരൂപനായ ശ്രീവിശ്വനാഥഭഗവാനെഞാൻശരണം പ്രാപിച്ചുകൊള്ളുന്നു. ഭക്തികൊണ്ടുചിത്തംപരമശുദ്ധമാക്കാതിരിക്കുന്നകാലംവരെ ശ്രവണമനനാദികൾ നിഷ്പ്രയോജനങ്ങളെന്നും അതിനാൽനിഷ്കാമഭാവത്തിലുള്ള ഭക്തിമാർഗ്ഗം എല്ലാവരും അനുസരിക്കേണ്ടതാണെന്നും താൽപര്യം. 7

കേവലതക്കംകൊണ്ടുമാത്രം ആത്മതത്ത്വം അറിയാവുന്നതല്ലെന്നും അതനുഭവത്തിൽകൊണ്ടുവരുന്നതിനു ആചാൎയ്യോപദേശം അനുപേക്ഷണീയമാണെന്നുംകാണിക്കുന്നു.

തക്കാഗമ്യാഹിയദ്ബുദ്ധിർദേശികോക്ത്യൈവ ഗമ്യതേ
ബഹുധാ ചിന്ത്യമാനഃ ശ്രീവിശ്വനാഥസ്സ മേ ഗതിഃ 8

ആത്മതത്ത്വവിഷയകമായ ബുദ്ധി (ജ്ഞാനം) ബുദ്ധിപരമായ ഊഹാപോഹംകൊണ്ടൊന്നും സമ്പാദിക്കാവുന്ന ഒന്നല്ല. വാദികൾ ആത്മാവിനെ അസ്തി, നാസ്തി, കർത്താവ്, അകർത്താവ് ഇത്യാദി അനേകപ്രകാരത്തിൽ അറിയുകയും, പറയുകയും ചെയ്യുന്നു. അതിനാൽ ആഗമങ്ങളുടെ അർത്ഥം യഥാർത്ഥമായി അറിയുന്നവരുംഅഭേദദർശികളുമായ ആചാര്യന്മാരുടെഉപദേശംവഴിക്കുമാത്രമേ ആത്മപ്രാപ്തി ഉണ്ടാകയുള്ളൂ. അല്ലാതെ ആഗമജ്ഞാനമില്ലാത്തവരും പണ്ഡിതമ്മന്യരുമായ താർക്കികന്മാരുടെ ഉപദേശംകൊണ്ട് ആത്മാവിനെയഥാർത്ഥരൂപത്തിൽ അറിയുവാൻ കഴിയുന്നതേയല്ല. ഇങ്ങിനെയിരിക്കുന്ന ആ ആത്മരൂപനായശ്രീശംഭുദേവനെ ഞാൻശരണം പ്രാപിച്ചുകൊള്ളുന്നു. 8

പരിപൂർണ്ണമായവൈരാഗ്യം ഉള്ളവർക്കുമാത്രമേ ആത്മാവിനെ സാക്ഷാൽക്കരിക്കുവാൻ കഴിയുകയുള്ളുവെന്നു കാണിക്കുന്നു.

ആബ്രഹ്മഭുവനാദ്ദ്വ്യാ ഹി വിരക്തസ്സാധനാന്വിതഃ
തേനൈവ ദൃശ്യതേ യഃ ശ്രീവിശ്വനാഥസ്സ മേ ഗതിഃ 9

ബ്രഹ്മലോകംവരെയുള്ള യാതൊന്നിലും ഇച്ഛയില്ലാത്തവനും ശമദമാദിസാധനങ്ങളോടുകൂടിയവനുമായഒരുപുരുഷന്നുമാത്രം സാക്ഷാൽക്കരിക്കാൻകഴിയുന്ന ആആത്മരൂപനായ ശ്രീശംഭുദേവനെ ഞാൻസദാ ശരണംപ്രാപിക്കുന്നു. 9

ആത്മചിന്തനത്തിനുള്ള മാർഗ്ഗംസ്പഷ്ടമാക്കുന്നു.

അധ്യാത്മയോഗയുക്തേന ചേതസാ യോഽനുചിന്ത്യതേ
ഗുഹാഹിത നിഗൂഢഃ ശ്രീവിശ്വനാഥസ്സ മേ ഗതിഃ 10

ബാഹ്യവൃത്തികൾ (വെളിയിലുള്ള വ്യാപാരങ്ങൾ) എല്ലാംനിരോധിച്ചുകൊണ്ട്ആത്മാവിൽതന്നെചിത്തത്തെസുദൃഢം

നിലനിൎത്തുന്നതിന്ന് അധ്യാത്മയോഗംഎന്നു പറയുന്നു ആ അധ്യാത്മയോഗത്തോടുകൂടിയ ചിത്തത്തിന്നുമാത്രംനിരന്തരം ചിന്തിക്കപ്പെടാവുന്നവനും, ബുദ്ധിരൂപമായ ഗുഹയിൽസ്ഥിതിചെയ്യുന്നവനും, മായാകാൎയ്യങ്ങളാൽ പരിപൂൎണ്ണമായി മറയ്ക്കപ്പെട്ടവനുമായ ആ ആത്മരൂപി ശ്രീശംഭുഭഗവാനെ ഞാൻശരണം പ്രാപിച്ചുകൊള്ളുന്നു.

ബുദ്ധിയിൽ ആത്മാവ് ഉപലബ്ദ്ധമാകുന്നതിനാൽ അവിടെ ആത്മാവ്സ്ഥിതിചെയ്യുന്നുഎന്നുപറഞ്ഞിരിക്കുന്നു. 10

പരിശുദ്ധമായ ഭക്തികൊണ്ടു സാധനചതുഷ്ടയം കൈവരിച്ചിട്ടുള്ള അധികാരി, ശ്രവണമനനാദികളിലൂടെ ബ്രഹ്മാനന്ദംപ്രാപിക്കുന്നതാണെന്നു കാണിക്കുന്നു.

ശ്രുത്വാ മത്വാ ച യം ലബ്ധ്വാമോദതേ മോദവാരിധൌ
മോദനീയശരീരഃ ശ്രീവിശ്വനാഥസ്സ മേ ഗതിഃ 11

വിവേകിയായപുരുഷൻ ശ്രവണമനനാദികൾകൊണ്ടു യാതൊരുവനെ യഥാൎത്ഥരൂപത്തിൽ പ്രാപിച്ചി(അറിഞ്ഞി)ട്ടു, ബ്രഹ്മാനന്ദരൂപമായസമുദ്രത്തിൽ ആനന്ദമനുഭവിക്കുന്നുവോ, ആ ആനന്ദമൂൎത്തിയും ആത്മസ്വരൂപിയുമായശ്രീവിശ്വനാഥഭഗവാനെ ഞാൻശരണം പ്രാപിച്ചുകൊള്ളുന്നു 11

ആ ആത്മാവ് എങ്ങിനെയുള്ളതാണു്?

പുണ്യപാപാത് പൃഥഗ്ഭൂതഃ കാൎയ്യകാരണതശ്ച യഃ
കാലത്രയാച്ച ശശ്വച്ഛ്രീ വിശ്വനാഥസ്സ മേ ഗതിഃ 12

പുണ്യം പാപം, കാൎയ്യം കാരണം, ഭൂതം വൎത്തമാനം ഭവിഷ്യൽ ഈ മൂന്നുകാലങ്ങൾ തുടങ്ങിയ സകല ദ്വൈതഭാവങ്ങളിൽ

നിന്നുംവേറിട്ടിരിക്കുന്ന ആ ആത്മരൂപനായ ശ്രീവിശ്വനാഥഭഗവാനെ ഞാൻശരണംപ്രാപിക്കുന്നു. 12

ബ്രഹ്മചര്യംകൊണ്ടുമാത്രമേ ആത്മസാക്ഷാത്കാരംസിദ്ധിക്കുകയുള്ളുവെന്നു വ്യക്തമാക്കുന്നു.

യത്പദം ഗീയതേ വേദൈർയത്പദം ബ്രഹ്മചര്യയാ
ദിദൃക്ഷന്തേ മഹാന്തഃ ശ്രീവിശ്വനാഥസ്സ മേ ഗതിഃ 13

വേദങ്ങൾ കീർത്തിച്ചുകൊണ്ടിരിക്കുന്നതും മഹാത്മാക്കളായിട്ടുള്ളവർ ബ്രഹ്മചര്യവ്രതംകൊണ്ടുസാക്ഷാത്കരിക്കാൻ ആഗ്രഹിക്കുന്നതുമായ യാതൊരുപരബ്രഹ്മമുണ്ടോ, ആ പരബ്രഹ്മരൂപി ശ്രീവിശ്വനാഥഭഗവാനെ ഞാൻ ശരണംപ്രാപിച്ചുകൊള്ളുന്നു. 13

ഓംകാരോപാസനയാൽ ആത്മദർശനംസിദ്ധിക്കുമെന്നു കാണിക്കുന്നു.

പ്രണവൈകപ്രകാശ്യോ യസ്തത്പ്രതീകശ്ച യഃ പ്രഭുഃ
പരാപരബ്രഹ്മരൂപോ വിശ്വനാഥസ്സ മേ ഗതിഃ 14

പ്രണവത്താൽ (ഓംകാരത്താൽ) തന്നെ പ്രകാശിക്കപ്പെടുന്നവനും–ഓംകാരം പരമാത്മവാചകമായതിനാൽ അതു ഉച്ചരിക്കുന്നതുകൊണ്ടു പരമാത്മാവു പ്രകാശിക്കുന്നു–പ്രണവംതന്നെ പ്രതീകമായിട്ടുള്ളവനും–ഓംകാരരൂപമായപ്രതീകത്തിൽ പരമാത്മഭാവന ചെയ്യപ്പെടുന്നു.—ആയ യാതൊരു പരമാത്മാവുണ്ടോ, ആപരമാത്മരൂപനും കാര്യകാരണബ്രഹ്മസ്വരൂപനും ഓംകാരമയനും ആയ ശ്രീവിശ്വനാഥഭഗവാനെ ഞാൻശരണംപ്രാപിച്ചുകൊള്ളുന്നു.

ഓംകാരം വാചകവും ആത്മാവ് അതിൻെറ വാച്യവുമാകുന്നു. ഓംകാരത്തെ ആലംബനമാക്കി കാര്യബ്രഹ്മവും കാരണബ്രഹ്മവും രണ്ടും പ്രാപിക്കപ്പെടാവുന്നതാണ്. ഇങ്ങിനെ പ്രണവാലംബനത്തിലൂടെ പ്രാപിക്കുവാൻകഴിയുന്ന അപരബ്രഹ്മവും പരബ്രഹ്മവും രണ്ടും വിശ്വനാഥൻതന്നെയാണെന്നു ഭാവം. 14

ഇനി ഇവിടംമുതൽ 19-ാമത്തു ശ്ലോകംവരെ ആത്മാവിനെ മററുപ്രകാരത്തിൽ വർണ്ണിക്കുകയും അതു ശരീരത്തിൽനിന്നു ഭിന്നമെന്നു തെളിയിക്കുകയും ചെയ്യുന്നു.

ശരീരേ ഹന്യമാനേഽപി ന ച ഹന്യേത യോഽജനിഃ
ശാശ്വതഃ ശശ്വദാഭഃ ശ്രീവിശ്വനാഥസ്സ മേ ഗതിഃ 15

ശരീരം നശിക്കുമ്പോഴും ജന്മരഹിതനായ യാതൊരാത്മാവു നശിക്കുന്നില്ല, യാതൊരാത്മാവു നിത്യനും നിത്യചൈതന്യസ്വരൂപനുംആയിരിക്കുന്നുവോ, ആ ആത്മരൂപനായ ശ്രീവിശ്വനാഥഭഗവാനെ ഞാൻശരണംപ്രാപിച്ചുകൊള്ളുന്നു.

ഈ ശരീരം ആറുവിധവികാരങ്ങളോടുകൂടിയതാകുന്നു. "ജായതേഽസ്തി വർദ്ധതേ വിപരിണമതേ അപക്ഷീയതേ നശ്യതി" അതായതു് ഉണ്ടാകുക, സ്ഥിതിചെയ്യുക, വർദ്ധിക്കുക, പരിണമിക്കുക, കുറയുക, നശിക്കുക, ഇവയാണ് ആആറുവികാരങ്ങൾ. ആത്മാവിനാകട്ടെ ഈ വികാരങ്ങൾ ഒന്നുംതന്നെയില്ല. 15

കർത്തൃതാ കർമ്മതാ ചൈവ യസ്മിന്നധ്യസ്യതേ ഖലൈഃ
വസ്തുതോഽദ്വൈതമൂർത്തിഃ ശ്രീവിശ്വനാഥസ്സ മേ ഗതിഃ
16

അറിവില്ലാത്ത മൂഢന്മാർ യാതൊരാത്മാവിൽ കർത്തൃത്വവും കർമ്മത്വവും അധ്യാരോപിക്കുന്നു, എന്നാൽ യാതൊരാത്മാവു വാസ്തവത്തിൽ അകർത്താവും അകർമ്മവുമായതിനാൽ കേവലം അദ്വൈതരൂപമായിതന്നെയിരിക്കുന്നു, ആ ആത്മരൂപനായ ശ്രീവിശ്വനാഥഭഗവാനെ ശരണംപ്രാപിച്ചുകൊള്ളുന്നു.

അണുഭ്യോഽണുതരോയശ്ച മഹദ്ഭ്യോഽപി മഹത്തരഃ
ശോകരാശിവിമുക്തഃ ശ്രീവിശ്വനാഥസ്സ മേ ഗതിഃ 17

പരമാണുക്കളേക്കാളും ഏററവും സൂക്ഷ്മവും, അതിമഹത്തായ പൃഥിവി തുടങ്ങിയ വസ്തുക്കളേക്കാൾ അത്യധികം മഹത്തും, എല്ലാവിധത്തിലുള്ള ദുഃഖങ്ങളിൽനിന്നും വിട്ടൊഴിഞ്ഞതും അതായതു് ആനന്ദസ്വരൂപവുമായ യാതൊരാത്മാവുണ്ടോ ആ ആത്മരൂപനായ ശ്രീവിശ്വനാഥഭഗവാനെ ഞാൻശരണംപ്രാപിച്ചുകൊള്ളുന്നു.

ശങ്ക— ഒരേഒരാത്മാവിനെതന്നെ ഏററവും മഹത്തു് എന്നും ഏററവും സൂക്ഷ്മമെന്നും പറഞ്ഞിരിക്കുന്നു. ഇതു പരസ്പരവിരുദ്ധമല്ലേ? സമാധാനം— ഉപാധികളുടെ സംബന്ധം നിമിത്തം ആത്മാവിനെ അണുവെന്നും മഹത്തെന്നുംമററും വ്യവഹരിച്ചുവരുന്നു. വാസ്തവത്തിലുള്ള നിരുപാധികസ്വരൂപത്തിൽ അണുത്വാദികളായ യാതൊരു ധർമ്മങ്ങളും സ്ഥിതിചെയ്യുന്നില്ല. 17

ആസ്ത്യേയാതീവ യഃ ശേതേ വിഷീദതി ച ഹൃഷ്യതി
വിരുദ്ധധർമ്മാ വിശ്വാത്മാ വിശ്വനാഥസ്സ മേ ഗതിഃ 18

ആത്മാവ്, ഇരിക്കുന്നവനെപ്പോലെയും, നടക്കുന്നവനെപ്പോലെയും, ഉറങ്ങുന്നവനെപ്പോലെയും, പ്രീതനാകുന്നു; സുഖി

യായും ദുഃഖിയായും കാണപ്പെടുന്നു. ഇങ്ങിനെ വിരുദ്ധധർമ്മങ്ങളോടുകൂടി വർത്തിക്കുന്ന ആ സർവ്വാത്മാവായ ശ്രീവിശ്വനാഥനെ ഞാൻശരണംപ്രാപിച്ചുകൊള്ളുന്നു.

വാസ്തവത്തിൽ, ആത്മാവ് വരികയോപോകുകയോ ഒന്നും ചെയ്യുന്നില്ല. എന്നാൽ ദേഹേന്ദ്രിയാദികളുടെ സംബന്ധം നിമിത്തം വരിക, പോകുക, ഇരിക്കുക തുടങ്ങിയ അനാത്മധർമ്മങ്ങൾ ആത്മാവിൽ അധ്യാരോപിക്കുന്നു എന്നു ഭാവം. 18

വാസ്തവത്തിലാകട്ടെ.

നിർവ്വപുർവ്വപുരധ്യക്ഷോ നിത്യനിർവൃതവിഗ്രഹഃ
വ്യോമവദ് വ്യാപകോ യഃ ശ്രീവിശ്വനാഥസ്സ മേ ഗതിഃ
19

ശരീരമില്ലാത്തവനെങ്കിലും ദേവമനുഷ്യാദിശരീരങ്ങളിൽപ്രവേശിച്ച് ആ ശരീരങ്ങൾക്ക് എല്ലാം അധിഷ്ഠാതാവായി വർത്തിക്കുന്നപോലെ കാണപ്പെടുന്നവനും, നിത്യസുഖസ്വരൂപനും ആകാശംപോലെ സർവ്വവ്യാപകനും ആയ യാതൊരാത്മാവുണ്ടോ ആ ആത്മരൂപനായ ശ്രീവിശ്വനാഥദേവനെ ഞാൻ ശരണം പ്രാപിച്ചുകൊള്ളുന്നു. 19

വേദവേദാംഗാദികൾ പഠിച്ചതുകൊണ്ടോ ബുദ്ധിശക്തി മുതലായതുകൊണ്ടോ ആത്മപ്രാപ്തി ഉണ്ടാകുന്നതല്ലെന്നു കാണിക്കുന്നു.

വേദവേദാങ്ഗപാഠേന പ്രജ്ഞയാ പ്രാഭവേണ വാ
യോഽയ മാത്മാ നലഭ്യഃ ശ്രീവിശ്വനാഥസ്സ മേ ഗതിഃ
20

നാലു വേദങ്ങളും ആറു വേദാംഗങ്ങളും പാഠിച്ചറിഞ്ഞതുകൊണ്ടോ തീക്ഷ്ണബുദ്ധി—ഗ്രന്ഥാർത്ഥത്തെ അതിവേഗത്തിൽ ധരിക്കുന്നതിനുള്ളശക്തി—കൊണ്ടോ—പ്രാഭവം—പ്രഭുശക്തി—കൊണ്ടോ യാതൊരാത്മാവു പ്രാപിക്കപ്പെടുവാൻ യോഗ്യനല്ല; അങ്ങിനെയുള്ള അപരോക്ഷാത്മരൂപനായ ശ്രീവിശ്വനാഥഭഗവാനെ ഞാൻ ശരണംപ്രാപിച്ചുകൊള്ളുന്നു. 20

ആത്മാവിനെ പിന്നെ എങ്ങിനെ പ്രാപിക്കുവാൻ കഴിയും?

പ്രേമ്ണാ സംപ്രാർത്ഥ്യ സംപ്രാർത്ഥ്യ യേന സംധീയതേ ഭൃശം
തേനൈവ ലഭ്യതേ യഃ ശ്രീവിശ്വനാഥസ്സ മേ ഗതിഃ 21

അതിയായ ഭക്തിയോടെ പ്രാർത്ഥിച്ചുപ്രാർത്ഥിച്ചു യഥാവിധി നിരന്തരം ധ്യാനിച്ചുകൊണ്ടിരിക്കുന്ന ഒരു പുരുഷന്നുമാത്രമേ യാതൊരാത്മാവിനെ പ്രാപിക്കുവാൻസാധിക്കുകയുള്ളൂ, ആ ആത്മരൂപനായ ശ്രീവിശ്വനാഥഭഗവാനെ ഞാൻശരണീകരിക്കുന്നു.

ഇവിടെ "അഹംബ്രഹ്മാസ്മി" തുടങ്ങിയവാക്യങ്ങളാൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്ന പരാഭക്തിയാണവിവക്ഷിച്ചിരിക്കുന്നതു്. അതുകൊണ്ടു ശ്രീവിശ്വനാഥനെ അഭേദരൂപത്തിൽ സദാ ധ്യാനിക്കേണ്ടതാണു്. ഇല്ലാത്തപദാർത്ഥങ്ങളെപ്പോലും ധ്യാനംകൊണ്ടുപ്രാപിക്കാമെന്നിരിക്കെ, നിത്യപ്രാപ്തനായ ശ്രീവിശ്വനാഥനെ പ്രാപിക്കുന്നവിഷയത്തിൽ സംശയിക്കാൻതന്നെയെന്തുണ്ടു്? 21

ഈശ്വരൻ സർവ്വശക്തനാണെന്നു കാണിക്കുന്നു.

അശനം യസ്യ ദേവസ്യ ബ്രഹ്മക്ഷത്രാദികം ജഗത്
ഉപദംശസ്തു മൃത്യുഃ ശ്രീവിശ്വനാഥസ്സ മേ ഗതിഃ 22

യാതൊരുപരമാത്മാവിന്നു ബ്രാഹ്മണക്ഷത്രിയാദികളോടു കൂടിയ ചരാചരാത്മകമായ ഈ ജഗത്തു മുഴുവൻ അശനം-അന്നം-മായും സർവ്വസംഹാരമൂർത്തിയായമൃത്യുപോലും ഉപദംശം-ഇലക്കറി-യായും വർത്തിക്കുന്നുവോ മായോപാധികനായ ആ പരമാത്മസ്വരൂപി ശ്രീവിശ്വനാഥഭഗവാൻ എന്റെ ശരണമായി ഭവിക്കട്ടെ. ഈ കാണുന്ന സർവ്വജഗത്തും പരമാത്മാവിൽതന്നെ ലയിക്കുന്നു. അതുകൊണ്ടു ജഗത്തു പരമാത്മാവിന്റെ ഭക്ഷണസാധനമെന്നുപറയപ്പെട്ടിരിക്കുന്നു. പിന്നെ പരമാത്മാവ് മൃത്യുവിന്നുപോലുംമൃത്യുവായിരിക്കുന്നതിനാൽ ആ മൃത്യു ശാകതുല്യനെന്നും പറയപ്പെട്ടു. 22

ഇതുവരെ പറഞ്ഞതു പ്രഥമാദ്ധ്യായത്തിലെ ദ്വിതീയവല്ലിയുടെ സാരമാണ്. ഇനി തൃതീയവല്ലിയുടെ സാരം വർണ്ണിക്കുവാൻ പോകുന്നു. ഇവിടെ ആദ്യമായി യുക്തികൊണ്ടുതന്നെ ആത്മാവ് ദേഹത്തിൽനിന്നും ഭിന്നനാണെന്നു സ്പഷ്ടമാക്കുന്നു.

ദേഹേ രഥേ ബുദ്ധിനിയന്തൃകേ യോ
രഥിത്വമാസാദ്യ ചരത്യജസ്രം
ഭോക്താഽപി സോഽദ്ഭ്രവിചിത്രലീല-
സ്ത്വമേവ വിശ്വേശ നിരഞ്ജനോഽപി 23

ബുദ്ധിയാകുന്ന തേരാളിയോടുകൂടി ദേഹരൂപമായ രഥത്തിൽ അതിന്റെ നാഥനായി ഇരുന്നു നിത്യവും സഞ്ചരിച്ചുകൊണ്ടിരിക്കുന്നതു, അല്ലയോ വിശ്വനാഥ! ആത്മരൂപനായ അങ്ങുന്നുതന്നെ! വാസ്തവത്തിൽനിരഞ്ജനനും നിർവ്വികാരനുമെന്നിരിക്കിലുംഅനേകപ്രകാരത്തിൽ അത്ഭുതകരങ്ങളായ ലീലകളോടുകൂടി ദേഹേന്ദ്രിയാദി ഉപാധികൾവഴിക്കു നാനാതരത്തിലുള്ള സുഖദുഃഖ

ങ്ങൾ അനുഭവിച്ചുകൊണ്ടു് ഭോക്താവായിരിക്കുന്നതും നിന്തിരുവ
ടിതന്നെ. 23

ആ ദേഹരൂപമായ രഥത്തിലെ ഇന്ദ്രിയങ്ങളാകുന്ന കുതിരക
ളെ വിവേകബുദ്ധിരൂപമാകുന്ന തേരാളിയോടുകൂടിയ ഏതൊരു
പുരുഷനാണോ വശത്താക്കാൻ സമർത്ഥനാകുന്നതു്, അവനുമാത്ര
മേ ഈശ്വരനെ അറിയുവാൻസാധിക്കുകയുള്ളവെന്നുകാണിക്കുന്നു.

ക്ഷുത്തുസ്സദശ്വാ ഇവ യസ്യ വശ്യാ-
ന്യക്ഷാണി തത്പ്രാപ്യമരൂപരൂപം
വന്ദേ തമവ്യക്ത പരം പുരാണ-
മധ്വാവധിം വിഷ്ണുമുമേശമാരാത് 24

സമത്ഥനായ ഒരുതേരാളിക്കു്, വേണ്ടപോലെ അഭ്യസിപ്പി
ച്ചിട്ടുള്ള കുതിരകൾ വശവത്തികളായിരിക്കുന്നതുപോലെ വിവേ
കബുദ്ധിയുള്ള ഒരു ധീരപുരുഷനു് അവന്റെ എല്ലാ ഇന്ദ്രിയങ്ങ
ളും സ്വാധീനങ്ങളായിരിക്കും. അപ്രകാരം ഇന്ദ്രിയങ്ങളെ വശപ്പെ
ടുത്തിയിട്ടുള്ള ഒരുവന്നുമാത്രം പ്രാപിക്കാവുന്നവനും നിരാകാരനും
ജഗത്തിനെല്ലാം ബീജഭൂതമായ അവ്യാകൃതത്തെ അതിക്രമിച്ചവ
നും അതിപുരാതനനും - സൎവ്വകാരണഭൂതനും—സംസാരഗതിയുടെ
എല്ലാം പരമാവധിസ്ഥാനവും, സൎവ്വവ്യാപകനും ബ്രഹ്മവിദ്യാദാ
താവും അഥവാ ശ്രീപാൎവ്വതീപതിയും ആയ ആ ആത്മസ്വരൂപി
ശ്രീവിശ്വനാഥഭഗവാന്റെ സമീപത്തിൽ ഞാൻഭക്തിപൂൎവ്വം ന
മസ്കരിച്ചുകൊള്ളുന്നു. അഥവാ വിശ്വനാഥനെ ഞാൻ അഭേദചി
ന്തനം ചെയ്തുകൊള്ളുന്നു. സമീപവാചിയായ ആരാൽ ശബ്ദം അ
ഭേദാത്ഥത്തെയും കാണിക്കുന്നു. ഇവിടെ ശരീരത്തെ രഥമായും ഇ
ന്ദ്രിയങ്ങളെ കുതിരകളായും മനസ്സിനെ കടിഞ്ഞാണായും ബുദ്ധി
യെ സാരഥിയായും, ദേഹാഭിമാനിയായജീവാത്മാവിനെ രഥനാ
ഥനായും പറഞ്ഞിരിക്കുന്നു. വാസ്തവത്തിൽ ജീവാത്മാവു നിരുപാ

ധികനാണെങ്കിലും അവിദ്യനിമിത്തമുള്ള അധ്യാസത്താൽ ഭോക്താവായിതീൎന്നിരിക്കുന്നു. ഇന്ദ്രിയങ്ങളാകുന്ന കുതിരകളെ ഒരു സാധാരണ സാരഥിയെപ്പോലെ, വിവേകബുദ്ധിയാകുന്ന സാരഥിയുടെ സഹായത്താൽ സ്വാധീനമായ മനസ്സാകുന്ന കടിഞ്ഞാൺകൊണ്ടു, വശപ്പെടുത്തീട്ടുള്ളതാരാണോ അവന്റെ ശരീരമാകുന്ന രഥം നേരെ ശരിയായ വഴിക്കു സഞ്ചരിക്കുകയും, അവൻ തന്റെ ലക്ഷ്യസ്ഥാനത്തിൽ നിഷ്പ്രയാസം എത്തിച്ചേരുകയും ചെയ്യുന്നു. 24

ഈശ്വരപ്രാപ്തിക്കുള്ള മാൎഗ്ഗം ക്ഷുരകന്റെ കത്തിയുടെ മുനയിൽകൂടി നടക്കുന്നതുപോലെ വളരെ പ്രയാസമേറിയതാണു്.

ക്ഷുരസ്യ ധാരാവദതീവ ദുൎഗ്ഗം
യന്മാൎഗ്ഗമാഹുഃ കവയോ വിനിദ്രാഃ
അശബ്ദമസ്പൎശമനശ്ധ്രുവം തം
ഭക്ത്യാ ഭജേ ഭവ്യനിധിം മൃഡേശം 25

പരമാത്മാവിനെ പ്രാപിക്കുവാനുള്ള മാൎഗ്ഗം ക്ഷുരത്തിന്റെ—നാപിതന്റെകത്തിയുടെമുനയിൽക്കൂടെ നടക്കുന്നതുപോലെ അത്രയും കഠിനമായഒന്നാണെന്നു താമസഗുണങ്ങളോടുകൂടാത്ത പ്രയത്നശീലരും ബ്രഹ്മവേത്താക്കളുമായ പണ്ഡിതന്മാർപറയുന്നു. ശബ്ദസ്പൎശാദികളായ ഗുണങ്ങൾ ഒന്നുംകൂടാത്ത കൂടസ്ഥനായ ആ പരമാത്മാവുതന്നെസ്വരൂപമായിരിക്കുന്നവനും, കല്യാണക്കടലും, മൃഡനെന്നുപ്രസിദ്ധനുമായ ശ്രീവിശ്വനാഥഭഗവാനെ ഞാൻ ഭക്തിപൂൎവ്വം ഭജിച്ചുകൊള്ളുന്നു.

പരമാത്മാവിൽ ഭക്തിയുണ്ടായി കഴിഞ്ഞാൽ ആ പ്രയാസമേറിയ മാൎഗ്ഗവും സുഗമമായിതീരുമെന്നു ഭാവം. 25

# ചതുൎത്ഥഃ സ്തബകഃ

ഈ സ്തബകത്തിൽ കഠോപനിഷത്തു് രണ്ടാമദ്ധ്യായത്തിന്റെ സാരമാണു് അടങ്ങിയിരിക്കുന്നതു്. കഴിഞ്ഞ അദ്ധ്യായത്തിൽ പ്രസ്താവിച്ചതായ ആത്മതത്വത്തെത്തന്നെ വീണ്ടും മറുപ്രകാരത്തിൽ നിരൂപിക്കുന്നതിലേക്കു് ഇതാരംഭിക്കുന്നു. ഈ ഇന്ദ്രിയങ്ങളെല്ലാം ബാഹ്യവിഷയങ്ങളെയാണു പ്രകാശിപ്പിച്ചുകൊണ്ടിരിക്കുന്നതെന്നും അതിനാൽ അവയെ നിയന്ത്രിച്ചു് അന്തർമ്മുഖമാക്കിത്തീർക്കാത്തപക്ഷം ഹൃദയാന്തർവൎത്തിയായ പരമാത്മാവിനെ ദർശിക്കാൻ കഴിയുന്നതല്ലെന്നുമാണിവിടെ ആദ്യമായി കാണിക്കാൻപോകുന്നതു്.

പരാഗർത്ഥസമർത്ഥാനി സസർജ്ജാക്ഷാണി യഃ പ്രഭുഃ
അന്തർന്ന ദൃശ്യതേ തസ്മാദ്വിശ്വേശം തമുപാശ്രയേ 1

പരമാത്മാവു ബാഹ്യവിഷയങ്ങളെ പ്രകാശിപ്പിക്കുവാൻ സമർത്ഥങ്ങളായി ഇന്ദ്രിയങ്ങളെ സൃഷ്ടിച്ചിരിക്കുന്നു. അതിനാൽ ആ ഇന്ദ്രിയങ്ങൾക്കു് അന്തർദൃഷ്ടിയില്ല, അതായതു് ആത്മാവിനെ കാണുവാൻ കഴിവില്ല. അങ്ങനെ സൃഷ്ടിചെയ്ത ആ പരമാത്മസ്വരൂപനായ ശ്രീവിശ്വനാഥഭഗവാനെ ഞാൻ ആശ്രയിക്കുന്നു. 1

ബാഹ്യവിഷയങ്ങളെ പ്രകാശിപ്പിക്കുന്ന ഈ ഇന്ദ്രിയങ്ങളെ യമനിയമാദികളാൽ സ്വാധീനപ്പെടുത്തി എഷണകളെല്ലാം ത്യജിച്ചിട്ടുള്ളവൎക്കുമാത്രമേ പരമാത്മാവിനെ ദർശിക്കാൻ സാധിക്കുകയുള്ളൂ എന്നു കാണിക്കുന്നു.

അധ്രുവം കാമജാലം ഹി വിഹായ വിഗതാശിഷഃ
ധ്രുവേച്ഛയാ ഭജന്തേ യം വിശ്വേശം തമുപാശ്രയേ 2

ലൗകികവിഷയങ്ങളെല്ലാം അനിത്യങ്ങളാണ്. അതുകൊണ്ട് ആ വിഷയങ്ങളിലുള്ള ആസക്തിരൂപമായ ജാലത്തെ (വല, കുരുക്ക്) പരിത്യജിച്ച് തൃഷ്ണാരഹിതരായ സത്തുക്കൾ കേവലം മോക്ഷൈകമാത്രകളായി ആത്മാവിനെ ഭജിച്ചുകൊണ്ടിരിക്കുന്നു. അതായത് ശാസ്ത്രശ്രവണം, മനനം മുതലായവയിലൂടെ ആത്മാവിനെത്തന്നെ ഉപാസിക്കുന്നു. ആ ആത്മസ്വരൂപനായ ശ്രീവിശ്വനാഥഭഗവാനെ ഞാനാശ്രയിക്കുന്നു. 2

ആത്മാവു കേവലം സാക്ഷിയും ചിന്മാത്രസ്വരൂപവും ആണെന്നു കാണിക്കുന്നു.

രൂപാദി വിഷയാൻ സർവാൻ യേന ചിദാത്മനാ ജനാഃ
വിജാനന്തി ദൃഗാത്മശ്രീ വിശ്വേശം തമുപാശ്രയേ 3

ചൈതന്യമാത്രസ്വരൂപിയായ ആത്മാവിൻറസാന്നിദ്ധ്യം കൊണ്ടാണ് എല്ലാവർക്കും ശബ്ദസ്പർശരൂപരസഗന്ധാദികളായ വിഷയങ്ങളുടെ അറിവ്-അനുഭവം-ഉണ്ടാകുന്നത്. ഈ ആത്മാവു കേവലം സാക്ഷിമാത്രനാകുന്നു. അതായത് വിഷയങ്ങളുടെ ധർമ്മങ്ങളോ അധർമ്മങ്ങളോ ആത്മാവിനെ സ്പർശിക്കുന്നില്ല. അങ്ങനെയിരിക്കുന്ന ആ ആത്മരൂപനായ ശ്രീവിശ്വനാഥഭഗവാനെ ഞാൻ ആശ്രയിക്കുന്നു.

ശങ്ക— ഇന്ദ്രിയങ്ങളാണല്ലോ രൂപാദിവിഷയങ്ങളെ അറിയുന്നത്; അവ (വിഷയങ്ങൾ) പിന്നെ ആത്മാവുവഴിക്ക് അറിയപ്പെടുന്നു എന്നു പറയുന്നതെങ്ങനെ?

സമാധാനം— ഇന്ദ്രിയങ്ങൾ സ്വതേ ജഡങ്ങളാണ്; രൂപാദിവിഷയങ്ങളെ പ്രകാശിപ്പിക്കുന്ന ചൈതന്യം അവയിൽനിന്നു തികച്ചും ഭിന്നമാകുന്നു; അതുതന്നെയാണ് ആത്മാവ്; ആത്മാ

വുവഴിക്കേ സർവ്വവിഷയങ്ങളും അറിയാൻ സാധിക്കുകയുള്ളൂ. ഒരു ജഡവസ്തുവിനെ പ്രകാശിപ്പിക്കാൻ മറെറാരു ജഡവസ്തുവിന് ഒരിക്കലും സാമർത്ഥ്യമില്ലതന്നെ. 3

ആത്മാവു ദുർവ്വിജ്ഞേയമായതുകൊണ്ടു് ഇതേവിഷയം വീണ്ടും തുടരുന്നു.

സ്വാപ്നികം ജാഗ്രതം ചൈവ വസ്തുജാതം പ്രകാശയൻ
ജാഗർത്തി സർവ്വദാ യഃ ശ്രീവിശേശം തമുപാശ്രയേ 4

സ്വപ്നത്തിലും ജാഗ്രത്തിലും അനുഭവപ്പെടുന്ന സർവ്വപദാർത്ഥങ്ങളേയും പ്രകാശിപ്പിച്ചു നിത്യവും സാക്ഷിരൂപത്തിൽ ഉണർന്നുവർത്തിച്ചുകൊണ്ടിരിക്കുന്ന ആ ആത്മരൂപനായഭഗവാൻ ശ്രീവിശേനാഥനെ ഞാൻ ആശ്രയിക്കുന്നു.

സ്വപ്നാവസ്ഥയിലും ജാഗ്രദവസ്ഥയിലും പ്രതീതമാകുന്ന ഏതുപദാർത്ഥങ്ങൾക്കും അതാതവസ്ഥവിട്ടു മററവസ്ഥയിൽ യാതൊരു സത്തയും (നിലനില്പും) ഇല്ല. ഈ രണ്ടവസ്ഥകളിലെ പദാർത്ഥങ്ങളൊഴിച്ചു വ്യക്തഭാവത്തിൽ വേറെ പദാർത്ഥമില്ല. സുഷുപ്തിയിലാകട്ടെ ഈ സർവ്വപദാർത്ഥങ്ങളും അവ്യക്ത-ബീജ-രൂപേണ സ്ഥിതിചെയ്യുന്നു. ഇങ്ങനെ വ്യക്തവും അവ്യക്തവുമായിട്ടെന്തെല്ലാമുണ്ടോ അതെല്ലാംസർവ്വപ്രാണികളുടേയുംഹൃദയത്തിൽ സ്ഥിതിചെയ്യുന്ന ആത്മാവിനാൽ മാത്രമാണു പ്രകാശിക്കപ്പെടുന്നതു്. ആത്മാവില്ലായിരുന്നുവെങ്കിൽ പദാർത്ഥങ്ങളും ഇല്ലാതിരുന്നേനെ. വാസ്തവത്തിൽ, പദാർത്ഥം മിഥ്യയായതിനാൽ അതിന് അധിഷ്ഠാനത്തിൽനിന്നുംഭിന്നമായ ഒരു സത്തയേയില്ല. രജ്ജുസർപ്പം ഇതിനുദാഹരണമാണു്. രജ്ജ്വാദിഅധിഷ്ഠാനത്തെക്കൂടാതെ സർപ്പം മുതലായവയുടെ തോന്നലേ ഉണ്ടാകുന്നില്ലല്ലോ. അതിനാൽ

രജ്ജുവിൽനിന്നും ഭിന്നമായ ഒരുസത്ത കല്പിതസർപ്പം മുതലായവ ൎക്കു് അശേഷവുമില്ലതന്നെ. 4

ഇനി ജീവനും ഈശ്വരനും രണ്ടാണെന്നുള്ള ഭേദത്തെ നിരാകരിക്കുന്നു.

പ്രാണാദിധാരകം ജീവം പ്രണിധായ യദാത്മനാ
അഭയം യാന്തി സന്തഃ ശ്രീവിശ്വേശം തമുപാശ്രയേ 5

സത്തുക്കളായിട്ടുള്ളവർ പ്രാണാദികലാപ (സമൂഹ) ത്തെ ധരിച്ചിരിക്കുന്നജീവൻ പരമാത്മാവാണെന്നറിഞ്ഞു മോക്ഷത്തെ പ്രാപിക്കുന്നു. ആ പരമാത്മരൂപനായശ്രീവിശ്വനാഥഭഗവാനെ ഞാനാശ്രയിക്കുന്നു.

സൂൎയ്യപ്രതിബിംബത്തിന്റെ സ്വരൂപം വാസ്തവത്തിൽ സൂൎയ്യൻമാത്രമാകുന്നു ഇതുപോലെതന്നെ ജീവന്റെ വാസ്തവസ്വരൂപം ശിവൻ മാത്രമാണു് അവിദ്യയിൽ അകപ്പെട്ടിരിക്കുന്ന ജീവൻ അവിദ്യയെനശിപ്പിച്ചു ശിവസ്വരൂപനായിതീരുന്നതുവരെ അവനു യഥാർത്ഥസുഖമേ ലഭിക്കുന്നതല്ല 5

ഹിരണ്യഗൎഭൻ ബ്രഹ്മരൂപംതന്നെയെന്നു കാണിക്കുന്നു.

സൂത്രാത്മാ സൂത്രധാരോऽസൌ ജഗത് സൎഗ്ഗാദി നാടകേ
യസ്മാത്സംപദ്യതേ സാക്ഷാദ്വിശ്വേശം തമുപാശ്രയേ 6

ജഗത്തിനെ ഒരു മാലയായും സൂത്രാത്മാവിനെ ആ മാലൎക്കാധാരഭൂതമായ സൂത്രമായും, സൃഷ്ടിസ്ഥിതിസംഹാരാദികളെ നാടകരൂപത്തിലും ഹിരണ്യഗൎഭനെ ആ നാടകത്തിന്റെ സൂത്രധാരനായും വർണ്ണിക്കപ്പെട്ടിരിക്കുന്നു. ഈ സൂത്രാത്മാവും സൂത്രധാര

നമായ ഹിരണ്യഗർഭൻ യാതൊരു പരമാത്മാവിൽനിന്നുണ്ടാകുന്നുവോ, ആ പരമാത്മരൂപനായ ശ്രീവിശ്വനാഥഭഗവാനെ ഞാൻ ആശ്രയിക്കുന്നു. പ്രസ്തുത ഹിരണ്യഗർഭൻ ശ്രീവിശ്വനാഥൻ അതായതു് പരമാത്മാവു മാത്രമാണ്. അല്ലാതെ പരമാത്മാവിൽനിന്നും ഭിന്നതത്വമല്ലെന്നാണിതിന്റെ ആശയം. 6

മുൻപു പ്രസ്താവിച്ചിട്ടുള്ള വിരാഡ്രൂപമായ അഗ്നിയും ബ്രഹ്മസ്വരൂപമെന്നു കാണിക്കുന്നു.

അരണ്യോർനിഹിതോ യസ്തു യാജ്ഞികൈസ്സമുപാസ്യതേ
ആശ്രയാശശരീരഃ ശ്രീവിശ്വേശം തമുപാശ്രയേ 7

യാഗകർമ്മത്തിൽ അഗ്നികടഞ്ഞെടുക്കുന്നതിനുപയോഗിക്കുന്ന വിറകുകഷണങ്ങൾക്കു് ഉത്തരാരണിഎന്നും (മുകളിലത്തെ വിറകുകഷണം) അധരാരണി എന്നും (അടിയിലത്തെ വിറകുകഷണം) പേർപറയുന്നു. അതിൽസ്ഥിതിചെയ്യുന്നതും അഗ്നിയാകുന്ന ശരീരത്തോടുകൂടിയതുംആയ യാതൊരു വിരാഡ്രൂപത്തെ യജ്ഞകർത്താക്കൾ ഉപാസിക്കുന്നുവോ, ആ അഗ്നിരൂപനായ ഭഗവാൻ ശ്രീവിശ്വനാഥനെ ഞാൻ ആശ്രയിക്കുന്നു. 7

ഹിരണ്യഗർഭന്റെ അവയവരൂപവും അധിദേവനുമായ പ്രാണവായുവും ബ്രഹ്മമാകുന്നു.

യസ്മാദുദേതി സവിതാ യസ്മിന്നേവ ദിനേ ദിനേ
അസ്തമേതി ജഗത്പ്രാണം വിശ്വേശം തമുപാശ്രയേ 8

സൂര്യദേവൻ ദിവസംതോറും യാതൊരു സമഷ്ടിപ്രാണനിൽ നിന്നുദിക്കുകയും അവിടെ (സമഷ്ടിപ്രാണനിൽ) തന്നെ അസ്തമി

ങ്ങകയും ചെയ്തുകൊണ്ടിരിക്കുന്നു; ആ ജഗത്പ്രാണരൂപനായ ശ്രീ വിശ്വനാഥഭഗവാനെ ഞാനാശ്രയിക്കുന്നു. രഥചക്രത്തിലുള്ള നാഭി (കുടം) യുടെ ഉള്ളിൽ ആരക്കാലുകളെന്നപോലെ ഈപ്രാണന്റെയുള്ളിൽ സർവ്വദേവന്മാരും അടങ്ങിയിരിക്കുന്നുഎന്നും പ്രാണൻ സാക്ഷാൽബ്രഹ്മം, അതായതു് വിശ്വനാഥഭഗവാൻതന്നെന്നുമാകുന്നുവെന്നു സാരം. 8

ജഗത്, ജീവൻ തുടങ്ങിയ ഭേദങ്ങൾ ഉപാധികൃതങ്ങളാണെന്നും വാസ്തവത്തിൽ "ഏകമേവാദ്വിതീയം" ബ്രഹ്മംമാത്രമേയുള്ളവെന്നും അടുത്ത ശ്ലോകംവ്യക്തമാക്കുന്നു.

ബ്രഹ്മ യദ്ഭാസതേ/ധർമ്മി ദേഹധർമ്മേണ ദുർധിയാം
നാസ്തി നാനാ/ദ്വിതീയം ശ്രീവിശ്വേശം തമുപാശ്രയേ
9

കേവലബ്രഹ്മം ധർമ്മാധർമ്മാദികളായ വിശേഷങ്ങളൊന്നുംകൂടാത്തതാകയാൽ അതിനെ നിർവിശേഷമെന്നു പറയുന്നു. എന്നാൽ ആത്മാവിൽ (ബ്രഹ്മത്തിൽ) ദേഹത്തിന്റെയും ദേഹധർമ്മങ്ങളുടേയും അദ്ധ്യാസം നടക്കുന്നതിനാൽ കർത്തൃത്വം, ഭോക്തൃത്വം, ജന്മം, മരണം തുടങ്ങിയ ദേഹധർമ്മങ്ങളോടുകൂടിയതായിട്ടാണ് ബ്രഹ്മം അജ്ഞാനികളുടെ ദൃഷ്ടിയിൽ പ്രകാശിക്കുന്നതു്. വാസ്തവത്തിലാകട്ടെ ബ്രഹ്മത്തിൽ യാതൊരുവിധമായ ഭേദവും അടങ്ങിയിട്ടില്ല. ജീവൻ, ഈശ്വരൻ, ജഗത് ഇത്യാദി ഭേദങ്ങളെല്ലാംതന്നെ ഉപാധികൃതങ്ങളാണ്. അങ്ങനെയുള്ള ആ ബ്രഹ്മരൂപനായ ഭഗവാൻ ശ്രീവിശ്വനാഥനെ ഞാൻആശ്രയിക്കുന്നു. ബ്രഹ്മത്തിൽ ഈ ഭേദങ്ങളെല്ലാം അനാദിയായ അവിദ്യയാൽ കല്പിതങ്ങളാണ്. യഥാർത്ഥത്തിൽ ഭേദം ഒന്നുംതന്നെയില്ല. നിത്യവും നിരഞ്ജനവും, നിരാകാരവും, കേവലവുമായ ഒരേ ഒരു ബ്രഹ്മം

മാത്രമാണ് സവ്വത്രയുള്ളത്. ഇതനുഭവത്തിൽവരുത്തുക വളരെ പ്രയാസമേറിയ ഒരു കാര്യമാണ്. എന്നാൽ നിഷ്കാമഭക്തിദ്വാരാ ഒന്നുംതന്നെ ദുഷ്പ്രാപമായിട്ടും ഇല്ല. അതിനാൽ ആത്മജ്ഞാനം ആഗ്രഹിക്കുന്നവൻ ദൃഢഭക്തിയുള്ളവനായിരിക്കേണ്ടതാണ്. 9

ബ്രഹ്മത്തെക്കൂടാതെ മററുയാതൊന്നുംതന്നെയില്ല; ഈ ജഗത് മൂന്നുകാലത്തും ഇല്ലാത്തതുതന്നെ, അത് അജ്ഞാനത്താൽ കേവലം കല്പിതംമാത്രമാണ്. അങ്ങനെയുള്ള ഈ ജഗത്തിന്റെ, ബ്രഹ്മരൂപമായ അധിഷ്ഠാനത്തിൽ അത്യന്താഭാവത്തെ കാണിക്കുന്നു.

യസ്മിന്നാനാത്വമാപാദ്യ മായാവിഭ്രാന്തദൃഷ്ടയഃ
മൃത്യുചക്രേ ഭ്രമന്തി ശ്രീവിശ്വേശം തമുപാശ്രയേ 10

മായനിമിത്തം ഭ്രമിക്കുന്ന അജ്ഞാനികൾ ഏകവും അദ്വിതീയവുമായ ബ്രഹ്മത്തിൽ ജീവൻ, ജഗത്, ഈശ്വരൻ തുടങ്ങിയ ഭേദങ്ങളെ കല്പിച്ച് ജനനമരണരൂപമായ ചക്രത്തിൽ ചുററിക്കറങ്ങിക്കൊണ്ടേയിരിക്കുകയാണ്; അവർ ഒരുകാലത്തും മുക്തിയെ പ്രാപിക്കുന്നില്ല. ഈ ബ്രഹ്മരൂപനായ ഭഗവാൻ ശ്രീവിശ്വനാഥനെ ഞാൻ ആശ്രയിക്കുന്നു. രജ്ജുവിൽ ഭ്രാന്തിനിമത്തം കാണുന്ന സർപ്പം മൂന്നുകാലത്തും ഇല്ലാത്തതുപോലെ ബ്രഹ്മത്തിൽ ഭ്രാന്തിയാൽ പ്രകാശിക്കപ്പെടുന്നജഗത്തും മൂന്നുകാലത്തും ഇല്ലാത്തതുതന്നെ. രജ്ജുവിനെ സർപ്പമായി വീക്ഷിക്കുന്നത് അനർത്ഥത്തിനു കാരണമാണ്. അതുപോലെതന്നെ ബ്രഹ്മത്തെ ജഗത്തായി കാണുന്നതും അനർത്ഥത്തെ ഉണ്ടാക്കും. ഒരു വസ്തുവിനെ അതിന്റെ യഥാർത്ഥരൂപത്തിൽ അറിയാതിരിക്കുന്നതാണ് അനർത്ഥത്തിനു ഹേതുവെന്നുള്ളത് പ്രസിദ്ധമാണല്ലോ. ഇപ്രകാരം അദ്വൈ

താനുഭൂതിയാകട്ടെ നിഷ്കാമവും അഭേദരൂപവുമായ ഭക്തിയില്ലാതെ സിദ്ധിക്കുകയില്ലെന്നുതന്നെ പറയാം. 10

വീണ്ടും ജീവബ്രഹ്മൈക്യത്തെ ദൃഢീകരിച്ചു് ജീവൻ അന്നിത്യനാണെന്നുള്ള ശങ്കയെ നിരാകരിക്കുന്നു.

യോഽങ്ഗുഷ്ഠപരിമാണസ്സൻ മർത്ത്യാനാം ഹൃദയാംബുജേ
നിർദ്ധൂമവഹ്നിവദ്ഭാതി വിശ്വേശം തമുപാശ്രയേ 11

ഒരേ ഒരാത്മാവ് അംഗുഷ്ഠപരിമാണത്തിൽ (അളവിൽ) സർവ്വജീവികളുടേയും ഹൃദയകമലത്തിൽ പുകയില്ലാത്ത അഗ്നിഎന്നപോലെ പ്രകാശിച്ചുകൊണ്ടിരിക്കുന്നു. ആ ആത്മരൂപനായ ശ്രീവിശ്വനാഥഭഗവാനെ ഞാൻആശ്രയിച്ചുകൊള്ളുന്നു. ഹൃദയദേശം അംഗുഷ്ഠ (പെരുവിരൽ)ത്തോളം വലിപ്പമുള്ളതായി വർണ്ണിക്കപ്പെട്ടിരിക്കുന്നു. സർവ്വവ്യാപകനായ ആത്മാവ് അവിടെ കൂടുതലായി അനുഭവപ്പെടുന്നതിനാൽ ഹൃദയത്തിൽ വസിക്കുന്നവനെന്നും അംഗുഷ്ഠപരിമാണത്തോടുകൂടിയവനെന്നും പറയപ്പെട്ടിരിക്കുന്നു. വാസ്തവത്തിൽ ആത്മാവിനു പരിമാണമോ പ്രത്യേകവാസസ്ഥാനമോ ഇല്ലതന്നെ. സർവ്വജീവികളിലും ഒരേ ഒരാത്മാവു മാത്രമാണുള്ളതു്. അതു് നിത്യനുമാകുന്നു. 11

ആത്മാവിനെ അഭേദരൂപത്തിൽ അറിയുന്ന പുരുഷൻ എങ്ങനെ മുക്തനാകുമെന്നു കാണിക്കുന്നു.

പ്രസന്നാംഭോ യഥാ താദൃക്പ്രക്ഷിപ്തം ശുദ്ധവാരിണി
തദ്വദ്വിദ ആത്മാസ്യാദ്വിശ്വേശം തമുപാശ്രയേ 12

അതിശുദ്ധമായ വർഷജലം, ശുദ്ധജലത്തോടുചേർന്നു് എങ്ങനെ തന്മയമായിത്തീരുന്നുവോ, അതേപ്രകാരം ബ്രഹ്മത്തെ അറി

യുന്ന പുരുഷൻെറ ജീവാത്മാവ് അജ്ഞാനനിമിത്തം ശുദ്ധബ്രഹ്മരൂപമായിത്തീരുന്നു. ആ ബ്രഹ്മരൂപനായ ശ്രീവിശ്വനാഥഭഗവാനെ ഞാൻ ആശ്രയിക്കുന്നു. 12

ഇവിടംമുതൽ അഞ്ചാമത്തുവല്ലി ആരംഭിക്കുന്നു. ആത്മാവിനെ അറിയുന്നതു വളരെ പ്രയാസമായതിനാൽ ഇനിയും മറെറാപ്രകാരത്തിൽ അറിയിക്കുന്നതിലേക്ക് ദേഹാദിസംഘാതത്തിൽനിന്നും ആത്മാവു ഭിന്നമെന്നുകാണിക്കുന്നു.

ഏകാദശദ്വാരയുതേ പുരേ യഃ പ്രതിതിഷ്ഠതി
രാജവൽസൂര്യസംകാശം വിശ്വേശം തമുപാശ്രയേ 13

പതിനൊന്നു ദ്വാരങ്ങളുള്ള ഈ ശരീരമാകുന്നനഗരത്തിൽ ഒരു രാജാവെന്നപോലെ അതിൻെറ അധിഷ്ഠാതാവായിരിക്കുന്നതു് യാതൊരാത്മാവോ, സൂര്യനുതുല്യംപ്രകാശിച്ചുകൊണ്ടും സർവ്വത്ര വ്യാപിച്ചും ഇരിക്കുന്ന ആ ആത്മരൂപനായഭഗവാൻശ്രീവിശ്വനാഥനെ ഞാൻആശ്രയിക്കുന്നു.

ചെവിരണ്ടു്, കണ്ണുരണ്ടു്, നാസികാദ്വാരംരണ്ടു്, വായ്, പൊക്കിൾദ്വാരം, മൂത്രദ്വാരം, ഗുദദ്വാരം, ബ്രഹ്മരന്ധ്രം ഇങ്ങനെ പതിനൊന്നു ദ്വാരങ്ങൾ ശരീരത്തിലുണ്ടു്. രാജാവാകട്ടെ നഗരത്തിൻെറ അധിപതിയായിരുന്നുകൊണ്ടു് അവിടെത്തന്നെ വസിക്കുന്നു. അതിനാൽ രാജാവു് നഗരത്തിൽനിന്നും ഭിന്നനെന്നു സിദ്ധിക്കുന്നുണ്ടു്. ഇതുപോലെതന്നെ ശരീരരൂപമായ നഗരത്തിൽനിന്നും ആത്മരൂപനായ രാജാവും ഭിന്നനാണെന്നു മനസ്സിലാക്കണം. 13

ഇന്ദ്രിയങ്ങൾ, പ്രാണൻ മുതലായവയിൽനിന്നും ആത്മാവു വേറെയാണെന്നു കാണിക്കുന്നു.

പ്രാണാപാനൌ നയത്യൂർദ്ധ്വമധശ്ചാന്തരവസ്ഥിതഃ
ദേവാശ്ചോപാസതേ യം ശ്രീവിശ്വേശം തമുപാശ്രയേ 14

ഹൃദയാകാശത്തിൽ സ്ഥിതിചെയ്തുകൊണ്ടു പ്രാണവൃത്തിയെ മുകളിലേക്കും അപാനവൃത്തിയെ കീഴ്പോട്ടേക്കും നയിക്കുന്നതു യാതൊരാത്മാവോ, നേത്രാദിഇന്ദ്രിയങ്ങൾ തങ്ങളുടെ വ്യാപാരമായവിഷയഗ്രഹണമാകുന്നബലിസമർപ്പണംവഴിക്കു യാതൊരാത്മാവിനെ നിത്യവും ഉപാസിക്കുന്നുവോ, ആ ആത്മരൂപനായ ശ്രീവിശ്വനാഥഭഗവാനെ ഞാൻആശ്രയിച്ചുകൊള്ളുന്നു. 14

ആത്മാവുശരീരത്തിൽനിന്നുവിഭിന്നനെന്നുമററുവിധത്തിലും സാധിക്കുന്നു.

യസ്യ വിസ്രംസനേ ദേഹോ നിശ്ചേഷ്ടഃ കാഷ്ഠഖണ്ഡവത്
പ്രാണസ്വാമിനമാരാദ്ധ്രീ വിശ്വേശം തമുപാശ്രയേ 15

ചൈതന്യസ്വരൂപനായ ഏതൊരാത്മാവു ശരീരത്തിൽ നിന്നും പുറത്തുപൊയ്ക്കഴിഞ്ഞാൽ ഈ ശരീരം വിറകിൻെറ കഷണംപോലെ നിശ്ചേഷ്ടമായി (പ്രവൎത്തനരഹിതമായി) തീരുന്നുവോ, പ്രാണൻെറ അധിപതിയും ഈ പുരോവൎത്തിയുമായ ആ ശ്രീവിശ്വനാഥഭഗവാനെ ഞാൻആശ്രയിക്കുന്നു. അഥവാ ആരാൽ എന്നതിനു അഭേദഭാവത്തിൽ എന്നും ആശ്രയിക്കുക എന്നതിനു ഭാവന ചെയ്യുക (ധ്യാനിക്കുക) എന്നും ഉള്ള അൎത്ഥത്തിൽ "ഞാൻ ശ്രീവിശ്വനാഥനെ അഭേദരൂപത്തിൽ ധ്യാനിക്കുന്നു"എന്നും അൎത്ഥം സിദ്ധിക്കുന്നുണ്ടു്. 15

പ്രാണൻതന്നെ ശരീരത്തിൽചേതനം. എന്തുകൊണ്ടെന്നാൽ ആ പ്രാണനെ ആധാരമാക്കിമാത്രമാണ് ഈ ശരീരം നിലനില്ക്കുന്നതു്; അങ്ങനെയിരിക്കെ അതിൽനിന്നും അന്യമായ ആത്മാവിനെകൊണ്ടു പ്രയോജനം എന്താണ്.

പ്രാണാപാനൗ യമാശ്രിത്യവിധത്തഃ സ്വസ്വജീവനം
വിജ്ഞാനഘനമജ്ഞേയം വിശ്വേശം തമുപാശ്രയേ 16

യാതൊരാത്മാവിനെ ആശ്രയിച്ചു് പ്രാണനും അപാനനും അവരവരുടെ വ്യാപാരങ്ങൾ മുറയ്ക്കു നടത്തിക്കൊണ്ടിരിക്കുന്നുവോ, അതായതു് ഈ ശരീരത്തിൽ ചലനാദിചേഷ്ടകൾ നിർവഹിച്ചുകൊണ്ടിരിക്കുന്നുവോ, കേവലം ജ്ഞപ്തിരൂപനും ദുർവിജ്ഞേയനും (വളരെപ്രയാസപ്പെട്ടു് അറിയപ്പെടേണ്ടവൻ) ആയ ആ ആത്മസ്വരൂപി ഭഗവാൻശ്രീവിശ്വനാഥനെ ഞാൻആശ്രയിക്കുന്നു. 16

ഇനിയും സ്വപ്നാവസ്ഥയിൽ ആത്മാവിന്റെ സ്ഥിതി എന്താണെന്നു കാണിക്കുന്നു.

നിർമ്മിമാണോ ബഹൂൻ കാമാൻ കരണോപരമേഽപി യഃ
ജാഗർത്തിശശ്വദ്ദ്രഷ്ടൃരൂപം വിശ്വേശം തമുപാശ്രയേ 17

ഇന്ദ്രിയങ്ങളെല്ലാം വിലയം പ്രാപിക്കുമ്പോഴും അനേകപ്രകാരത്തിൽ വാസനാരൂപങ്ങളായ പദാർത്ഥങ്ങളെ സൃഷ്ടിച്ചുകൊണ്ടു സ്വപ്നാവസ്ഥയ്ക്കും ദ്രഷ്ടാവായിചൈതന്യരൂപത്തിൽനിത്യവും ഉണർന്നിരിക്കുന്ന ആ ആത്മരൂപനായ ശ്രീവിശ്വനാഥഭഗവാനെ ഞാനാശ്രയിച്ചുകൊള്ളുന്നു. 17

സർവ്വശരീരങ്ങളിലും ഒരേ ഒരാത്മാവുമാത്രമാണെന്നു ദ്രഷ്ടാന്തപൂർവ്വം വ്യക്തമാക്കുന്നു.

യഥാഗ്നിർദാഹ്യഭേദേന ബഹുർഭവതി യസ്സ്ഥാ
ദേഹേഷു ദേഹിതാമേതി വിശ്വേശം തമുപാശ്രയേ 18

വിറക മുതലായവയുടെ ഭേദമനുസരിച്ച് അഗ്നി അനേകരൂപത്തിലായിത്തീരുന്നതുപോലെ ഒരേ ഒരാത്മാവുതന്നെ അനേകദേഹങ്ങളിലായി അതാതാകാരത്തിൽ പലതരത്തിലുള്ള ദേഹഭാവത്തെ സ്വീകരിക്കുന്നു. ആ ആത്മരൂപനായ ശ്രീവിശ്വനാഥഭഗവാനെ ഞാൻ ആശ്രയിക്കുന്നു. 18

മറെറാരു ദൃഷ്ടാന്തം മുഖേനയും പൂർവ്വോക്തമായ ആത്മൈകത്വം സാധിക്കുന്നു.

രൂപംരൂപമനുപ്രാപ്യ തത്തത്സാരൂപ്യമൃച്ഛതി
യഃ പരാത്മാ യഥാ വായുർവ്വിശ്വേശം തമുപാശ്രയേ 19

സമഷ്ടിവായു, ഓരോ വ്യഷ്ടിശരീരത്തിലും പ്രാണരൂപേണ പ്രവേശിച്ച് അതാതു ശരീരത്തിന്റെ ആകാരത്തിൽ അനേകരൂപമായിത്തീരുന്നു. ഇതേപ്രകാരം ഒരേ ഒരു പരമാത്മാവു ശരീരംതോറും വ്യാപിച്ച് ആ വിവിധശരീരങ്ങൾക്കനുസരിച്ച ആകാരത്തെ പ്രാപിക്കുന്നു. ആ ആത്മരൂപനായ ഭഗവാൻ ശ്രീവിശ്വനാഥനെ ഞാൻ ആശ്രയിക്കുന്നു. 19

ഒരാത്മാവുതന്നെയാണു സർവ്വത്ര വർത്തിക്കുന്നതെങ്കിൽ എല്ലാവർക്കും സുഖദുഃഖങ്ങളും ഒന്നുപോലെയിരിക്കേണ്ടതല്ലയോ? ഈ പ്രശ്നത്തിനു സമാധാനം പറയുന്നു.

അക്ഷിദോഷൈർയഥാസൂര്യോ ലോകദുഃഖൈസ്തഥൈ-
വ യഃ
ലിപ്യതേ നഹി ഭൂതാത്മാ വിശ്വേശം തമുപാശ്രയേ 20

സൎവ്വജീവജാലങ്ങളുടേയും നേത്രങ്ങളിൽ, ആ നേത്രങ്ങളെയെല്ലാമനുഗ്രഹിച്ചു (ദർശനകാൎയ്യത്തിൽ സഹായിച്ചു)കൊണ്ടു് ഒരേ ഒരുസൂൎയ്യൻസ്ഥിതിചെയ്യുന്നു. തന്റെ ആതപത്താൽ ശിഷ്ടങ്ങളും ദുഷ്ടങ്ങളുമായ സകല പദാൎത്ഥങ്ങളേയും ആ സൂൎയ്യൻ പ്രകാശിപ്പിക്കുന്നുമുണ്ടു്. എന്നാലും നേത്രദോഷങ്ങളൊന്നും സൂൎയ്യനെ സ്പർശിക്കുന്നതേയില്ല. അതായതു കാണാൻപാടില്ലെന്നു നിഷേധിച്ചിട്ടുള്ള പദാർത്ഥങ്ങളെ ദർശിക്കുന്നതിൽനിന്നുമുണ്ടാകുന്ന പാപങ്ങളൊന്നും സൂൎയ്യനെ ദുഷിപ്പിക്കുന്നില്ലെന്നു ഭാവം. ഇതുപോലെ തന്നെ ഒരേ ഒരാത്മാവു സൎവ്വപ്രാണികളുടേയും ഹൃദയങ്ങളിൽ സ്ഥിതിചെയ്യുന്നുവെങ്കിലും അസംഗനായതിനാൽ അവയുടെ സുഖദുഃഖാദികളൊന്നും ആ ആത്മാവിനെ ലേശവും സ്പർശിക്കുന്നില്ല. ആ പരമാത്മരൂപനായ ശ്രീവിശ്വനാഥഭഗവാനെ ഞാൻആശ്രയിച്ചുകൊള്ളുന്നു. 20

ആത്മാവിന്റെ നിരപേക്ഷമായ നിത്യത്വവും ചേതനത്വവും കാണിക്കുന്നു.

നിത്യാനാമപി യോ നിത്യശ്ചേതനാനാഞ്ചേതനഃ
സർവജ്ഞം സർവബുദ്ധിസ്ഥം വിശ്വേശം തമുപാ-
ശ്രയേ 21

യാതൊരാത്മാവു് നിത്യമെന്നുഗണിച്ചുവരുന്നകാലാദികളുടേയും നിത്യത്വത്തെ സാധിക്കുന്ന ചേതനമെന്നു ഗ്രഹിക്കപ്പെടുന്ന ബുദ്ധ്യാദിപദാർത്ഥങ്ങൾക്കു ചേതനത്വത്തേയുംസാധിക്കുന്നു, ആ സൎവ്വജ്ഞനുംസൎവ്വബുദ്ധിയിലുംനിവസിച്ചുകൊണ്ടിരിക്കുന്നവനുമായആത്മരൂപിശ്രീവിശ്വനാഥഭഗവാനെഞാൻആശ്രയിക്കുന്നു.
21

ഇവിടംവരെ അഞ്ചാമത്തവല്ലിയുടെ സാരം വിവരിക്കപ്പെട്ടു. ഇനി ആറാമത്തവല്ലിസംക്ഷിപ്തമായി വർണ്ണിക്കാൻപോകുന്നു. സംസാരകാരണം ബ്രഹ്മമാണെന്നു് ഉറപ്പുവരുത്തുന്നതിലേക്കു് ആദ്യമായി കാര്യവർഗ്ഗത്തെയെല്ലാം ഒരു വൃക്ഷരൂപത്തിൽ നിർദ്ദേശിക്കുന്നു.

ഊർദ്ധ്വമൂലമധഃ ശാഖം ഛിനത്ത്യശ്വത്ഥമുദ്ധധീഃ
യത്കടാക്ഷകഠാരേണ വിശേഷം തമുപാശ്രയേ 22

ഇവിടെ **സംസാരത്തെ** ഒരരയാൽവൃക്ഷമായി കല്പിച്ചുവർണ്ണിച്ചിരിക്കുന്നു. ഈ വൃക്ഷത്തിന്റെ മൂലം (ചുവടു്) – കാരണം–ബ്രഹ്മമാകുന്നു; ഊർദ്ധ്വം – ഉൽകൃഷ്ടം (എല്ലാററിന്റെയും മുകളിൽ സ്ഥിതി ചെയ്യുന്നതു്) മെന്നു ബ്രഹ്മത്തെനിർദ്ദേശിക്കുന്നു. ഇതിന്റെ ശാഖകളാകട്ടെ കാര്യവർഗ്ഗത്തിൽപെട്ട ഹിരണ്യഗർഭാദികളാണു്; ഇവനികൃഷ്ടങ്ങൾ (ബ്രഹ്മത്തെഅപേക്ഷിച്ചുതാഴെ സ്ഥിതിചെയ്യുന്നവ) എന്നു നിർദ്ദേശിച്ചിരിക്കുന്നു. ഇങ്ങനെമുകളിൽ ബ്രഹ്മമാകുന്നമൂലവുംതാഴെഹിരണ്യഗർഭാദികളാകുന്ന ശാഖകളും അടങ്ങിയിട്ടുള്ളതാണു്ഈസംസാരവൃക്ഷം. ഇതിനെ സമർത്ഥനും ബുദ്ധിമാനും ഭക്തനുമായപുരുഷൻ യാതൊരുപരമാത്മാവിന്റെ കടാക്ഷമാകുന്ന—അനുഗ്രഹരൂപമായ—പരശു(മഴു)കൊണ്ടു ഛേദിക്കുന്നു. (നശിപ്പിക്കുന്നു) സംസാരത്തെനശിപ്പിച്ചു മുക്തിക്കൈവരിക്കുന്നതിനു് ഈശ്വരകൃപഒഴിച്ചുകൂടാൻപാടില്ലാത്തതാണെന്നു താല്പര്യം. ആ പരമാത്മരൂപനായ ശ്രീവിശ്വനാഥദേവനെ ഞാൻആശ്രയിക്കുന്നു. അശ്വത്ഥഃ = ശ്വഃ = നാളെ ശ്വോപിനതിഷ്ഠതീതി അശ്വത്ഥഃ നാളെപോലും നിലനില്ക്കാത്ത അനിത്യമായ സംസാരമെന്നർത്ഥം. സാധാരണ വൃക്ഷങ്ങളുടെ ചുവടുതാഴെയും ശാഖകൾ മുകളിലുംആണു്. എന്നാൽ ഇതിന്റെമൂലം(ചുവടു്) ആയ

ബ്ബഹ്മാകട്ടെ മുകളിലും ശാഖകൾതാഴെയുമാകുന്നു. ഇതുതന്നെയാ ണ് ഈസംസാരവൃക്ഷത്തിൻെറ വൈലക്ഷണ്യം. 22

ഈശ്വരനെ, അതായതു് ഇവിടെവർണ്ണിച്ചിട്ടുള്ള പരമാ ത്മാവിനെ ഭയന്നു് ഈ അഗ്നി തുടങ്ങിയ എല്ലാദേവന്മാരും സ്വ സ്വകൃത്യങ്ങൾ നിർവ്വഹിക്കുകയും ജഗത്തിനെ വേണ്ടവണ്ണം രക്ഷി ക്കുകയും ചെയ്യുന്നുവെന്നു കാണിക്കുന്നു.

നിരീക്ഷ്യ വജ്രോദ്യത പാണിമീശ്വരം
യഥാ ഭുജിഷ്യാ സ്സ്വിഖി ദാസ്വദാദയഃ
ധിക്ഷേത കൃത്യേഷു തഥൈവ യദ്ഭയാ-
ച്ചരന്ത്യജസ്രം കുരു തദ്ധരേ രതിം 23

കൈയിൽ വജ്രായുധവുമായി വരുന്ന പ്രഭുവിനെ കാണുന്ന മാത്രയിൽ സേവകന്മാർ, ആ പ്രഭു അവൎക്കു വിധിച്ചുകൊടുത്തിട്ടു ള്ള ജോലികൾ നടത്തുന്നതുപോലെ, ഏതൊരുപരമാത്മാവി നെ ഭയന്നു് അഗ്നി, സൂൎയ്യൻ ആദിയായ ദേവന്മാർ തങ്ങൾക്കു പ്ര ത്യേകം വിധിച്ചുകിട്ടിട്ടുള്ള കാൎയ്യങ്ങൾ നിർവ്വഹിക്കുന്നുവോ, ആ പരമാത്മസ്വരൂപനും മഹാദേവനും ആയ ഭഗവാൻശ്രീവിശ്വനാഥ നെ നിത്യവും ഇടവിടാതെ ഭജിച്ചാലും. പരമാത്മാവിൻെറ സ ത്തയെആശ്രയിച്ചും പരമാത്മാവിനെത്തന്നെ ഭയന്നുംമാത്രമാ ണു സകലദേവന്മാരും, തങ്ങൾക്കു വിധിച്ചിട്ടുള്ള കൃത്യങ്ങൾ നി യമേനനിർവ്വഹിച്ചുപോരുന്നതു്. ദേവന്മാൎക്കുപോലും ആ പരമാത് മാവിനെ ഭയമെന്നുവരുമ്പോൾപിന്നെ മനുഷ്യരുടെ കഥ പറയാ നുണ്ടോ. 23

ഈ ഭയരൂപനായ പരമാത്മാവിനെ അറിഞ്ഞു് ഭയംഒഴിവാകുന്നതിനായി മനസ്സ്, ബുദ്ധി, ഇന്ദ്രിയങ്ങൾ മുതലായവയെ നിയന്ത്രിച്ചുകൊണ്ടുള്ള സമാധിരൂപമായ യോഗംമുഖേന ഈശ്വരഭക്തിയെ കാണിക്കുന്നു.

ബുദ്ധീന്ദ്രിയാണാം മനസശ്ചബുദ്ധേ-
രചേഷ്ടനം ശ്രേഷ്ഠഗതിർഹി യോഗഃ
നിദ്ധ്യായതേ തേന യ ഈശഭക്തിം
തസ്മിന്നരൂപേ കുരു സത്സ്വരൂപേ 24

ശ്രോത്രം, ത്വക്ക്, ചക്ഷുസ്സ്, ജിഹ്വാ, ഘ്രാണം, മനസ്സ്, ബുദ്ധി ഇവയുടെ ചേഷ്ടാരാഹിത്യം അതായതു് ഇവയെല്ലാം സംയമനംവഴിക്കു ബാഹ്യവ്യാപാരങ്ങളിൽനിന്നും നിവൃത്തിയെ പ്രാപിക്കുക, ഇതുതന്നെയാണു് ആനന്ദരൂപനായ ആത്മാവിനെ പ്രാപിക്കുന്നതിനുള്ള സാധനഭൂതവും പരമോത്കൃഷ്ടവുമായ ഗതി. ലയം, വിക്ഷേപം, കഷായം, രസാസ്വാദം തുടങ്ങി ശാസ്ത്രങ്ങളിൽ പ്രസിദ്ധമായിട്ടുള്ള വിഘ്നങ്ങളൊന്നും ബാധിക്കാതെ നിർവ്വികല്പവും സമാധിരൂപവുമായ യോഗവും ഇതുതന്നെ. ഈ യോഗം വഴിക്കു് ഏതൊരാത്മാവിനെ സാക്ഷാത്കരിക്കുന്നുവോ ആ ആത്മരൂപനും സൽസ്വരൂപിയും രൂപരഹിതനുംആയ പരമേശ്വരനെ അതായതു ശ്രീവിശ്വനാഥഭഗവാനെ ഭജിച്ചാലും. ഈ സമാധിയെസംബന്ധിച്ചു പാതഞ്ജലയോഗദർശനത്തിൽ വിസ്തൃതമായി വിവരിച്ചിട്ടുണ്ടു്. ഇതിനെത്തന്നെ ധർമ്മമേഘസമാധിയെന്നും കൂടി പറയുന്നു. 24

ഹൃദയത്തിൽനൂററിഒന്നു നാഡികൾ അടങ്ങിയിട്ടുണ്ടു്; അതിലൊന്നായ സുഷുമ്നാനാഡിയിൽകൂടി അവസാനകാലത്തിൽ പ്രാണൻവെളിയിൽപോകുന്നതുകൊണ്ടു ബ്രഹ്മലോകത്തേയും അനന്തരം

അവിടെനിന്നും മോക്ഷത്തേയും പ്രാപിക്കുന്നു. ശ്രവണമനനാദികൾ നിർവ്വഹിച്ചിട്ടുള്ള ബുദ്ധിമാന്മാരാകട്ടെ അന്വയവ്യതിരേകയുക്തികൾകൊണ്ട് മൂന്നുശരീരങ്ങളിൽനിന്നും ആത്മാവ് ഭിന്നമെന്ന്, ഈ ശരീരത്തിൽവെച്ചുതന്നെ വിവേചിച്ചറിയുകയും മോക്ഷം പ്രാപിക്കുകയും ചെയ്യുന്നു. ഇതാണ് അടുത്ത ശ്ലോകത്തിൽ വ്യക്തമാക്കുന്നത്.

ഉപാസകൈർയഃ ക്രമശോധിഗമ്യ-
സ്സുഷുമ്നയാ മങ്ക്ഷു ചവർഷ്മണോ യഃ
മുഞ്ജാദിഷീകേവ വിവിക്തധീഭിർ-
നിഷ്കൃഷ്യതേ തം ഭജ കാശികേശം 25

അഗ്ന്യാദിദേവന്മാരെ വിധിപ്രകാരം ഉപാസിക്കുന്നവർ പ്രാണന്റെ ഉൽക്രമണസമയത്തിൽ സുഷുമ്നാനാഡിയിലൂടെ പോയി ക്രമേണ ആത്മാവിനെ (ക്രമമുക്തിയെ) പ്രാപിക്കുന്നു; അതായത് സൂര്യമണ്ഡലത്തെഭേദിച്ച് ബ്രഹ്മലോകംവരെ വ്യാപിച്ചിട്ടുള്ള ഈ സുഷുമ്നാനാഡീമാർഗ്ഗംവഴിക്ക് ആ ഉപാസകന്മാർ ഒന്നാമതായി ബ്രഹ്മലോകത്തേയും ബ്രഹ്മാവിന്റെ അവസാനകാലത്തിൽ (ബ്രഹ്മാവിനുമുക്തികിട്ടുമ്പോൾ) ആ ബ്രഹ്മാവിനോടുകൂടെത്തന്നെ മോക്ഷത്തേയും പ്രാപിക്കുന്നു. വിവേകമതികളാകട്ടെ ത്രിവിധശരീരങ്ങളിൽനിന്നും ആത്മാവിനെ പെട്ടെന്നു വേർതിരിച്ചെടുക്കുന്നു; അതായതു സ്ഥൂലം, സൂക്ഷ്മം, കാരണം ഈ മൂന്നു ശരീരങ്ങളിൽനിന്നും അന്വയവ്യതിരേകയുക്തികൾകൊണ്ട് ആത്മാവിനെ നിഷ്പ്രയാസം വേർതിരിച്ചറിയുന്നു. അതെങ്ങനെയെന്നാണെങ്കിൽ പറയാം. മുഞ്ജയെന്നുപേരോടുകൂടിയ ഒരുപ്രത്യേകതരം തൃണത്തിന്റെ പുറമേയുള്ള ചെറിയ പോളകളെ ഓരോന്നോരോന്നായി അടർത്തിക്കളഞ്ഞു് അവസാനത്തിൽ അതിന്റുള്ളിലുള്ള മൂദുലവും

സൂക്ഷ്മവുംആയ ശലാകയെ വേർതിരിച്ച് പുറത്തെടുക്കുന്നതുപോലെ വിവേകശാലികൾ ആത്മാവിനെ ശരീരത്രയത്തിൽനിന്നും സ്ഥിരപ്രയത്നത്താൽ വേർതിരിച്ചറിയുന്നു. ഇങ്ങനെയെല്ലാമിരിക്കുന്ന ആ ആത്മരൂപനായ ശ്രീകാശികേശ്വരനെ ഭജിച്ചാലും. ജാഗ്രദാദി മൂന്നവസ്ഥകളിലും ആത്മാവ് നിരന്തരം തുടൎന്നുകൊണ്ടിരിക്കുന്നതിന്ന് അന്വയമെന്നും മൂന്നവസ്ഥകളും പരസ്പരം മാറിക്കൊണ്ടിരിക്കുന്നതിന്ന് അതായത് ഒന്നുള്ളപ്പോൾ മറ്റൊന്നില്ലാതിരിക്കുന്നതിന്ന് വ്യതിരേകമെന്നും പറയുന്നു. 25



# പഞ്ചമഃ സ്തബകഃ



ഈ സ്തബകത്തിൽ പ്രശ്നോപനിഷത്തിന്റെ സാരം ക്രോഢീകരിച്ചിരിക്കുന്നു. അഥൎവ്വവേദത്തിൽപെട്ട ഈ ബ്രാഹ്മണോപനിഷത്തു മന്ത്രരൂപമായ മുണ്ഡകോപനിഷത്തിന്റെ അൎത്ഥത്തെ നല്ലപോലെ സ്പഷ്ടീകരിക്കുന്നു. വേദത്തിലെ ബ്രാഹ്മണഭാഗം മിക്കവാറും മന്ത്രാർത്ഥങ്ങളെ വ്യക്തമാക്കുന്നതിലേക്കായിട്ടുള്ളതാണ്. ഈശ്വരാന്വേഷകനായ ഒരു ജിജ്ഞാസുവിന്ന് ശ്രദ്ധ, ബ്രഹ്മചര്യം, ഗുരുശുശ്രൂഷ ഈ മൂന്നു ഗുണങ്ങളും പൂൎണ്ണമായി ഉണ്ടായിരിക്കണം എന്നിവിടെ ആദ്യമായി കാണിക്കാൻപോകുന്നു.

ശ്രദ്ധയാ ബ്രഹ്മചൎയ്യേണ ഗുരുശുശ്രൂഷണേന ച
ബ്രഹ്മ യദ്ബുധ്യതേ ധീരൈസ്തമീഡേ മൃഡമീശ്വരം 1

ശ്രദ്ധയും ബ്രഹ്മചൎയ്യവും ഗുരുസേവയും മുഖേന ധീരപുരുഷന്മാർ അറിയുന്ന ആ ബ്രഹ്മരൂപനായ ശങ്കരഭഗവാൻ ശ്രീകാശിവിശ്വനാഥനെ ഞാൻസ്തുതിക്കുന്നു. സദ്ഗുരുവിലും വേദവാക്യങ്ങ

ളുടെ അർത്ഥത്തിലും ഉള്ള ആസ്തിക്യബുദ്ധിയാണ് ശ്രദ്ധ. അല്ലാതെ അന്ധശ്രദ്ധയല്ല. ഗുരു ഏററവും പൂജ്യനാണെന്നുള്ള വിശ്വാസത്തോടുകൂടി ശുദ്ധഭാവത്തോടെ അദ്ദേഹത്തെ സേവിക്കുകയും ശാസ്ത്രങ്ങളിൽ നിർദ്ദേശിച്ചിട്ടുള്ളതുപോലെ ഗുരുവിഷയകമായ മര്യാദകളെ പരിപാലിക്കുകയും ചെയ്യുകയെന്നുള്ളതാണ് ഗുരുശുശ്രൂഷ. ബ്രഹ്മചര്യപദത്തിന് കേവലം ജനനേന്ദ്രിയസംയമനം എന്നുമാത്രം അർത്ഥം ധരിച്ചാൽപോരാ. ബ്രഹ്മത്തിൻെറ = ഈശ്വരൻെറ, ചര്യ = അന്വേഷണം ഈ മൂലാർത്ഥമനുസരിച്ച് എല്ലാ ഇന്ദ്രിയങ്ങളുടേയും സംയമനമെന്ന് അർത്ഥം സിദ്ധിക്കുന്നുണ്ട്. മററിന്ദ്രിയങ്ങളെ എല്ലാം അതാതിൻെറ വിഷയങ്ങളിലേക്ക് പോകാൻ അനുവദിക്കുകയും ജനനേന്ദ്രിയത്തെ മാത്രം നിയന്ത്രിക്കുകയും ചെയ്യുന്നതുകൊണ്ടു വലിയ പ്രയോജനമൊന്നുമില്ല; എല്ലാ ഇന്ദ്രിയങ്ങളേയും ഒരുപോലെ സ്വാധീനപ്പെടുത്താത്തപക്ഷം ഈശ്വരപ്രാപ്തി ലഭിക്കുന്നതേഅല്ല ഇതിൽനിന്നുംസിദ്ധിക്കുന്നതു് ബ്രഹ്മചര്യം എന്നാൽ സർവ്വേന്ദ്രിയങ്ങളുടേയും സംയമനം എന്നാകുന്നു. അഥവാ പ്രസിദ്ധമായിട്ടുള്ള അഷ്ടവിധമൈഥുനങ്ങളുടെ പരിത്യാഗമെന്നും അർത്ഥംസ്വീകരിക്കാവുന്നതാണ്. മറെറല്ലാ ഇന്ദ്രിയങ്ങളുടേയുംനിരോധമെന്നുകൂടി ലക്ഷണയാ അർത്ഥംസിദ്ധിക്കുന്നതാണ്.

ദർശനം സ്പർശനം കേളിഃ പ്രേക്ഷണം ഗുഹ്യഭാഷണം
സങ്കല്പോ/ദ്ധ്യവസായശ്ച ക്രിയാനിർവൃതി രേവച
ഏതന്മൈഥുനമഷ്ടാംഗം പ്രവദന്തിമനീഷിണഃ
വിപരീതം ബ്രഹ്മചര്യ മനുഷ്ഠേയം മുമുക്ഷുഭിഃ

1. സ്ത്രീകളെ രാഗപൂർവ്വം വീക്ഷിക്കുക. 2. സ്പർശിക്കുക. 3. അവരോട് നർമ്മസല്ലാപംചെയ്യുക. 4. കടാക്ഷവീക്ഷണംചെ

്യക 5. ഗുഹ്യഭാഷണം നടത്തുക. 6. സംഗവിഷയകമായ സങ്കല്പം 7. നിശ്ചയം 8. ശാരീരികമായ നീചക്രിയ. ഇതിനെ അഷ്ടവിധമൈഥുനമെന്ന് വിദ്വാന്മാർ പറയുന്നു. ഇതിനെതിരെ വിപരീതമായിട്ടുള്ളതാകുന്നു ബ്രഹ്മചര്യം. അതു് മുമുക്ഷുക്കൾ മുഖ്യമായും അനുഷ്ഠിക്കേണ്ടതാണ്" മൃഡനെന്നുള്ള നാമം ഭഗവാൻ ശ്രീശങ്കരന്റേതാണ്". "മൃഡസുഖേന" ഈ ധാത്വർത്ഥമനുസരിച്ച് മൃഡതി = സുഖയതിജനാൻ, മനുഷ്യർക്ക് സുഖത്തെ പ്രദാനം ചെയ്യുന്നവൻ എന്നർത്ഥം സിദ്ധിക്കുന്നു. 1

മുമുക്ഷു "ഇഹാമുത്രാർത്ഥഭോഗവിരാഗം" എന്ന സാധനം സമ്പാദിച്ചിരിക്കണം. ഇതാകട്ടെ, ബ്രഹ്മലോകംവരെയുള്ള സർവ്വവും അനിത്യമാണെന്നുള്ള നിശ്ചയംവരാതെ സിദ്ധിക്കുന്നതല്ല; അതിനാൽ സൃഷ്ടിയെല്ലാം അനിത്യമെന്നും ബ്രഹ്മംമാത്രമാണ് നിത്യമെന്നും വെളിപ്പെടുത്തുന്നതിലേക്ക് ഇവിടെ ഒന്നാമതായി ഉത്പത്തിപ്രകാരം കാണിക്കുന്നു.

പ്രജാപതിശരീരസ്സൻ പ്രജാഃ കാമയതേ പ്രഭുഃ
തപശ്ച തപ്യതേ ദിവ്യം തമീഡേ മൃഡമീശ്വരം 2

പ്രജാപതിയുടെ ശരീരത്തെ ധരിച്ച് പ്രജയെ ഇച്ഛിക്കുന്നവനും അതിലേക്ക് ദിവ്യമായ തപസ്സ് അതായതു് "എനിക്ക് ഈ ജഗത്തു് സൃഷ്ടിക്കണം" എന്നവിധത്തിലുള്ള ആലോചനാരൂപമായ തപസ്സു ചെയ്യുന്നവനുമായ ആ പരമാത്മസ്വരൂപി ശ്രീശങ്കരഭഗവാനെ ഞാൻ സ്തുതിക്കുന്നു. 2

പ്രഥമസൃഷ്ടി എന്തെന്നു കാണിക്കുന്നു.

അഗ്നീഷോമൌ സൃജത്യാദൌ യഃ പ്രജാകരണേച്ഛയാ
അത്ത്രന്നഭൂതൌ ഭൂതേശം തമീഡേ മൃഡമീശ്വരം 3

പ്രജാസൃഷ്ടിയെ കാംക്ഷിച്ചുകൊണ്ട് ഒന്നാമതായി അത്തൃരൂപനായ സൂര്യനേയും അന്നരൂപനായ ചന്ദ്രനേയും, പ്രജാപതിരൂപനായ യാതൊരു പരമാത്മാവ് സൃഷ്ടിക്കുന്നുവോ, പ്രാണികളുടെ എല്ലാം പതിയായ ആ പരമാത്മസ്വരൂപി ശ്രീശങ്കരഭഗവാനെ ഞാൻസ്തുതിക്കുന്നു സൂര്യൻ സർവ്വവസ്തുക്കളേയും ശോഷിപ്പിക്കുകയും ചന്ദ്രൻപോഷിപ്പിക്കുകയും ചെയ്യുന്നു എന്നുള്ളതു് പ്രസിദ്ധം തന്നെ. അദ്ധ്യാത്മദൃഷ്ട്യാ പ്രാണൻ സൂര്യനും അന്നം ചന്ദ്രനുമാകുന്നു. പ്രാണൻ അന്നത്തെ ഭക്ഷിക്കുന്നതിനാൽ അത്താവും പ്രാണൻ ഭക്ഷിക്കുന്നതെല്ലാം അന്നവുമാകുന്നു. 3

സൂര്യാത്മനാ സർവ്വലോക ചക്ഷുസ്തപതി രശ്മിവാൻ
പ്രാണാശ്രയശ്ച യോ ദേവസ്തമീഡേ മൃഡമീശ്വരം 4

സൂര്യരൂപേണ സർവ്വജഗത്തിനും ചക്ഷുസ്സായി അനേകകിരണങ്ങളോടുകൂടി തപിച്ചുകൊണ്ടും ഉള്ളിലുംപുറത്തും ചൂടിനെകൊടുത്തുകൊണ്ടും സർവ്വപ്രാണികൾക്കും ആശ്രയഭൂതമായും ഇരിക്കുന്നു പ്രജാപതിരൂപനായ ഏതൊരു പരമാത്മാവാണോ ആ പരമാത്മരൂപനായ ശ്രീശങ്കരഭഗവാനെ ഞാൻസ്തുതിക്കുന്നു. 4

സംവത്സരം ഷട്ചരണം ദ്വാദശാകൃതി സംയുതം
കാലമൂർത്തിം വിധത്തേ യസ്തമീഡേ മൃഡമീശ്വരം 5

പ്രജാപതിശരീരിയായ യാതൊരുപരമാത്മാവ് സൂര്യരൂപത്തിൽ ഹേമന്തം ആദിയായ ആറ് ഋതുക്കളാകുന്ന ആറു ചരണങ്ങളോടും, കാർത്തിക മുതലായ പന്ത്രണ്ടുമാസങ്ങളോടുംകൂടിയ കാലസ്വരൂപമായ സംവത്സരത്തെ വിധാനംചെയ്യുന്നുവോ—സൃഷ്ടിക്കുന്നുവോ—ആ പരമാത്മരൂപിയായ ഭഗവാൻ ശ്രീശങ്കരനെ ഞാൻ സ്തുതിക്കുന്നു. 5

മാസോ ദിനം തതശ്ചാന്നമന്നാദ്വീര്യം തതഃ പ്രജാഃ
യത ഇത്ഥം പ്രജോത്പത്തിസ്തമീഡേ മൃഡമീശ്വരം 6

അനന്തരം സംവത്സരരൂപമായ പ്രജാപതി ശരീരമെടുത്തിട്ടുള്ള യാതൊരു പരമാത്മാവിൽനിന്ന് ഒന്നാമതായി മാസവും പിന്നീട് ദിനവും രാത്രിയും അതിന്റെശേഷം അന്നവും ആ അന്നത്തിൽനിന്ന വീര്യവും അതിൽനിന്നു ചരാചരാത്മകമായ സർവ്വപ്രജകളും ഈ ക്രമത്തിൽ മുറയ്ക്കു സംജാതമാകുന്നുവോ ആ പരമാത്മരൂപനായശ്രീശങ്കരഭഗവാനെ ഞാൻസ്തുതിച്ചുകൊള്ളുന്നു. സൂര്യൻ കാലത്തിന്റെ അളവുകുറിക്കുന്ന ഒരു യന്ത്രമാണ്. അതില്ലെന്നുവന്നാലാകട്ടെ കാലംതന്നെഉണ്ടായിരിക്കുകയില്ല ആ സൂര്യൻതന്നെ പിന്നീട് മേഘരൂപമായിതീർന്ന് അന്നത്തെ ഉത്പാദിപ്പിക്കുകയും അതേഅന്നം പ്രാണികളിൽ രേതസ്സായി പരിണമിക്കുകയും ചെയ്യുന്നു. അതിൽനിന്നു സർവ്വപ്രജകളും ഉണ്ടാകുന്നു. ഇതു എല്ലാവർക്കും അറിയാവുന്ന പ്രസിദ്ധവിഷയമാണ്. 6

പ്രജോത്പത്തി എങ്ങനെയെന്നുകാണിച്ചതിന്റെശേഷം അതിലെല്ലാററിലുംവെച്ചു് പ്രാണൻ ശ്രേഷ്ഠനെന്നു കാണിക്കുന്നു. ഇതുമുതൽ രണ്ടാമത്തെ പ്രശ്നത്തിന്റെ സാരമാണ്.

പ്രാണാത്മനാ യേന സമ്യഗ്ബാണമേതദ്വിധാര്യതേ
പഞ്ചവൃത്തി വിഭക്തേന തമീഡേ മൃഡമീശ്വരം 7

പ്രാണൻ, അപാനൻ, ഉദാനൻ, വ്യാനൻ, സമാനൻ ഇങ്ങനെ അഞ്ചുവൃത്തികളായി വിഭജിക്കപ്പെട്ടിട്ടുള്ള മുഖ്യപ്രാണന്റെ രൂപത്തിൽ ഏതൊരു പരമാത്മാവ് ഈ ശരീരത്തെ ധരിച്ചുകൊണ്ടിരിക്കുന്നുവോ ആ പ്രാണരൂപനായ ശ്രീശങ്കരഭഗവാനെ ഞാൻസ്തുതിക്കുന്നു. 7

വരിഷ്ഠപ്രാണദേവം യം പ്രാണാസ്സർവ്വേ/നുയാന്തിവൈ
സ്വരാജം മക്ഷികായദ്വത്തമീഡേ മൃഡമീശ്വരം 8

ശ്രോത്രം, നേത്രം, വാക്ക്, മനസ്സ് മുതലായ അമുഖ്യപ്രാണങ്ങളെല്ലാം ശരീരത്തെ ധരിച്ചു (നിലനിർത്തി) ക്കൊണ്ടിരിക്കുന്ന മുഖ്യ(ശ്രേഷ്ഠ)നായപ്രാണനെഅനുഗമിച്ചുകൊണ്ടിരിക്കുന്നു. അതായതു മുഖ്യപ്രാണൻ ശരീരത്തിൽ നിലനില്ക്കുമ്പോഠംമാത്രമേ ശ്രോത്രാദികളും അവിടെ ഉണ്ടായിരിക്കുകയുള്ളു എന്നു താത്പര്യം; തേനീച്ചകഠം തങ്ങളുടെ രാജാവായ ഈച്ച കൂട്ടിൽ ഇരിക്കുന്ന സമയംമാത്രം അവിടെ സ്ഥിതിചെയ്യും. എപ്പോഠം രാജാവു് അതിനെ വിട്ടുപോകുന്നുവോ, അപ്പോഠം അതിൻെറപുറകെ മററുള്ള ഈച്ചകളും അതിനെ വിട്ടുപോകുന്നു. ഇതേപ്രകാരം ശ്രോത്രനേത്രാദികളായ അമുഖ്യപ്രാണങ്ങളെല്ലാം മുഖ്യപ്രാണനെ അനുസരിച്ചു് ഉത്ക്രമണാദിക്രിയകഠം നടത്തിക്കൊണ്ടിരിക്കുന്നു. ആ മുഖ്യപ്രാണരൂപനായ ഭഗവാൻ ശ്രീശങ്കരനെ ഞാൻസ്തുതിക്കുന്നു. 8

സർവ്വജഗത്തും പ്രാണസ്വരൂപംതന്നെയെന്നു കാണിക്കുന്നു.

അഗ്നിരർക്കശ്ച പർജ്ജന്യോ മഘവാനനിലോ/പി യഃ
പ്രാണാത്മനാ ജഗത്സർവ്വം തമീഡേ മൃഡമീശ്വരം 9

അഗ്നി, സൂര്യൻ, വൃഷ്ട്യഭിമാനിദേവത, ഇന്ദ്രൻ, വായു, ഇവരുടെയെല്ലാംരൂപത്തിൽ സ്ഥിതിചെയ്യുന്നതു് പ്രാണദേവനാകുന്നു. ഇപ്രകാരം സകല ജീവജാലങ്ങളുടേയും ഉള്ളിൽ വർത്തിക്കുന്നതിനാൽ ഈപ്രാണൻതന്നെ സർവ്വജഗത്തും. അങ്ങനെയുള്ള ആ പ്രാണരൂപനായ ഭഗവാൻ ശ്രീശങ്കരനെ ഞാൻ സ്തുതിക്കുന്നു. അഗ്നി, സൂര്യൻ മുതലായവയെയെല്ലാംധരിച്ചുകൊണ്ടിരിക്കുന്നതു്

പ്രാണനും അതുനിമിത്തം ഇവയെല്ലാംപ്രാണരൂപവും മാത്രമാണ്.
9

ഉപനിഷത്തിൽ അഞ്ചാമത്തു മന്ത്രംമുതൽ പതിമൂന്നാമത്തു മന്ത്രംവരെ ഈ പ്രാണനെത്തന്നെ സ്തുതിചെയ്തിരിക്കുന്നു. അനന്തരം ആ പ്രശ്നം സമാപിക്കുന്നു. ഇവിടംമുതൽ മൂന്നാമത്തുപ്രശ്നത്തിന്റെ സാരം ആരംഭിക്കുന്നു

ജഗത്തും അതിൽ സർവ്വശ്രേഷ്ഠനായ പ്രാണനും ഇതുവരെ വർണ്ണിക്കപ്പെട്ടു ഇനി, ജഗത്തിന്റെ ഉത്പത്തി ഏതൊരു പ്രാണനിൽനിന്നു പറയപ്പെട്ടുവോ, ആ പ്രാണൻപോലുംപരമാത്മാവിന്റെ പ്രതിച്ഛായ മാത്രമാണെന്നും അതിനാൽ അനിത്യപദാർത്ഥങ്ങളിലെല്ലാമുള്ള മോഹം പരിത്യജിച്ച് സംസാരത്തെ അതിന്റെ കാരണത്തോടുകൂടി നശിപ്പിക്കുന്നതായ ആത്മജ്ഞാനം സമ്പാദിക്കേണ്ടതാണെന്നും പറയുന്നു.

യസ്മാദുത്പദ്യതേ പ്രാണശ്ഛായാവദനൃതാകൃതിഃ
പരസ്മാദക്ഷരാത് ത്ര്യക്ഷം തമീഡേ മൃഡമീശ്വരം 10

പരബ്രഹ്മസ്വരൂപനും അശരീരനുമായ ഏതൊരു പരമാത്മാവിൽനിന്ന് മുൻപു വർണ്ണിക്കപ്പെട്ട പ്രാണൻ പ്രതിച്ഛായയെന്നപോലെ അസത്യരൂപത്തിൽ ഉത്പന്നമാകുന്നുവോ, ആ ആത്മരൂപനും മൂന്നുകണ്ണുകളോടു —അഗ്നി, സൂര്യൻ, ചന്ദ്രൻ ഇങ്ങനെ മൂന്നുകണ്ണുകളോടു—കൂടിയവനും ആയ ഭഗവാൻ ശ്രീശങ്കരനെ ഞാൻ സ്തുതിക്കുന്നു. തന്റെ പ്രതിച്ഛായ തന്നിൽനിന്നു ഉണ്ടായി എന്നും എന്നാൽ അതിനെ തന്നിൽനിന്നു വേറിട്ടസത്തയോടുകൂടാത്ത അനൃതമെന്നും പറയാവുന്നതുപോലെതന്നെ, പ്രാണനെസ്സംബന്ധിച്ചും അറിയേണ്ടതാണ്. പ്രതിബിംബം ബിംബത്തിൽനിന്നു ഭിന്നമല്ല; അതു കേവലം ബിംബം മാത്രമാണെന്നു ഭാവം. 10

അതേ ആത്മാവ് പ്രാണരൂപത്തിൽ അപാനാദിവായുക്കളെ വെവ്വേറെ ശരീരത്തിൽനിയോഗിക്കുന്നുവെന്നുകാണിക്കുന്നു.

നിയുങ്ക്തേ പ്രാണരൂപസ്സന്നപാനാദീൻ പൃഥക് പൃഥക്
സമ്രാഡധികൃതാൻ യദ്വത്തമീഢേ മൃഡമീശ്വരം 11

രാജാവ് തന്റെ ഉദ്യോഗസ്ഥന്മാരെ അതാതു സ്ഥാനങ്ങളിൽ (ഉദ്യോഗങ്ങളിൽ)നിയമിക്കുന്നതുപോലെതന്നെ, യാതൊരാത്മാവ് പ്രാണരൂപേണ അപാനൻ, ഉദാനൻ, സമാനൻ, വ്യാനൻ ഈ വായുക്കളെ അവയുടെ ഓരോരോ കൃത്യങ്ങളിൽ നിയോഗിക്കുന്നുവോ; ആ പരമാത്മരൂപനായ ഭഗവാൻ ശ്രീശങ്കരനെ ഞാൻ സ്തുതിച്ചുകൊള്ളുന്നു. മലദ്വാരത്തിലും, മൂത്രദ്വാരത്തിലും അപാനവായുവിനെ നിയോഗിക്കുന്നു. സ്വയം ചക്രവർത്തിസ്ഥാനീയനായ പ്രാണവായുതന്നെ മുഖംവഴിക്കും നാസികാദ്വാരംവഴിക്കും നേത്രത്തിലും, ശ്രോത്രത്തിലും സംയോജിതമാകുന്നു. ശരീരത്തിന്റെ മദ്ധ്യഭാഗത്തുള്ള നാഭിയിൽ സമാനവായുവിനെ നിയമിക്കുന്നു. ഹൃദയത്തിൽനിന്നു ശാഖോപശാഖകളായി പുറപ്പെടുന്ന എല്ലാ നാഡികളുംവഴിയായി സമ്പൂർണ്ണശരീരത്തിൽ വ്യാനവായുവിനേയും സുഷുമ്നാനാഡിയിൽ ഉദാനവായുവിനേയും നിയോഗിക്കുന്നു. മലമൂത്രാദികളെ പുറത്തേക്കുതള്ളിവിടുന്നതു് അപാനന്റെയും ശരീരത്തെ ധരിച്ചുകൊണ്ടിരിക്കുന്നതു് മുഖ്യപ്രാണന്റെയും, അന്നപാനാദികളെ ശരീരത്തിൽ സർവ്വത്ര സമമായി എത്തിച്ചുകൊടുക്കുന്നതു് സമാനന്റെയും ജോലിയാകുന്നു. ഇതിന്നുംപുറമേ വ്യാനവായു ശരീരത്തിലുള്ള സന്ധിബന്ധങ്ങളിൽ വിശേഷരൂപേണ സ്ഥിതിചെയ്തുകൊണ്ടു് ഊർജ്ജിതമായ കാര്യങ്ങൾ അനുഷ്ഠിക്കുകയും ഉദാനവായു പുണ്യപാപങ്ങളനുസരിച്ചു് പ്രാണികളെ പരലോകത്തിലേക്കു് നയിക്കുകയുംചെയ്യുന്നു. 11

ഇനിയും വ്യാനവായു, സാമാന്യരൂപത്തിൽ എവിടെ സ്ഥിതിചെയ്യുന്ന എന്നു സ്പഷ്ടമാക്കുന്നു.

ഏകോത്തരശതം നാഡ്യസ്സശാഖാ നിസ്സൃതാഹൃദഃ
വ്യാനാഖ്യോऽതിയസ്തത്ര തമീഡേ മൃഡമീശ്വരം 12

ഹൃദയകമലത്തിൽനിന്നും ശാഖകളോടുകൂടി പുറപ്പെട്ടിരിക്കുന്ന മുഖ്യങ്ങളായ നൂറെറാന്നുനാഡികളിൽ യാതൊരു പ്രാണാത്മാവു് വ്യാനവൃത്തിരൂപേണ വിചരിച്ചുകൊണ്ടിരിക്കുന്നുവോ ആ പ്രാണാത്മരൂപനായ ഭഗവാൻ ശ്രീശങ്കരനെ ഞാൻ സ്തുതിച്ചുകൊള്ളുന്നു. ഹൃദയത്തിൽ മുഖ്യമായി നൂറെറാന്നു നാഡികളാണുള്ളതു്. അതിൽഓരോന്നിനും നൂറുശാഖവീതമുണ്ടു്. ഇങ്ങനെ 101 × 100 = 10100 ശാഖകളായി; പിന്നീടു് അതിനോരോന്നിനും 72000 ഉപശാഖകളുണ്ടു്. അപ്രകാരം അവയ്ക്കു് എല്ലാംകൂടി 10100 × 72000 = 727200000 ഉപശാഖകൾ ഗണിക്കപ്പെടുന്നു. ഈ ഉപശാഖകളോടുകൂടെ മുൻപിലത്തെ 10100 ശാഖകളും മുഖ്യനാഡി 101-ം കൂടുമ്പോൾ ആകപ്പാടെ 727210201 നാഡികൾ ആയി. ഇവയിലെല്ലാം വ്യാനവായു വ്യാപിച്ചുകൊണ്ടിരിക്കുന്നു. 12

സ്വയംജ്യോതിസ്സായ ആത്മാവുതന്നെയാണു് മനോരൂപേണ സ്വപ്നം കാണുന്നതെന്നു പറയുന്നു.

ഇന്ദ്രിയോപരമേ ഭാനരശ്മിവദ്ധ്യദി ദൃശ്യതേ
യേന സ്വപ്നജമാഹാത്മ്യം തമീഡേ മൃഡമീശ്വരം 13

സൂര്യാസ്തമയത്തിൽ സകല രശ്മികളും സൂര്യനിൽ വിലയിച്ചു് ഏകരൂപമായിത്തീരുന്നതുപോലെ ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളുമെല്ലാം മനസ്സിൽ ഉപരമിച്ചതിനുശേഷം സ്വപ്ന

ത്തിൽ, മനോരൂപനും സ്വയം ജ്യോതിസ്സുമായ ഏതൊരാത്മാവ് ഗിരിഗജാദിരൂപത്തിലുള്ള സ്വാപ്നികമാഹാത്മ്യത്തെ ഹൃദയത്തിൽ വീക്ഷിക്കുന്നുവോ ആ ആത്മരൂപനായ ശ്രീവിശ്വനാഥ ഭഗവാനെ ഞാൻ സ്തുതിക്കുന്നു. സ്വപ്നകാലത്തിൽ മനസ്സുതന്നെ സൂര്യസ്ഥാനീയമായിരിക്കുന്നു. വാഗാദീന്ദ്രിയങ്ങളാകുന്ന കിരണങ്ങൾ ആ മനസ്സിൽ ഐക്യം പ്രാപിക്കുന്നു. സ്വപ്നദർശനത്തിൽ സ്വതന്ത്രനായ അധികാരി ക്ഷേത്രജ്ഞൻതന്നെയെങ്കിലും ആ ക്ഷേത്രജ്ഞന്റെ ഉപാധി എന്ന നിലയിൽ ഇവിടെ മനസ്സിനെ സ്വപ്നദ്രഷ്ടാവായി പറഞ്ഞിരിക്കുന്നു. അതിനാൽ മനോദേവൻ ചൈതന്യപ്രതിബിംബത്താൽ പ്രകാശിതനായി സ്വപ്നാവസ്ഥയിൽ വിഷയരൂപേണയും വിഷയിരൂപേണയും ആന, തേര്, പർവ്വതം നദി തുടങ്ങിയ മഹിമകളനുഭവിക്കുന്നു. 13

ആ മനോദേവൻതന്നെ സുഷുപ്തികാലത്തിൽ ബ്രഹ്മാനന്ദത്തെ പ്രാപിക്കുന്നുവെന്നു കാണിക്കുന്നു.

യദാനിരുധ്യതേ ചിത്തം തേജസാ സുപ്തിമാസ്ഥിതഃ
യോഽശ്നുതേ സുഖമക്ഷയ്യം തമീഡേ മൃഡമീശ്വരം 14

വാസനാരൂപമായ ചിത്തം, നാഡിയിലുള്ള പിത്തത്താൽ നിരോധിക്കപ്പെടുമ്പോൾ സ്വകാരണവും അജ്ഞാനരൂപവുമായ സുഷുപ്തിഅവസ്ഥയെ പ്രാപിക്കുന്നു. അപ്പോൾ മനോരൂപം പൂണ്ടയാതൊരു പ്രാജ്ഞാത്മാവ് ക്ഷയരഹിതമായ ബ്രഹ്മാനന്ദത്തെ അനുഭവിക്കുന്നുവോ ആ പ്രാജ്ഞരൂപനായ ഭഗവാൻ ശ്രീവിശ്വനാഥനെ ഞാൻ സ്തുതിക്കുന്നു. 14

ഇപ്രകാരം ജാഗ്രദാദിരൂപത്തിൽ വർണ്ണിക്കപ്പെട്ട സ്ഥൂലസൂക്ഷ്മപ്രപഞ്ചങ്ങളും ഉപാധിവിശിഷ്ടമായ ചൈതന്യവും എല്ലാം തുരീയപരമാത്മാവിൽ പ്രതിഷ്ഠിതമാണെന്നു കാണിക്കുന്നു.

വിജ്ഞാനാത്മാ സഹപ്രാണൈർദേവഭൂതൈശ്ച സം-
വിശേത്
ശാന്തേസ്വാത്മനി യത്തുര്യേ തമീഡേ മൃഡമീശ്വരം 15

പഞ്ചപ്രാണങ്ങൾ, ദേവശബ്ദത്താൽ നിർദ്ദേശിക്കപ്പെടുന്ന വാഗാദീന്ദ്രിയങ്ങൾ, അവയുടെ അധിഷ്ഠാതാക്കളായ അഗന്യാദി ദേവന്മാർ, പൃഥിവ്യാദിപഞ്ചമഹാഭൂതങ്ങൾ, സമഷ്ടിസ്ഥൂലസൂക്ഷ്മപ്രപഞ്ചം ഇവയെല്ലാററിനോടുംകൂടി വിജ്ഞാനാത്മാവ്— അന്തഃകരണവിശിഷ്ടനായ ജീവാത്മാവ്—ശാന്തവും തുരീയവുമായ തന്റെ ഏതൊരു ശുദ്ധതത്ത്വത്തിൽ പ്രതിഷ്ഠിതനായിരിക്കുന്നുവോ ആ തുരീയാത്മസ്വരൂപനായ ശ്രീശങ്കരഭഗവാനെ ഞാൻ സ്തുതിക്കുന്നു. തുരീയബ്രഹ്മത്തിൽ ജീവൻ, ജഗത്ത്, ഈശ്വരൻ ഇതു സർവ്വവും കാല്പനികങ്ങളാണ്. അതായത് ജ്ഞാനോദയകാലത്തിൽ ഒരേഒരു തുരീയരൂപമായ അധിഷ്ഠാനത്തിൽ രജ്ജുവിൽ സർപ്പമെന്നപോലെ ഇതെല്ലാം കല്പനകൾ മാത്രമാണെന്നു ഭാവം. 15

ഇവിടംവരെ നാലാമത്തു പ്രശ്നത്തിന്റെ സാരമായിരുന്നു. ഇനി അഞ്ചാമത്തു പ്രശ്നത്തിന്റെ സാരം നിരൂപിക്കുന്നു. അതിലാദ്യമായി ഓംകാരത്തെ ബ്രഹ്മപ്രാപ്തിക്കുള്ള ഉപായമായി കാണിക്കുന്നു

ഓംകാരായതനേനൈതത് പരഞ്ചാപരമേവച
ബ്രഹ്മയദ്ഭാവ്യതേ ഭവ്യൈസ്തമീഡേ മൃഡമീശ്വരം 16

ശുഭമതികളായ മഹാപുരുഷന്മാർ ഓംകാരത്തെ ആലംബനമാക്കി ശ്രുതിപ്രസിദ്ധമായ യാതൊരു പരത്തെ അതായത്തു സത്യ

ജ്ഞാനാദിലക്ഷണമായകാരണബ്രഹ്മത്തേയും, അപരത്തെ അതായതു പ്രാണനെന്ന പേരുള്ളതും ഹിരണ്യഗർഭരൂപവും ആയ കാര്യബ്രഹ്മത്തേയും ഉപാസിക്കുമ്പോ‌ഴോ ആ പരാപരബ്രഹ്മരൂപനായ ശ്രീശങ്കരഭഗവാനെ ഞാൻസ്തുതിക്കുന്നു. പരബ്രഹ്മത്തിൽയാതൊരു ധൎമ്മവും ഇല്ലാത്തതിനാൽ അവിടെ ഇന്ദ്രിയാദികളുടെ പ്രവൃത്തി സംഭവിക്കുന്നതല്ല. അതു കേവലരൂപത്തിൽ മനസ്സുകൊണ്ടും അറിയപ്പെടുന്നില്ല. എന്നാൽ ശിവാദിപ്രതിമാസ്ഥാനീയമായ ഓംകാരത്തെ ആലംബനമാക്കി ബ്രഹ്മത്തെ ഭക്തിഭാവേന ഉപാസിക്കാവുന്നതാണ്. അപ്രകാരം ഉപാസിക്കുന്നതിനാൽ ചിത്തദോഷം പരിഹൃതമായി ആ പരബ്രഹ്മത്തെ സമ്യക്കായി അറിയുവാൻ സാധിക്കുന്നു. 16

ഓംകാരത്തിന്റെ മൂന്നുമാത്രകളെ ധ്യാനിക്കുന്നതായാൽ ബ്രഹ്മപ്രാപ്തി ഉണ്ടാകുമെന്നു കാണിക്കുന്നു

ഓംകാരേണ ത്രിമാത്രേണ ധ്യായീ നിഷ്പാപ ഏഷ്യതി
ബ്രഹ്മലോകേന യദ്ബ്രഹ്മ തമീഡേ മൃഡമീശ്വരം 17

മൂന്നുമാത്രകളോടുകൂടിയ ഓംകാരത്തെ ധ്യാനിക്കുന്നതുകൊണ്ട് പാപനിർമ്മുക്തനായ ഉപാസകൻ ബ്രഹ്മലോകദ്വാരാ പരമെന്നു പ്രസിദ്ധവും സൎവ്വധർമ്മരഹിതവുമായ ഏതൊരു ബ്രഹ്മത്തെ പ്രാപിക്കുന്നുവോ ആ പരബ്രഹ്മരൂപിയായ ഭഗവാൻ ശ്രീശങ്കരനെ ഞാൻ സ്തുതിക്കുന്നു. ഒന്നാമത്തെ മാത്രയായ "അ"കാരത്തെ "ഋഗ്വേദരൂപമായും രണ്ടാമത്തേതായ"ഉ"കാരത്തെ യജുൎവ്വേദരൂപമായും പറഞ്ഞിരിക്കുന്നു. പ്രഥമമാത്രയെ ഉപാസിക്കുന്നവൻ ഈ ലോകത്തേയും ദ്വിതീയമാത്രയുടെ ഉപാസകൻ സോമലോകത്തേയുംപ്രാപിക്കുന്നു. ഇതുരണ്ടും പുനരാവൃത്തിയോടുകൂടിയതാണ്; അ, ഉ, മ് ഈ മൂന്നുമാത്രകൾചേൎന്ന് ഓംകാരം പൂർണ്ണമാകുന്നു അതു

സാമവേദാത്മകമാണ്. ഈ സമ്പൂർണ്ണമായ ഓംകാരത്തെ ഉപാസിക്കുന്നവൻ ഒന്നാമതായി ഹിരണ്യഗർഭലോകത്തേയും അനന്തരം അവിടെനിന്നുംപരമപുരുഷനും സർവ്വധർമ്മരഹിതവും നിരതിശയവുമായ ബ്രഹ്മത്തേയും പ്രാപിക്കുന്നു. 17

അഞ്ചാമത്തുപ്രശ്നത്തിന്റെ സാരാംശം സമാപ്തമായി; ഇതുമുതൽ ആറാമത്തു പ്രശ്നത്തിന്റെ സാരമാണ് ആരംഭിക്കുന്നതു്; അതിലാദ്യമായി പതിനാറുകലകളോടുകൂടിയ പുരുഷനെ വർണ്ണിക്കുന്നു.

ഹൃത്സ്ഥയോ നിഷ്കലഃ സ്വാത്മാ കലാവാനിവ ലക്ഷ്യതേ
അവിദ്യാഗ്രസ്തബുദ്ധേർയസ്തമീഡേ മൃഡമീശ്വരം 18

ഹൃദയാവച്ഛിന്നമായ (ഹൃദയത്താൽ വേർതിരിക്കപ്പെട്ട) ആകാശത്തിൽവസിക്കുന്നസ്വസ്വരൂപമായആത്മാവ് വാസ്തവത്തിൽ കലാരഹിതനാണ്; എങ്കിലും അവിദ്യനിമിത്തം മലിനബുദ്ധിയും അജ്ഞാനിയുമായ ഒരു പുരുഷൻ ആ ആത്മാവിനെ, മേൽപ്രസ്താവിക്കാൻപോകുന്ന പ്രാണാദി പതിനാറുകലകളോടുകൂടിയതായി വീക്ഷിക്കുന്നു; ആ ആത്മരൂപനായ ശ്രീശങ്കരഭഗവാനെ ഞാൻസ്തുതിക്കുന്നു. 18

പ്രഭവന്തി കലാ യസ്മാദ്യസ്മിന്നേവാപി യന്തി ച
നിർവ്വിശേഷ പരേ തത്തേ തമീഡേ മൃഡമീശ്വരം 19

നിരതിശയവും നിർവിശേഷവുമായ യാതൊരു പരമാത്മതത്വത്തിൽനിന്നും ഈ പ്രാണാദികളായ പതിനാറുകലകൾ ഉത്ഭവിക്കുകയും നിർവ്വിശേഷമായ യാതൊരുപരതത്വത്തിൽതന്നെ ലയിക്കുകയുംചെയ്യുന്നുവോ, ആ പരമാത്മരൂപനായ ഭഗവാൻ ശ്രീശങ്ക

രനെ ജ്ഞാൻസ്തുതിക്കുന്നു. യഥാൎത്ഥത്തിൽ കലകളൊന്നും ഉണ്ടാകുന്നതേയില്ല. എന്നാൽ അജ്ഞാനിയായ ഒരുവന് അതു കേവലം മിഥ്യയായി പ്രതീതമാകുന്നു. ഈ അൎത്ഥത്തെ അംഗീകരിച്ചുകൊണ്ട് അജ്ഞാനബുദ്ധിയാൽ അദ്ധ്യാരോപിച്ച് അതിൻെറ അപനയത്തിനായിട്ടാണ് ഈ ഉത്പത്തിക്രമം വൎണ്ണിക്കപ്പെട്ടതു്. ഉത്പത്തിയെ അംഗീകരിക്കുന്നപക്ഷം അതോടൊപ്പം മിഥ്യാകല്പനയും അവശ്യം അംഗീകരിക്കേണ്ടതായിവരും. എന്തുകൊണ്ടെന്നാൽ വാസ്തവത്തിൽ ഉത്പത്തി നടന്നിട്ടേയില്ല. ജഗദുത്പത്തികാൎയ്യത്തിൽ ഈശ്വരൻ ജഗത്തിന് നിമിത്തകാരണമോ അതോ ഉപാദാനകാരണമോ എന്നുള്ള പ്രശ്നം ഉദിക്കുന്നു. ഇതിനു സമാധാനമായി "പ്രഭവതി അസ്മാദിതി പ്രഭവഃ" "അപ്യേത്യസ്മിന്നിത്യപ്യയഃ" എന്നുള്ള ഈ വ്യുത്പത്തി അനുസരിച്ച് ഈശ്വരനിൽനിന്നുതന്നെ ജഗത് ഉത്പന്നമായി അവിടെത്തന്നെ ലയിക്കുന്നതുകൊണ്ടു ഈശ്വരൻ ജഗത്തിൻെറ അഭിന്നനിമിത്തോപാദാനകാരണമെന്നു സിദ്ധമായി. ഒരേഒരുവസ്തുവിൽ, ഉത്പത്തിയുംലയവും സംഭവിക്കുക ഉപാദാനകാരണത്തിൻെറ ലക്ഷണമാണ്. ഉദാഹരണമായി, മണ്ണിൽനിന്നു കുടമുണ്ടായി അതിൽതന്നെ ലയിക്കുന്നതുകൊണ്ട് ഘടത്തിൻെറ ഉപാദാനകാരണം മണ്ണാകുന്നു. ഘടത്തിനു കുലാലൻ എന്നപോലെ കാൎയ്യോത്പത്തിക്കു കാരണം, കാൎയ്യത്തിൽനിന്നുംഅന്യമാണെങ്കിൽ അതു നിമിത്തകാരണമാണ്. 19

വാസ്തവത്തിൽ കലയുടെ ഉത്പത്തിയും പ്രലയവും കല്പിതമെന്നു സ്പഷ്ടമാകുന്നു.

യച്ചിതി വ്യതിരേകേണ കലാഃ കാലത്രയേഽപി ച
ന തിഷ്ഠന്തി തതോ മിഥ്യാ തമീഡേ മൃഢമീശ്വരം 20

യാതൊരു ചൈതന്യത്തെക്കൂടാതെ ഈ കലകളിൽഒന്നിനും മൂന്നുകാലത്തും നിലനിൽക്കാൻ കഴിയുന്നില്ലയോ തൻനിമിത്തം അവ പ്രതീതിമാത്രമായതിനാൽ കേവലം മിഥ്യയുമാകുന്നുവോ ആ ചൈതന്യരൂപനായ ശ്രീശങ്കരഭഗവാനെ ഞാൻ സ്തുതിക്കുന്നു. മരുഭൂമിയിൽ സൂര്യരശ്മി പതിക്കുന്നതുനിമിത്തം കാനൽജലം പ്രതീതമാകുന്നു. വാസ്തവത്തിൽ അതു് (കാനൽജലം) മൂന്നുകാലത്തും ഇല്ലാത്തതുതന്നെ. ഇതേപ്രകാരം കലയെസംബന്ധിച്ചും അറിയേണ്ടതാണെന്നു ഭാവം. 20

ആത്മവിഷയകമായി പലവാദികളുടേയും വേദവിരുദ്ധവും അനാദരണീയവുമായ കല്പനയെ കാണിക്കുന്നു.

വിജ്ഞാനം ക്ഷണികം പ്രാഹുശ്ശൂന്യമിത്യപരേ ജനാഃ
കലാധാരം യമാത്മാനം തമീഡേ മൃഡമീശ്വരം 21

പ്രകൃതത്തിലുള്ള പതിനാറുകലകൾക്കു് ആധാരഭൂതമായ ഏതൊരാത്മാവിനെ ക്ഷണികവിജ്ഞാനവാദികളായ ബൌദ്ധന്മാർ ക്ഷണികവിജ്ഞാനമെന്നും ശൂന്യവാദികൾ ശൂന്യമെന്നും പറയുന്നുവോ ആ ചൈതന്യരൂപനായ ഭഗവാൻ ശ്രീശങ്കരനെ ഞാൻ സ്തുതിച്ചുകൊള്ളുന്നു. ചൈതന്യം ക്ഷണംതോറുംഉണ്ടാവുകയും നശിക്കുകയും ചെയ്യുന്നു എന്നു് ക്ഷണികവിജ്ഞാനവാദികളും സ്വരൂപനായ ആത്മാവു് ഇല്ലവേയില്ല അതു കേവലം ശൂന്യംമാത്രമാണെന്നു ശൂന്യവാദികളായ ബൌദ്ധന്മാരും പറയുന്നു. 21

അനിത്യോ ഗുണ ഇത്യാഹുർഭൂതധർമ്മസ്തഥാപരേ
ചൈതന്യം യത് കലാധാരം തമീഡേ മൃഡമീശ്വരം 22

ഈ ഷോഡശകലകൾക്കാധാരഭൂതമായ യാതൊരു ചൈതന്യത്തെ നൈയായികന്മാർ അനിത്യമായഗുണമെന്നും ചാർവ്വാകാദികളായ നാസ്തികന്മാർ പൃഥ്വി മുതലായ പഞ്ചഭൂതങ്ങളുടെ ധർമ്മമെന്നും പറയുന്നുവോ, ആ ചൈതന്യരൂപനായ ഭഗവാൻ ശ്രീശങ്കരനെ ഞാൻസ്തുതിക്കുന്നു. ആത്മാവ് ജഡവും ദ്രവ്യവുമാകുന്നു. ചൈതന്യം—ജ്ഞാനം—അതിന്റെ ഗുണമാണ്. ഈ ആത്മഗുണമായ ചൈതന്യം (സുഖാദിവിഷയകമായും ഘടാദിവിഷയകമായുമുള്ളത്) അനിത്യവും ഉത്പത്തിനാശങ്ങളോടുകൂടിയതുമാകുന്നു. ഇപ്രകാരം അനിത്യമായ ചൈതന്യം കലയുടെ കാര്യമായതിനാൽ കലയ്ക്കധിഷ്ഠാനമായിരിക്കുന്നതല്ല. ഇങ്ങനെ വേദവിരുദ്ധമായ മതം നൈയായികന്മാരുടേതാകുന്നു. പൃഥ്വി, ജലം, അഗ്നി, വായു ഈ ജാഡ്യധർമ്മത്തോടുകൂടിയ ഭൂതങ്ങൾ എല്ലാംകൂടി ഒരുമിച്ച് ദേഹരൂപത്തിൽ പരിണമിക്കുമ്പോൾ ആ ദേഹത്തിൽ സ്വയംചൈതന്യമുണ്ടാകുന്നു. അതായതു് ഈ ശരീരംതന്നെ ചൈതന്യമെന്നാണ് ഭൗതികവാദികളായനാസ്തികന്മാരുടെഅഭിപ്രായം. 22

ആത്മാവിൽ അധിഷ്ഠിതമായ ഈ കലകൾ ഏതെല്ലാമാണെന്നുള്ളതിനുത്തരം.

> പ്രാണം തഥാസ്തിക്യമതിം ഖവായൂ
> ജ്യോതിർജലം ഭൂമിമഥേന്ദ്രിയഞ്ച
> മനശ്ച തേനേ/തന്ദ്വയ്യഈശ-
> സ്സ വിശ്വനാഥോ ഭിയമുച്ഛിനത്തു 23

സകല ജീവജാലങ്ങൾക്കും ആധാരഭൂതവും ഹിരണ്യഗർഭനെന്ന നാമത്തോടുകൂടിയതുമായ സമഷ്ടിപ്രാണൻ, ശുഭകർമ്മങ്ങളിൽ

പ്രേരിപ്പിക്കുന്നതായ ശ്രദ്ധാ, കർമ്മഫലത്തിനു സാധനമായ പഞ്ചമഹാഭൂതങ്ങൾ, അതായതു് ശബ്ദഗുണത്തോടുകൂടിയ ആകാശം, ശബ്ദം, സ്പർശം ഈ ഗുണങ്ങളോടുകൂടിയവായു, ശബ്ദം, സ്പർശം രൂപം ഈ മൂന്നുഗുണങ്ങളുള്ള തേജസ്സു്, ശബ്ദം സ്പർശം രൂപം രസം ഈ നാലുഗുണങ്ങളോടുകൂടിയ ജലം, ശബ്ദം സ്പർശം, രൂപം, രസം, ഗന്ധം ഈ അഞ്ചു ഗുണങ്ങളടങ്ങിയ പൃഥ്വി, സൂക്ഷ്മഭൂതങ്ങളുടെ കാർയ്യമായ അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും അഞ്ചു കർമ്മേന്ദ്രിയങ്ങളും, ഇന്ദ്രിയങ്ങൾക്കു് ഉപരിഭൂതമായി സങ്കല്പാദിലക്ഷണത്തോടുകൂടിയ മനസ്സു് ഇവയെല്ലാം സൃഷ്ടിച്ചതു് സർവ്വദ്രഷ്ടാവായ യാതൊരു പരമാത്മാവോ ആ പരമാത്മരൂപനായ ശ്രീവിശ്വനാഥൻ എന്റെ സംസാരരൂപമായ ഭയത്തെ നശിപ്പിക്കട്ടെ. അഭയാത്മകമായ മോക്ഷത്തെ പ്രദാനംചെയ്യട്ടെ എന്നു ഭാവം. 23

കഴിഞ്ഞശ്ലോകത്തിൽ പ്രാണാദികളായ ഒൻപതു കലകളെ വർണ്ണിച്ചു. ഇനിയും ശേഷിച്ച എഴുകലകളെ ഇതിൽ വർണ്ണിക്കുന്നു.

അന്നം ബലഞ്ചൈവ തപശ്ചമന്ത്രാഃ
കർമ്മാഥ ലോകാശ്ച തതോഽഭിധാനം
ഇത്ഥം കലാഷ്ഷോഡശ യസ്സസർജ
സ വിശ്വനാഥോ ഭിയമുച്ഛിനത്തു 24

ഇപ്രകാരം പ്രാണികളുടെ സർവ്വകാർയ്യകരണങ്ങളും സൃഷ്ടിച്ചു് അവയുടെ എല്ലാംസംരക്ഷക്കായി വ്രീഹിയവാദിഅന്നം, അതിൽനിന്നും സകലകർമ്മങ്ങളും ചെയ്യുന്നതിനുള്ള ബലം, അതായതു് ശരീരത്തിനും ഇന്ദ്രിയങ്ങൾക്കുമുള്ള സാമർത്ഥ്യം, പിന്നീടു് ചിത്തശുദ്ധിക്കായുള്ള തപസ്സു്, കർമ്മത്തിനു് സാധനഭൂതമായ ഋക്, യജുസ്സു്, അഥർവ്വം ഈ രൂപത്തിലുള്ള മന്ത്രങ്ങൾ, അനന്തരം അഗ്നി

ഹോത്രാദികൎമ്മങ്ങൾ, അതിനുശേഷം കൎമ്മത്തിന്റെഫലമായ സ്വൎഗ്ഗാദിലോകങ്ങൾ അനന്തരം ഭേദത്തെ തുടങ്ങിയ നാമങ്ങൾ ഇങ്ങനെ പതിനാറുകലകളെ സൃഷ്ടിക്കുന്നതു് യാതൊരുപരമാത്മാവോ ആ ആത്മരൂപനായ ശ്രീവിശ്വനാഥൻ എന്റെ സംസാരഭയത്തെ നശിപ്പിക്കട്ടെ; നിർഭയമായ കൈവല്യസാമ്രാജ്യത്തെ പ്രദാനം ചെയ്യട്ടെ എന്നൎത്ഥം. 24

ഇങ്ങനെ കലകളെ അദ്ധ്യാരോപിച്ചു് ആത്മാവിന്റെ യഥാൎത്ഥമായ നിത്യത്വവും, സത്യത്വവും കലകളുടെയെല്ലാം മിഥ്യാത്വവും സമുദ്രദൃഷ്ടാന്തംകൊണ്ടു തെളിയിക്കുന്നു.

സ്വകാരണേ യത്ര കലാസ്സമഗ്രാ
പ്രപഞ്ച നാമാത്മ വിദാം വിഹായ
ഏകീഭവന്ത്യംബുനിധൌ യഥാപ-
സ്സ വിശ്വനാഥോ ഭിയമുച്ഛിനത്തു 25

ഗംഗ, യമുന ആദിയായ ഈ നദികൾ ഒഴുകി സമുദ്രത്തിൽ ചെന്നുചേരുകയും മുൻപുണ്ടായിരുന്ന, അവയുടെ നാമരൂപങ്ങൾ വെടിഞ്ഞു് സമുദ്രരൂപമായിത്തീരുകയുംചെയ്യുന്നതുപോലെ ആത്മജ്ഞാനികളായ പുരുഷന്മാരുടെ പ്രാണാദികളായ സകല കലകളും സ്വകാരണമായ സ്വാത്മാവിൽ, നാമരൂപങ്ങൾവിട്ടു ഏകീഭൂതമായിത്തീരുന്നു. ആ ആത്മരൂപനായ ഭഗവാൻ ശ്രീവിശ്വനാഥൻ എന്റെ സംസാരഭയത്തെ ഇല്ലായ്മചെയ്യട്ടെ. വാസ്തവത്തിൽ കലാരൂപമായ ഈ ജഗത്തു് ആരോപിക്കപ്പെട്ടിട്ടുള്ളതും അതിനാൽ മിഥ്യയുമാകുന്നു. കേവലം ആത്മാവുമാത്രമാണു് സത്യം. മറ്റെല്ലാം അസത്യം ഇങ്ങനെയുള്ള അനുഭവബോധം ഉണ്ടായാൽ പുരുഷനു്, തനിക്കു സ്വതേതന്നെ സിദ്ധിച്ചിട്ടുള്ള മോക്ഷത്തെ ആവരണം ചെയ്തിരിക്കുന്ന അനാദിയായ അവിദ്യയെ നിശ്ശേഷം നശിപ്പിക്കാനും മോക്ഷത്തെ ഉത്പാദിപ്പിക്കാനും കഴിയുമെന്നു ഭാവം. 25



# ഷഷ്ഠഃ സ്തബകഃ

ഈ സ്തബകത്തിൽ വിവരിക്കുന്നതു മുണ്ഡകോപനിഷത്തിന്റെ സാരമാണ്. അതു് അഥൎവ്വവേദത്തിൽപെട്ട ശൌനകീയ ശാഖയിലുള്ളതാണ്. തന്റെ മുണ്ഡത്തിൽ അതായതു് ശിരസ്സിൽ അഗ്നിധാരണരൂപമായ വ്രതമനുഷ്ഠിച്ചു് പണ്ടുകാലങ്ങളിൽ ഈ വേദശാഖ പഠിക്കപ്പെട്ടിരുന്നു. അതുകാരണത്താലിതിനെ മുണ്ഡകമെന്നു പറയുന്നു. എത്രവലിയ പണ്ഡിതനായിരുന്നാൽക്കൂടിയും ശ്രോത്രിയനും ബ്രഹ്മനിഷ്ഠനുമായ ഗുരുവിനെ കൂടാതെ ബ്രഹ്മത്തിന്റെ അതായതു് ആത്മാവിന്റെസ്വരൂപത്തെസംബന്ധിച്ചുള്ള നിൎണ്ണയംഒരുവനു് ദൃഢവും സംശയരഹിതവും ആയി ചെയ്യുവാൻ കഴികയില്ലെന്നു ഇവിടെ ആദ്യമായി പ്രതിപാദിക്കുന്നു.

യത്സ്വരൂപം ന നിൎണ്ണേതും ദേശികോപനതിം വിനാ
ശക്യതേ പണ്ഡിതേനാപി ശം കരോതു സ ശംകരഃ 1

ഗുരുവിനെനമസ്കരിക്കാതെ അതായതു് ഗുരുസമീപത്തിലെത്തി സാഷ്ടാംഗപ്രണാമത്തോടുകൂടെ ചോദിക്കാതെ എത്ര പണ്ഡിതനായിരുന്നാൽപോലും ഒരുവൻ ബ്രഹ്മസ്വരൂപത്തെ നിൎണ്ണയിക്കാൻ സമൎത്ഥനാകുന്നതല്ല അതു ബ്രഹ്മരൂപനായ ഭഗവാൻ ശ്രീശങ്കരൻ സുഖത്തെ പ്രദാനംചെയ്യട്ടെ. എങ്ങനെയുള്ളസുഖം? സാംസാരികസുഖമല്ല, ബ്രഹ്മവിദ്യാജനിതമായ സുഖം.

ബ്രഹ്മവിഷയകമായ എതു സംശയത്തിനും തൃപ്തികരമായ സമാധാനം നൽകുവാൻ സമൎത്ഥനായി വേദശാസ്ത്രാദികൾ അദ്ധ്യയനം ചെയ്തിട്ടുള്ള പണ്ഡിതനെ ബ്രഹ്മശ്രോത്രിയൻ എന്നു പറയുന്നു. ബ്രഹ്മത്തിൽ അനുഭവപൂൎവ്വമായ പൂൎണ്ണനിഷ്ഠയോടുകൂടിയ

വനെ ബ്രഹ്മനിഷ്ഠൻ എന്നും പറയുന്നു. ഈ രണ്ടുപ്രകാരത്തിലുള്ള ലക്ഷണങ്ങളുമുള്ള ഗുരുവിനെയാണ് ബ്രഹ്മവിദ്യാ പ്രാപ്തിക്കായി സമീപിക്കേണ്ടതു്. 1

കേവലം ആത്മജ്ഞാനംകൊണ്ടുതന്നെ സകല ജഗത്തിൻെറയും ജ്ഞാനം ഉണ്ടാകുന്നതാണെന്നുള്ള ആശയം വ്യക്തമാക്കുന്നു.

ജ്ഞാതേ യസ്മിൻ ജഗത്സർവ്വം ജ്ഞാതം ഭവതി ഭാവുകഃ
സർപ്പരജ്ജുവദാധാരസ്സോം കരോതു സ ശംകരഃ 2

യാതൊരു പരമാത്മാവിൻെറ സ്വരൂപജ്ഞാനത്താൽ ജഗത്തിലുള്ള സർവ്വപദാർത്ഥങ്ങളുടെയും അറിവു് സിദ്ധിക്കുന്നുവോ, സർപ്പത്തിനു് രജ്ജു അധിഷ്ഠാനമെന്നപോലെ ഈ ജഗത്തിനു് യാതൊന്നു് അധിഷ്ഠാനമോ ആ മംഗളമൂർത്തിയും ആനന്ദസ്വരൂപവുമായ പരമാത്മരൂപി ശ്രീശങ്കരഭഗവാൻ ബ്രഹ്മവിദ്യാജനിതമായ ആനന്ദം പ്രദാനംചെയ്യട്ടെ.

രജ്ജുവിൽ സർപ്പഭ്രമം ഉണ്ടാകുന്നതുപോലെതന്നെ ആത്മാവിൽ അജ്ഞാനികൾക്കെല്ലാം ജഗത്തിൻെറ ഭ്രമം ഉണ്ടാകുന്നു. രജ്ജുവിൽ പ്രതീതമാകുന്ന സർപ്പം അദ്ധ്യസ്തമാണു്. അതേവിധം ആത്മാവിൽതോന്നുന്ന ജഗത്തും അദ്ധ്യസ്തംതന്നെ. അദ്ധ്യസ്തമാകട്ടെ അധിഷ്ഠാനത്തിൽനിന്നും അന്യമല്ലാതെ അധിഷ്ഠാനസ്വരൂപം മാത്രമായിരിക്കുന്നു. അതിനാൽ സർപ്പത്തിനധിഷ്ഠാനമായ രജ്ജുവിൻെറ ജ്ഞാനംകൊണ്ടു് അതിലദ്ധ്യസ്തമായ സർപ്പത്തേയുംകൂടി അറിയാറാകുന്നതുപോലെതന്നെ ജഗദധിഷ്ഠാനഭൂതമായ ആത്മാവിനെ അറിയുന്നതുകൊണ്ടു് ആ ആത്മാവിലധ്യസ്തമായ ജഗത്തിനേയും അറിയാൻ കഴിയും. അതായതു് ആത്മാവിൽനിന്നു വ്യതിരിക്തമായി ജഗത്തു് അശേഷവും ഇല്ലെന്നും അതു കേവലം ആത്മമാത്രമാണെന്നുമുള്ള ബോധം ഉദിക്കുമെന്നർത്ഥം. 2

ഒന്നിനെ അറിയുന്നതുകൊണ്ടു് സമസ്തവും അറിയാൻ കഴിയും എങ്കിൽ ആ ഒരേഒന്നിനെ അറിയുന്നതിലേക്കു് എന്തുചെയ്യണമെന്നു വ്യക്തമാക്കുന്നു.

പരവിദ്യൈവ യത് പ്രാപ്തൌ സാധനം കർമ്മകോടയഃ
കുണ്ഠീഭവന്തി യസ്യാഗ്രേ ശം കരോതു സ ശംകരഃ 3

ഏതൊരു പരമാത്മാവിനെ പ്രാപിക്കുന്നതിനു് പരവിദ്യ അതായതു് ബ്രഹ്മവിദ്യ ഒന്നുമാത്രം സാധനമോ ഏതൊന്നിനെ പ്രാപിക്കുന്നവിഷയത്തിൽ സർവ്വകർമ്മങ്ങളും അസമർത്ഥ(നിഷ്പ്രയോജന)മായിത്തീരുന്നുവോ അതായതു് അനേകകോടികർമ്മങ്ങൾ കൊണ്ടുപോലും യാതൊന്നു് അപ്രാപ്യമായിരിക്കുന്നുവോ ആ പരമാത്മരൂപനായ ശ്രീശങ്കരഭഗവാൻ ബ്രഹ്മവിദ്യാജന്യമായ സുഖം നൽകുമാറാകട്ടെ. ഋഗ്വേദം തുടങ്ങിയ നാലുവേദങ്ങൾക്കും സർവ്വശാസ്ത്രങ്ങൾക്കും അപരവിദ്യയെന്നുപേർ. ഉപനിഷത്തത്ത്വവിചാരത്താൽമാത്രം ജനിക്കുന്നതായി കേവലമായ പരമാത്മസ്വരൂപത്തെ വെളിപ്പെടുത്തി കാണിക്കുന്ന പരമാത്മാകാരേണയുള്ള വൃത്തിയെ പരവിദ്യയെന്നും പറയുന്നു. 3

പരവിദ്യകൊണ്ടു് പ്രാപിക്കുന്ന പരമാത്മസ്വരൂപത്തെ സംക്ഷിപ്തമായി വർണ്ണിക്കുന്നു.

ദൃശ്യ ഗ്രാഹ്യേതരോ ഗോത്രവർണഹീനശ്ച യോ ഖിലഃ
ചക്ഷുഃ ശ്രോത്രവിനിർമ്മുക്തശ്ശം കരോതു സ ശംകരഃ 4

അദൃശ്യനും — ജ്ഞാനേന്ദ്രിയങ്ങൾക്കു വിഷയമല്ലാത്തവനും— കർമ്മേന്ദ്രിയങ്ങൾക്കുപോലും പ്രാപിക്കപ്പെടാൻ പാടില്ലാത്തവനും കശ്യപാദിഗോത്രമൊന്നുമില്ലാത്തവനും വെളുപ്പു്, കറുപ്പു് മുതലായ വർണ്ണങ്ങളോടുകൂടാത്തവനും നേത്രശ്രോത്രാദികളായ ജ്ഞാനേ

ന്ദ്രിയങ്ങളും വാക്പാണി തുടങ്ങിയ കര്മ്മേന്ദ്രിയങ്ങളും ഇല്ലാത്തവ നംതുയ ആ പരമാത്മസ്വരൂപി ഭഗവാൻ ശ്രീശങ്കരൻ ബ്രഹ്മ വിദ്യാജന്യമായ ബ്രഹ്മസുഖം പ്രദാനംചെയ്യട്ടെ. 4

എട്ടുകാലിയെ ദൃഷ്ടാന്തീകരിച്ച് പരമാത്മാവു് ജഗത്തിനു് ഉപാദാനകാരണവും നിമിത്തകാരണവും ആണെന്നുകാണിക്കുന്നു.

ഉൎണനാഭിൎയഥാ തന്തൂൻ സൃജതേ സംഹരത്യപി
ഏവം യസ്സൃജതേ ലോകാൻ ശം കരോതു സ ശംകരഃ
5

എട്ടുകാലി എന്ന ജന്തു മറെറാന്നിനേയും ആശ്രയിക്കാതെ തന്റെ മുഖത്തിൽനിന്നുതന്നെ നിഷ്പ്രയാസം നൂൽ ഉണ്ടാക്കുക യും ആ നൂലിനെ തന്റെ ഉള്ളിൽതന്നെ ഉപസംഹരിക്കുകയും (അടക്കുകയും) ചെയ്യുന്നതെപ്രകാരമോ അതേപ്രകാരം, മറെറാരു സാധനത്തേയും അപേക്ഷിക്കാതെ സകല ജഗത്തും സൃഷ്ടിക്കുകയും തന്നിൽതന്നെ ഉപസംഹരിക്കുകയും ചെയ്യുന്ന ആ പരമാത്മരൂ പി ശ്രീശങ്കരഭഗവാൻ ബ്രഹ്മവിദ്യാനിമിത്തകമായ സുഖം പ്ര ദാനം ചെയ്യട്ടെ.

പരമാത്മാവിൽനിന്നു് ജഗത്തുത്ഭവിക്കുകയും ആ പരമാ ത്മാവിൽതന്നെ ലയിക്കുകയുംചെയ്യുന്നു. അതിനാൽ ഈശ്വരൻ ജഗത്തിനു് ഉപാദാനകാരണമാണു് ഉദാഹരണമായി മണ്ണിൽനി ന്നുത്ഭവിക്കുകയും ആ മണ്ണിൽതന്നെ ലയിക്കുകയുംചെയ്യുന്ന കുട ത്തിനു് മണ്ണു് ഉപാദാനകാരണമാകുന്നു. ഘടം നിൎമ്മിക്കുന്ന കാ ൎയ്യത്തിൽ മണ്ണിൽനിന്നും ഭിന്നനായ കുലാലൻ നിമിത്തകാരണമാ ണു്. എന്നാൽ അതുപോലെ ജഗത്സൃഷ്ടിയിൽ ഉപാദാനരൂപ

മായ ഈശ്വരനിൽനിന്നും അന്യമായി ഒരു വസ്തുവും സിദ്ധിക്കാത്തതിനാൽ ആ ഈശ്വരൻതന്നെ ജഗത്തിന് നിമിത്തകാരണവുമായി ഭവിക്കുന്നു.

തപസാ ചീയമാനാദ്വൈ യസ്മാത് സൂത്രാദികം ജഗത്
പ്രാദുർഭവതി വിശേഷശസ്തം കരോതു സ ശംകരഃ 6

"ഏകോഽഹം ബഹു സ്യാം" എന്ന ആലോചനാരൂപമായ തപസ്സിനാൽ വൃദ്ധിയെ പ്രാപിച്ചതായ പരമാത്മാവിൽനിന്ന്, അതായത് അങ്ങിനെ ഇച്ഛയോടുകൂടിയ പരമാത്മാവിൽനിന്ന് ഹിരണ്യഗർഭൻ തുടങ്ങി ക്രമേണ സർവ്വജഗത്തും ഉത്ഭൂതമാകുന്നു. ആ പരമാത്മരൂപനായ ശ്രീവിശ്വനാഥമഹാദേവൻ ബ്രഹ്മവിദ്യാരൂപമായ സുഖത്തെ നൽകേണമേ.

"ഏകവും അദ്വിതീയവുമായ ഞാൻ അനേകരൂപമായിത്തീരട്ടെ" എന്നു പരമാത്മാവ് ആലോചിക്കുകയും (സങ്കല്പിക്കുകയും) ആ പരമാത്മാവിൽനിന്ന് ജഗത്ത് ഉത്ഭവിക്കുകയുംചെയ്തു. അങ്ങനെ അവ്യാകൃതം, ഹിരണ്യഗർഭൻ, സമഷ്ടിമനസ്സ്, സ്ഥൂലപഞ്ചഭൂതം, ഭൂരാദിലോകം, അഗ്നിഹോത്രാദികർമ്മങ്ങൾ, കർമ്മഫലം ഇത്യാദി ക്രമത്തിൽ വിശ്വം ഉത്പന്നമായി. 6

ഒന്നാമത്തെ ഖണ്ഡത്തിന്റെ സാരം കഴിഞ്ഞു; ഇനി രണ്ടാമത്തെ ഖണ്ഡം ആരംഭിക്കുന്നു. അതിൽ പന്ത്രണ്ടാമത്തെ ശ്ലോകംവരെ കർമ്മനിമിത്തകമായ സംസാരബന്ധംതന്നെയെന്നും ത്യാഗമല്ലാതെ മുക്തിക്കു മററു മാർഗ്ഗമില്ലെന്നും കാണിക്കുന്നു.

കർമ്മണാബധ്യതേ ജന്തുസ്ത്യാഗേന തു വിമുച്യതേ
വിമോക്ഷരൂപോ യസ്സാക്ഷാത്തം കരോതു സ ശംകരഃ 7

നാനാപ്രകാരത്തിലുള്ള സകാമകർമ്മങ്ങൾനിമിത്തം ജീവൻ, ബന്ധനം, സർവ്വകർമ്മസന്ന്യാസപൂർവ്വം പരമാത്മാവിൽ കേവലനിഷ്ഠയെ ചെയ്യുന്നതുകൊണ്ടു് ജീവൻ, മുക്തനമായിത്തീരുന്നു; ആ സാക്ഷാൽ മോക്ഷസ്വരൂപനായ ശ്രീശങ്കരഭഗവാൻ ബ്രഹ്മവിദ്യാരൂപമായ സുഖം പ്രദാനം ചെയ്യട്ടെ. 7

ധർമ്മാധർമ്മൌ സമുൽസൃജ്യ യത്കൃപാനൌകയാ ബുധഃ
ഉത്തിതീർഷേദ്ഭവാംഭോധിം ശം കരോതു സ ശംകരഃ 8

ശുഭാശുഭകർമ്മങ്ങളിൽനിന്നുണ്ടാകുന്ന പുണ്യപാപങ്ങൾ രണ്ടിനേയും പരിത്യജിച്ചു്—പുണ്യാപുണ്യങ്ങൾ സംസാരത്തെ നിവർത്തിപ്പിക്കുന്നതല്ലെന്നും വിശിഷ്യ അതിൽ പ്രവർത്തിപ്പിക്കുന്നതാണെന്നും നിശ്ചയിച്ചുകൊണ്ടെന്നു താൽപര്യം — ജ്ഞാനികൾ യാതൊരു പരമാത്മാവിൻെറ കൃപാരൂപമായകപ്പലിലൂടെ ആത്മാനുഭവം മുഖേന ഈ സംസാരസമുദ്രം അക്കരെകടക്കാൻ ആഗ്രഹിക്കുന്നുവോ ആ പരമാത്മരൂപനായ ശ്രീശങ്കരഭഗവാൻ ബ്രഹ്മവിദ്യാരൂപമായ സുഖം തന്നനുഗ്രഹിക്കട്ടെ. 8

അവിദ്യാ തമസി ഭ്രാന്താ മൂഢാഃ പണ്ഡിതമാനിനഃ
പീഡ്യന്തേ യത്പദഭ്രഷ്ടാഃ ശം കരോതു സ ശംകരഃ 9

അജ്ഞാനമാകുന്ന അന്ധകാരത്തിൽ ഭ്രമിച്ചും പണ്ഡിതനെന്നു സ്വയം അഭിമാനിച്ചും വിവേകമില്ലാത്ത ജനം, യാതൊരു പരമാത്മാവിൻെറ മുക്തിപദത്തിൽനിന്നു് ഭ്രംശിച്ചു് അനേകലോകങ്ങളിൽ ജന്മജരാമരണാദികളായ കഠിനദുഃഖങ്ങൾ അനുഭവിക്കുന്നുവോ ആ പരമാത്മരൂപനായ ഭഗവാൻ ശ്രീശങ്കരൻ ബ്രഹ്മവിദ്യാരൂപമായ സുഖം നൽകട്ടെ. ഒരന്ധൻ, തന്നെആശ്രയിച്ചുവഴി

നടക്കുന്ന മറെറാരന്ധനെ കുഴിയിൽ വീഴ്ത്തുന്നതുപോലെതന്നെ അവിദ്യാരൂപമായ അന്ധകാരംനിമിത്തം അന്ധനായിത്തീർന്ന ഒരു കർമ്മിക്ക് തന്നെ ആശ്രയിക്കുന്ന മറെറാരാളെ സംസാരമാകുന്ന പടുകുഴിയിൽ പതിപ്പിക്കുവാനല്ലാതെ മറെറാരിടത്തും എത്തിക്കുവാനുള്ള കഴിവുണ്ടായിരിക്കുകയില്ല. 9

ഇഷ്ടാപൂർത്തം ശ്രേഷ്ഠമാഹുർയേ ജനാഃ കാമകാമിനഃ
ഭ്രമന്തി തേ പദഭ്രഷ്ടാ സ്ത്വം കരോതു സ ശംകരഃ 10

യാഗാദിവൈദികകർമ്മങ്ങൾക്ക് ഇഷ്ടകർമ്മങ്ങൾ എന്നും, കിണർ കുഴിപ്പിക്കുക ധർമ്മശാലകൾ സ്ഥാപിക്കുക മുതലായ പുണ്യകർമ്മങ്ങൾക്ക് പൂർത്തകർമ്മങ്ങൾ എന്നുംപേർ. കർമ്മഫലത്തിൽ ഇച്ഛയുള്ള കാമികളായ ജനങ്ങൾ ഈ ഇഷ്ടാപൂർത്തകർമ്മങ്ങളെ മോക്ഷദായകങ്ങളെന്നു പറയുന്നു. അങ്ങനെയുള്ളവർ ഏതൊരു പരമാത്മാവിൻെറ മുക്തിപദത്തിൽനിന്നും ഭ്രംശിച്ച് — മുക്തിപദം പ്രാപിക്കാതെ — സംസാരചക്രത്തിൽ നിരന്തരം കറങ്ങിക്കൊണ്ടിരിക്കുന്നുവോ ആ പരമാത്മരൂപനായ ഭഗവാൻ ശ്രീശങ്കരൻ ബ്രഹ്മവിദ്യാജന്യമായ സുഖം പ്രദാനംചെയ്യട്ടെ. സകാമകർമ്മത്തിൽ നിന്നു് പുണ്യസഞ്ചയം സമുത്പന്നമാകുന്നു. അതിൻെറ ഫലം അനുഭവിക്കുന്നതിലേക്ക് ഉത്കൃഷ്ടലോകങ്ങളിൽ ജന്മമെടുക്കേണ്ടിവരുന്നു. പുണ്യം ക്ഷയിക്കുമ്പോൾ വീണ്ടും ഈലോകത്തിലോ അഥവാ ഇതിലും താഴ്ന്ന ലോകത്തിലോ ജന്മമെടുക്കുന്നു. ഇങ്ങനെ സകാമകർമ്മാനുഷ്ഠാനങ്ങൾകൊണ്ടു് പോക്കുവരവുകൾ ഒരിക്കലും അവസാനിച്ചുപോകുന്നതേയില്ല. അതിനാൽ കർമ്മമാകട്ടെ നിഷ്കാമമായി അതായതു് ഫലത്തിൽആഗ്രഹംകൂടാതെ അനുഷ്ഠിക്കപ്പെടുന്നുവെങ്കിൽമാത്രം അതു ചിത്തശുദ്ധിയെ ജനിപ്പിക്കുന്ന

ത്തായിരിക്കും. യോഗാരൂഢനിലയിൽ എത്തുമ്പോൾ അതായതു് ചിത്തശുദ്ധിക്കുശേഷം സർവ്വകർമ്മങ്ങളും സന്ത്യജിച്ചു് കേവലം പരമാത്മസ്വരൂപത്തിൽമാത്രം ചിത്തം നിത്യവും ഇടവിടാതെ ചേർക്കേണ്ടതാണു്. പരമാത്മാവിൻെറ സ്വരൂപത്തെതന്നെ നിരന്തരമായി വിചാരിക്കുവാൻ അഭ്യസിക്കണം. ജ്ഞാനനിഷ്ഠയ്ക്കും പരാഭക്തിക്കും മോക്ഷത്തിനും ഇതുതന്നെ മാർഗ്ഗം. 10

തപസ്യന്തോ വനാന്തേഷു ഭിക്ഷവശ്ചാദിജാന്തികം
വ്രജന്തി യത്പദഭ്രഷ്ടാ സ്സുഖം കരോതു സ ശംകരഃ 11

ഘോരവനങ്ങളിൽ വസിച്ചുകൊണ്ടു് ഈശ്വരവരുടെ ആശ്രമങ്ങൾക്കു് വിധിക്കപ്പെട്ടിട്ടുള്ള തപസ്സു് അനുഷ്ഠിക്കുന്ന സന്ന്യാസികളും വാനപ്രസ്ഥരും ഉത്തരമാർഗ്ഗത്തിലൂടെ അതായതു ദേവയാനം വഴിക്കു് ഹിരണ്യഗർഭൻ അധിഷ്ഠാതാവായിട്ടുള്ള സത്യലോകത്തിലേക്കു പോകുന്നു; എന്നാൽ അവർക്കു് പരമാത്മാവിൻെറ നിത്യപ്രാപ്തമായി മോക്ഷരൂപമായ സ്ഥാനത്തുനിന്നും ഭ്രംശം നേരിടുന്നുണ്ടു്; ആ പരമാത്മരൂപനായ ശ്രീശങ്കരഭഗവാൻ ബ്രഹ്മവിദ്യാരൂപമായ സുഖം പ്രദാനംചെയ്യട്ടെ. അവർ ബ്രഹ്മലോകത്തിൽ ബ്രഹ്മാവിൻെറ ആയുഷ്കാലംമുഴവൻ വസിക്കുകയും അനന്തരം ബ്രഹ്മാവിനോടുകൂടെതന്നെ മോക്ഷത്തെ പ്രാപിക്കുകയും ചെയ്യുന്നു. അതിനാൽ അവർക്കും സുഗമമായി മോക്ഷം പ്രാപിക്കാൻ കഴിയുന്നില്ല. പരമാത്മപ്രാപ്തി അത്ര എളുപ്പമല്ലെന്നർത്ഥം. 11

കർമ്മങ്ങളുടേയും ഉപാസനകളുടേയും പരമഫലം ബ്രഹ്മലോകപ്രാപ്തിയാണു്. ആ ബ്രഹ്മലോകവും കാലാന്തരത്തിൽ നശിച്ചുപോവുകതന്നെ ചെയ്യും. ഈപ്രകാരമുള്ള ലോകം ലഭിക്കുകതന്നെ

വളരെ വിഷമമെന്നും ലഭിച്ചാൽതന്നെയും അതു് മോക്ഷരൂപമ ല്ലെന്നുംഉള്ള വിചാരത്തോടുകൂടി മുമുക്ഷുവായിട്ടുള്ള ഒരുവൻ് ബ്ര ഹ്മലോകംവരെയുള്ള സർവ്വഭോഗങ്ങളിലും തീവ്രമായ വൈരാഗ്യം ഉണ്ടാകുകയും അയാൾ മോക്ഷംതന്നെ പരമപുരുഷാർത്ഥമായികരു തി പരമാത്മതത്വംഅറിയേണമെന്നുള്ള ഇച്ഛയോടുകൂടി ശ്രുതി യിലെ "ആചാര്യവാൻ പുരുഷോവേദ" എന്ന ഉപദേശത്തെ അനു സരിച്ചു് ബ്രഹ്മശ്രോത്രിയനുംബ്രഹ്മനിഷ്ഠനുമായ ഗുരുവിനെ സമീ പിക്കുകയുംചെയ്യുന്നു. ഇതാണ് അടുത്തശ്ലോകത്തിന്റെ ആശയം.

കർമ്മനിഷ്പാദിതേ ലോകേ നിർവ്വിണ്ണോയദപിവിത്സയാ
ഉപേയാദ് ഗുരുപാദാബ്ജം ശം കരോതു സ ശംകരഃ 12

ബ്രഹ്മലോകപര്യന്തം സമസ്തലോകങ്ങളും കർമ്മംകൊണ്ടു സ മ്പാദിക്കുന്നവയാണ്. പുണ്യം ഒരുകാലത്തു് നശിച്ചുപോവുകത ന്നെ ചെയ്യും; അതിനാൽ സർവ്വലോകങ്ങളും നശിക്കുന്നവയാണ്. ഈ വിചാരത്താൽ ജിജ്ഞാസുവായ പുരുഷൻ ബ്രഹ്മലോകംവരെ യുള്ള സർവ്വഭോഗങ്ങളിലും തീവ്രവൈരാഗ്യവാനായി യാതൊരു പ രമാത്മതത്വം അറിയേണമെന്നുള്ള ഇച്ഛയോടുകൂടി ബ്രഹ്മശ്രോ ത്രിയനും ബ്രഹ്മനിഷ്ഠനുമായ ഗുരുവിന്റെ പാദപത്മത്തെ പ്രാ പിക്കുന്നുവോ, അതായതു് ഗുരുസമീപത്തിലെത്തി സാഷ്ടാംഗപ്ര ണാമാദികൾപൂർവ്വം ആത്മാവിനെ അറിയുവാനുള്ള തീവ്രേച്ഛയെ വെളിപ്പെടുത്തുന്നുവോ ആ പരമാത്മരൂപനായ ശ്രീശങ്കരഭഗ വാൻ ബ്രഹ്മവിദ്യാജനിതമായ സുഖം അരുളിടട്ടെ. 12

ഇപ്രകാരം ജിജ്ഞാസുവായ പുരുഷനെ, ഗുരുവും ശാസ്ത്രാനു സാരം ഉപദേശിക്കുന്നതാണെന്നു കാണിക്കുന്നു.

ഉപസന്നായ യത്തത്വം ശമാദിഗുണശാലിനേ
ദീയതേ ദേശികേന്ദ്രേണ ശം കരോതു സ ശംകരഃ 13

ഇങ്ങനെ വിനീതനായി സമീപത്തിൽവന്നുചേൎന്ന ജിജ്ഞാസുവും ശമദമാദിസാധനസമ്പന്നനും ആയ ശിഷ്യന്ന് മേൽപ്രസ്താവിക്കപ്പെട്ട ഗുണങ്ങളോടുകൂടിയ വിശിഷ്ടനായ ഗുരുനാഥൻ യാതൊരു പരമാൎത്ഥതത്വം ദാനംചെയ്യുന്നുവോ, "ബ്രഹ്മദാനം വിശിഷ്യതേ" സൎവ്വദാനങ്ങളിലുംവച്ച് ബ്രഹ്മദാനം വിശിഷ്ടമാണ്, ഈ സൎവ്വോത്തമമായബ്രഹ്മദാനംചെയ്യുന്നുവോ അതായതു് ശാസ്ത്രവിധിപ്രകാരം ബ്രഹ്മത്തെ ഉപദേശിക്കുന്നുവോ, ആ പരമാൎത്ഥരൂപനായ ഭഗവാൻ ശ്രീശങ്കരൻ ബ്രഹ്മവിദ്യാരൂപമായ സുഖം പ്രദാനം ചെയ്യണം. 13

ഒന്നാം മുണ്ഡകത്തിലെ സാരം ഇവിടെ കഴിഞ്ഞിരിക്കുന്നു. ഇനി രണ്ടാമത്തേതാണ് ആരംഭിക്കുന്നതു്. അതിലാദ്യമായി മുൻപറഞ്ഞ ജിജ്ഞാസുവായ ശിഷ്യന്ന് ബ്രഹ്മജ്ഞാനിയായ ഗുരു ചെയ്യുന്ന ഉപദേശത്തെ വൎണ്ണിക്കുന്നു.

അഗ്നിസ്ഫുലിങ്ഗവദ്ഭാവാ നിസ്സരന്തി യതോക്ഷരാത്
സൎവ്വേഽപി യത്ര ലീയന്തേ ശം കരോതു സ ശംകരഃ 14

അഗ്നിയിൽനിന്നും പറക്കുന്ന തീപ്പൊരികൾഎല്ലാം അഗ്നിയുടെതന്നെ അവയവവിശേഷങ്ങളും വാസ്തവത്തിൽ അഗ്നിരൂപങ്ങളുംമാത്രമാണ്; ഇതേപ്രകാരം യാതൊരക്ഷരപുരുഷനിൽനിന്നു തൻെറ അംശങ്ങൾമാത്രമായ നാനാപ്രകാരത്തിലുള്ള ജീവന്മാർ ഉത്ഭവിക്കുകയും അതേപുരുഷനിൽതന്നെ ലയിക്കുകയും ചെയ്യുന്നുവോ ആ അക്ഷരബ്രഹ്മരൂപനായ ശ്രീസദാശിവഭഗവാൻ ബ്രഹ്മ

വിദ്യാജനിതമായ സുഖാതന്നനുഗ്രഹിക്കണം. ഘടം തുടങ്ങിയ ഉപാധികളാൽ പരിച്ഛേദിക്കപ്പെടുന്ന സുഷിരവിശേഷങ്ങളെല്ലാം ആ ഘടാദികളായ ഉപാധികൾനിമിത്തംമാത്രം ഉണ്ടാകുന്നതാണ്; യഥാൎത്ഥത്തിൽ ആ സുഷിരങ്ങൾ സൎവ്വവും ആകാശമാത്രംതന്നെ; ഘടാദികൾ നശിക്കുന്നതോടുകൂടി ആ സുഷിരങ്ങളും ഒന്നൊഴിയാതെ ആകാശത്തിൽതന്നെ വിലീനമായിപ്പോകുന്നു; ഇതേമാതിരിയാണ് അക്ഷരപുരുഷനിൽനിന്ന് ജീവാദികളുടെ ഉത്പത്തിയെ പറഞ്ഞിരിക്കുന്നതു്. കേവലം നാമരൂപകൃതമായ ദേഹാദിഉപാധികൾ മാത്രമാകുന്നു ഉത്പത്തിക്കുകാരണമെന്നു താത്പൎയ്യം. 14

ആ അക്ഷരപുരുഷന്റെ സ്വരൂപം എങ്ങിനെയുള്ളതാണ്.

അന്തൎബ്ബഹിശ്ച സംപൂൎണ്ണോ മനഃ പ്രാണാദിവൎജ്ജിതഃ
അമൂൎത്തോ ദിവ്യമൂൎത്തിൎയ്യശ്ശം കരോതു സ ശംകരഃ 15

യാതൊരു അക്ഷരപുരുഷൻ ഉള്ളിലും പുറത്തും സ്ഥിതിചെയ്യുന്നവനും അങ്ങനെ സൎവ്വത്ര വ്യാപിച്ചിരിക്കുന്നതിനാൽ സംപൂൎണ്ണനും, മനസ്സു്, പ്രാണൻ, ഇന്ദ്രിയങ്ങൾ ഇവയൊന്നുമില്ലാത്തവനും ഇതേകാരണത്താൽ മൂൎത്തിരഹിതനും അതായതു ശരീരരഹിതനും അലൌകികതേജോരൂപനുമായിരിക്കുന്നുവോ ആ അക്ഷരബ്രഹ്മരൂപിയായ ശ്രീസദാശിവഭഗവാൻ ബ്രഹ്മവിദ്യാജന്യമായ സുഖത്തെ പ്രദാനംചെയ്യട്ടെ. പ്രാണാദികളുടെ ഉത്പത്തിക്കു കാരണം അവിദ്യമാത്രമാണ്. അതിനാൽ പരമാത്മാവു് യഥാൎത്ഥത്തിൽ പ്രാണാദികളുള്ളവനല്ല. പുത്രനില്ലാത്ത ഒരാളുടെ, സ്വപ്നത്തിലെ പുത്രലാഭംകൊണ്ടു് അയാൾ പുത്രവാനായിതീരുന്നതേയില്ല. 15

എന്നാൽ അവിദ്യാകൃതമായ ഉപാധിനിമിത്തം പുരുഷൻ ഉപാധിയുള്ളവനായി അതായത് സോപാധികനായിത്തീർന്ന ശ്ലോകം കട്ടെ—

ദ്യുഭലാകോ മസ്തകം യസ്യ ചക്ഷുഷീന്ദുദിവാകരൌ
ദിശഃ ശ്രോത്രേ പദം പൃഥ്വീ ശം കരോതു സശംകരഃ 16

സ്വർല്ലോകം മസ്തകമായും, സൂര്യചന്ദ്രന്മാർ നേത്രങ്ങളായും, ദിക്കുകൾ ശ്രോത്രങ്ങളായും, പൃഥ്വി പാദമായും യാതൊരുവന്ന് ഭവിക്കുന്നുവോ ആ പരമാത്മരൂപനായ ശ്രീശങ്കരഭഗവാൻ ബ്രഹ്മവിദ്യാജനിതമായ സുഖം നൽകീടട്ടെ. 16

അദ്ധ്യാരോപദൃഷ്ട്യാ സമഷ്ടിവിരാഡ്രൂപത്തെ വർണ്ണിച്ചു. ഇനി മറുപ്രകാരത്തിലും സൃഷ്ടികല്പനകളെ കാണിക്കുന്നു.

യസ്മാദ്ഭവന്തി ഭൂതാനി വനപർവ്വത സാഗരാഃ
യസ്മാത്സ്രവന്തി ഗംഗാദ്യാഃ ശം കരോതു സ ശംകരഃ
17

ഏതൊരു പരമാത്മാവിൽനിന്ന് ഈ ആകാശാദികളായ പഞ്ചമഹാഭൂതങ്ങളും വനം, പർവ്വതം, ക്ഷാരാദി സപ്തസമുദ്രങ്ങൾ മുതലായവയും ഉണ്ടാകുന്നുവോ, ഏതൊരുവന്റെ പ്രഭാവത്താൽ ഗംഗ, യമുന തുടങ്ങിയ മഹാനദികൾ പ്രവഹിക്കുന്നുവോ ആ പരമാത്മരൂപനായ ശ്രീശങ്കരഭഗവാൻബ്രഹ്മവിദ്യാരൂപമായ സുഖം പ്രദാനംചെയ്യട്ടെ. 17

ഇനി ഇവിടെനിന്ന രണ്ടാമത്തുമുണ്ഡകത്തിലുള്ള രണ്ടാമത്തെ ഖണ്ഡത്തിന്റെ സാരമാരംഭിക്കുന്നു. ആത്മാവ് അണുവിനേക്കാളും അണുവെന്നു പറഞ്ഞിരിക്കുന്നതുകൊണ്ടു ദുർവിജ്ഞേയൻ (വളരെ

പ്രയാസപ്പെട്ട് അറിയപ്പെടേണ്ടവൻ) ആണ്. ആ ആത്മാവി നെ എളുപ്പത്തിൽ അറിയുന്നതിലേക്ക് ധനുസ്സുതുടങ്ങിയ ദൃഷ്ടാന്തം മുഖേന ഓംകാരോപാസനയെ കാണിക്കുന്നു.

വർണോ ധനുശ്ശരോഹ്യാത്മാ ശരവ്യം ബ്രഹ്മ യത്പരം
ദ്വൈതാദ്വൈതവിനിർമുക്തഃ ശം കരോതു സ ശംകരഃ
18

ഓംകാരം വില്ലും, ജീവൻ ബാണവും, ലക്ഷ്യം പരബ്രഹ്മവുമാണ്. ഇങ്ങനെ ആ ലക്ഷ്യഭൂതവും, ദ്വൈതാദ്വൈതരഹിതവും ആയ പരബ്രഹ്മംതന്നെ സ്വരൂപമായിരിക്കുന്ന ശ്രീശങ്കരഭഗവാൻ ബ്രഹ്മവിദ്യാജന്യമായ സുഖംതന്നനുഗ്രഹിക്കട്ടെ. സാധാരണ ബാണത്തെ വില്ലിൽകൂടി അതിൻെറ ലക്ഷ്യത്തിൽ പതിപ്പിക്കുന്നതുപോലെതന്നെ ഓംകാരമാകുന്ന വില്ലിൽ ജീവനാകുന്ന ബാണത്തെ തൊടുത്ത് അതിൻെറ ലക്ഷ്യവസ്തുവായ പരബ്രഹ്മത്തിൽ താദാത്മ്യപ്പെടുത്തണം. സാധാരണ ബാണം അതിൻെറ ലക്ഷ്യരൂപംതന്നെയായിതീരുന്നതുപോലെ ജീവരൂപമായ ബാണവും ദേഹാദികളിൽ ഞാൻ ഞാൻ എന്ന ബുദ്ധിവിട്ട് തൻെറ ലക്ഷ്യമായ അക്ഷരത്തിൽ തദ്രൂപമായിത്തീരുന്നു. (അക്ഷരാകാരമായിത്തീരുന്നു.) 18

അതിനാൽ മററുകാര്യങ്ങൾ സർവ്വവും പരിത്യജിച്ച് കേവലം പരമാത്മാവിനെമാത്രം ചിന്തിക്കേണ്ടതാണെന്നു പറയുന്നു.

ശബ്ദജാലം സമുൽസൃജ്യ രമന്തേ യത്പരാത്മനി
നിസ്സ്പൃഹാ നിഖിലാധാരേ ശം കരോതു സ ശംകരഃ 19

സകലവിധമായ ശബ്ദസമൂഹത്തേയും ത്രിവിധങ്ങളായ എഷണകളേയും സന്ത്യജിച്ച് വിദ്വാന്മാരായ പുരുഷന്മാർ സർവ്വാധി

ഷ്ഠാനഭൂതമായ ഏതൊരു പരമാത്മാവിൽതന്നെ രമിച്ചുകൊണ്ടി രിക്കുന്നുവോ ആ പരമാത്മരൂപി ഭഗവാൻ ശ്രീശങ്കരൻ എനിക്കു ബ്രഹ്മവിദ്യാജനിതമായ സുഖത്തെ പ്രദാനം ചെയ്യണം. 19

മറ്റുവിധത്തിൽ ആത്മാവിനെ വർണ്ണിക്കുന്നു.

പിണ്ഡികായാമരാ യഥാ ഭൂമഗ്ന്യോ യത്ര സംഹതാഃ
തത്രാന്തേ ബഹുധാ നൃത്യൻ ശം കരോതു സ ശംകരഃ 20

രഥചക്രത്തിന്റെ നടുക്കുള്ള നാഭിയിൽ (കുടത്തിൽ) ആര ക്കാലുകൾമാതിരി, ദേഹത്തിൽ വ്യാപിച്ചിരിക്കുന്ന പ്രധാനപ്പെട്ട വലിയ നാഡികൾ ഏതുഹൃദയസ്ഥാനത്തിൽ വ്യവസ്ഥിതങ്ങളാ യിരിക്കുന്നുവോ ആ ഹൃദയത്തിൽ അനേകപ്രകാരത്തിൽ ക്രീഡി ച്ചു വിരാജിച്ചരുളുന്ന ആ ആത്മരൂപനായ ഭഗവാൻ ശ്രീശങ്കരൻ ബ്രഹ്മവിദ്യാരൂപമായ സുഖംപ്രദാനംചെയ്യട്ടെ. ഹൃദയത്തിൽ ബു ദ്ധിരൂപമായഉപാധിയോടുകൂടിയ ആത്മാവ് നാനാപ്രകാരത്തിൽ ക്രീഡിച്ചുകൊണ്ടിരിക്കുന്നതായി തോന്നുന്നുണ്ട്. ചിലപ്പോൾ സ ന്തോഷിക്കുക, ചിലപ്പോൾ കോപിക്കുക, ചിലസമയം കാണുക, മറ്റുചിലപ്പോൾ കേൾക്കുക ഇത്യാദി സർവ്വകർമ്മങ്ങളും അന്തഃകര ണോപാധിവഴിക്കാണ് അനുഭവമാകുന്നതു്. 20

ആത്മദർശിയായ മനുഷ്യൻ മുക്തനായിത്തീരുകതന്നെ ചെ യ്യുന്നു എന്നു സ്പഷ്ടമാക്കുന്നു.

യസ്മിൻ ദൃഷ്ടേ നഷ്ടകർമ്മാ ഛിന്നഗ്രന്ഥിരസംശയഃ
മൃത്യുമുക്തോ ഭവേന്മർത്ത്യഃ ശം കരോതു സ ശംകരഃ 21

ആത്മദർശനം സിദ്ധിക്കുന്നതോടുകൂടി മനുഷ്യന്റെ സഞ്ചി തവും ആഗാമിയുമായ സർവകർമ്മങ്ങളുംക്ഷയിച്ചുപോകുന്നു. ചൈ

തന്യം, ബുദ്ധി ഇതുരണ്ടുംകൂടിയുള്ള അന്യോന്യാദ്ധ്യാസത്തെ ഗ്ര ന്ഥിയെന്നു പറയപ്പെടുന്നു. ആ ഗ്രന്ഥി (കെട്ട്) അതിന്റെ കാ ര്യമായ സർവ്വകാമാദികളോടൊപ്പം അററുപോകുന്നു. ആത്മദർശി യായ മനുഷ്യൻ, ജന്മമരണങ്ങളിൽനിന്നും വേർപെടുന്നു. മരണ ധർമ്മത്തിൽനിന്നും ഒരിക്കലും മരണമില്ലാത്തതായ ഒരുനിലയിൽ എത്തിച്ചേരുന്നു; മുക്തനായിതീരുന്നു എന്നു താത്പര്യം. ആത്മ വിഷയകമായ അവന്റെസകലസംശയങ്ങളും ഇല്ലാതാകുന്നു. പ്രാ രബ്ധഭോഗംമാത്രം ഈ ശരീരത്തിൽ അവശേഷിക്കുന്നു. ദേഹപാത സമയത്തിൽ ഈ ആത്മദർശിയുടെ ആത്മാവു് ഘടാകാശം മഹാ കാശത്തിലെന്നപോലെ പരമാത്മാവിൽ ഏകീഭൂതമായിത്തീരു ന്നു. ഇതിനെല്ലാം ഒരേഒരുകാരണം ആത്മദർശനംതന്നെ. ആ പരമാത്മരൂപനായ ശ്രീശങ്കരഭഗവാൻ ബ്രഹ്മവിദ്യാപ്രയുക്തമാ യ സുഖം പ്രദാനം ചെയ്യട്ടെ. അജ്ഞാനിയുടെ ജീവനെപ്പോലെ ജ്ഞാനിയുടെ ആത്മാവു് മററുലോകത്തിൽപോകുന്നില്ല. ബ്രഹ്മ ലോകത്തിൽപോകുന്നതിനും സൂക്ഷ്മശരീരം ആവശ്യമാണു്. അതി നാൽ ത്രിവിധശരീരങ്ങളുമില്ലാത്തജ്ഞാനിക്കു് ഇവിടെതന്നെ മോ ക്ഷം സിദ്ധിക്കുന്നു; യഥാർത്ഥജ്ഞാനിയായ ഒരു പുരുഷൻ എവി ടെയെങ്കിലുംപോയി മുക്തിപ്രാപിക്കുന്നതായി ശ്രുതിയും പറയു ന്നില്ല;പ്രത്യുതഇവിടെവെച്ചുതന്നെ അതായതു് ഇതേശരീരത്തിൽ മുക്തി ലഭിക്കുന്നുവെന്നു പലപ്രാവശ്യം പറയുന്നുമുണ്ടു്.

ആ ആത്മാവു പ്രകാശിക്കുന്നതിനു് സൂര്യചന്ദ്രാദികളുടെ ആവശ്യം നേരിടുന്നില്ല; എന്തുകൊണ്ടെന്നാൽ അതുജ്യോതിസ്സു കൾക്കെല്ലാം ജ്യോതിസ്സാണു്; ഈ ആശയം വ്യക്തമാക്കുന്നു.

സൂര്യസോമൌ തഥാവിദ്യുദ്യം ന ഭാസയിതും ക്ഷമാഃ
യദ്ഭാസൈതേ പ്രകാശന്തേ ശം കരോതു സ ശംകരഃ 22

സൂര്യൻ, ചന്ദ്രൻ, മിന്നൽ ഇതിനൊന്നിനും ആത്മാവിനെ പ്രകാശിപ്പിക്കാൻ ശക്തിയില്ല. പ്രത്യുത സ്വയം ജ്യോതിസ്സായ ആത്മാവിൻെറ പ്രകാശത്താൽ ഇതെല്ലാം പ്രകാശിക്കുകയും ചെയ്യുന്നു. ആ ആത്മസ്വരൂപനായ ഭഗവാൻ ശ്രീശങ്കരൻ ബ്രഹ്മവിദ്യാരൂപമായ സുഖം നൽകി അനുഗ്രഹിക്കട്ടെ. 22

ദ്വിതീയമുണ്ഡകത്തിലെ സാരം ഇവിടെ അവസാനിച്ചു; ഇനി തൃതീയത്തിൻെറ സാരമാണ്. ബ്രഹ്മം ദുർവിജ്ഞേയമായതിനാൽ സുഗമമായി ഗ്രഹിക്കുവാൻവേണ്ടി മററുവിധത്തിൽവർണ്ണിക്കപ്പെടുന്നു.

വൃക്ഷേ സമാനേ വിഹഗൌ നിവിഷ്ടാ-
വേകാ/ശ്നുതേ തത്ഫലമുച്ചഗോ/ന്യഃ
പശ്യന്നനശ്നന്നഭി യസ്സുഖാത്മാ
തമീശ്വരം സൌഖ്യപുരീശമീഡേ 23

ശരീരരൂപമായ ഒരേ വൃക്ഷത്തിൽ ജീവനും പരമാത്മാവുമാകുന്ന രണ്ടുപക്ഷികൾ ഇരിക്കുന്നു; അവയിൽഒന്ന് അതായതു് അവിദ്യാവച്ഛിന്നചൈതന്യമായ ജീവനെന്നപക്ഷി "ഞാൻദേഹമാണ്," "ഇതെൻേറതാണ്," "ഞാൻ സുഖി," "ഞാൻ ദുഃഖി" ഇത്യാദി അദ്ധ്യാസത്താൽ ദേഹരൂപമായ വൃക്ഷത്തിലെ സുഖദുഃഖാദികളാകുന്ന ഫലങ്ങൾ അനുഭവിക്കുന്നു; മായാവച്ഛിന്നചൈതന്യമായ ഈശ്വരരൂപത്തിലുള്ള മറെറപക്ഷിയാകട്ടെ അസംഗനായ സാക്ഷിയായി വിരാജിക്കുന്നു. അതിനാൽ അതിനെ സുഖദുഃഖാദികളൊന്നും ലേശവുംസ്പർശിക്കുന്നില്ല. സ്വാഭാവികമായിത്തന്നെ അതു് നിത്യനും ശുദ്ധനും ബുദ്ധനും മുക്തനുമായതിനാൽ മൂന്നുകാലങ്ങളിലും അതിനു് അവിദ്യയുടെ സ്പർശവും സംഭവിക്കുന്നില്ല. അതു് ഫലം അല്പവും അനുഭവിക്കാതെ കേവലം സാക്ഷിരൂപേണ സർവ്വവും

നോക്കിക്കൊണ്ടിരിക്കമാത്രം ചെയ്യുന്നു. തന്നിമിത്തം ആ പരമാത്മാവ് സുഖരൂപനാകുന്നു. അപ്രകാരമുള്ള ആ പരമാത്മരൂപനും ഉത്തരകാശിയുടെ അധിപനുമായ ശ്രീവിശ്വനാഥഭഗവാനെ ഞാൻ സ്തുതിക്കുന്നു. ശുദ്ധചൈതന്യത്തെക്കുറിച്ച് യഥാർത്ഥബോധം ജനിക്കുന്നതിനായി ഇവിടെ ജീവേശ്വരന്മാരെ രണ്ടുപേരേയും പക്ഷിരൂപത്തിൽ വർണ്ണിച്ചിരിക്കുന്നു. അവർ ഭിന്നമെന്നു തോന്നുന്നതു് ഉപാധിഭേദംകൊണ്ടുമാത്രമാണു്. ശുദ്ധചൈതന്യത്തിന്റെ, അവിദ്യയിലുള്ള പ്രതിബിംബം ജീവനും അതേചൈതന്യത്തിന്റെ ശുദ്ധമായയിലുള്ള പ്രതിബിംബം ഈശ്വരനുമാകുന്നു. മായ ഒന്നായതിനാൽ ഈശ്വരൻ ഒന്നുമാത്രം; അവിദ്യ അനേകമായതിനാൽ ജീവൻ അനേകം. സുഖദുഃഖാദികളായ അവിദ്യാധർമ്മങ്ങളാൽ ജീവൻ ബദ്ധനായിരിക്കുന്നു. ഇപ്രകാരം അനാദിയായ അവിദ്യയിൽ ഉറങ്ങിക്കൊണ്ടിരിക്കുന്ന ജീവനു് ബ്രഹ്മജ്ഞാനിയായ ഒരു ഗുരു ജ്ഞാനോപദേശം കൊടുക്കുമ്പോൾ അവനു് തന്റെ സ്വരൂപബോധം ഉണ്ടാകുകയും അങ്ങനെ അവിദ്യാനാശം വഴിക്കു് മോക്ഷം ലഭിക്കുകയും ചെയ്യുന്നു. 23

ആത്മപ്രാപ്തി അത്യന്തം വിഷമമായതിനാൽ അതിനെ അറിയുന്നതിലേക്കു് സഹായകമായ സാധനം കാണിക്കുന്നു.

യത് സത്യവാദേന സതാധിഗമ്യം
സംഗമ്യ യന്നാതി വദന്തി വിജ്ഞാഃ
യത്ക്രീഡമാത്മജ്ഞതമം സമർച്ച്യ
മർത്ത്യോഽഭ്യുദേത്യസ്തു ഗതിസ്സ ശംഭുഃ 24

ഒരു പുരുഷൻ സത്യവചനത്താൽ—യഥാർത്ഥസംഭാഷണത്താൽ—യാതൊരു പരമാത്മതത്ത്വത്തെപ്രാപിക്കുന്നുവോ; ജ്ഞാ

നികൾ യാതൊരു പരമാത്മതത്വം യഥാവിധം അറിഞ്ഞതി നശേഷംപിന്നെ വാദവിവാദങ്ങൾ നടത്തുന്നില്ലയോ, അതായതു് ആത്മാവിൽ സുസ്ഥിരവും സുദ്ധവുമായ നിഷ്ഠയോടുകൂടിയ വി ദ്വാന്മാർ വാദപ്രതിവാദാദികളിൽ അശേഷവും ഇച്ഛയില്ലാത്തവ രായിതീരുന്നു. അഥവാ വിദ്വാന്മാർ ആത്മാവല്ലാതെ മറെറാരു വിഷയത്തെ സംബന്ധിച്ചു് ഒന്നും സംസാരിക്കുന്നില്ല. എന്തുകൊ ണ്ടെന്നാൽ അവരുടെ ദൃഷ്ടിയിൽ ആത്മഭിന്നമായി വേറെ ഒരു വസ്തുവും ഇല്ല; യാതൊരാത്മാവിൽതന്നെ ക്രീഡിക്കുന്നവനും ആ ത്മാവിൽമാത്രം അത്യന്തപ്രീതിയോടുകൂടിയവനും ബ്രഹ്മജ്ഞോ ത്തമനുമായ പുരുഷനെ വേണ്ടവിധം പൂജാദികർമ്മങ്ങളാൽ സമ്മാ നിക്കുന്നതുകൊണ്ടു് മനുഷ്യർ അഭ്യുദയത്തെ പ്രാപിക്കുന്നുവോ, ആ പരമാത്മരൂപനായ ശ്രീശങ്കരഭഗവാനെ ഞാൻ ശരണംപ്രാ പിക്കുന്നു. ഞാൻ ആ പരമാത്മാവിനെത്തന്നെ പ്രാപിക്കട്ടെ; ത ദ്രൂപനായി ഭവിക്കട്ടെ എന്നു ഭാവം. 24

ഇനി മൂന്നാം മുണ്ഡകത്തിലെ രണ്ടാമത്തെ ഖണ്ഡത്തിൻെറ സാ രാംശം ഒരേശ്ലോകംകൊണ്ടു പ്രതിപാദിക്കുകയും ഇതിൽ ആത്മ പ്രാപ്തിക്കു സഹായകമായ മററുംചില സാധനങ്ങളെ കാണിക്കു കയും ചെയ്യുന്നു.

കാമൈഷിഭിശ്ച ബലരിക്തനരൈരലഭ്യ-
സ്സന്ന്യാസഹീനതപസാപി ന ലഭ്യതേ യഃ
യല്ലബ്ധിതസ്തു സുധിയസ്സരിതോ യഥാബ്ധിം
യം സംവിശന്തി വികലാസ്തമുമേശമീഡേ
25

കാമ്യവിഷയങ്ങളിൽ ആഗ്രഹമുള്ള പുരുഷന്മാർ ഈ ആത്മാവിനെ പ്രാപിക്കുന്നില്ല; അതായതു് ലോകൈഷണ, പുത്രൈഷണ, വിത്തൈഷണ, ഇതുകൂടാതെ ചെറുതും വലുതുമായ മററും പലവിധത്തിലുള്ള കാമനകൾ, എന്നിവകൊണ്ടെല്ലാംനിറഞ്ഞ മലിനമനസ്സോടുകൂടിയ മനുഷ്യൎക്കു് ആത്മാവിനെ പ്രാപിക്കാൻ കഴിയുന്നതല്ലെന്നു താത്പൎയ്യം. ആത്മാവിൽ നിഷ്ഠയില്ലാത്ത ബലഹീനരായിട്ടുള്ളവരും ആത്മാവിനെ പ്രാപിക്കുന്നില്ല. സന്ന്യാസരഹിതമായ കേവലജ്ഞാനംകൊണ്ടുമാത്രവും ആത്മാവിനെ പ്രാപിക്കാവുന്നതല്ല. ജ്ഞാനമാകട്ടെ സൎവ്വകൎമ്മത്യാഗരൂപമായ സന്ന്യാസത്തോടുകൂടിയതായിരിക്കേണമെന്നൎത്ഥം. ജ്ഞാനം സിദ്ധിച്ചാലും കൎമ്മങ്ങളിൽ നിത്യവും ഇടപെട്ടുകൊണ്ടിരുന്നാൽ ആ ജ്ഞാനത്തിനു് ഉറപ്പുണ്ടാകുന്നതല്ല. കൎമ്മനിഷ്ഠ ജ്ഞാനനിഷ്ഠയ്ക്കെപ്പോഴും പ്രതിബന്ധകമാണു്; അതിനാൽ സൎവ്വകൎമ്മസന്ന്യാസപൂൎവ്വകമായ ജ്ഞാനംതന്നെ ഫലപ്രദമായിട്ടുള്ളതു്. ഗംഗ, സിന്ധു തുടങ്ങിയ നദികൾ സമുദ്രത്തോടുചേൎന്നു, സമുദ്രാകാരമായിത്തീരുകയും അതോടുകൂടി അവയുടെ നാമരൂപങ്ങൾ ഇല്ലാതാവുകയും ചെയ്യുന്നതുപോലെതന്നെ ആത്മജ്ഞാനികളായ വിദ്വാന്മാർ ആത്മപ്രാപ്തിനിമിത്തം, പ്രശ്നോപനിഷത്തിൽ പ്രസ്താവിച്ചിട്ടുള്ള പ്രസിദ്ധമായ പതിനാറുകലകളുംവെടിഞ്ഞു് നാമരൂപങ്ങളോടുകൂടാതെ കേവലം പരമാത്മരൂപികളായിത്തീൎന്നു് മുക്തിയെ പ്രാപിക്കുന്നു, ആ പരമാത്മരൂപനായ ശ്രീപാൎവ്വതീപതിയെ അഥവാ ഉമാ = ബ്രഹ്മവിദ്യാ, പതി = ദാതാവു്, ബ്രഹ്മവിദ്യാദാതാവായ ശ്രീശങ്കരഭഗവാനെ ഞാൻ സ്തുതിക്കുന്നു. 25



# സപ്തമഃ സ്തബകഃ

ഈ സ്തബകത്തിൽ രണ്ടുപനിഷത്തുകളുടെ സാരം അടങ്ങിയിരിക്കുന്നു. ആദ്യത്തെ ഏഴാമത്തുശ്ലോകംവരെ അഥൎവ്വവേദത്തിൽപെട്ട മാണ്ഡൂക്യോപനിഷത്തിന്റേയും അനന്തരം അവസാനംവരെ കൃഷ്ണയജുൎവ്വേദത്തിലെ തൈത്തിരീയോപനിഷത്തിന്റേയും സാരം വിവരിച്ചിരിക്കുന്നു. മാണ്ഡൂക്യത്തെ ഉപനിഷത്തുകളുടെ ശിരോമണി എന്നു പറയപ്പെടുന്നു. എന്തുകൊണ്ടെന്നാൽ അതിൽ അല്പമന്ത്രങ്ങളിൽ വളരെ സരളമായ രീതിയിൽ ബ്രഹ്മവിദ്യയെ വൎണ്ണിച്ചിട്ടുണ്ടു്. അതു പൂൎണ്ണമായി നല്ലപോലെ മനനംചെയ്യുന്ന അധികാരിയായ പുരുഷനെ മുക്തനെന്നുതന്നെ പറയാം. ഈ അവിദ്യാഗ്രസ്തനായ ജീവൻ, ജാഗ്രദാദി മൂന്നവസ്ഥകളിലും മണ്ഡൂകം (തവള) ചാടുന്നമാതിരി സദാ ചാടി ഭ്രമിച്ചുകൊണ്ടിരിക്കുന്നു. ഈ രൂപത്തിൽ, മണ്ഡൂകതുല്യനായ ജീവനെ സംബന്ധിച്ച വൎണ്ണനം ഈ ഉപനിഷത്തിലടങ്ങിയിരിക്കുന്നതുകൊണ്ടു് ഇതിനു് മാണ്ഡൂക്യോപനിഷത്തെന്നുള്ള നാമം സിദ്ധിച്ചിരിക്കുന്നുഎന്നും ചില പണ്ഡിതന്മാർ പറയുന്നുണ്ടു്. ഇതിന്റെ വിശേഷാൎത്ഥം ശ്രീ ഗൌഡപാദാചാൎയ്യർ കാരികാരൂപത്തിൽ വെളിപ്പെടുത്തിയിരിക്കുന്നു. അദ്ദേഹത്തിനു് ശ്രീനാരായണന്റെ കൃപയാൽ അവിടുത്തെ പ്രേരണവഴിക്കു ലഭിച്ചിരുന്നതാണു്. ഈ കാരികയ്ക്കു് ശ്രീ ശങ്കരാചാൎയ്യസ്വാമികളുടെ ഗംഭീരമായ ഒരു ഭാഷ്യമുണ്ടു്. അതു് മൂലത്തിന്റേയും കാരികയുടേയും അൎത്ഥത്തെ വളരെ വിശദമായി വ്യക്തമാക്കുന്നു. ആനന്ദഗിരിപ്രണീതമായ ടീകയാകട്ടെ ആ ഭാഷ്യത്തിന്റെ അൎത്ഥത്തെ ഏററവും സുഗമമായി സ്പഷ്ടീകരിക്കുന്നുമുണ്ടു്. അതിനാൽ ഈ ഉപനിഷത്തു് എല്ലാവൎക്കും പൂൎണ്ണരൂപ

ത്തിൽ ആയാസമെന്നിയെ ഗ്രഹിക്കാവുന്നതും, ശീഘ്രമായി ജ്ഞാനത്തെ ഉൽപാദിപ്പിക്കുന്നതുനിമിത്തം ജിജ്ഞാസുക്കൾക്ക് അത്യന്തോപയോഗിയുമാണ്. ഇക്കാരണങ്ങളാൽ ഗ്രന്ഥകർത്താവായ ശ്രീപൂജ്യപാദസ്വാമിജിയുടെ സാരഭൂതമായ ഈ ശ്ലോകങ്ങളെ അധികരിച്ച് കാരിക, ഭാഷ്യം, ടീക ഇവയിലെ ഉപയുക്തങ്ങളായ വിഷയങ്ങളെ ഇവിടെ സംക്ഷിപ്തമായി ഉപന്യസിക്കുന്നത് ഉചിതമെന്നു വിചാരിക്കുന്നു.

ഓംകാരനിർണ്ണയംവഴിക്കുതന്നെ, ബ്രഹ്മത്തെ നിശ്ചയിക്കുക എന്നതു് ഈ ഉപനിഷത്തിന്റെമുഖ്യവിഷയമാണ്. അതിനാൽ ഒന്നാമതായി ഓംകാരംതന്നെ, ബ്രഹ്മമെന്നു കാണിക്കുന്നു.

പ്രണവേനാഭിധേയം യത് പ്രണവൈകകളേബരം
പ്രണവേനോപലക്ഷ്യഞ്ച തം വന്ദേ കാശികാപതിം 1

ഓംകാരത്താൽമാത്രം യാതൊരു പരമാത്മതത്വം നാമമുള്ളതായിരിക്കുന്നുവോ, അതായതു് മറെറാന്നും അതിന്നു സാക്ഷാൽ വാചകമായിട്ടില്ല; ഓംകാരം മാത്രമാണ് സാക്ഷാത്തായ വാചകം. അതേകാരണത്താൽ ഓംകാരംതന്നെ യാതൊന്നിന്റെ ശരീരമായിരിക്കുന്നുവോ; പ്രണവരൂപമായ ശരീരത്തോടുകൂടിയതെന്നു താത്പര്യം, അതിനാൽ പ്രണവദ്വാരാ യാതൊന്നു് വേണ്ടവിധം ബോധിക്കപ്പെടുന്നുവോ, തന്നിമിത്തം പ്രണവത്താൽതന്നെ യാതൊന്നു പ്രാപിക്കപ്പെടുന്നുവോ ആ പരമാത്മതത്വസ്വരൂപനായ ഉത്തരകാശീപതി ശ്രീവിശ്വനാഥഭഗവാനെ ഞാൻ പ്രണമിക്കുന്നു.

പ്രശ്നം— ഓംകാരം പരമാത്മാവിന്റെ വാചകമെന്നും, ആ ഓംകാരത്തിന്റെ നിർണ്ണയംവഴിക്കു പരമാത്മാവിനെ പ്രാപിക്കാമെന്നും മുൻപു പ്രസ്താവിച്ചതിനെ ഒന്നു വിസ്തരിച്ചുപറഞ്ഞാലും.

ഉത്തരം — എല്ലാ ശ്രുതികളുടേയും അഭിപ്രായം ഓംകാരം ഈശ്വരവാചകമാകുന്ന എന്നാണ്; കഠോപനിഷത്തിൽ യമരാജാവ് നചികേതസ്സിന്ന് "ഓമിത്യേതൽ" എന്നുപദേശിച്ചിരിക്കുന്നു. അതിന്റെ താത്പര്യം ഇതാണ്; സമാഹിതമായി ഏകാഗ്രമായ ചിത്തത്താൽ ഓംകാരം ഉച്ചരിക്കുമ്പോൾ ഹൃദയത്തിൽ സ്ഫുരിക്കുന്ന ചൈതന്യത്തെ, ഉപാസകന്മാർ ശാഖാചന്ദ്രന്യായേന ലക്ഷീകരിച്ചുകൊണ്ടു ധ്യാനിക്കുന്നു; ഒരു ശബ്ദംഉച്ചരിക്കുമ്പോൾ സ്ഫുരിക്കുന്ന വസ്തു ആ ശബ്ദത്തിന്റെ വാച്യമെന്നുള്ളത് ലോകപ്രസിദ്ധമാണ്. ഇതനുസരിച്ച് പ്രണവം ചൈതന്യാത്മകമായ പരമാത്മാവിന്റെ വാചകമെന്നു സിദ്ധിക്കുന്നു. അതിനാൽ ലക്ഷണാദ്വാരാ ഓംകാരത്താൽ ബ്രഹ്മപ്രാപ്തി ഉണ്ടാകുന്നു.

ഇനി മറ്റുപ്രകാരത്തിലും ഓംകാരംവഴിക്കു ബ്രഹ്മപ്രാപ്തിയെ ശ്രീയമരാജൻ ഉപദേശിക്കുന്നു. "ഏതദാലംബനം," പ്രതിമയിൽ വിഷ്ണുബുദ്ധിയെചെയ്തു ഉപാസിക്കുന്നതുപോലെ ബ്രഹ്മഭാവന ചെയ്യുന്നതിന് ഈ ഓംകാരം മുഖ്യമായ ആലംബനവും പ്രതീകവുമാകുന്നു; എന്തുകൊണ്ടെന്നാൽ അതു് ഈശ്വരവാചകമായതുകൊണ്ടു ഈശ്വരരൂപംതന്നെ; അതേകാരണത്താൽ ഓംകാരത്തെ ബ്രഹ്മരൂപേണ ധ്യാനിക്കുന്നതുകൊണ്ടും ബ്രഹ്മപ്രാപ്തി ഉണ്ടാകുന്നതാണ്.

പ്രശ്നം — ഓംകാരം വാചകം, ആത്മാവു വാച്യം; ഘടാദികൾപോലെ വാച്യം, വാചകത്തിൽനിന്നു ഭിന്നമെന്നുള്ളതു് പ്രത്യക്ഷസിദ്ധമാണ്; അങ്ങനെയിരിക്കെ ഇവിടെ മൂലശ്ലോകത്തിൽ "പ്രണവൈകകളേബരം" എന്ന ശബ്ദത്താൽ ആത്മാവിനെ അതായതു വാച്യത്തെ "ഓംകാരരൂപമായ ശരീരത്തോടുകൂടിയതു്" അതായതു് വാചകരൂപമെന്ന് എങ്ങനെ പറഞ്ഞിരിക്കുന്നു?

ഉത്തരം — വാച്യവാചകങ്ങൾ രണ്ടും ഭിന്നങ്ങളെന്നു സൂചിപ്പിക്കുന്ന വ്യാവഹാരികനിയമത്തിന് ഈ ശ്രുതിപ്രകരണത്തിൽ

പ്രസക്തിയില്ല; തത്വനിൎണ്ണയവിഷയത്തിൽ തൎക്കത്തെ പ്രധാനമായി ഗണിക്കുന്നപക്ഷം ശ്രുതിയെ അപ്രമാണമായി കരുതേണ്ടിവരും. എന്നാൽ ശ്രുതിയിലെ വിഷയമാകട്ടെ, ഈശ്വരൻെറ സാക്ഷാൽപ്രേരണയിൽ വീതരാഗരായ സിദ്ധമുനിമാൎക്കു പ്രാപ്തമായിട്ടുള്ളതും കേവലം ഈശ്വരാനുഗ്രഹരൂപവുമാകുന്നു; അതവൎക്കു അനേകപ്രകാരത്തിൽ അനുഭവസിദ്ധവുംകൂടിയാണു; കേവലതൎക്കത്തിനു തത്വത്തെ നിൎണ്ണയിക്കുന്നതിനുള്ള കഴിവേ ഇല്ല; തൎക്കംകൊണ്ടു അസത്യത്തെ സത്യമായും, സത്യത്തെ അസത്യമായും സാധിക്കാൻകഴിയും. അതിനാൽ ഇവിടെ ആത്മതത്വം നിൎണ്ണയിക്കുന്നതിനു ശ്രുത്യനുഭവരൂപമായ സത്യത്തെത്തന്നെ പ്രമാണമായി അംഗീകരിക്കണം; തൎക്കവും അതിനനുകൂലമായിത്തന്നെ ചെയ്യേണ്ടതാണു; പ്രതികൂലമായി വരാനേ പാടില്ല. തങ്ങൾക്കു നിശ്ചയമില്ലാത്ത ഒരുവിഷയത്തിൽപലരുംപലരൂപത്തിൽ തൎക്കിച്ചുകൊണ്ടിരിക്കവേ അക്കാൎയ്യത്തിൽ അനുഭവസമ്പന്നനായ ഒരു പുരുഷൻെറ തീരുമാനംകേട്ടു അതിനു പ്രതികൂലമായി ആരുംതന്നെ തൎക്കം പുറപ്പെടുവിക്കാറില്ല. ശ്രുതിയിലും "നൈഷാ തൎക്കേണ മതിരാപനേയാ" (കഠ) ബ്രഹ്മബുദ്ധി അതായതു ബ്രഹ്മജ്ഞാനം കേവലതൎക്കത്തിൽനിന്നും സിദ്ധിക്കുന്നതല്ലെന്നു സ്പഷ്ടമായി പറഞ്ഞിട്ടുണ്ടു. അതിനാൽ വാച്യവാചകങ്ങൾ അഭിന്നമെന്നുള്ള ശ്രുതിനിൎണ്ണയത്തെ അതിന്നനുകൂലവും സഹായകവുമായ തൎക്കത്തേയും സ്വീകരിച്ചു തദനുസാരം ഇവിടെ വൎണ്ണിക്കുന്നു. "പാദാമാത്രാ മാത്രാശ്ചപാദാഃ" ഓംകാരത്തിൻെറ മാത്രകൾതന്നെ ബ്രഹ്മത്തിൻെറ വിഭാഗങ്ങളും ബ്രഹ്മത്തിൻെറ വിഭാഗങ്ങൾതന്നെ ഓംകാരത്തിൻെറ മാത്രകളുമാകുന്നു; ഇങ്ങനെ അന്യോന്യം അഭിന്നമാണെന്നൎത്ഥം. ബ്രഹ്മമെന്നു പറഞ്ഞാലും ഓംകാരമെന്നു പറഞ്ഞാലും യാതൊരു വ്യത്യാസവുമില്ല; ഓംതന്നെ ബ്രഹ്മം, ബ്രഹ്മം തന്നെ ഓം; തമ്മിൽ ഒരു ഭേദവുമില്ലെന്നു സാരം.

ഇതിനാൽ ആത്മാവിൽനിന്നും ഭിന്നമായസർവ്വപദാർത്ഥങ്ങ ളും പ്രാതിഭാസികമെന്നു സിദ്ധിക്കുന്നു. ഭ്രമംനിമിത്തം രജ്ജുവിലും ശുക്തിയിലും, സർപ്പത്തേയും രജതത്തേയും, വികല്പിക്കുന്നതുപോലെതന്നെ ആത്മാവിലും അനാദിയായ അവിദ്യാഭ്രമത്താൽ പ്രാണാദികളെ വികല്പിക്കുന്നു.

ഈ ദൃഷ്ടാന്തമനുസരിച്ച് വാച്യഭൂതമായ, പ്രാണാദിസകല വികല്പങ്ങളും അതിന്റെ വാചകഭൂതമായ സമസ്തവാക്പ്രപഞ്ച വും വാസ്തവത്തിൽ മിഥ്യയാണെന്നും അവയെ വികല്പിക്കുന്നത് ഓംകാരത്തിലാണെന്നും സിദ്ധിക്കുന്നു. പ്രാണൻ മുതലായ സർവ്വ വികല്പങ്ങൾക്കും യഥാർത്ഥമായ അധിഷ്ഠാനം ഓംകാരമാണെന്നർത്ഥം.

രജ്ജുസർപ്പം രജ്ജുരൂപമായിരിക്കുന്നതുപോലെതന്നെ, പ്രാണാദിസർവ്വവികല്പങ്ങളും ഓംകാരരൂപമാകുന്നു. അതേവിധം ഓംകാരം ആത്മരൂപമാണ്; ഇപ്രകാരം അദ്വൈതം തത്ത്വമെന്നുസിദ്ധിക്കുന്നു. ഈവിഷയത്തിൽ വേറെയും ശ്രുതിപ്രമാണമുണ്ട്.

''വാചാരംഭണം വികാരോ നാമധേയം'' (ഛാന്ദോഗ്യം),ഘടാദിവികാരങ്ങൾ (പദാർത്ഥങ്ങൾ) എല്ലാം വാക്കിനാൽ ആരംഭിക്കപ്പെടുന്ന നാമങ്ങൾ മാത്രവും അതിനാൽ മിഥ്യയുമാകുന്നു. മൃത്ത് (മണ്ണ്)മാത്രമാണ് സത്യം; അതായത്ഘടാദിപദാർത്ഥങ്ങൾ മിഥ്യ ആയതിനാൽ കേവലം മൃദ്രൂപമെന്നു താൽപര്യം.

അതേപ്രകാരം പ്രാണാദിസ്വരൂപവും വികല്പരൂപവുമായ ഈ സർവ്വജഗത്തും വാക്കിന്റെ കാര്യമായ നാമംമാത്രമാകുന്നു; കേവലം ബ്രഹ്മംതന്നെ സത്യം.

ബാഹ്യപ്രപഞ്ചമെല്ലാം ഓംകാരരൂപമാണെന്നുള്ളതിനു് ശ്രുതിപ്രമാണം.

"ഓംകാരേണൈവസൎവ്വാവാക്'സംതൃണ്ണാ" (൨൩)

സൎവ്വവാക്കുകളും ഓംകാരത്താൽ അനുവിദ്ധമാകുന്നു; അതാ യതു് ഓംകാരത്തിലെ ആദിയായ അകാരത്തിന്റെ വികാരവും അതിനാൽ ഓംകാരരൂപവും മാത്രമാകുന്നു. ഓംകാരത്തെയാകട്ടെ, ബ്രഹ്മരൂപമായി മുൻപെ പ്രതിപാദിച്ചുകഴിഞ്ഞിരിക്കുന്നു; കൂടാ തെ കഠം, പ്രശ്നം തുടങ്ങിയ ഉപനിഷത്തുകളിൽ ഓംകാരം ബ്രഹ്മ രൂപമെന്നു പ്രസ്താവിക്കപ്പെട്ടിട്ടുമുണ്ടു്. 1

ഇങ്ങനെ വാചകത്തിനു് വാച്യവുമായി അഭേദഭാവമുണ്ടെ ന്നു വൎണ്ണിച്ചുകഴിഞ്ഞു. ഇങ്ങനെ വൎണ്ണിക്കപ്പെട്ടതു വാചകത്തെ പ്ര ധാനമാക്കിക്കൊണ്ടാണു്. ഇനി വാച്യത്തിനു് വാചകത്തോടുള്ള ഐക്യഭാവം വാച്യത്തെ പ്രധാനമാക്കി പ്രതിപാദിക്കപ്പെടുന്നു, അതുകൊണ്ടു് മുൻപു നിർദ്ദേശിക്കപ്പെട്ടതായ വാചകവാച്യങ്ങളു ടെ ഏകത്വം ഗൌണമാണോ എന്നു ശങ്കക്കുള്ള അവകാശം നിര സിക്കപ്പെട്ടിരിക്കുന്നു.

അയമാത്മാ പരംബ്രഹ്മ ബ്രഹ്മചൈതച്ചരാചരം
ചതുശ്ചരണസംയുക്തം തം വന്ദേ കാശികാപതിം 2

മുൻപ്രസ്താവിച്ച ഓംകാരമാത്രവും, ചരാചരാത്മകവും, കാ ൎയ്യകാരണരൂപവുമായ, ഇതു സൎവ്വവും ബ്രഹ്മംതന്നെ; പരോക്ഷരൂപ ത്തിൽ പറഞ്ഞ ബ്രഹ്മത്തെ "അയമാത്മാ" എന്നു അഭിനയംകൊ ണ്ടു പ്രത്യക്ഷമെന്നു ധരിപ്പിക്കുന്നു. മുൻപറഞ്ഞ സൎവ്വാത്മകമായ ബ്രഹ്മം പരോക്ഷമെന്നു ഗ്രഹിക്കരുതു്; നേരേമറിച്ചു് തന്റെ ഹൃ ദയത്തിൽ സ്ഥിതിചെയ്യുന്ന ചൈതന്യസ്വരൂപമായ ആത്മാവുത ന്നെയാണു് ആ പരബ്രഹ്മം. ഇതേ ആത്മാവിനെ സുഗമമായി

അറിയിക്കുന്നതിലേക്ക് ചതുഷ്പാദത്തെ വൎണ്ണിക്കുന്നു. ഈ ആത്മരൂപമായ ബ്രഹ്മം ഇനി പറയുവാൻപോകുന്ന വിശ്വൻ ആദിയായ നാലുവിഭാഗങ്ങളോടുകൂടിയതാണ്; ആ ബ്രഹ്മരൂപനായ ശ്രീകാശികാപതിയെ ഞാൻ വന്ദിക്കുന്നു.

പ്രശ്നം— ബ്രഹ്മത്തെ ശ്രുതിയിൽ "നിഷ്കളം നിഷ്ക്രിയം" എന്നു പറഞ്ഞിരിക്കെ അതിനു പിന്നെ നാലു വിഭാഗങ്ങൾ എങ്ങനെ?

ഉത്തരം— ഈ നാലുവിഭാഗങ്ങളെ കല്പിച്ചിരിക്കുന്നതു് ജിജ്ഞാസുക്കൾക്കു് എളുപ്പത്തിൽ ആത്മബോധം ഉണ്ടാകുന്നതിനുമാത്രമാണ്; അതിനാൽ പശുവിനെപ്പോലെ, ബ്രഹ്മവും വാസ്തവത്തിൽ നാലുകാലുകളുള്ളതാണെന്നു ധരിച്ചുപോകരുതു്; വ്യവഹാരസൌകൎയ്യത്തെമാത്രം പരിഗണിച്ചു് രണ്ടണ, നാലണ മുതലായ വിഭാഗങ്ങൾ രൂപയ്ക്കു കല്പിക്കുന്നു; എന്നാൽ അതുനിമിത്തം രൂപ, ഖണ്ഡം ഖണ്ഡമായിതീർന്നുപോകുന്നില്ല. അതുപോലിവിടെയും ബ്രഹ്മത്തിനുവാസ്തവത്തിൽ വിഭാഗമൊന്നുമില്ലെങ്കിലും ജിജ്ഞാസുക്കൾക്കു അനായാസം ഗ്രഹിക്കുന്നതിനുവേണ്ടി അദ്ധ്യാരോപരീത്യാ അതിനെ നാലായി വിഭാഗിച്ചിരിക്കുന്നു എന്നറിയേണ്ടതാണ്.

"അദ്ധ്യാരോപാപവാദാഭ്യാം നിഷ്പ്രപഞ്ചം പ്രപഞ്ച്യതേ" (പഞ്ചീകരണം) ഇതു വൃദ്ധവചനമാകുന്നു. അദ്ധ്യാരോപത്തിനു "അതസ്മിം സ്തദ്ബുദ്ധിഃ," അതായതു് യാതൊന്നു് അതല്ലയോ, അതിൽ അതിന്റെ ബുദ്ധി എന്നൎത്ഥം; രജ്ജുവിൽ സൎപ്പബുദ്ധി, സത്തിൽ അസത്തിന്റെ ബുദ്ധി ഇത്യാദി. ഇതുപോലെ ചതുഷ്പാദത്തെ കല്പിക്കുന്നതുകൊണ്ടു് ആത്മാവു സാവയവമെന്നു സിദ്ധിക്കുന്നില്ല; രജ്ജുവിൽ സൎപ്പത്തെ കല്പിക്കുന്നതിനാൽ രജ്ജു സൎപ്പരൂപമായിതീരുന്നില്ലല്ലൊ. 2

നാലുപാദങ്ങളിൽ പ്രഥമപാദത്തെ വൎണ്ണിക്കുന്നു:—

ജാഗ്രത് സ്ഥാനോ ബഹിഃ പ്രജ്ഞഃ സ്ഥൂലാൻ ഭുങ്ക്തേ-
ഹി യോƒങ്ഗവാൻ
വിശ്വാത്മനാ വിശ്വമൂൎത്തി സ്തം വന്ദേ കാശികാപതിം
3

ഏതൊരുവന്റെ സ്ഥാനം ജാഗ്രദവസ്ഥയാകുന്നുവൊ, അതായതു് ജാഗ്രദ്ദശയിൽ ഞാനെന്നും എന്റേതെന്നുംമററും അഭിമാനിക്കുന്നുവോ, അവിദ്യാകൃതങ്ങളായ ബാഹ്യവിഷയങ്ങളിൽ ഏതൊരുവന്റെ പ്രജ്ഞ പ്രകാശിക്കുന്നുവോ, വിശ്വരൂപേണ — ജാഗ്രദഭിമാനി ജീവനെ വിശ്വനെന്നു പറയുന്നു; ആ രൂപത്തിൽ— ശബ്ദാദിസ്ഥൂലവിഷയങ്ങളെ അനുഭവിക്കുന്നുവൊ, ശ്രുതിപ്രസിദ്ധങ്ങളായ ഏഴംഗങ്ങളോടും സമ്പൂൎണ്ണജഗത്താകുന്ന ശരീരത്തോടും കൂടിയവൻ ആരാകുന്നുവോ ആ വിശ്വാത്മകനായ ശ്രീകാശികാപതിയെ ഞാൻ വന്ദിക്കുന്നു.

സപ്താംഗവൎണ്ണനം ഛാന്ദോഗ്യോപനിഷത്തിൽ ഇപ്രകാരമാണു്; "തസ്യഹവാ ഏതസ്യ ആത്മനോ മൂർദ്ധൈ വസുതേജാശ്ചക്ഷുർവിശ്വരൂപഃ പ്രാണഃ പൃഥഗ്വർത്മാത്മാ സംദേഹോ ബഹു-ലോബസ്തിരേവരയിഃ പൃഥിവ്യേവപാദൌ"

അൎത്ഥം— ഈ വൈശ്വാനരാത്മാവിന്റെ മസ്തകം സ്വൎഗ്ഗവും, ചക്ഷുസ്സ് സൂൎയ്യനും, പ്രാണൻ വായുവും, ദേഹമദ്ധ്യം ആകാശവും, വസ്തിസ്ഥാനം ജലവും, പാദങ്ങൾ പൃഥിവിയും, മുഖം ആഹവനീയാഗ്നിയും ആകുന്നു.

ഇനി "ഭഗവാൻ" ശബ്ദംകൊണ്ടു് മാണ്ഡൂക്യോപനിഷത്തിൽ പറഞ്ഞിട്ടുള്ള "ഏകോനവിംശതിമുഖഃ" എന്നുള്ളവിശേഷണംവഴിക്കു ജ്ഞാനേന്ദ്രിയങ്ങൾ 5, കൎമ്മേന്ദ്രിയങ്ങൾ 5, പ്രാണാദിവായുക്കൾ 5, മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം ഇതെല്ലാ

മുൾപ്പടെ 19 മുഖങ്ങൾ അതായതു് വിഷയോപലബ്ധിക്കുള്ള സാധനങ്ങൾ, ഗ്രഹിക്കേണ്ടതാണു്. ഈ അംഗങ്ങൾമുഖേന പ്രസ്തുത വിശ്വാത്മാവു് ശബ്ദാദിസ്ഥൂലവിഷയങ്ങളെ ഭുജിക്കുന്നതിനാൽ അവനെ സ്ഥൂലഭുക്കെന്നു പറഞ്ഞിരിക്കുന്നു.

പ്രശ്നം— കഴിഞ്ഞ ശ്ലോകത്തിൽ "അയമാത്മാ ബ്രഹ്മ" എന്നുപറഞ്ഞു് ഈ ആദ്ധ്യാത്മികപ്രത്യഗാത്മാവിനെതന്നെ വിശ്വൻ തുടങ്ങി നാലായി വിഭാഗിച്ചു; അനന്തരം "അംഗവാൻ" ശബ്ദം കൊണ്ടു് മററു ശ്രുതിപ്രമാണത്താൽ അതേ ആദ്ധ്യാത്മികജീവാത്മാവിന്റെ മസ്തകം, സ്വർല്ലോകമെന്നും ചക്ഷുസ്സ് സൂര്യനെന്നും മററും പറയുകയുംചെയ്തു; അതു സംഭാവ്യമാണോ? ഈ വിശ്വന്റെ മസ്തകം സ്വർഗ്ഗവും ചക്ഷുസ്സ് സൂര്യനുമാണോ? അല്ലഎന്നാണെങ്കിൽ, പിന്നെ ആധിദൈവികമായ വിരാട്ടിന്റെ മസ്തകാദിവർണ്ണനം ഈ പ്രത്യഗാത്മപ്രകരണത്തിൽ അയുക്തമല്ലേ?

ഉത്തരം— ആദ്ധ്യാത്മികവിശ്വനും ആധിദൈവികവിരാട്ടുംതമ്മിൽ യാതൊരു ഭേദവുമില്ല; യഥാർത്ഥത്തിൽ രണ്ടുമൊന്നുതന്നെ; ആദ്ധ്യാത്മികവും ആധിദൈവികവും ഒന്നെന്നു ഗണിച്ചുകൊണ്ടു തന്നെയാണു സർവ്വഉപനിഷത്തുകളിലും അദ്വൈതം സാധിക്കപ്പെട്ടിട്ടുള്ളതു്. ഇങ്ങനെ ഉപക്രമോപസംഹാരാദിഷഡ്വിധലിംഗങ്ങൾകൊണ്ടു കാണുന്നു. അതിനാൽ ഇവിടേയും ആ ഏകത്വത്തെ ആദരിച്ചുതന്നെയാണു് ചതുഷ്പാദത്വം വിവക്ഷിക്കപ്പെട്ടിട്ടുള്ളതു്; എങ്ങനെയെന്നാൽ —നിഷ്പ്രപഞ്ചവും ശുദ്ധവുമായ ആത്മാവിൽ അദ്ധ്യാരോപം ചെയ്യപ്പെട്ടാഗാകട്ടെ;

1) ആദ്ധ്യാത്മികസ്ഥൂലപ്രപഞ്ചവും പഞ്ചീകൃതപഞ്ചഭൂതാത്മകമായ എല്ലാ ആധിദൈവികപ്രപഞ്ചവും, അതിന്റെ അധിഷ്ഠാതാവായ വിരാട്ടും രണ്ടും ഒന്നുമാത്രമാണു്; ഇതുതന്നെ ആത്മാവിന്റെ പ്രഥമപാദം,

2) അപഞ്ചീകൃതപഞ്ചമഹാഭൂതങ്ങളും അവയുടെകാൎയ്യമായ ആദ്ധ്യാത്മികങ്ങളും ആധിദൈവികങ്ങളുമായ എല്ലാ സൂക്ഷ്മപ്രപഞ്ചവും ഒന്നുതന്നെ; അതിനോടുകൂടെ ഹിരണ്യഗൎഭാത്മകനായ തൈജസനും, ഇതുതന്നെ ആത്മാവിന്റെ ദ്വിതീയപാദം.

3) കാൎയ്യരൂപത്തെ തള്ളി കാരണസ്വരൂപേണയുള്ള ആദ്ധ്യാത്മികവും ആധിദൈവികവുമായ പ്രപഞ്ചവും, അവ്യാകൃതാത്മകനായ പ്രാജ്ഞനും, ഇതേ ആത്മാവിന്റെ തൃതീയപാദം ആകുന്നു.

4) കാൎയ്യകാരണരൂപങ്ങൾ രണ്ടുംവിട്ടു് സൎവ്വകല്പനകൾക്കും അധിഷ്ഠാനഭൂതവും സത്യജ്ഞാനാനന്ദരൂപേണ സ്ഥിതിചെയ്യുന്നതുമായ തുരീയം ഈ പ്രത്യഗാത്മാവിന്റെ തന്നെ ചതുൎത്ഥപാദമാകുന്നു.

ഇപ്രകാരം ആദ്ധ്യാത്മികം വ്യഷ്ടിയും, ആധിദൈവികം സമഷ്ടിയുമാകുന്നു; ഈ വ്യഷ്ടിസമഷ്ടിഭേദം, ഘടാകാശവും, മഹാകാശവുംപോലെഔപാധികമാണ്; വാസ്തവികമല്ല; ഇങ്ങനെനാലു പാദങ്ങൾ കല്പിച്ചിരിക്കുന്നതു് ഔപാധികമായതിനാൽ ആദ്ധ്യാത്മികവും ആധിദൈവികവും അഭിന്നമെന്നും സിദ്ധിക്കുന്നു.

ഈ രീതിയിൽ, സ്ഥൂലവിശ്വനെ സൂക്ഷ്മതൈജസനിലും, സൂക്ഷ്മതൈജസനെ കാരണമായ പ്രാജ്ഞനിലും ആ പ്രാജ്ഞനെ തുരീയത്തിലും ലയിപ്പിക്കുന്നതുകൊണ്ടു് സൎവ്വപ്രപഞ്ചത്തിന്റെയും വിലയംവഴിക്ക് "യസ്തുസൎവ്വാണി ഭൂതാനി.........." ഇത്യാദി ശ്രുതിപ്രോക്തമായ അദ്വൈതം സിദ്ധിക്കുന്നതാണ്.

ഇനി "തസ്യഹവാഏതസ്യാത്മനോ" ഇത്യാദിശ്രുതിയും, ആധിദൈവികമായ വിരാട്ടിന്നും അധ്യാത്മത്തിന്നും ഭേദം പ്രതി

പാദിക്കുകയാണെന്നു ധരിക്കരുതു്; എന്തെന്നാൽ അതിൻെറ താത്പയ്യം അഭേദത്തിലാണ്; അതായതു്,

ഔപമന്യവൻ, സത്യയജ്ഞൻ തുടങ്ങിയ ഋഷികൾ, സ്വൎഗ്ഗം, ആദിത്യൻ ആദിയായ വൈശ്വാനരൻെറ അവയവങ്ങളെ സമ്പൂൎണ്ണവൈശ്വാനരൻ എന്നബുദ്ധ്യാ ഉപാസിച്ചുകൊണ്ടു് അതിൻെറ പൂൎണ്ണരൂപം അറിയണമെന്നുള്ള ആഗ്രഹത്തോടുകൂടി അശ്വപതി എന്നുപേരായ രാജാവിൻെറ അടുക്കൽചെന്നു; അപ്പോൾ അദ്ദേഹം വൈശ്വാനരൻെറ മസ്തകമായ സ്വൎഗ്ഗത്തെ, വൈശ്വാനരബുദ്ധ്യാ ഉപാസിച്ചുകൊണ്ടിരുന്ന ഔപമന്യവഋഷിയോടു,"മൂൎദ്ധാതേ നിപതിഷ്യദ്യന്മാം നാഗമിഷ്യഃ," അങ്ങു് എൻെറ അടുക്കൽ വന്നില്ലായിരുന്നു എങ്കിൽ വൈശ്വാനരമസ്തകമായ സ്വൎഗ്ഗത്തെ, പൂൎണ്ണവൈശ്വാനരനെന്നദൃഷ്ടിയോടുകൂടി ഉപാസിച്ചുകൊണ്ടിരുന്നതിനാൽ അങ്ങയുടെ മസ്തകം പതിച്ചുപോകുമായിരുന്നു എന്നു പറഞ്ഞു.

ഇപ്രകാരം വൈശ്വനരൻെറ നേത്രമായ ആദിത്യനാണു് പൂൎണ്ണവൈശ്വാനരൻ എന്നുള്ള വിചാരത്തിൽ ഉപാസിച്ചുകൊണ്ടിരുന്ന സത്യയജ്ഞ ഋഷിയോടു് "അന്ധോഽഭവിഷ്യോയന്മാം നാഗമിഷ്യഃ" എന്നിങ്ങനെ രാജാവു പറഞ്ഞു.

അങ്ങു് എൻെറ അടുക്കൽ വന്നില്ലായിരുന്നുഎങ്കിൽ വൈശ്വാനരൻെറ നേത്രമായ സൂൎയ്യനെ പൂൎണ്ണവൈശ്വാനരനെന്നു ഗണിച്ചു് ഉപാസിച്ചുകൊണ്ടിരുന്നതിനാൽ അന്ധനായിത്തീരുമായിരുന്നു. ഇങ്ങനെ അവയവങ്ങളെ ഓരോന്നിനേയും വൈശ്വാനരദൃഷ്ട്യാ ഉപാസിക്കുന്നതിലുള്ള ന്യൂനത മററുള്ളഋഷികൾക്കും

കാണിച്ചുകൊടുത്തു. അതിനാൽ "തസ്യ ഏവ ഏതസ്യാത്മനഃ" തുടങ്ങിയ ശ്രുതിയുടെ താത്പര്യം ആധിദൈവികത്തിന്റെയും ആധ്യാത്മികത്തിന്റേയും ഏകത്വത്തിലാണ്; എന്തെന്നാൽ മറിച്ചായിരുന്ന എങ്കിൽ സ്വർഗ്ഗം മുതലായ അവയവങ്ങളെ വിപരീതബുദ്ധ്യാ ഉപാസിക്കുന്നവരോട് "അങ്ങയുടെ മസ്തകം പതിച്ചു പോകുമായിരുന്നു" "അങ്ങ് അന്ധനായിപ്പോയിരുന്നേനേ" ഇത്യാദിവാക്യങ്ങൾ പറഞ്ഞതു് ഉചിതമാകുമായിരുന്നില്ല. വിപരീതബുദ്ധ്യാ ഉപാസിച്ചാൽതന്നെയും തന്നിമിത്തം അവന്റെ മസ്തകമോ നേത്രമോ നശിക്കുവാൻ അവകാശമില്ല. ആധിദൈവികത്തിന്റെ അങ്ഗങ്ങളുടെ ക്രമത്തെവിട്ട് ആധ്യാത്മികത്തിന്റെ മററങ്ഗങ്ങളുടെ നാശത്തെസംബന്ധിച്ച് ഒന്നും പറഞ്ഞിട്ടില്ല. ആയതിനാൽ അവ ഒന്നുതന്നെഎന്നാണ് ഈ ഛാന്ദോഗ്യശ്രുതിയുടേയും വിവക്ഷ. ഇങ്ങനെ സർവ്വഉപനിഷത്തുകളുടേയും താത്പര്യം ഇതുതന്നെയാകുന്നു. 3

ഇനി ക്രമപ്രകാരം ദ്വിതീയപാദം വർണ്ണിക്കുന്നു.

സ്വപ്നസ്ഥാനോഽബഹിഃ പ്രജ്ഞഃ സൂക്ഷ്മാൻ ഭുങ്ക്തേഽഷ്ടയോഽങ്ഗവാൻ
തൈജസീഭ്രയവിശേഷം തം വന്ദേ കാശികാപതിം 4

സ്വപ്നാവസ്ഥ സ്ഥാനമായിട്ടുള്ളവനും, അതായതു സ്വപ്നത്തിൽ ഞാനെന്നും എന്റേതെന്നും മററും അഭിമാനിക്കുന്നവനും ബാഹ്യവിഷയങ്ങളിൽബുദ്ധിയോടുകൂടാത്തവനും അതായതു, ബാഹ്യേന്ദ്രിയങ്ങൾ വിലയിക്കുന്നതുകൊണ്ടു് മനസ്സ് ഉള്ളിൽ വർത്തിക്കുന്നു, തന്നിമിത്തം സ്വപ്നത്തിൽ പ്രജ്ഞ, കേവലം മനോവാസ

നാത്രപമായതിനാൽ അതിന്റെ അഭിമാനിയായ തൈജസാത്മാവ് അബഹിഃ പ്രജ്ഞൻ അതായത് അന്തഃപ്രജ്ഞൻ ആകുന്നു. അങ്ങനെ അന്തഃപ്രജ്ഞനും പൂർവ്വോക്തങ്ങളായ ഏഴങ്ഗങ്ങളോടും പത്തൊൻപതു മുഖങ്ങളോടുംകൂടിയവനായി തൈജസഭാവത്തെ പ്രാപിച്ച് സൂക്ഷ്മഭോഗങ്ങളെ അനുഭവിക്കുന്നവനും (ഇവിടെ കേവലം മനോവാസനാത്രപമായ പ്രജ്ഞതന്നെ ഭോഗ്യമായതിനാൽ തൈജസനെ സൂക്ഷ്മഭുക്കെന്നു പറയുന്നു)ആയ കാശീപതി വിശേശനെ അതായത് ശ്രീവിശ്വനാഥനെ അഥവാ വിശ്വാത്മരൂപി ശ്രീകാശീപതിയെ ഞാൻ വന്ദിക്കുന്നു. നേത്രാദീന്ദ്രിയങ്ങളെല്ലാം ഉപസംഹരിക്കപ്പെട്ടശേഷം ജാഗ്രൽസംസ്കാരം മാത്രമായ പ്രജ്ഞ, ഗ്രാഹ്യരൂപത്തിലും ഗ്രാഹകരൂപത്തിലും സ്ഫുരിക്കുമ്പോൾ അതിനു സ്വപ്നമെന്നു പറയുന്നു; തന്നിമിത്തംജാഗ്രദ്വാസനയാൽ വാസിതമായ മനസ്സ്, ചിത്രങ്ങൾ വരച്ച വസ്ത്രങ്ങളെന്നപോലെ ബാഹ്യസാധനങ്ങളുടെ അപേക്ഷയൊന്നുംകൂടാതെതന്നെ, അവിദ്യ, കാമം, കർമ്മം ഇവയുടെ പ്രേരണനിമിത്തം ജാഗ്രത്തെപ്പോലെ തന്നെ ഭാസിക്കുന്നു; ഇതാണു സ്വപ്നാവസ്ഥ.

മുൻപു വിശ്വാത്മാവിന്റെ ഏഴങ്ഗങ്ങളും പത്തൊൻപതു മുഖങ്ങളും വർണ്ണിച്ചപ്രകാരംതന്നെ ഇവിടേയും അറിയേണ്ടതാണ്; ആധ്യാത്മികതൈജസനും, ആധിദൈവികഹിരണ്യഗർഭനും രണ്ടും ഒന്നെന്നു മനസ്സിലാക്കുക; വിശ്വന്റെ അങ്ഗങ്ങളെല്ലാം സ്ഥൂലം, അതായത് പഞ്ചീകൃതപഞ്ചമഹാഭൂതങ്ങൾകൊണ്ടു നിർമ്മിതവും തൈജസന്റെ സൂക്ഷ്മാങ്ഗങ്ങൾ അപഞ്ചീകൃതപഞ്ചമഹാഭൂതങ്ങൾകൊണ്ടു നിർമ്മിതവുമാണ്.

പഞ്ചീകൃതം, അപഞ്ചീകൃതം ഇവയെക്കുറിച്ചിവിടെ അല്പം വിവരിക്കാം. കേവലം ശുദ്ധവും, നിത്യവും, മുക്തവും അവിക്രിയ

വുമായ ബ്രഹ്മത്തിൽനിന്ന് ഒന്നാമതായി മുൻപ്രസ്താവിച്ച അധ്യാരോപരീത്യാ, മായാശബളിതമായ ചൈതന്യം അതായത് സച്ഛബ്ദവാച്യമായ ബ്രഹ്മം ഉൽഭൂതമായി; അതിൽനിന്ന അവ്യക്തവും—കാരണാവസ്ഥയെ പ്രാപിച്ച അജ്ഞാനവും—അവ്യക്തത്തിൽനിന്ന അപഞ്ചീകൃതപഞ്ചമഹാഭൂതങ്ങൾ എന്ന പറയുന്ന പഞ്ചതന്മാത്രകളും ഉണ്ടായി. അതായത് ശബ്ദഗുണകമായ ആകാശവും; ശബ്ദസ്പർശഗുണങ്ങളോടുകൂടിയ വായുവും; ശബ്ദം, സ്പർശം, രൂപം ഈ ഗുണങ്ങളുള്ള തേജസ്സും; ശബ്ദസ്പർശരൂപരസങ്ങളായ നാലു ഗുണങ്ങൾ അടങ്ങിയിട്ടുള്ള ജലവും; ഈ നാലും ഗന്ധവും കൂടെച്ചേർന്ന് അഞ്ചു ഗുണങ്ങളുള്ള പൃഥിവിയും ഉണ്ടായി. ഈ അപഞ്ചീകൃതസൂക്ഷ്മമഹാഭൂതങ്ങളിൽനിന്നും പഞ്ചപ്രാണന്മാർ(5), ദശേന്ദ്രിയങ്ങൾ (10), മനസ്സ്, ബുദ്ധി (2) ഈ പതിനേഴ തത്ത്വങ്ങളടങ്ങിയ സൂക്ഷ്മശരീരം ഉണ്ടായി; അതിൻെറ വ്യഷ്ട്യഭിമാനി, മുൻപുപറഞ്ഞതായ തൈജസനും, സമഷ്ട്യഭിമാനി, അതായത് ആധിദൈവികം, ഹിരണ്യഗർഭനുമാകുന്നു; അവനാണു സ്വപ്നാവസ്ഥയുള്ളത്. സൂക്ഷ്മശരീരവും സ്വപ്നാവസ്ഥയും, ഹിരണ്യഗർഭനോടുകൂടിയ തൈജസനും, ഓംകാരത്തിൻെറ രണ്ടാമത്തെ മാത്രയായ "ഉ"കാരത്തിൽ അടങ്ങിപ്പോകുന്നു; ഇതു മൂന്നും "ഉ"കാരം, അഥവാ തദ്രൂപമാണെന്നർത്ഥം.

ഈ സൂക്ഷ്മഭൂതങ്ങളിൽനിന്ന പഞ്ചീകരണക്രമത്തിൽ സ്ഥൂലശരീരം ഉണ്ടായി. പഞ്ചീകരണം താഴെപറയുംവിധമാണ്. ആദ്യമായി ആകാശം രണ്ടുസമഭാഗങ്ങളായിതീൎന്നു; പിന്നീട് അതിലൊരുഭാഗം നാലു തുല്യഭാഗങ്ങളായിട്ടുമാറി ഓരോന്ന വായ്വാദി നാലുഭൂതങ്ങളിൽ ചേൎന്നു; ഇങ്ങനെ ആകാശം അഞ്ചു വിഭാഗങ്ങളായി.

ഇതുപോലെ വായുവും, രണ്ടുസമഭാഗങ്ങളായി പിരിയുകയും ആകാശത്തേപ്പോലെ, അതിലൊന്ന പിന്നെയും നാലു തുല്യാംശങ്ങളായിട്ടതിരിഞ്ഞു് വായു ഒഴിച്ചുള്ള മററ നാലു ഭൂതങ്ങളോടു ചേരുകയും ചെയ്തു. ഇപ്രകാരം വായുവും അഞ്ചായിത്തീൎന്നു. ഈ ക്രമത്തിൽ സൎവ്വഭൂതങ്ങളുടേയും പഞ്ചീകരണം നടന്നു.

പഞ്ചീകൃതപഞ്ചമഹാഭൂതങ്ങളുടെ കാൎയ്യത്തെ വിരാട്ടു് എന്ന പറയുന്നു. അതിൻെറ വ്യഷ്ട്യഭിമാനിയെന്നു് മുൻപറയപ്പെട്ട വിശ്വനും, സമഷ്ട്യഭിമാനിവിരാട്ടും ഒന്നുതന്നെയെന്ന സാധിച്ചുകഴിഞ്ഞിരിക്കുന്നു. ഇവന്നു് ജാഗ്രദവസ്ഥയാണുള്ളതു്. സ്ഥൂലശരീരം, വിരാഡാത്മകനായവിശ്വൻ, ജാഗ്രദവസ്ഥ ഇതു മൂന്നും ഓംകാരത്തിൻെറ "അ" കാരമാത്രാരൂപമാകുന്നു. ഇതേപ്രകാരം ഈ രണ്ടു ശരീരങ്ങൾക്കു കാരണഭൂതവും, ചൈതന്യപ്രതിബിംബത്തോടുകൂടിയതുമായ അജ്ഞാനത്തെ, കാരണശരീരമെന്ന പറയുന്നു. അതിൻെറ വ്യഷ്ട്യഭിമാനിക്കു് പ്രാജ്ഞനെന്നും, സമഷ്ട്യഭിമാനിക്കു് ഈശ്വരനെന്നും പേർ. ഇനിമേൽ ഈ രണ്ടിനേയും വിവേചിക്കുകയും അവരുടെ അഭേദത്തെ വിസ്തരിച്ചു പ്രതിപാദിക്കുകയും ചെയ്യുന്നതാണു്. ഈ പ്രാജ്ഞന്നു് സുഷുപ്തിയാണവസ്ഥ. അതിനാൽ സുഷുപ്ത്യവസ്ഥ, കാരണശരീരം, ഈശ്വരാഭിന്നനായപ്രാജ്ഞൻ, ഈ ത്രിപുടി, ഓംകാരത്തിൻെറ "മ" കാരമാത്രയിൽ അന്തൎഭവിക്കുന്നു. ഇതു സൎവ്വവും മകാരമാത്രാരൂപമാണെന്നൎത്ഥം. 4

അടുത്ത ശ്ലോകത്തിൽ ഈ പ്രാജ്ഞരൂപമായതൃതീയപാദത്തെ വൎണ്ണിക്കുന്നു.

സുഷുപ്തിസ്ഥാനോ ഘനപ്രജ്ഞഃ സുഖം ഭുങ്‌ക്തേ ച യഃ
സ്വയം
പ്രാജ്ഞനാമ്നാ പ്രബോധാത്മാ തം വന്ദേ കാശികാ-
പതിം 5

സുഷുപ്ത്യവസ്ഥ, അതായതു് ഗാഢനിദ്ര, സ്ഥാനമായിട്ടുള്ളവനും, ഘനപ്രജ്ഞനും (പ്രജ്ഞാനം അതായതു് മനസ്സിന്റെ വൃത്തികൾ, സ്വപ്നത്തിലും ജാഗ്രത്തിലുമുണ്ടു്. സുഷുപ്തിയിൽ അവ ഘനീഭൂതമായി തീരുന്നു; അതിനാൽ ഈ പ്രാജ്ഞനെ ഘനപ്രജ്ഞനെന്നു പറഞ്ഞിരിക്കുന്നു.) ആനന്ദമനുഭവിക്കുന്നവനും അതായതു ആനന്ദം ഭോജ്യമായിട്ടുള്ളവനും സ്വയംപ്രാജ്ഞനെന്ന നാമത്തോടുകൂടിയവനും ചൈതന്യരൂപമായ ദ്വാരത്തോടുകൂടിയവനും ആയ ആ ആത്മസ്വരൂപി ശ്രീകാശികാപതിയെ ഞാൻ വന്ദിക്കുന്നു.

ദ്വൈതമെല്ലാം ജാഗ്രത്തിലും സ്വപ്നത്തിലും മാത്രമാണുള്ളതു്; സുഷുപ്തിയിൽ ഇതു് തന്റെ മൂലരൂപത്തെ വിടാതെ കാരണഭാവത്തെ പ്രാപിക്കുന്നു. അതിനാൽ മനസ്സുൾപ്പടെയുള്ള കാര്യപ്രപഞ്ചം, രാത്രിയിൽ അന്ധകാരാവൃതമായ പദാർത്ഥജാലമെന്നപോലെ, സുഷുപ്തിയിൽ ഘനീഭൂതമായിത്തീരുന്നു.

വിഷയരൂപമായും വിഷയിരൂപമായും ഉള്ള, മനസ്സിന്റെ സ്ഫുരണംതന്നെ ദുഃഖം. അതു നിദ്രയിൽ സംഭവിക്കാത്തതിനാൽ അതിന്റെ അഭിമാനിയെ സുഖഭുക്—ആനന്ദമനുഭവിക്കുന്നവൻ— എന്നുപറഞ്ഞിരിക്കുന്നു. ഇതുകൊണ്ടു് ആനന്ദരൂപനെന്നു ധരിക്കരുതു്. ഇവനിൽ ആത്മികമായ ആനന്ദം ഇല്ല; ലോകത്തിൽ ഒരായാസവുമില്ലാതിരിക്കുന്ന ധനികനെ ആനന്ദമനുഭവിക്കുന്നവനെന്നു പറയാറുണ്ടു്. അവൻ പരമമായ ആനന്ദസ്വരൂപനല്ല. അതേവിധം ഇവനേയും അറിയേണ്ടതാണു്.

പ്രാജ്ഞനെന്നാൽ ഭൂതഭവിഷ്യദ്വർത്തമാനവിഷയങ്ങളെ എല്ലാം വേണ്ടവിധം അറിയുന്നവൻ, അഥവാ പ്രജ്ഞപ്തിമാത്രമായ

അസാധാരണരൂപമുള്ളവൻ; പ്രാജ്ഞൻ സ്വപ്നത്തിലും ജാഗ്രത്തിലും വരുന്നതിലേക്ക് പ്രതിബോധരൂപമായ ചൈതന്യം തന്നെയാണ് ദ്വാരം; ചൈതന്യത്തെക്കൂടാതെ യാതൊരു ചേഷ്ടയും നടക്കുന്നതല്ല. അതിനാൽ അവനെ പ്രബോധാത്മാവെന്നു പറഞ്ഞിരിക്കുന്നു. ഇതേ പ്രാജ്ഞൻ, തന്റെ ആധിദൈവികമായ ഈശ്വരരൂപത്തോട് അഭേദത്തെ പ്രതിപാദിക്കുന്ന, മാണ്ഡൂക്യോപനിഷത്തിലെ മന്ത്രം ഇതാണ്:– "ഏഷസർവ്വേശ്വര ഏഷസർവ്വജ്ഞ ഏഷോഽന്തര്യാമ്യേഷയോനിഃ സർവ്വസ്യപ്രഭവാപ്യയൗഹി ഭൂതാനാം", "ഈ പ്രാജ്ഞൻതന്നെ സർവ്വേശ്വരൻ, ഇവൻതന്നെ സർവ്വജ്ഞൻ, ഇവൻതന്നെ അന്തര്യാമി, ഇവൻതന്നെ സർവ്വത്തിനും ഉപാദാനകാരണം, അതിനാൽ സർവ്വവും ഇവനിൽനിന്നു ഉത്ഭവിക്കുകയും ഇവനിൽ നാശമടയുകയുംചെയ്യുന്നു".

ഉപാദാനത്തിനുപകരം നിമിത്തകാരണമായി ഗണിച്ച് പൂർവ്വോക്തങ്ങളായ സർവ്വേശ്വരാദിവിശേഷണങ്ങൾ വിനിയോഗിക്കപ്പെടുന്നുവെങ്കിൽ അതും ചേരാവുന്നതാണ്; അങ്ങനെ ഈശ്വരൻ തടസ്ഥനെന്നു സിദ്ധിക്കാവുന്നതാണ്. എന്നാൽ ഈ കല്പന, ശ്രുതിയുക്തികൾക്കു വിരുദ്ധമായതിനാൽ ഉചിതമല്ല; എന്തെന്നാൽ "പ്രകൃതിശ്ചപ്രതിജ്ഞാ ദൃഷ്ടാന്താഽനുപരോധാൻ" എന്ന ബ്രഹ്മസൂത്രമുണ്ട്. ബ്രഹ്മം, പ്രകൃതി അതായത് ഉപാദാനമെന്നും, "ച"കാരപ്രയോഗംകൊണ്ട് നിമിത്തകാരണമെന്നും സിദ്ധിക്കുന്നു. എങ്ങനെ? പ്രതിജ്ഞാദൃഷ്ടാന്താഽനുപരോധാത് = പ്രതിജ്ഞാദൃഷ്ടാന്തരൂപമായ ശ്രുതിപ്രമാണത്തിൽനിന്നും ഇങ്ങനെതന്നെ സിദ്ധിക്കുന്നു എന്നു ഭാവം. "ഉതതമാദേശമപ്രാക്ഷ്യഃ?" ഇത്യാദിപ്രതിജ്ഞാശ്രുതി. "യഥാസൌമ്യൈകേനമൃത്പിണ്ഡേന" ഇത്യാദിദൃഷ്ടാന്തശ്രുതി.

ഇതിന്റെ ആശയം:— പിതാവായ ഉദ്ദാലകമഹർഷി, തന്റെ പുത്രൻ ശ്വേതകേതുവിനോട് പറയുകയാണ്, "അല്ലയോ സോമ്യ!

(പ്രിയദർശന!) ഒരു മൃത്പിണ്ഡത്തെ അറിയുന്നതുകൊണ്ടു് അതി ൻെറ കാൎയ്യമായ സൎവ്വവും അറിയപ്പെട്ടതായിത്തീരുന്നു; എന്തുകൊണ്ടെന്നാൽ ഈ ഘടശരാവാദികൾക്കെല്ലാം മണ്ണു് ഉപാദാനകാരണമായതിനാൽ ഇതു സൎവ്വവും മണ്ണുമാത്രമാകുന്നു; യാതൊരുവസ്തു യാതൊന്നിൽ നിന്നുണ്ടായി, യാതൊന്നിൽതന്നെ വിനാശത്തെ പ്രാപിക്കുന്നുവോ, അതു് അതിൻെറ ഉപാദാനകാരണമെന്നു പറയപ്പെടുന്നു; അതിനാൽ ഘടശരാവാദികൾ സൎവ്വവും വാക്കിനാൽ നിൎമ്മിക്കപ്പെടുന്ന വികാരം (കാൎയ്യം) മാത്രമായതുകൊണ്ടു് മണ്ണുതന്നെയാണു് അതിൻെറ വാസ്തവരൂപം. ഇതുപോലെതന്നെ ഈ കാൎയ്യപ്രപഞ്ചമെല്ലാം കേവലം വാക്കിനാൽ നിൎമ്മിക്കപ്പെടുന്നതുകൊണ്ടു് വികാരമാത്രവും അസത്യവുമാണു്; കേവലം ബ്രഹ്മംതന്നെ സത്യം. അതിനാൽ ഇതു സൎവ്വവും ബ്രഹ്മരൂപമാകുന്നു. അല്ലയോ പുത്ര ഈ ആദേശത്തെ ഞാൻ നിന്നോടു പറയുന്നു."

അതിനാൽ തടസ്ഥനാണു ഈശ്വരനെന്നുള്ളതു ശ്രുതിക്കു് അഭിമതമല്ല. ഛാന്ദോഗ്യോപനിഷത്തിൽതന്നെ ഇതു സുസ്പഷ്ടമാക്കിയിട്ടുണ്ടു്. "പ്രാണബന്ധനം ഹി സൌമ്യമനഃ" മനസ്സിൻെറ അതായതു് ജീവൻെറ ആശ്രയം—വിലയസ്ഥാനം-ബ്രഹ്മംതന്നെയാണു്; സുഷുപ്തിയിൽ ജീവൻ, ഈശ്വരനിൽത്തന്നെ വിലയിക്കുന്നു; ചേൎന്നുപോകുന്നു, ഏകീഭൂതനായിത്തീരുന്നു എന്നൎത്ഥം.

ഈ മാണ്ഡൂക്യോപനിഷത്സാരം സാധാരണന്മാൎക്കു് ദുൎജ്ഞേയമായതിനാൽ സുസ്പഷ്ടം മനസ്സിലാക്കുന്നതിനുവേണ്ടി ഇപ്രകാരം സ്ഥൂലസൂക്ഷ്മകാരണശരീരങ്ങളേയും ഓംകാരത്തേയും വൎണ്ണിച്ചു. ഇനിയും ഈ എല്ലാ വിഷയങ്ങളും ഒന്നുകൂടി സുഗമമാക്കുന്നതിലേക്കു് അടിയിൽ അവയുടെ ഒരു കോഷ്ഠകം (പട്ടിക) ചേൎക്കുന്നു

ഓംകാരം സുഗമമായി മനസ്സിലാക്കുന്നതിനുള്ള കോഷ്ഠകം.

| മാത്ര | അവസ്ഥ | സ്ഥാനം | ആധ്യാത്മികാഭിമാനിയായ ആത്മാവ് | ആധിദൈവികാഭിമാനിയായ ആത്മാവ് | ഭോഗം | ശരീരം |
|---|---|---|---|---|---|---|
| അ | ജാഗ്രത് | ദക്ഷിണ നേത്രം | വിശ്വൻ | വിരാട്ട് | സ്ഥൂലം | പഞ്ചീകൃതപഞ്ചമഹാഭൂത കാര്യമായ സ്ഥൂലം |
| ഉ | സ്വപ്നം | അന്തഃകരണം | തൈജസൻ | ഹിരണ്യഗർഭൻ | സൂക്ഷ്മം | അപഞ്ചീകൃതപഞ്ചമഹാഭൂതകാര്യമായ സൂക്ഷ്മം |
| മ | സുഷുപ്തി | ഹൃദയാകാശം | പ്രാജ്ഞൻ | അന്തര്യാമി | ആനന്ദം | അജ്ഞാനരൂപമായ കാരണം |

ഈ കോഷ്ഠകംകൊണ്ടു് ജീവരൂപേണയും ജഗദ്രൂപേണയും ഈശ്വരരൂപേണയും ഉള്ള സമസ്തപ്രപഞ്ചത്തിന്നും ഓംകാരത്തിലുള്ള സമാവേശംനല്ലപോലെ മനസ്സിലാകുന്നതാണു്. ഓംകാരം, ബ്രഹ്മരൂപംതന്നെയെന്നുള്ള ആശയവും സുനിശ്ചിതമാകും. എന്തെന്നാൽ മുൻപു നിരൂപിക്കപ്പെട്ടതിന്റെയെല്ലാം സാരഭൂതമാണു് ഈ കോഷ്ഠകം. ഇതു വേണ്ടവിധം മനനം ചെയ്തു് ബ്രഹ്മതത്ത്വത്തെ നിശ്ചയിച്ചറിയേണ്ടതാണു്. പഞ്ചീകരണവാർത്തികത്തിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു:—

"വിശ്വ തൈജസ സൌഷുപ്ത വിരാട് സൂത്രാക്ഷരാത്മഭിഃ
വിഭിന്നമിവ സംമോഹാദേകം തത്ത്വം ചിദാത്മകം"

'ഒരേ ചിദാത്മകതത്ത്വം, തന്റെ അവിദ്യനിമിത്തം വിശ്വൻ, തൈജസൻ, പ്രാജ്ഞൻ, വിരാട്ടു്, ഹിരണ്യഗർഭൻ, ഈശ്വരൻ തുടങ്ങി വിഭിന്നമെന്നപോലെ ഭാസിക്കുന്നു, വാസ്തവത്തിൽ ഇതൊന്നുതന്നെ."

മാണ്ഡൂക്യതത്ത്വജ്ഞനായ പൂജ്യപാദശ്രീ ഗൌഡപാദാചാര്യരുടെ അഭിപ്രായം ഇതാണു്:—

"ബഹിഷ്പ്രജ്ഞോ വിഭുർവിശ്വോ ഹ്യന്തഃ പ്രജ്ഞസ്തു—
തൈജസഃ
ഘനപ്രജ്ഞസ്തഥാ പ്രാജ്ഞ ഏക ഏവ ത്രിധാ സ്മൃതഃ"

ഒരേഒരുപരമാത്മാവു് അവിദ്യകാരണമായി ബഹിഃപ്രജ്ഞനായ വിശ്വൻ, അന്തഃപ്രജ്ഞനായ തൈജസൻ, ഘനപ്രജ്ഞനായ പ്രാജ്ഞൻ എന്നു മൂന്നുതരത്തിൽ പറയപ്പെടുന്നു. ഇതുകൊണ്ടു് ആത്മാവിന്റെ ഏകത്വവും, ശുദ്ധത്വവും, അസംഗ

ത്വവും, ജാഗ്രദാദി മൂന്നവസ്ഥകളിൽനിന്നും ഭിന്നത്വവും സിദ്ധിക്കുന്നുണ്ടു്. എങ്ങനെയെന്നാൽ "ഉറങ്ങിക്കൊണ്ടിരുന്ന ഞാൻ തന്നെയാണ് ഉണൎന്നിരിക്കുന്നതു്" ഇത്യാദിപ്രതിസന്ധാനം ഏകത്വത്തെ സാധിക്കുന്നു.

ആത്മാവിനു് സ്ഥാനത്രയം സ്വാഭാവികമായിരുന്നുവെങ്കിൽ അവ, മാറുകയില്ലായിരുന്നു. എന്നാൽ ക്രമത്തിലോ അല്ലാതെയോ മൂന്നു സ്ഥാനങ്ങളും ആത്മാവിൽ മാറിക്കൊണ്ടിരിക്കുന്നതായി കാണുന്നുണ്ടു്. അതിനാൽ ആത്മാവു്, ആ സ്ഥാനങ്ങളിൽനിന്നും വേറെയെന്നു സിദ്ധിക്കുന്നു.

ധൎമ്മാധൎമ്മങ്ങൾ, രാഗദ്വേഷങ്ങൾ മുതലായവയാകട്ടെ, അവസ്ഥാധൎമ്മങ്ങളായതിനാൽ അവയിൽനിന്നു വേറിട്ട ആത്മാവ്, ശുദ്ധനെന്നും സിദ്ധമായി.

സംഗവും അറിയപ്പെടുന്നതുകൊണ്ടു് അവസ്ഥകളുടെ ധൎമ്മമാകുന്നു; അതിനാൽ തദ്ഭിന്നനായ ആത്മാവ് അസംഗനെന്നും വ്യക്തമായി.

ഇനിയും ജിജ്ഞാസുക്കൾക്കുവേണ്ടി ഓംകാരധ്യാനവും പ്രവിലാപനപ്രകാരവും പറയുന്നു; മുൻകാണിച്ച കോഷ്ഠകം വേണ്ടവിധം മനനംചെയ്തു് ഏകാന്തത്തിലിരുന്നു് ഇപ്രകാരം ധ്യാനിക്കണം.

അകാരത്തിൽ, ജാഗ്രദാദിസൎവ്വവും അടങ്ങിയിരിക്കുന്നു; ആ അകാരം വിശ്വാത്മരൂപമാകുന്നു;

ഉകാരം തൈജസനും മകാരം പ്രാജ്ഞനുമാകുന്നു.

ഇങ്ങനെ ധ്യാനിച്ചു് സ്ഥൂല"അ"കാരരൂപവിശ്വനെ "ഉ" കാരത്തിലും സൂക്ഷ്മ "ഉ" കാരരൂപതൈജസനെ "മ" കാരത്തിലും

കാരണ"മ"കാരരൂപപ്രാജ്ഞനെ തുരീയചിദാത്മാവിലും വിലയിപ്പിക്കണം. അനന്തരം,

"ചിദാത്മനി വിലീനം ചേൽതച്ചിത്തം നൈവ ചാലയേൽ
പൂൎണ്ണ ബോധാത്മനാ//സീത് പൂൎണ്ണാചല സമുദ്രവൽ"

"ഈ ചിദാത്മാവിൽ വിലീനമായ ചിത്തത്തെ ചലിക്കാൻ അനുവദിക്കരുതു". പൂൎണ്ണവും അചലവുമായ സമുദ്രമെന്നപോലെ സ്വയം പൂൎണ്ണബോധസ്വരൂപനായിത്തീരുക". ഇതിനുതന്നെയാണ് വേദാന്തത്തിൽ "അസംപ്രജ്ഞാതസമാധി" എന്നുപറയുന്നതു". ഇപ്രകാരമുള്ള അഭ്യാസത്താൽ ജ്ഞാനിയായ പുരുഷനു തത്വനിഷ്ഠയിൽ ഉറപ്പുണ്ടാവുകയും അവൻ ജീവന്മുക്തനായിത്തീരുകയും ചെയ്യുന്നു.

മുൻകോഷ്ഠകത്തിൽ കാണിച്ചിട്ടുള്ള വിശ്വാദികളുടെ സ്ഥാനങ്ങളും, അവയുടെ അവസ്ഥകളെ വിചാരിക്കുന്നതുകൊണ്ടു" അനുഭവത്തിൽ വരുന്നതാണ്; എങ്കിലും ഈ ജാഗ്രദവസ്ഥയിൽതന്നെ, മുൻനിശ്ചയിച്ചിട്ടുള്ള, വിശ്വതൈജസപ്രാജ്ഞന്മാരായ ജീവന്മാരുടെ സ്ഥാനത്തിന്റെ അനുഭവത്തേയുംകൂടി ശ്രീഗൗഡപാദാചാൎയ്യർ കാണിച്ചുതരുന്നുണ്ടു".

ദക്ഷിണാക്ഷി മുഖേ വിശ്വോ മനസ്യന്തസ്തു തൈജസഃ
ആകാശേ ച ഹൃദി പ്രാജ്ഞസ്ത്രിധാ ദേഹേ വ്യവസ്ഥിതഃ

ദക്ഷിണനേത്രത്തിൽ വിശ്വന്റേയും, മനസ്സിന്റെ അന്തർഭാഗത്തിൽ തൈജസന്റേയും, ഹൃദയാവച്ഛിന്നമായ ആകാശത്തിൽ പ്രാജ്ഞന്റേയും സ്ഥാനമാകുന്നു; ഇപ്രകാരം ജാഗ്രദവസ്ഥയിൽ തന്നെ ആത്മാവു മൂന്നുപ്രകാരത്തിൽ അനുഭവപ്പെടുന്നു എന്നു ഭാവം.

എല്ലാ കരണങ്ങളിലും വിശ്വൻ ഒരുപോലെ സ്ഥിതി ചെയ്യുന്നുവെങ്കിലും പ്രധാനകരണമായ ദക്ഷിണനേത്രത്തിൽതന്നെ, അവൻ വിശേഷരൂപത്തിൽ വർത്തിക്കുന്നുവെന്ന് ശ്രുതിവചനമുണ്ട്.

"ഇന്ധോ ഹ വൈ നാമൈഷ യോ/യം ദക്ഷിണേക്ഷൻ പുരുഷഃ"

ദീപ്തിഗുണത്തോടുകൂടിയ ആദിത്യമണ്ഡലാത്മകനായ വൈശ്വാനരനും ദക്ഷിണനേത്രത്തിലെ ഇന്ധൻ എന്നപേരായ ദ്രഷ്ടാവും ഒന്നുതന്നെ.

ജാഗ്രദവസ്ഥയിൽതന്നെ, ഒരാൾ അടുത്തുള്ള ഒരു രൂപത്തെ കണ്ടതിന്റെശേഷം കണ്ണടച്ച് തന്റെ മനസ്സിന്റെയുള്ളിൽ അതേരൂപത്തെ വാസനാരൂപേണ അഭിവ്യക്തമായ സ്വപ്നത്തിലെന്നപോലെ കാണുന്നു, അങ്ങനെ മനസ്സിന്റെയുള്ളിൽ, ആ രൂപത്തെ കണ്ടുകൊണ്ടിരുന്ന വിശ്വൻതന്നെയാണ് തൈജസഭാവത്തെ പ്രാപിച്ചതെന്നും, അവന്റെ സ്ഥാനം അന്തഃകരണമെന്നും സിദ്ധിച്ചു.

ഇനിയും ജാഗ്രത്തിൽത്തന്നെ, സ്മരണരൂപമായ വ്യാപാരം തീരെ ഇല്ലാത്തനിലയിൽ പൂർവ്വോക്തനായ അതേവിശ്വൻ പ്രാജ്ഞരൂപനായിത്തീരുന്നു; ഈ അവസ്ഥയിൽ മനോവ്യാപാരം നിന്നുപോകുന്നതുകൊണ്ട് അവന്റെ സ്ഥാനവും ഹൃദയാകാശമെന്നു വ്യക്തമായി. ശ്രുതിയും ഇങ്ങനെ പറയുന്നു.

"പ്രാണോ ഹ്യേവൈതാൻ സർവ്വാൻ സംവൃങ്ക്തേ"

തന്റെ ആധ്യാത്മികമായ പ്രാണവായു, വാഗാദികളായ

സർവ്വപ്രാണങ്ങളേയും തന്നിൽ ഉപസംഹരിക്കുന്നു. ഇതേവിധം അധിദൈവമായ മഹാവായുവും, അഗ്ന്യാദിദേവന്മാരെ തന്നിൽ ഉപസംഹരിച്ച് സ്വയം അവ്യാകൃതരൂപമായിത്തീരുന്നു.

അദ്ധ്യാത്മവും അധിദൈവവും ഒന്നായതിനാൽ സുഷുപ്ത്യഭിമാനിയായ പ്രാജ്ഞന്റെ, അവ്യാകൃതപ്രാണരൂപേണയുള്ള അവസ്ഥാനവും നിസ്സംശയം സിദ്ധമാകുന്നു.

ഉറങ്ങിക്കൊണ്ടിരിക്കുന്ന ഒരു മനുഷ്യന്റെ പ്രാണവ്യാപാരം (ശ്വാസോച്ഛ്വാസം) അടുത്തിരിക്കുന്ന ഒരു പുരുഷന് സ്പഷ്ടമായി പ്രതീതമാകുന്നു. അതിനാൽ സുഷുപ്തിയിലുള്ള പ്രാണനെ നാമരൂപത്താൽ അവ്യാകൃതനെന്നു പറയാവുന്നതല്ല; എന്നിങ്ങനെ വല്ലവരും വാദിക്കുന്നപക്ഷം അതു് യുക്തമല്ല; എന്തെന്നാൽ അവ്യാകൃതം, ദേശകാലവസ്തുക്കളാൽ പരിച്ഛിന്നമല്ലാത്തതുപോലെതന്നെ, ഉറങ്ങിക്കൊണ്ടിരിക്കുന്ന ഒരു മനുഷ്യന്റെ ദൃഷ്ടിയിൽ അവന്റെ പ്രാണനും അതേവിധം അപരിച്ഛിന്നമായിരിക്കുന്നു; അതിനാൽ അതിന്നു അവ്യാകൃതത്വം സിദ്ധംതന്നെ.

"ഇതു നിന്റെ പ്രാണൻ" "ഇതു് എന്റെ പ്രാണൻ" എന്നിങ്ങനെ പ്രാണന്നു് ദേശപരിച്ഛേദം സ്പഷ്ടമായി പ്രതീതമാകുന്നുണ്ടു്. അതിനാൽ അവ്യാകൃതത്തിന്റെ ലക്ഷണം യോജിക്കാത്തതുകൊണ്ടു് പ്രാണൻ വ്യാകൃതൻതന്നെ.

സമാധാനം— സുഷുപ്തിയിൽ, പിണ്ഡത്താൽ പരിച്ഛേദിക്കപ്പെട്ട വിശേഷത്തെ വിഷയമാക്കുന്ന "എന്റെ എന്ന അഭിമാനം ഇല്ലാതായിപോകുന്നതുകൊണ്ടു് "എന്റെ പ്രാണൻ" "നിന്റെ പ്രാണൻ" എന്ന വ്യവഹാരം ഉറങ്ങുന്നവന്റെ ദൃഷ്ടിയിലില്ല. അതിനാൽ അവ്യാകൃതത്തിന്റെപോലെതന്നെ ലക്ഷണമുള്ളതുകൊണ്ടു്

പ്രാണൻ വ്യാകൃതനല്ല. എൻേറതെന്ന തുടങ്ങിയ വിശേഷാഭിമാനം വിട്ടുമാറി പ്രാണൻെറ അവ്യാകൃതഭാവം സുഷുപ്തിയിലെന്നപോലെ മരണകാലത്തും ശരിക്കു കാണാൻ കഴിയുന്നതാണ്; അതായതു് മരിച്ചവൻെറ അഭിമാനം നശിച്ചുപോകുന്നതിനാൽ അവൻെറ പ്രാണൻെറ അവ്യാകൃതത്വം സ്പഷ്ടമായി കാണാവുന്നതാണെന്നു്, പരിച്ഛിന്നാഭിമാനികൾക്കു് സമ്മതിക്കേണ്ടതായിത്തന്നെവരും. ഇതുപോലെ വിശേഷാഭിമാനത്തിൻെറ നിരോധരൂപമായ സുഷുപ്തിയിലും "നിൻെറ ഈ പ്രാണൻ" "എൻെറ ഈ പ്രാണൻ" എന്നു് അല്പവും പ്രതീതമാകാത്തതിനാൽ പ്രാണനെ അവ്യാകൃതനെന്നു ഗണിക്കുന്നതിൽ യാതൊരനുപപത്തിയും ഇല്ല തന്നെ. ജഗത്തിൻെറ അഥവാ കാര്യത്തിൻെറ ഉൽപത്തിക്കു് ബീജമായിരിക്കുക എന്നുള്ളതും രണ്ടിനും തുല്യംതന്നെ.

"തദ്ധേദം തർഹ്യവ്യാകൃത മാസീത്തന്നാമരൂപാഭ്യാമേവ-
വ്യാക്രിയത"

ഈ ജഗത് ആ സമയം അവ്യാകൃതംമാത്രമായിരുന്നു; പിന്നീടു് അതു് നാമരൂപത്താൽ വ്യാകൃതമായി. ഈ ശ്രുതിപ്രകാരം ആധിദൈവികമായ അവ്യാകൃതവും ജഗദുത്പത്തിക്കു ബീജഭൂതമാകുന്നു. സ്വപ്നജാഗ്രദ്രൂപമായ പ്രപഞ്ചമാകട്ടെ സുഷുപ്തിയിൽനിന്നുണ്ടാകുന്നു. ഈ പ്രസവബീജരൂപത്വവും രണ്ടിൻേറയും അവ്യാകൃതത്വവും ഏകത്വവും ഇങ്ങനെ ശ്രുത്യനുഭവദ്വാരാ സിദ്ധമാകുന്നു.

ബീജാവസ്ഥയുടെ സ്വരൂപം ജാഗ്രദ്ദശയിലും "നകിഞ്ചിദവേദിഷം" (ഞാനൊന്നുമറിഞ്ഞില്ല.) എന്നുള്ള സ്മൃതിയിൽനിന്നു സിദ്ധിക്കുന്നു.

ഇപ്രകാരം പൂർവ്വോക്തവർണ്ണനയിൽനിന്നും, ജാഗ്രദാദി മൂന്ന സ്ഥാനങ്ങളിലുള്ള, സ്ഥൂലം തുടങ്ങിയ ഭോജ്യങ്ങൾ, ഭോജ്യഭേദേന ഒന്നമാത്രമാണെന്നും, വിശ്വാദിഭോക്താക്കളും ശുദ്ധചൈതന്യരൂപത്തിൽ ഒന്നതന്നെയെന്നും സിദ്ധിച്ചു; അതിനാൽ ഒരേ ഭോക്താവിൻെറതന്നെ സകലഭോജ്യവുമെന്ന താത്പൎയ്യം.

ഇങ്ങനെ അറിഞ്ഞിട്ടുള്ള വിദ്വാനായ പുരുഷൻ എവിടേയും എന്തുഭോഗങ്ങളും അനുഭവിച്ചാലും അവന്ന് ലേശവും പാപമുണ്ടാകുന്നില്ല. അഗ്നി, തൻെറ വിഷയമായ കാഷ്ഠാദികളെ ദഹിപ്പിക്കുന്നതുകൊണ്ട് ആ അഗ്നിക്ക് യാതൊരു ദോഷവും സിദ്ധിക്കുന്നില്ലല്ലൊ. ശ്രീഗൌഡപാദാചാൎയ്യർ ഇതു സ്പഷ്ടമാക്കീട്ടുണ്ട്:—

ത്രിഷു ധാമസു യദ്ഭോജ്യം ഭോക്താ യശ്ച പ്രകീൎത്തിതഃ
വേദൈതദുഭയം യസ്തു സ ഭുഞ്ജാനോ ന ലിപ്യതേ

ഇതിൻെറ അൎത്ഥം മുകളിൽ വ്യക്തമായിട്ടുണ്ട്.

സിദ്ധാന്തപക്ഷപ്രകാരം ഈശ്വരനെ വിവേചിച്ചു. ഈശ്വരൻ ജഗത്തെങ്ങനെ സൃഷ്ടിക്കുന്നു, അഥവാ ഈശ്വരൻ ജഗത്തിന്ന് ഏതുവിധത്തിലുള്ള കാരണമാണ്, ഈ വിഷയവും സംക്ഷിപ്തമായി പറഞ്ഞുകഴിഞ്ഞു. അധികംവിവരം മാണ്ഡൂക്യോപനിഷത്തിൻെറ ഗൌഡപാദീയകാരികയിൽ വൎണ്ണിച്ചിട്ടുണ്ട്. അതവശ്യം അധ്യയനം ചെയ്യേണ്ടതാണ്. നാനാമതപ്രചാരകന്മാരായ ധൎമ്മാചാൎയ്യന്മാരും ദാർശനികന്മാരും ഈശ്വരനെസംബന്ധിച്ച് വ്യാഖ്യാനിച്ചിരിക്കുന്നത് ഭിന്നഭിന്നരൂപത്തിലാണ്. മാണ്ഡൂക്യകാരികയിലെ വൈതഥ്യപ്രകരണത്തിൽ ഏതദ്വിഷയകമായി 33 മതങ്ങളെസംബന്ധിച്ച് നിരൂപിച്ചിട്ടുണ്ട്. അതിൽ ദൎശനകാരന്മാരായ ആറ ആചാൎയ്യന്മാർ ഈശ്വരനെപ്പററി പറഞ്ഞിരിക്കുന്ന ലക്ഷണം ഇവിടെ കൊടുക്കുന്നതു് ആവശ്യമെന്ന കരുതുന്നു.

## ഈശ്വരവിഷയകമായ വിഭിന്നചിന്താഗതി

| | |
|---|---|
| സാംഖ്യം<br>കപിലമുനി | സത്വം, രജസ്സ്, തമസ്സ് ഈ ത്രിഗുണങ്ങളോടുകൂടിയ പ്രകൃതിതന്നെ ഈ ജഗത്തിന്റെ ഉപാദാനകാരണം. |
| യോഗം<br>പതഞ്ജലിമുനി | ക്ലേശം, കർമ്മം, വിപാകം, ആശയം ഇതുകളോടുകൂടാത്ത പുരുഷവിശേഷമായ ഈശ്വരൻ നിമിത്തകാരണം. |
| ന്യായം<br>ഗൗതമമുനി | നിത്യജ്ഞാനേച്ഛാപ്രയത്നവാൻ ഈശ്വരൻ, ഈ ജഗത്തിന്റെ നിമിത്തകാരണം. പരമാണു ഉപാദാനകാരണം. |
| വൈശേഷികം<br>കാണാദമുനി | പരമാണു ജഗത്തിനുപാദാനകാരണം, നിത്യജ്ഞാനേച്ഛാപ്രയത്നങ്ങളോടുകൂടിയ ഈശ്വരൻ നിമിത്തകാരണം. |
| കർമ്മം<br>(പൂർവ്വമീമാംസ)<br>ജൈമിനിമുനി | ധർമ്മാധർമ്മരൂപമായ കർമ്മംതന്നെ ജഗത്തിനു ഹേതു. |
| വേദാന്തം<br>(ഉത്തരമീമാംസ)<br>വ്യാസമുനി | ശുദ്ധചൈതന്യത്തിന്റെ, മായയിലുള്ള പ്രതിബിംബം ഈശ്വരൻ. ആ മായാശബളിതചൈതന്യം ഈ ജഗത്തിന് അഭിന്ന നിമിത്തോപാദാനകാരണം. |

ഇപ്രകാരം ശുദ്ധാത്മാവ് അനേകതരത്തിലുള്ള കല്പനകളാൽ വികല്പിക്കപ്പെടുന്നു. വാസ്തവത്തിൽ സർവ്വവികല്പനകളും മായയുടെ ലീലയാണ്, ആത്മാവിൽ എന്തെങ്കിലും വികല്പിച്ചുകൊള്ളുക, ഏതെങ്കിലും ആചാര്യനിൽനിന്ന് ഒരുപദേശം ഗ്രഹിച്ച് അതുപ്രകാരം ഉപാസിക്കുകയും ചെയ്തുകൊള്ളുക; ആ സർവ്വവ്യാപകനായ ആത്മാവ് അതാതുരൂപത്തിൽതന്നെ ഉപാസകനു കാണാറാകും; കാര്യവും സാധിക്കും; സ്വയംവികല്പിച്ച ഈശ്വരനേയും പ്രാപിക്കുന്നതാണ്. അതാതു കല്പനയ്ക്കനുസരിച്ചഫലം തീർച്ചയായും ലഭിക്കുമെന്നു താത്പര്യം യഥാർത്ഥത്തിൽ "ഇദംസർവ്വം യദയമാത്മാ" ഇത്യാദി ശ്രുതികളനുസരിച്ച് സർപ്പാദികല്പന, രജ്ജു മാത്രമെന്നപോലെതന്നെ, വിവേകികളുടെ ദൃഷ്ടിയിൽ ആത്മഭിന്നമായ ഒരു കല്പനയും സത്യമല്ല. ഏതാദൃശരായ പുരുഷന്മാർ സർവ്വവസ്തുക്കളിലും തന്റെ ചിദാത്മാവിനേയും ആത്മാവിൽ സർവ്വവസ്തുക്കളേയും കാണുന്നു, അവർ ജീവന്മുക്തന്മാരുമാണ്.

ഇനി ക്രമപ്രാപ്തമായ ചതുർത്ഥപാദം വർണ്ണിക്കുന്നു. ഏതു ശബ്ദപ്രവൃത്തിക്കും അവിടെ എത്താൻ കഴിയുന്നില്ല. അതേ കാരണത്താൽ സാക്ഷാൽ "ഇതുതന്നെ" എന്ന് അതിനെ നിർദ്ദേശിക്കാവുന്നതുമല്ല. തന്നിമിത്തം വിശ്വൻ, തൈജസൻ, പ്രാജ്ഞൻ ഈ നാമത്തോടുകൂടിയ പ്രപഞ്ചവിശേഷത്തിന്റെ നിഷേധംവഴിക്കുമാത്രമാണ് ശ്രുതി അതിനെ വെളിപ്പെടുത്തുന്നത്.

പ്രശ്നം– സർവ്വപ്രപഞ്ചവും നിഷേധിക്കപ്പെട്ടാൽ, പിന്നെ അവശേഷിക്കുന്നത് ശൂന്യം മാത്രമല്ലേ?

ഉത്തരം– അല്ല, പ്രാണാദിമിഥ്യാവികല്പങ്ങൾ, അധിഷ്ഠാനത്തെക്കൂടാതെ ശൂന്യത്തിൽനിന്നുണ്ടാകുകയില്ല. ചിപ്പി, കയറ്, പുരുഷൻ, മരുഭൂമി തുടങ്ങി നിമിത്തഭൂതങ്ങളായ അധിഷ്ഠാനങ്ങളില്ലാതെ വെള്ളി, പാമ്പ്, കുററി, കാനൽജലം മുതലായ മിഥ്യാവിക

ല്പങ്ങൾ ഉണ്ടാകുന്നില്ലല്ലോ; അതേവിധം തുരീയരൂപമായ അധിഷ്ഠാനമില്ലാതെ പ്രാണാദിവികല്പങ്ങൾ ഉത്ഭൂതമാകുന്നതേ അല്ല; അതിനാൽ അതു് ശൂന്യമല്ല.

പ്രശ്നം— എന്നാൽ, തുരീയത്തെ അധിഷ്ഠാനമെന്നു സമ്മതിക്കുന്ന പക്ഷം അതു് പ്രാണാദിവികല്പങ്ങൾക്കു് ആസ്പദമെന്നു വരുന്നു. അപ്പോൾ അതിനു് ഘടാദികളെന്നപോലെ ശബ്ദവാച്യത്വവും സിദ്ധിക്കുന്നു.

സമാധാനം— ഇല്ല, ശുക്തികാദിയിൽ രജതം മുതലായവപോലെ, തുരീയാത്മാവിൽ പ്രാണാദിവികല്പം തികച്ചും അസത്യമാണു്; മിഥ്യാഭൂതമായ വികല്പത്തിന്റെ അധിഷ്ഠാനത്വവും പ്രാതിഭാസികംതന്നെ, അതുകൊണ്ടു് വാച്യത്വം താത്ത്വികമെന്നു വരുന്നതല്ല. തുരീയാതിരിക്തമായ സർവ്വവും മിഥ്യയായതിനാൽ അതിൽ "ഷഷ്ഠിയും", തുരീയാത്മാവു് നിരുപാധികമായതിനാൽ "രൂഢിയും", സാമാന്യവിശേഷങ്ങളില്ലാത്തതുകൊണ്ടു് "ജാതിയും", അവിക്രിയമായതിനാൽ "ക്രിയയും", നിർഗ്ഗുണമായതിനാൽ "ഗുണവും" ഇല്ല അതുകൊണ്ടു തുരീയാത്മാവിൽ, വാച്യത്വം സാധിക്കുന്നതിനു് ശബ്ദപ്രവൃത്തിക്കു നിമിത്തമായി യാതൊന്നുംതന്നെ ഇല്ല.

പ്രശ്നം— വിശിഷ്ടമായ ജാതിയൊന്നുംകൂടാത്തതാണു് തുരീയമെന്നുവരുമ്പോൾ അതിനെ പ്രാപിക്കുന്നതു് നരശൃംഗപ്രാപ്തിപോലെ നിഷ്ഫലമല്ലേ?

ഉത്തരം— ശുക്തിജ്ഞാനത്താൽ രജതത്തെക്കുറിച്ചുള്ള തൃഷ്ണ ഇല്ലാതാകുന്നതുപോലെതന്നെ, തുരീയം തന്റെ ആത്മാവാണെന്നറിയുന്നതോടുകൂടെ അവിദ്യ, തൃഷ്ണ മുതലായ ദോഷങ്ങൾ സമൂലം നശി

ക്കുന്നു; അതിനാൽ നിഷ്ഫലമല്ല. ഈ വിഷയത്തിൽ "തത്ത്വമസി", "യത്സാക്ഷാദപരോക്ഷാദ്ബ്രഹ്മ" "അയമാത്മാബ്രഹ്മ" "തരതിശോകമാത്മവിത്" ഇത്യാദി അനേകവാക്യങ്ങൾ ഉപനിഷത്തുകളിലുണ്ട്. 5

ഇപ്രകാരം ഈ ആത്മാവിന്റെ അപരമാർത്ഥവും സർപ്പസ്ഥാനീയവുമായ സ്വരൂപത്തെ, മൂന്നുപാദങ്ങൾകൊണ്ടു വർണ്ണിച്ചുകഴിഞ്ഞു. ഇനിയും രജ്ജുസ്ഥാനീയവും തുരീയവുമായ പരമാർത്ഥസ്വരൂപത്തെ, സർപ്പാദിസ്ഥാനരൂപമായ മുൻപിലത്തെ മൂന്നുപാദങ്ങളെ നിരാകരിച്ചുകൊണ്ട്, നിഷേധമുഖേന വർണ്ണിക്കുന്നു.

അദൃശ്യോഽവ്യവഹാര്യോ യഃ ശിവഃ ശാന്തശ്ച നിർദ്വയഃ
അപ്രജ്ഞശ്ശുദ്ധതുര്യാത്മാ തം വന്ദേ കാശികാപതിം
6

ആത്മാവ് ദൃശ്യനല്ല, അതായതു് ജ്ഞാനേന്ദ്രിയങ്ങൾക്ക് വിഷയമല്ല, അതിനാൽ വ്യവഹാരത്തിനു വിധേയനായിരിക്കുന്നില്ല, അതേകാരണത്താൽ പരമാനന്ദബോധരൂപനും രാഗദ്വേഷാദികളും വികാരങ്ങളും ഒന്നും കൂടാത്തവനും കൂടസ്ഥനും ആകുന്നു. ആത്മാവിൽനിന്നും അന്യമായ വിശ്വതൈജസാദിസർവ്വവും രജ്ജുസർപ്പംപോലെ മിഥ്യയായതിനാൽ ആത്മാവ് അദ്വൈതരൂപവുമാണ്. തന്നിമിത്തം ഒരേകാലത്തിൽ എല്ലാ വിഷയങ്ങളേയും ആത്മാവ് അറിയുന്നില്ല. ഇപ്രകാരം കേവലശുദ്ധവും തുരീയവുമായ ആത്മാവ് യാതൊന്നോ ആ തുരീയാത്മരൂപനായ ശ്രീകാശികാപതിയെ ഞാൻ വന്ദിക്കുന്നു.

വിശ്വതൈജസന്മാർ രണ്ടും തത്ത്വാഗ്രഹണരൂപമായ ബീജഭാവത്താലും അന്യഥാഗ്രഹണരൂപമായ ഫലഭാവത്താലും ബദ്ധ

നാരകുന്ന പ്രാജ്ഞനാകട്ടെ തത്ത്വാഗ്രഹണരൂപമായ ബീജഭാവത്താൽമാത്രം ബദ്ധനാണ്. എന്നാൽ ഇതു (തത്ത്വാഗ്രഹണരൂപവും അന്യഥാഗ്രഹണരൂപവുമായ ബീജഫലഭാവങ്ങൾ) രണ്ടും തുരീയത്തിലില്ല. എന്തെന്നാൽ പ്രാജ്ഞൻ, തന്നേയും അന്യത്തേയും, സത്യാസത്യത്തെയും അശേഷവും അറിയുന്നില്ല. എന്നാൽ തുരീയം, ദ്രഷ്ടാവായതിനാൽ സൎവ്വവും അറിയുന്നു. ദ്വൈതമാകട്ടെ പ്രാജ്ഞനിലും തുരീയത്തിലും ഇല്ലെങ്കിലും, പ്രാജ്ഞൻ ബീജരൂപമായ നിദ്രയോടുകൂടിയവനും തുരീയം സദാ സൎവ്വദൃക്കായതിനാൽ തത്ത്വാപ്രതിബോധരൂപമായനിദ്രയോടുകൂടാത്തതുമാകുന്നു. അന്യഥാഗ്രഹണത്തിന് സ്വപ്നമെന്നും തത്ത്വാഗ്രഹണത്തിന്–തത്ത്വമറിയാതിരിക്കുന്നതിന്–നിദ്രയെന്നും പേർ. ജാഗ്രത്തിലും സ്വപ്നത്തിലും എവിടെയും തന്റെ അജ്ഞാനം നിമിത്തം, രജ്ജുവിൽ സൎപ്പംപോലെ ബ്രഹ്മത്തിൽ ജഗദ്രൂപമായ മിഥ്യാപ്രപഞ്ചം കണ്ട്, ഞാനെന്നും എന്റേതെന്നും മററും തുടങ്ങി മിഥ്യാഭിമാനപൂൎവ്വകം വ്യവഹരിച്ചുകൊണ്ടിരിക്കുന്നതിനെ, അന്യഥാഗ്രഹണമെന്നു പറയുന്നു. തത്ത്വത്തെ അതായതു് പരമാത്മാവിനെ അറിയാതിരിക്കുന്നതിനെ തത്ത്വാഗ്രഹണമെന്നും പറയുന്നു. അതിനാൽ:—

1) മേൽപറഞ്ഞ തത്ത്വാഗ്രഹണം മൂന്നവസ്ഥകളിലുമുണ്ട്.
2) സുഷുപ്തിയൊഴികെ മററു രണ്ടവസ്ഥകളിലും അന്യഥാഗ്രഹണവുംകൂടിയുണ്ട്.

ഇപ്രകാരം കാൎയ്യകാരണബന്ധനരൂപമായ വിപൎയ്യയം ക്ഷയിക്കുന്നതോടുകൂടെ, പുരുഷന്നു്, തുരീയത്തിൽ നിശ്ചയം, അതായതു് തത്ത്വത്തിൽനിഷ്ഠയുണ്ടാകുന്നു അനാദികാലംമുതലേ മായാനിദ്രയിൽമുഴകി "ഞാൻ" "എന്റേതു്" "സുഖി" "ദുഃഖി" എന്നു

തുടങ്ങിയ അഭിമാനത്തോടുകൂടിയ ജീവനെ, വേദാന്തതത്വജ്ഞനായ ഗുരു, "നീ ഇങ്ങനെ ഹേതുഫലാത്മകനായ ജീവരൂപനല്ല, പ്രത്യഗ്ത സാക്ഷാൽ ബ്രഹ്മരൂപനാണ്" എന്നു ശാസ്ത്രാനുസാരം ഉപദേശിക്കുമ്പോൾ, അവൻ, ജന്മാദിഷഡ്ഭാവങ്ങളും, അവിദ്യാരൂപമായ നിദ്രയും, അന്യഥാഗ്രഹണവും, ഒന്നുമില്ലാത്തതും, കേവലവും, അദ്വൈതവുമായ തുരീയാത്മാവിനെ അറിഞ്ഞു മുക്തനായിത്തീരുന്നു.

തത്വജ്ഞാനം ക്രമേണ ഗ്രഹിക്കാൻകഴിവുള്ള മധ്യമാധികാരികളേയും ഉത്തമാധികാരികളേയും ഉദ്ദേശിച്ച് മുൻപേ, പാരമാർത്ഥികതത്വം ഉപദേശിക്കപ്പെട്ടു; ഇപ്പോൾ കനിഷ്ഠാധികാരികൾക്കായി, ധ്യാനാർത്ഥം ആരോപദൃഷ്ട്യാ ഓംകാരത്തെവർണ്ണിക്കുന്നു.

അകാരേണ തഥോകാരമകാരാഭ്യാഞ്ച സംസ്ഥിതഃ
ഓങ്കാരാത്മാ യസ്തുരീയസ്തം വന്ദേ കാശികാപതിം 7

"ചതുശ്ചരണസംയുക്തം" എന്നു രണ്ടാമത്തെ ശ്ലോകത്തിൽ പറഞ്ഞിട്ടുള്ളതും അഭിധേയപ്രധാനവും ആയ ഈ ചതുഷ്പാദ ആത്മാവ് യാതൊന്നോ അത് അകാരം ഉകാരം മകാരം എന്നീ, ഓംകാരത്തിൻെറ മൂന്നു മാത്രകളിൽ സ്ഥിതിചെയ്യുന്നു; അതായത് ഓംകാരരൂപംതന്നെ. മാത്രാശൂന്യമായ ഓംകാരരൂപമാകുന്നു തുരീയം. അതിനാൽ നാലുപാദങ്ങൾ, ഓംകാരത്തിൻെറ മാത്രാരൂപവും മാത്രകൾ പാദരൂപവുമാണ്; ആ ശുദ്ധാത്മരൂപനായ ശ്രീകാശികാപതിയെ ഞാൻ വന്ദിക്കുന്നു. ഈ രൂപത്തിൽ ധ്യാനിക്കുന്നതിലേക്കുള്ള അധികവിവരം മുൻപു കാണിച്ചിട്ടുള്ള കോഷ്ഠക

ത്തിൽനിന്നു ലഭിക്കുന്നതാണു്. ബ്രഹ്മത്തെ ഓംകാരരൂപമായി അറിഞ്ഞു് ഉപാസകൻ ഉപാസനചെയ്യണം. ഓംകാരംതന്നെ അഭയമായ ബ്രഹ്മം. അതേകാരണത്താൽ പ്രണവത്തെമാത്രം ഐകാന്തികമായി ഉപാസിക്കുന്നവനു് ഒരിക്കലും ഭയമുണ്ടാകുന്നതല്ല. ഈ വിധത്തിലുള്ള ഉപാസനകൊണ്ടും, അമാത്രവും, പരിച്ഛേദശൂന്യവും ആയ പരമതത്വം ക്രമത്തിലറിഞ്ഞു് മുക്തനായിത്തീരുന്നതാണു്. 7

ഇവിടംമുതൽ തൈത്തിരീയോപനിഷത്തിൻെറ സാരം ആരംഭിക്കുന്നു. ഇതു് കൃഷ്ണയജുർവേദത്തിലുള്ള ഒരു ഉപനിഷത്താണു്. ഇതിൽ ശിക്ഷാവല്ലി, ബ്രഹ്മാനന്ദവല്ലി, ഭൃഗുവല്ലി എന്നു മൂന്നു ഭാഗങ്ങൾ ഉണ്ടു്. ആദ്യത്തെ രണ്ടുശ്ലോകങ്ങൾകൊണ്ടു് മേധാകാമന്മാൎക്കും ലക്ഷ്മി (സമ്പത്തു്) പ്രാപ്തി ഇച്ഛിക്കുന്നവൎക്കും ആയി ശിക്ഷാവല്ലി നാലാം അനുവാകമനുസരിച്ചു് ജപഹോമരൂപമായ ഓംകാരോപാസനയെ വൎണ്ണിക്കുന്നു. അതിനാൽ സൽബുദ്ധിയും ഉത്തമസമ്പത്തിയും പരമാത്മജ്ഞാനവിഷയത്തിൽ സഹായിക്കുന്ന സാധനങ്ങളാണെന്നു സിദ്ധമാകുന്നു.

ഓംകാരാത്മാ മഹാനിന്ദ്രഃ പ്രജ്ഞാം പ്രജ്ഞാനമേവ ച
യോ ദദാതി തദൎത്ഥിഭ്യസ്തം വന്ദേ കാശികാപതിം 8

ഓംകാരരൂപനും മഹാനുമായ യാതൊരു പരമേശ്വരൻ യഥോക്തമായ ജപാദ്യുപാസനകൾ മുഖേന അതാതു കാമത്തോടുകൂടിയ പുരുഷന്മാൎക്കു്, അതായതു് ബുദ്ധിയേയും ബ്രഹ്മവിദ്യയേയും ആഗ്രഹിക്കുന്നവൎക്കു്, ബുദ്ധിയും സൽബുദ്ധിദ്വാരാ ബ്രഹ്മവിദ്യയും പ്രദാനംചെയ്യുന്നുവോ ആ ഓംകാരരൂപനായ ശ്രീസൌമ്യകാശീപതിയെ ഞാൻ പ്രണമിക്കുന്നു. "സമേന്ദ്രോ മേധയാ സ്പൃണോതു" "അമൃതസ്യദേവധാരണോ ഭൂയാസം" ഇത്യാദി മന്ത്ര

ങ്ങൾ ബുദ്ധികാമന്മാരായ മനുഷ്യർക്ക ജപത്തിനായി ഉപനിഷത്തിൽ നിർദ്ദേശിച്ചിരിക്കുന്നു.

ആദ്യമായി സൽബുദ്ധിക്കായും ജ്ഞാനത്തിനായും പ്രാൎത്ഥിച്ചു. ഇനി അതിനു സഹായകമായ സല്ലക്ഷ്മിയെ അതായത്ത് ഉത്തമസമ്പത്തിയെ പ്രാൎത്ഥിക്കുന്നു:—

അന്നപാനേ ശ്രിയംഗാശ്ച ഛാത്രാൻ കീൎത്തിഞ്ചകീ-
ൎത്തിതഃ
യോ ദദാതി തദർത്ഥിഭ്യസ്തം വന്ദേ കാശികാപതിം 9

ഓംകാരരൂപനായ യാതൊരു പരമേശ്വരൻ യഥോക്തമായ ഉപാസനവഴിക്ക് അന്നം, ജലം, ലക്ഷ്മി, പശുക്കൾ, ശിഷ്യവൎഗ്ഗം, സൽകീൎത്തി ഇവ അതാതാഗ്രഹിക്കുന്നവൎക്കു കൊടുക്കുന്നു ആ ഓംകാരരൂപി ശ്രീകാശികാപതിയെ ഞാൻ നമസ്കരിക്കുന്നു, "അന്നപാനേ ച സൎവ്വദാ" "തതോമേ ശ്രിയമാവഹ" "ലോമശാംപശുഭിസ്സഹ സ്വാഹാ" "ആമായന്തു ബ്രഹ്മചാരിണഃ സ്വാഹാ" ഇത്യാദി മന്ത്രങ്ങൾ ഉപനിഷത്തിൽ, അതാതിനെ കാമിക്കുന്നവൎക്ക് ഹോമത്തിനായി കാണിച്ചിട്ടുണ്ട്. 9

ഇനിയും വ്യാഹൃതിരൂപമായ ബ്രഹ്മത്തിന്റെ ഉപാസനയെ, പാങ്ക്തരൂപേണയും വൎണ്ണിക്കുന്നു.

യദ് വ്യാഹൃത്യാത്മനാ പാങ്ക്തസ്വരൂപേണ ച ചി-
ന്ത്യതേ
ചിന്തകൈർബ്രഹ്മ നിശ്ചിന്തൈസ്തം വന്ദേ കാശികാ-
പതിം 10

വിജാതീയവൃത്തിയോടു (വിപരീതമനോവൃത്തിയോടു) കൂടാത്ത ഉപാസകന്മാരാൽ ഭൂഃ ഭുവഃ സ്വഃ ഈ വ്യാഹൃതികളുടെ രൂപത്തിലും, പാങ്ക്തസ്വരൂപത്തിലും യാതൊരു ബ്രഹ്മം ചിന്തിക്കപ്പെടുന്നുവോ ആ ബ്രഹ്മരൂപനായ ശ്രീകാശികാപതിയെ ഞാൻ വന്ദിക്കുന്നു. വ്യാഹൃതിരൂപേണയുള്ള ബ്രഹ്മോപാസന, ഉപനിഷത്തിലെ അഞ്ചും ആറും അനുവാകങ്ങളിൽ നിർദ്ദേശിച്ചിട്ടുണ്ടു്; അതിനെത്തന്നെ പാങ്ക്തരൂപത്തിൽ ഉപാസിക്കാൻ വീണ്ടും ഏഴാമനുവാകത്തിൽ പറഞ്ഞിരിക്കുന്നു. അഞ്ചക്ഷരങ്ങൾ ചേർന്നു് പങ്ക്തി എന്ന ഛന്ദസ്സ് ഉണ്ടാകുന്നു. ഈ ഉപാസനയും അഞ്ചു സംഖ്യകൾ ചേർന്നാണുണ്ടാകുന്നതു്; ഇങ്ങനെ സംഖ്യാസാദൃശ്യംകൊണ്ടു് ഇതിനെ പാങ്ക്തം എന്നുപറയുന്നു. എങ്ങനെയെന്നാൽ പൃഥിവി, അന്തരിക്ഷം, സ്വർഗ്ഗം, ദിശാ (ദിക്കുകൾ) അവാന്തര (ഇട) ദിക്കുകൾ ഈ അഞ്ചുലോകങ്ങൾ പാങ്ക്തമാകുന്നു; അഗ്നി, വായു, ആദിത്യൻ, ചന്ദ്രൻ, സവ്വനക്ഷത്രങ്ങൾ ഈ ദേവതകൾ പാങ്ക്തം; ജലം, ഓഷധികൾ, വൃക്ഷങ്ങൾ, ആകാശം, വിരാടു് ഈ ഭൂതങ്ങൾ പാങ്ക്തം; ഈ മൂന്നു പാങ്ക്തങ്ങളും മാറ്റു് അധിലോകം, അധിദൈവം, അധിഭൂതം എന്നു പറയപ്പെടുന്നു. ഇനിയും അദ്ധ്യാത്മമായ പാങ്ക്തത്തെ പറയുന്നു. പ്രാണാദിപഞ്ചവായുക്കൾ പാങ്ക്തം, ചർമ്മാദി (ത്വക്കു തുടങ്ങിയ) ധാതുക്കൾ പാങ്ക്തം; ഇപ്രകാരം പാങ്ക്താത്മകനായ പ്രജാപതിയെ ഉപാസിക്കുന്നവൻ ആ പ്രജാപതിയെത്തന്നെ പ്രാപിക്കുന്നു. തദ്രൂപനായിത്തീരുന്നുവെന്നർത്ഥം. 10

"സത്യം പറയുക" എന്നിങ്ങനെ സത്യവചനം മുതലായവയാൽ ഉപാസിക്കപ്പെടുന്ന ബ്രഹ്മത്തെ വർണ്ണിക്കുന്നു.

സത്യോക്ത്യാ ധർമ്മചാരേണ സ്വാദ്ധ്യായാദ്ധ്യയനേന ച
യദ്ബ്രഹ്മ സേവ്യതേ സദ്ഭിസ്തം വന്ദേ കാശികാപതിം
11

സത്യവചനം, ശമദമാദിപരിപാലനം, ധർമ്മാചരണം, വേദം, വേദാംഗം, ദർശനശാസ്ത്രം, ഗീത തുടങ്ങിയ പവിത്രഗ്രന്ഥങ്ങളുടെ നിത്യവുമുള്ള അദ്ധ്യയനം, ഇതെല്ലാം നിയമേന നിർവ്വഹിച്ചു കൊണ്ടു് സൽപുരുഷന്മാർ യാതൊരു ബ്രഹ്മത്തെ ഉപാസിക്കുന്നു ആ ബ്രഹ്മരൂപനായ ശ്രീകാശികാപതിയെ ഞാൻ വന്ദിക്കുന്നു. ശ്രൗതങ്ങളും സ്മാർത്തങ്ങളുമായ കർമ്മങ്ങൾ നിഷ്കാമമായി അനുഷ്ഠിക്കുന്നതുകൊണ്ടു് മനുഷ്യന്നു് ചിത്തശുദ്ധിയുണ്ടായി അവൻ ബ്രഹ്മജ്ഞാനത്തിനു് അർഹനായിത്തീരുന്നു. ഉപനിഷത്തിൽ പത്താമത്തു് അനുവാകത്തിൽ സ്വാദ്ധ്യായവിഷയകമായും ഒൻപതും പതിനൊന്നും അനുവാകങ്ങളിൽ കർത്തവ്യപാലനവിഷയകമായും അനേകം ഉപദേശവാക്യങ്ങൾ കൊടുത്തിട്ടുണ്ടു്. ശ്രൗതസ്മാർത്തകർമ്മങ്ങളുടെ ലക്ഷണം ഇതാണു്:—

ദാനാഗ്നിഹോത്രമിജ്യാചശ്രൗതമൈസ്യ തദ്ധിലക്ഷണം
സ്മാർത്തോവർണ്ണാശ്രമാചാരോയമൈശ്ച നിയമൈർയ്യുതഃ

"ദാനം, അഗ്നിഹോത്രം, യജ്ഞം ആദിയായതെല്ലാം ശ്രൗതകർമ്മങ്ങളെന്നും യമനിയമങ്ങളോടുകൂടിയ സ്വവർണ്ണാശ്രമാചാരങ്ങൾ സ്മാർത്തകർമ്മങ്ങളെന്നും പറയപ്പെടുന്നു." 11

ഇവിടെ ശിക്ഷാവല്ലിയുടെ സാരം അവസാനിച്ചു. ഇനി ബ്രഹ്മാനന്ദവല്ലിയുടെ സാരമാണു്. ആദ്യം ഓംകാരാദികളുടെ ഉപാസനയെ വർണ്ണിക്കുകയും ശ്രൗതസ്മാർത്തകർമ്മങ്ങളെ നിഷ്കാമപൂർവ്വം അനുഷ്ഠിക്കുന്നതിനു് ഉപദേശിക്കുകയും ചെയ്തു. ഇതുകൊണ്ടു് ചിത്തം ശുദ്ധമാകുന്നു. എന്നാൽ സംസാരത്തിന്റെ ആത്യന്തികനാശപൂർവ്വകമായ മോക്ഷം സിദ്ധിക്കുന്നതല്ല. അതിനാൽ സംസാരബാധ സമൂലം നശിപ്പിക്കുന്നതിലേക്കു് സർവ്വഉപാധിക

ളിൽനിന്നും വിട്ടിരിക്കുന്ന, ആത്മസാക്ഷാൽക്കാരത്തെത്തന്നെ ഉ പദേശിക്കുന്നു. എന്തുകൊണ്ടെന്നാൽ

ആത്മജ്ഞാനം കൂടാതെ മോക്ഷം ഒരിക്കലും ലഭിക്കുന്നതല്ല.

സത്യം ജ്ഞാനമനന്തം യദ്ബ്രഹ്മബുദ്ധ്യാവിപശ്ചിതഃ
ഭുഞ്ജതേ സകലാൻ ഭോഗാൻ തം വന്ദേ കാശികാപതിം
12

ഒരിക്കലും മാററമില്ലാത്തതും, മൂന്നുകാലത്തും ബാധിക്കപ്പെ ടാത്തതും, സ്വയംപ്രകാശവും, അപരിച്ഛിന്നവും ആയ യാതൊരു ബ്രഹ്മത്തെ, ബ്രഹ്മജ്ഞാനികൾ, തങ്ങളുടെ ബുദ്ധിയാകുന്ന ഗുഹ യിൽ സ്ഥിതിചെയ്യുന്ന സാക്ഷിചൈതന്യമെന്നറിഞ്ഞു് സർവ്വഭോ ഗങ്ങളേയും ഭുജിക്കുന്നുവോ, ആ ബ്രഹ്മരൂപനായ ശ്രീസൌമ്യകാശീ പതിയെ ഞാൻ പ്രണമിച്ചുകൊള്ളുന്നു. ബ്രഹ്മജ്ഞാനികളുടെ ബ്ര ഹ്മാനന്ദത്തിൽ, വിഷയാനുഭവത്തിൽനിന്നും ഉണ്ടാകുന്ന സർവ്വ വിഷയാനന്ദവും അടങ്ങിപ്പോകുന്നു. ആത്മാവുതന്നെ ബ്രഹ്മം; ആ ത്മജ്ഞാനംതന്നെ ബ്രഹ്മജ്ഞാനം, ഇതാണു് ഈ ശ്രുതിയുടെസാരം. മൂലശ്രുതിയിൽ "തസ്മാദ്വാ ഏതസ്മാദാത്മനഃ" "മുൻപറഞ്ഞ ലക്ഷ ണമുള്ള ബ്രഹ്മരൂപമായ ഈ ആത്മാവിൽനിന്നു്" ഇങ്ങനെ അഭേ ദമായി നിർദ്ദേശിച്ചിട്ടുണ്ടു്. ഇതു് ഏതെങ്കിലും തടസ്ഥബ്രഹ്മത്തെ ക്കുറിച്ചുള്ളതല്ല. ബുദ്ധിരൂപമായ ഗുഹയിൽ സാക്ഷിരൂപേണ, ത ന്റെ ആത്മാവുതന്നെ സ്ഥിതിചെയ്യുന്നു.

"യോവേദനിഹിതം ഗുഹായാം പരമേവ്യോമൻ"
ഇങ്ങനെ ഉപനിഷത്തിൽ സ്പഷ്ടമാക്കീട്ടുണ്ടു്. 12

ആ ആത്മരൂപമായ ബ്രഹ്മത്തിൽനിന്നും പഞ്ചമഹാഭൂത ങ്ങൾവഴിയായി മുറയ്ക്കു് ജഗദുത്പത്തിയെ കാണിക്കുന്നു,—

വ്യോമവാതാദികം സർവ്വം സംഭൃതം ഭൂതഭൌതികം
പ്രത്യഗാത്മാത്മനോ യസ്മാത്തം വന്ദേ കാശികാപതിം 13

അന്തരാത്മരൂപമായ യാതൊരു ബ്രഹ്മത്തിൽനിന്നും ആകാശം, വായു, തേജസ്സ്, ജലം, പൃഥ്വി ഈ പഞ്ചമഹാഭൂതങ്ങളും അന്നം, പുരുഷൻ മുതലായ പാഞ്ചഭൌതികസമൂഹവും ഉണ്ടായോ ആ ബ്രഹ്മരൂപനായ ശ്രീകാശികാപതിയെ ഞാൻ വന്ദിക്കുന്നു. ശബ്ദഗുണത്തോടുകൂടിയ ആകാശം, ശബ്ദസ്പർശഗുണങ്ങളോടുകൂടിയ വായു, മൂന്നു ഗുണങ്ങൾ (ശബ്ദം, സ്പർശം, രൂപം) ഉള്ള തേജസ്സ്, നാലുഗുണങ്ങളോട് (ശബ്ദസ്പർശരൂപരസങ്ങൾ) കൂടിയ ജലം, അഞ്ചുഗുണങ്ങൾ (ശബ്ദസ്പർശരൂപരസഗന്ധങ്ങൾ) അടങ്ങിയ പൃഥ്വി, പൃഥ്വിയിൽനിന്നും ഓഷധി, അതിൽനിന്നന്നം, അന്നത്തിൽനിന്നും വീര്യദ്വാരാ പുരുഷൻ അതായതു് സ്ഥൂലദേഹം, ഇതാണു് ഉത്പത്തിക്രമം. 13

അന്നാദി പഞ്ചകോശേഭ്യോ യോ/ന്യ ആനന്ദ ആന്തരഃ
ബ്രഹ്മപുച്ഛം പ്രതിഷ്ഠാ ച തം വന്ദേ കാശികാപതിം 14

അടുത്തതായി പഞ്ചകോശങ്ങൾകൊണ്ടു മറഞ്ഞിരിക്കുന്ന പരമാത്മാവിനെ വർണ്ണിക്കുന്നു,—

അന്നമയം, പ്രാണമയം, മനോമയം, വിജ്ഞാനമയം, ആനന്ദമയം ഈ പഞ്ചകോശങ്ങളിൽ നിന്നന്യവും ആനന്ദസ്വരൂപവും എല്ലാററിലുംവെച്ചു് ആന്തരവും (ഉള്ളിലുള്ളതും) ആനന്ദമയാത്മകമായ പക്ഷിയുടെ പുച്ഛവും അതായതു് അധിഷ്ഠാനവും ഏതൊരു ബ്രഹ്മമോ ആ ബ്രഹ്മരൂപി ശ്രീകാശികാപതിയെ ഞാൻ വന്ദിക്കുന്നു.

കോശശബ്ദത്തിന്ന് ഇവിടെ ആച്ഛാദനം (ആവരണം, മറ) എന്നാണത്ഥമുദ്ദേശിച്ചിരിക്കുന്നതു്. പട്ടുനൂൽപുഴ നിർമ്മിക്കുന്ന കൂട്ട്, അതിന്നുതന്നെ ആവരണമായി ഭവിച്ചു് ക്ലേശകാരണമായി ത്തീരുന്നതുപോലെ അന്നമയാദികോശങ്ങളും അഭയത, ആനന്ദം ആദിയായവയ്ക്കു് ആവരണഭൂതമായതിനാൽ ക്ലേശഹേതുവാകുന്നു.

അന്നമയകോശത്തെക്കാൾ പ്രാണമയവും അതിനേക്കാൾ മനോമയവും മനോമയകോശത്തേക്കാൾ വിജ്ഞാനമയവും അതിനേക്കാൾ ആനന്ദമയവും ആന്തരമാകുന്നു. അന്നമയം തുടങ്ങി ആനന്ദമയം വരെയുള്ള ഈ കോശപരമ്പരയെ ഗുഹയെന്നു പറയുന്നു; ആ കോശങ്ങളെ വിവേചിക്കുന്നതുകൊണ്ടു് എല്ലാററിലുംനിന്നുവേറിട്ടതും, സർവ്വാന്തരവും, ആനന്ദമയത്തിന്നധിഷ്ഠാനഭൂതവും ആയ ബ്രഹ്മത്തെ ബോധിക്കുന്നതാണ്.

ഉപനിഷത്തിൽ അന്നമയാത്മാവു്, പ്രാണമയാത്മാവു് ആദിയായതിനെ പക്ഷിരൂപമായി കല്പിച്ചിട്ടുണ്ടു്; ഉദാഹരണമായി "തസ്യ ഇദമേവശിരഃ" "അയം ദക്ഷിണഃ പക്ഷഃ" "അയം ഉത്തരഃ പക്ഷഃ" "അയം ആത്മാ ഇദം പുച്ഛം പ്രതിഷ്ഠാ" ആ അന്നരസമയപുരുഷന്നു് ഇതുതന്നെയാണശിരസ്സു്, ഈ വലത്തുകൈ വലത്തേ ചിറകാകുന്നു; ഇടത്തുകൈ ഇടത്തേ ചിറകാണ്, ഈ ദേഹമദ്ധ്യം ആത്മാവാകുന്നു, ഈ നാഭിയുടെതാഴെയുള്ള അങ്ഗം പുച്ഛംപോലെ കീഴോട്ടു് തൂങ്ങിക്കിടക്കുകയെന്ന സാദൃശ്യത്താൽ പുച്ഛംതന്നെയാകുന്നു എന്നാണീ വാക്യങ്ങളുടെ അത്ഥം. ഈ അന്നമയത്തിന്റെ പ്രസ്താവംവഴിക്കു ശിരസ്സു മുതലായവയൊന്നുമില്ലാത്ത പ്രാണമയാദി മററാത്മാക്കൾക്കും ഇതുപോലെ രൂപകത്വം സിദ്ധിച്ചിരിക്കുന്നു.

ഇങ്ങനെ പക്ഷിരൂപനായആനന്ദമയാത്മാവിൻെറ പുച്ഛം അതായതു് അധിഷ്ഠാനം, സ്വപ്രധാനമായ ബ്രഹ്മമാണു്. ഉപനിഷത്തിൽ പക്ഷിയെ ഇപ്രകാരം കല്പിച്ചിരിക്കുന്നു:-

തസ്യ പ്രിയമേവശിരഃ. മോദോദക്ഷിണഃപക്ഷഃ. പ്രമോദ ഉത്തരഃപക്ഷഃ. ആനന്ദആത്മാ. ബ്രഹ്മപുച്ഛം പ്രതിഷ്ഠാ.

"ആ ആനന്ദമയനായ ആത്മാവിനു്, ഇഷ്ടവിഷയങ്ങളെ കാണുന്നതുകൊണ്ടുള്ള സുഖം ശിരസ്സും, ഇഷ്ടവിഷയലാഭംകൊണ്ടു ഉണ്ടാകുന്ന ആനന്ദം വലത്തുകൈയും, ഇഷ്ടവിഷയഭോഗത്തിൽ നിന്നും കിട്ടുന്ന അതിഹർഷം ഇടത്തുകയ്യും ആകുന്നു. പ്രസ്തുത ആനന്ദമയാത്മാവിൻെറ ആനന്ദം അതായതു് പ്രിയാദിഅവയവങ്ങളിൽ അനുഗതമായ സാമാന്യസുഖം, ആത്മാവും, സ്വപ്രധാനമായ അതായതു് അവിദ്യാകല്പിതമായ സർവ്വദ്വൈതത്തിൻേറയും അവസാനഭൂതമായ, ബ്രഹ്മം അതിൻെറ പുച്ഛവും പ്രതിഷ്ഠാരൂപവുമാകുന്നു." ആനന്ദമയശബ്ദംകൊണ്ടു് മനസ്സിലാക്കേണ്ടതു് സവിശേഷബ്രഹ്മത്തെയാണു്, നിർവ്വിശേഷത്തെയല്ല; എന്തെന്നാൽ ആനന്ദമയം പ്രിയാദിഅവയവങ്ങളോടുകൂടിയതായതുകൊണ്ടു് മുഖ്യബ്രഹ്മമാകുകയില്ല ബ്രഹ്മാനന്ദവല്ലിയിൽ "സത്യം ജ്ഞാനമനന്തം ബ്രഹ്മ" ഈ മന്ത്രത്താൽ പ്രകൃതമായബ്രഹ്മം "ബ്രഹ്മപുച്ഛം പ്രതിഷ്ഠാ" എന്ന വാക്യത്താൽ നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു. അതിനെ ബോധിപ്പിക്കുന്നതിലേക്കുതന്നെയാണു് ആനന്ദമയംവരെയുള്ള അഞ്ചുകോശങ്ങളെ കല്പിച്ചിരിക്കുന്നതു്.

"ഇദം പുച്ഛം പ്രതിഷ്ഠാ" ഈവാക്യത്തിലെ 'പുച്ഛ'ശബ്ദംകൊണ്ടു് അന്നമയാദിക്കു് അവയവം വിവക്ഷിക്കപ്പെട്ടതുപോലെ തന്നെ "ബ്രഹ്മപുച്ഛം പ്രതിഷ്ഠാ" ഈ വാക്യത്തിലെ 'ബ്രഹ്മ'ശബ്ദവും ആനന്ദമയൻെറ അവയവരൂപത്തിൽ വിവക്ഷിക്കപ്പെട്ടി

ട്ടുള്ളതാണെന്നറിയണം. അപ്പോൾ പിന്നെ ബ്രഹ്മത്തിന് സ്വപ്രധാനത്വം സിദ്ധിക്കുകയില്ലല്ലൊ?

ഉത്തരം: — "ആനന്ദമയോഽഭ്യാസാത്," (ബ്രഹ്മസൂത്രം) തൈത്തിരീയത്തിൽ ആനന്ദമയപ്രകരണത്തിൽ ഉള്ള "ബ്രഹ്മപുച്ഛം പ്രതിഷ്ഠാ" ഈ വാക്യംകൊണ്ട് സ്വപ്രധാനമായ ബ്രഹ്മത്തെതന്നെ ഉപദേശിച്ചിരിക്കുന്നു. എങ്ങനെയെന്നാൽ "അഭ്യാസാത്" അതായത്, "അസന്നേവസഭവതി" ഈ നിഗമനശ്ലോകത്തിൽ കേവലബ്രഹ്മംതന്നെയാണ് അഭ്യസിക്കപ്പെട്ടിരിക്കുന്നത്; അല്ലാതെ ആനന്ദമയമല്ല. അതിനാൽ "ബ്രഹ്മപുച്ഛം പ്രതിഷ്ഠാ" ഈ വാക്യത്തിൽ "സത്യം ജ്ഞാനമനന്തം ബ്രഹ്മ" ഈ മന്ത്രംകൊണ്ടു പ്രകൃതമായ സ്വപ്രധാനബ്രഹ്മംതന്നെ വിവക്ഷിക്കപ്പെട്ടിരിക്കുന്നു. അധികവിവരം തൈത്തിരീയശാങ്കരഭാഷ്യവും ബ്രഹ്മസൂത്രശാങ്കരഭാഷ്യവും നോക്കി മനസ്സിലാക്കേണ്ടതാണ്.

ഇതോടുകൂടെത്തന്നെ ഇവിടെ പഞ്ചകോശങ്ങളെപററിയും സംക്ഷേപിച്ചുപറയാം: —

1) പഞ്ചീകൃതപഞ്ചമഹാഭൂതങ്ങളിൽനിന്നും ഉണ്ടായ ഈ സ്ഥൂലദേഹത്തെ അന്നമയകോശമെന്നു പറയുന്നു.

2) സൂക്ഷ്മശരീരത്തിൽ വർത്തിക്കുന്ന രാജസമായ പ്രാണൻ, അപാനൻ, ഉദാനൻ, വ്യാനൻ, സമാനൻ ഈ അഞ്ചു വായുക്കളും വാക്, പാണി, പാദം, പായു, ഉപസ്ഥം ഈ അഞ്ചു കർമ്മേന്ദ്രിയങ്ങളുംചേർന്ന് പ്രാണമയകോശമെന്നു പറയപ്പെടുന്നു.

3) പഞ്ചഭൂതകാര്യങ്ങളായ ശ്രോത്രം, ത്വക്, നേത്രം, ജിഹ്വാ, ഘ്രാണം ഈ അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും സങ്കല്പവികല്പാത്മകമായ മനസ്സുംകൂടെ ചേർന്നതു മനോമയകോശം.

4) ആ അഞ്ചു ജ്ഞാനേന്ദ്രിയങ്ങളോടുകൂടെ ചേർന്നിരിക്കുന്ന നിശ്ചയാത്മികയായ ബുദ്ധിക്ക് വിജ്ഞാനമയഃകോശമെന്നു പേർ.

5) കാരണശരീരമായ അവിദ്യയിലെ മലിനസത്വവും, പ്രിയം, മോദം, പ്രമോദം ഈ പേരുകളിൽ മുൻപ്രസ്താവിച്ച സുഖവിശേഷത്തിന്റെ ആകാരത്തിലുള്ള വൃത്തികളുംകൂടിച്ചേർന്നതിനെ ആനന്ദമയകോശമെന്നു പറയുന്നു.

ഈ അന്നമയകോശം സ്ഥൂലശരീരത്തിന്നും പ്രാണമയം, മനോമയം, വിജ്ഞാനമയം ഈ മൂന്നു കോശങ്ങൾ സൂക്ഷ്മശരീരത്തിന്നും, ആനന്ദമയകോശം കാരണശരീരത്തിന്നുമുള്ള മറവപേരുകളാണ്. സത്വാദിഗുണങ്ങളുടേയും അവസ്ഥകളുടേയും ഭേദത്താൽ സൂക്ഷ്മശരീരത്തിൽ മൂന്നു കോശങ്ങളടങ്ങിയിരിക്കുന്നു. 14

ഈ ബ്രഹ്മത്തെ അസത്ത് അതായതു് ഇല്ലാത്തതു് എന്നു കരുതുന്നവന്റെ ഫലം എന്തെന്നു പറയുന്നു, —

യദ്ബ്രഹ്മ സദ്ഘനം മൂഢോ വേദയോऽസച്ഛരീരകം
അസന്നേവ ഭവത്യേഷ തം വന്ദേ കാശികാപതിം 15

സദ്രൂപമായ യാതൊരു ബ്രഹ്മത്തെ എതൊരു മൂഢപുരുഷൻ മുയൽക്കൊമ്പുപോലെ ഇല്ലാത്തതെന്നറിയുന്നുവോ, അവൻ സ്വയമേവ അസത്തിനു തുല്യമായി അതായതു പുരുഷാർത്ഥത്തിനയോഗ്യനായിത്തീരുന്നു, ആ ബ്രഹ്മരൂപനായ ശ്രീകാശികാപതിയെ ഞാൻ വന്ദിക്കുന്നു. ബ്രഹ്മത്തിന്റെ സൽഭാവത്തെ (ഉണ്മയെ) ഗണിക്കാത്തവൻ എല്ലാവിധത്തിലുമുള്ള സന്മാർഗ്ഗത്തിൽനിന്നും ഭ്രംശിക്കുകയും നഷ്ടപ്രായനായിതീരുകയുംചെയ്യുന്നവെന്നു ഭാവം. 15

ആ സദ്രൂപമായ ബ്രഹ്മം ജഗത്തിനെ സൃഷ്ടിച്ചുവെന്നു പറയുന്നു —

ജഗത്സൃഷ്ട്വാ തദേവാനു പ്രാവിശജ്ജീവഭാവഭൃത്
കമിതാ ച തപസ്വീ യസ്തം വന്ദേ കാശികാപതിം 16

ജഗത്തിനെ സൃഷ്ടിച്ചിട്ടു് യാതൊരു പരബ്രഹ്മം ജീവരൂപത്തിൽ സ്വയമേവ അതിൽ പ്രവേശിക്കുന്നുവോ, യാതൊരുവൻ "ഞാൻ ബഹുവായിത്തീരട്ടെ" എന്നു കാമിക്കുകയും ജഗത്സൃഷ്ടിക്കായി ആലോചനാരൂപമായ തപസ്സനുഷ്ഠിക്കുകയും ചെയ്യുന്നുവോ ആ ബ്രഹ്മരൂപിയായ ശ്രീകാശികാപതിയെ ഞാൻ പ്രണമിക്കുന്നു. ഒരു വ്യക്തിയിൽ ഒരേസമയം കാമിത്വവും തപസ്വിത്വവുംകൂടി ഇരിക്കുക വിരുദ്ധമായതിനാൽ സാഹിത്യദൃഷ്ട്യാ വിരോധാഭാസാലങ്കാരം ഇവിടെ പ്രതീതമാകുന്നു. ബുദ്ധിരൂപമായ ഗുഹയിൽ ശ്രോതാവായും, മന്താവായും, ദ്രഷ്ടാവായും, വിജ്ഞാതാവായും യാതൊരു ചൈതന്യം തങ്ങിക്കൊണ്ടു് അനുഭവപ്പെടുന്നുവോ അതുതന്നെയാണു് ജീവഭാവം പൂണ്ട ബ്രഹ്മം. 16

അനന്തരം?

സച്ചത്യച്ചാഭവദ്ബ്രഹ്മ മൂർത്താമൂർത്താത്മകം ജഗത്
ജഡാജഡവിഭിന്നം യത്തം വന്ദേ കാശികാപതിം 17

മൂർത്തരൂപമായ സത്തു്, അമൂർത്തരൂപമായ ത്യത്തു്, ജഡം, ജഡമല്ലാത്തതു് ഇങ്ങനെ അനേകപ്രകാരത്തിൽ യാതൊരു ബ്രഹ്മം തനിയെതന്നെ പരിണമിച്ചുവോ ആ ബ്രഹ്മരൂപനായ ശ്രീകാശികാപതിയെ ഞാൻ വന്ദിക്കുന്നു. മൂർത്തവും അമൂർത്തവും ക്രമത്തിൽ സത്തിന്റെയും ത്യത്തിന്റെയും വിശേഷണങ്ങളാണു്; പൃഥ്വി,

ജലം, തേജസ്സ് ഇവയെ സത്-മൂർത്തം-എന്നും ആകാശം, വായു ഈ രണ്ടിനേയും ത്യത്-അമൂർത്തം-എന്നും പറയുന്നു. സൃഷ്ടിക്കശേഷം ഉണ്ടായതായി പറഞ്ഞിരിക്കുന്നതിനാൽ അമൂർത്തശബ്ദത്തിന്ന് വാസ്തവത്തിൽ അമൂർത്തതാധർമ്മത്തോടുകൂടിയതെന്നല്ല ഇവിടെ അർത്ഥം, കിന്തു വ്യാകൃതവിഷയകമായ പരോക്ഷതായെന്നർത്ഥമാണ് ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതു്. 17

ഈ ബ്രഹ്മത്തെ രസരൂപമെന്നറിഞ്ഞു് വിദ്വാന്മാർ ആനന്ദവാന്മാരായിതീരുന്നുവെന്നു കാണിക്കുന്നു.

രസവദ് ബ്രഹ്മ യല്ലബ്ധ്വാ ബുധഃ പിബതി യദ്രസം
രസം ബാഹ്യം ബഹിഷ്കൃത്യ തം വന്ദേ കാശികാപതിം
18

രസയുക്തമായബ്രഹ്മത്തെ അതായതു് ആനന്ദത്തെ പ്രദാനം ചെയ്യുന്ന യാതൊരു ബ്രഹ്മത്തെ അറിഞ്ഞതിന്റെ ഫലമായി വിദ്വാനായ പുരുഷൻ, ബാഹ്യവിഷയങ്ങളുടെ ഭോഗത്തിൽനിന്നും ലഭിക്കുന്ന ആനന്ദരൂപമായ രസത്തെ അഥവാ മധുരം മുതലായ ബാഹ്യരസത്തെ ത്യജിച്ചു് യാതൊരു ബ്രഹ്മാനന്ദരസം പാനംചെയ്യുന്നുവോ ആ ബ്രഹ്മരൂപനായ ശ്രീകാശികാപതിയെ ഞാൻ വന്ദിക്കുന്നു. ആനന്ദത്തെ ജനിപ്പിക്കുന്ന ബാഹ്യസാധനങ്ങൾ ഒന്നും കൂടാതെ ബ്രഹ്മജ്ഞാനികളായ ജീവന്മുക്തന്മാർ ബ്രഹ്മാനന്ദം അനുഭവിക്കുന്നതായി കാണുന്നുണ്ടു്. അതുതന്നെ അവരുടെ രസം. യഥാർത്ഥരസം അവർ അറിഞ്ഞുകഴിഞ്ഞിരിക്കുന്നു. 18

ഇനി പറയുവാൻപോകുന്ന അദൃശ്യാദിവിശേഷണങ്ങളോടുകൂടിയ ബ്രഹ്മത്തെ, അഭേദരൂപത്തിലറിഞ്ഞു് മനുഷ്യർ അഭയ (മോക്ഷ)ത്തെ പ്രാപിക്കുന്നു എന്നു് അടുത്ത രണ്ടു ശ്ലോകത്തിൽ വ്യക്തമാക്കുന്നു.

അദൃശ്യേ/നാശ്രയേ/നാത്മ്യേ യസ്മിൻ ബ്രഹ്മണി നിഷ്ഠയാ
അഭയം വിന്ദതേ വിദ്വാൻ തം വന്ദേ കാശികാപതിം
19

അദൃശ്യവും അതായത് അവിഷയവും ആശ്രയരഹിതവും ശരീരരഹിതവും ആയ യാതൊരു ബ്രഹ്മത്തിൽ നിഷ്ഠയെ ചെയ്ത് അതായത് അതിനെ യഥാർത്ഥമായി അറിഞ്ഞ് വിദ്വാനായവൻ മോക്ഷംപ്രാപിക്കുന്നു ആ ബ്രഹ്മസ്വരൂപിയായ ശ്രീകാശികാപതിയെ ഞാൻ പ്രണമിക്കുന്നു.

ബ്രഹ്മം ദൃശ്യമല്ലാത്തതിനാൽ അതിനെ അദൃശ്യമെന്നു പറയുന്നു. അത് സർവ്വത്തിനും ആശ്രയഭൂതമാണ്; എന്നാൽ അതിന്നാശ്രയമായി മറ്റൊന്നുമില്ല; അക്കാരണത്താൽ ബ്രഹ്മത്തെ അനാശ്രയമെന്നു പറഞ്ഞിരിക്കുന്നു. സ്ഥൂലസൂക്ഷ്മകാരണങ്ങളായ ത്രിവിധശരീരങ്ങളും ഇല്ലാത്തതുകൊണ്ട് അത് അനാത്മ്യവുമാകുന്നു.
19

ഈ അദ്വൈതബ്രഹ്മം തന്നെ സത്യം. അതു സർവ്വത്ര വ്യാപിച്ചിരിക്കുന്നു. മറ്റെല്ലാം മിഥ്യയാണ്; ഇപ്രകാരം അദ്വൈതബ്രഹ്മത്തെ ആരറിയുന്നില്ലയോ അവൻ അഭയത്തിന് അതായത് മോക്ഷത്തിനു പകരം ഭയത്തെ പ്രാപിക്കുന്നു. ജനനമരണരൂപമായ സാംസാരികഭയം അവനെപ്പോഴും ഉണ്ടായിരിക്കുന്നതാണ്. ഇതാണടുത്ത ശ്ലോകത്തിന്റെ ആശയം.

യോഽദ്വൈകരസേ യസ്മിന്നുദരം കുരുതേഽന്തരം
സഭയം വിന്ദതേ ബാലസ്തം വന്ദേ കാശികാപതിം 20

കേവലം അദ്വൈതരൂപമായ യാതൊരു ബ്രഹ്മത്തിൽ ഏതൊരുവൻ അല്പംപോലും ഭേദത്തെ കാണുന്നു, ആ അജ്ഞാനി ജന

നമരണരൂപമായ ചക്രത്തിൽ ഭ്രമണരൂപമായ (ചുററിക്കറങ്ങൽ) ഭയത്തെ പ്രാപിക്കുന്നു. ആ അദ്വൈതബ്രഹ്മരൂപനായ ശ്രീകാശികാപതിയെ ഞാൻ വന്ദിക്കുന്നു. 20

ആ ബ്രഹ്മത്തെ ഭയന്നുതന്നെ സൂര്യാദികൾ സ്വസ്വകൃത്യങ്ങൾ നിയമേന നിർവ്വഹിച്ചുകൊണ്ടിരിക്കുന്നുവെന്നു കാണിക്കുന്നു:—

ഭിയാ യസ്മാദ്വാതി വായുസ്സൂര്യാഗ്നീ തപതോഽനിശം
ധാവതോ മൃത്യുരിന്ദ്രശ്ച തം വന്ദേ കാശികാപതിം 21

ഏതു ബ്രഹ്മത്തെ ഭയന്നു് വായു ചലിക്കുകയും, സൂര്യനും അഗ്നിയും എന്നും തപിക്കുകയും, മൃത്യുവും ഇന്ദ്രനും സ്വകൃത്യനിർവ്വഹണത്തിനായി ഓടുകയും ചെയ്തുകൊണ്ടിരിക്കുന്നുവോ ആ ബ്രഹ്മസ്വരൂപിയായ ശ്രീകാശികാപതിയെ ഞാൻ വന്ദിക്കുന്നു. ഈശ്വരനെ ഭയന്നു് സൂര്യാദിദേവന്മാർപോലും സ്വസ്വകൃത്യങ്ങളിൽ സദാ വ്യാപൃതരായിരിക്കുന്നു. 21

ബ്രഹ്മാനന്ദരൂപമായ സാഗരത്തിന്റെ മുൻപിൽ മററെല്ലാ ബാഹ്യാനന്ദവും കേവലം ബിന്ദു (തുള്ളി)മാത്രമാണു്;—

യദാനന്ദമഹാംഭോധേർവിപ്രുഷോ ഹി വപുഷ്മതാം
ബ്രഹ്മാദീനാം യ ആനന്ദാസ്തം വന്ദേ കാശികാപതിം 22

ഏതൊരു ബ്രഹ്മാനന്ദരൂപമായ സാഗരത്തിന്റെ മുൻപിൽ ഈ ബ്രഹ്മാദിജീവികൾക്കുള്ള ആനന്ദം കേവലം ബിന്ദുമാത്രമോ ആ പരമാനന്ദസ്വരൂപിയായ ശ്രീകാശികാപതിയെ ഞാൻ വന്ദിക്കുന്നു. ബ്രഹ്മജ്ഞാനി, സ്വയംബ്രഹ്മമായിത്തീരുന്നു. അതേ കാരണത്താൽ ബ്രഹ്മാദിസ്തംബപര്യന്തമുള്ള സകല ജീവികളുടെ

ആനന്ദവും ആ ബ്രഹ്മരൂപമായ മഹാനന്ദത്തിന്റെ ബിന്ദു(തുള്ളി) മാത്രമാണ്. 22

ഇപ്രകാരം മനസ്സിന്നും വാക്കിന്നും അതീതമായ ബ്രഹ്മത്തെ അറിയുന്നതുകൊണ്ടു് പുരുഷൻ അഭയനായിത്തീരുന്നു. പുണ്യപാപങ്ങൾക്കു് അവനെ പീഡിപ്പിക്കാൻ കഴിയുന്നതല്ല:—

സംപ്രാപ്യ യദ്ബ്രഹ്മവചോ വിദൂര-
മാനന്ദ ഭാജോऽതി തരന്തി ഭീതിം
ശ്രേയോऽഹസീ നിർദ്ദഹതശ്ച നൈതാൻ
സോദേതു ചിത്തേ മമ ശംഭുമൂർത്തിഃ 23

വാക്കിന്നു വിഷയമല്ലാത്ത യാതൊരു ബ്രഹ്മത്തെ യഥാവിധം അറിഞ്ഞിട്ടു് ബ്രഹ്മജ്ഞാനികൾ സ്വരൂപാനന്ദത്തിൽ മുഴുകി സുഖദുഃഖാദിസംസാരഭയത്തെ അതിക്രമിക്കുന്നു; പുണ്യപാപങ്ങൾക്കു് അവരെ അല്പവും ദുഃഖിപ്പിക്കുവാൻ കഴിയുന്നില്ല, കാരണം, ജ്ഞാനാഗ്നികൊണ്ടു് അവരുടെ സർവ്വകർമ്മങ്ങളും ദഹിച്ചുപോയിരിക്കുന്നു, ആ ബ്രഹ്മരൂപമായ, ശ്രീസദാശിവസ്വരൂപം എന്റെ മനസ്സിൽ ഉദിക്കട്ടെ. 23

ഇനിമേൽ മൂന്നാമത്തേതായ ഭൃഗുവല്ലിയുടെ സാരം രണ്ടു ശ്ലോകങ്ങൾകൊണ്ടു ഗ്രന്ഥകാരൻ വിവരിക്കുന്നു. ഒന്നാമതായി, തപസ്സുചെയ്തു് ശാഖാചന്ദ്രന്യായേന പഞ്ചകോശങ്ങൾവഴിക്കു് ആത്മാവിനെ ലക്ഷീകരിക്കാമെന്നു പറയുന്നു:—

ശാഖാനിശാധീശ വദന്തരാത്മാ
യോऽന്നാദി കോശൈരുപലക്ഷ്യതേऽഥാ
സമാധിനോദ്ദൃത്തപസേന്ദ്രിയാണാം
സോദേതു ചിത്തേ മമ ശംഭു മൂർത്തിഃ 24

വൃക്ഷശാഖയുടെ സഹായത്താൽ ദ്വിതീയാചന്ദ്രനെ ഭംഗിയായി നോക്കിക്കാണുന്നതുപോലെതന്നെ, ഇന്ദ്രിയങ്ങളുടെ സമാധാനരൂപമായ ഉത്തമ തപോനിഷ്ഠകൊണ്ടു് മുൻപറഞ്ഞ അന്നമയാദികോശങ്ങളുടെ വിവേചനംവഴിക്കു് യാതൊരാത്മാവു് യഥാർത്ഥമായി അറിയപ്പെടുന്നുവോ ആ ആത്മരൂപനായ ശ്രീവിശ്വനാഥൻെറ സ്വരൂപം എൻെറ ചിത്തത്തിലുദിക്കുമാറാകട്ടെ. ബാഹ്യേന്ദ്രിയങ്ങളുടേയും അന്തഃകരണത്തിൻേറയും സമാധാനമെന്നാണ് ഇവിടെ തപഃശബ്ദത്തിൻെറ അർത്ഥം. എന്തെന്നാൽ ആ തപസ്സുമാത്രമാണു് ബ്രഹ്മപ്രാപ്തിക്കു് വഴിയരുളുന്നതു്. "മനസശ്ചേന്ദ്രിയാണാം ച ഹൈ്യകാഗ്ര്യം പരമം തപഃ തജ്ജ്യായഃ സർവ്വധർമ്മേഭ്യഃ സധർമ്മഃ പരഉച്യതേ" ഇങ്ങനെ സ്മൃതിവചനവുമുണ്ടു്.
24

യദ് ബ്രഹ്മതാമേത്യ ബുധോ/ഭിഗായ-
ത്യന്നം തഥാത്താഹമഹോ വിചിത്രം
തയോശ്ച കർത്താപ്യഹമേവ സർവ്വം
സോദേതു ചിത്തേ മമ ശംഭുമൂർത്തിഃ 25

അനന്തരം ജ്ഞാനികളായ പുരുഷന്മാർ ബ്രഹ്മത്തെ പ്രാപിച്ചു് സാമഗാനം ചെയ്യുന്നതിനെ വർണ്ണിക്കുന്നു

അഹോ! അത്യാശ്ചര്യം! എന്തെന്നാൽ നിരഞ്ജനവും അദ്വൈതവുമായ ആത്മാവായിരുന്നിട്ടും ഞാൻ അന്നമാകുന്നു. ആ അന്നത്തെ ഭക്ഷിക്കുന്നവനും ഞാൻ തന്നെ; അന്നത്തിൻേറയും അന്നാദൻേറയും നിർമ്മാതാവും ഞാൻ തന്നെ; അതിനാൽ സമസ്തവും, വിശ്വരൂപനായ ഞാൻ മാത്രമാണു്; വിശ്വമെല്ലാം എൻെറതന്നെ

രൂപമാകുന്നു, അന്യമായി ഒന്നുംതന്നെയില്ല. ഇപ്രകാരം, ഏതൊരു ബ്രഹ്മതത്വത്തെ പ്രാപിച്ചിട്ട് ജ്ഞാനിയായവൻ സാമഗാനം ചെയ്യുന്നുവോ ആ ബ്രഹ്മരൂപിയായ ശ്രീസദാശിവന്റെ സ്വരൂപം എന്റെ ഹൃദയത്തിലുദിക്കണം. ബ്രഹ്മജ്ഞാനിയായ പുരുഷനിൽ സ്വരൂപാനന്ദം സ്ഫുരിക്കുന്നു. അവന്റെ ദൃഷ്ടി, ബ്രഹ്മമയമായും അവൻ സ്വയം ബ്രഹ്മരൂപനായും തീരുന്നു. 25

## അഷ്ടമഃ സ്തബകഃ

ഐതരേയോപനിഷത്തിന്റെ സാരമാണ് ഈ സ്തബകത്തിലെ വിഷയം. ഈ ഉപനിഷത്ത് ഋഗ്വേദത്തിൽ ഐതരേയശാഖയിൽപെട്ടതാണ്. നാമരൂപത്താൽ ഭിന്നമായ (നാനാഭേദങ്ങളോടുകൂടിയ) ഈ ജഗത് ഉത്ഭവിക്കുന്നതിനു മുൻപ് കേവലം ശുദ്ധവും, ബുദ്ധവും, നിത്യവും ഏകവുമായ ആത്മാവു മാത്രമല്ലാതെ മറ്റൊന്നുമുണ്ടായിരുന്നില്ല എന്ന് ഇവിടെ ഒന്നാമതായി കാണിക്കുന്നു.

യഃ പരാത്മൈക ഏവാസീദഗ്രേ കിഞ്ചന നാഭവത്
അന്യദ്വസ്തു സദാഖണ്ഡം കാശീശം തമുപാസ്മഹേ 1

ജഗത്സൃഷ്ടിക്കുമുൻപ് മററു യാതൊന്നും ഇല്ലാതിരിക്കുമ്പോൾ കേവലം ഏകമായ ഏതു പരമാത്മാവു മാത്രമോ ഉണ്ടായിരുന്നതു് ആ നിത്യാഖണ്ഡസ്വരൂപനായ ശ്രീകാശീവിശ്വനാഥനെ ഞാൻ ഉപാസിക്കുന്നു. സൃഷ്ടിക്കുമുൻപ് അവ്യാകൃത (അവ്യക്ത)നാമരൂപഭേദങ്ങളോടുകൂടി ആത്മരൂപമായിരുന്ന ഈ ജഗ

ത് പിന്നീട് വ്യാകൃത(വ്യക്തമായ) നാമരൂപഭേദങ്ങളോടുകൂടിയതിനാൽ അനേകം ശബ്ദപ്രത്യയങ്ങൾക്ക് (ജ്ഞാനങ്ങൾക്ക്) വിഷയമായിതീൎന്നിരിക്കുന്നു. വാസ്തവത്തിൽ ഈ ജഗത്ത് ഇപ്പോഴും ആത്മമാത്രമായതുകൊണ്ടു് ആത്മാവെന്നുള്ള ഒരേ ഒരു ശബ്ദപ്രത്യയത്തിനു വിഷയമാണു്.

തരംഗം, ഫേനം തുടങ്ങിയവ, ജലത്തിൽനിന്നും വേറായി തങ്ങളുടെ നാമരൂപങ്ങളിൽ പ്രകടമാകുന്നതിനു മുൻപു് ജലമെന്ന ജ്ഞാനത്തിനു് വിഷയമായിരുന്നു. എന്നാൽ ജലത്തിൽനിന്നും ഭിന്നമായ നാമരൂപങ്ങളിൽ പ്രകടീഭവിക്കുമ്പോൾ ജലം, തരംഗം, ഫേനം ആദിയായ അനേകനാമങ്ങൾക്ക് അൎത്ഥമായിത്തീരുന്നു; വാസ്തവത്തിലപ്പോഴും തരംഗം, ഫേനം, മുതലായവയെല്ലാം ജലരൂപമെന്ന ഒരേ ജ്ഞാനത്തിനു് അൎത്ഥമാണു്. ഇതേവിധം ആത്മവിഷയകമായും അറിയേണ്ടതാണു്; അതായതു് നാമം, രൂപം, കൎമ്മം ഇവയാൽ ഭിന്നമായ ഈ ജഗത് ഉണ്ടാകുന്നതിനുമുൻപു് അതു് ആത്മരൂപം മാത്രമായിരുന്നുവെന്നൎത്ഥം. 1

എനിക്കു് ജഗത്തു സൃഷ്ടിക്കണം എന്നു് ആ പരമാത്മാവു ഈക്ഷിച്ചു. ഇതാണു് അടുത്ത വിഷയം.

യ ഐക്ഷത സൃജൈലോകാനിതിലോകാൻസസൎജ്ജ ച
അംഭോമുഖാൻ ലോകപാംശ്ച കാശീശം തമുപാസ്മഹേ
2

എനിക്കു ലോകങ്ങളെ സൃഷ്ടിക്കണമെന്നു് യാതൊരു പരമാത്മാവു് ഈക്ഷിക്കുകയും, അംഭസ്സു തുടങ്ങിയ ലോകങ്ങളേയും ലോകപാലന്മാരേയും സൃഷ്ടിക്കുകയും ചെയ്തുവോ ആ ആത്മരൂപനായ ശ്രീകാശീപതിയെ ഞാൻ ഉപാസിക്കുന്നു.

സ്വർഗ്ഗലോകത്തിനു മുകളിലുള്ള മഹർല്ലോകമാദിയായ ലോകവിശേഷങ്ങളെ അംഭസ്സെന്നു പറയുന്നു; അംഭോമുഖമെന്നു പറഞ്ഞിരിക്കുന്നതിനാൽ സ്വർഗ്ഗത്തിനു താഴെയുള്ള അന്തരീക്ഷം, പൃഥ്വി തുടങ്ങിയ സർവ്വലോകങ്ങളും ഗ്രഹിക്കപ്പെടേണ്ടതാണ്. ആ ലോകങ്ങളെ രക്ഷിക്കുന്നതിലേക്ക് അഗ്നി മുതലായ ലോകപാലന്മാരേയും സൃഷ്ടിച്ചു. 2

എനിക്കു ലോകങ്ങളേയും, ലോകപാലന്മാരേയും സൃഷ്ടിക്കണം എന്നിങ്ങനെ ഈക്ഷിച്ചിട്ട് ആ പരമാത്മാവ്, ജലപ്രധാനമായ പഞ്ചഭൂതങ്ങളിൽനിന്ന് പുരുഷാകാരത്തിലുള്ള വിരാൾപിണ്ഡത്തെ സൃഷ്ടിക്കുകയും തന്റെ ജ്ഞാനമയമായ തപസ്സുകൊണ്ട് അതിന്ന് അവയവങ്ങൾ സംയോജിപ്പിക്കുകയും ചെയ്തു. ഈ ആശയം ഉപനിഷത്തിന്റെ പ്രഥമഖണ്ഡത്തിലുണ്ട്. ഇനി ഇവിടംമുതൽ ദ്വിതീയഖണ്ഡത്തിന്റെ സാരമാരംഭിക്കുന്നു. അഗ്ന്യാദി ലോകപാലന്മാരുടെ സ്ഥാനവും ആ പുരുഷനിൽതന്നെ നിശ്ചയിക്കപ്പെട്ടുവെന്ന് മൂന്നു ശ്ലോകങ്ങൾകൊണ്ടു കാണിക്കുന്നു:—

അഗ്ന്യാദി ലോകപാലാനാം സ്ഥാനാനി ച പിതാമഹഃ
പുരുഷേ നിരണൈഷീദ്യഃ കാശീശം തമുപാസ്മഹേ 3

പിതാമഹനായ യാതൊരു പരമാത്മാവ് അഗ്നി തുടങ്ങിയ ലോകപാലന്മാരുടെ സ്ഥാനങ്ങളും അതേപുരുഷനിൽതന്നെ നിർണ്ണയിച്ചുവോ, ആ പരമാത്മരൂപനായ ശ്രീകാശീവിശ്വനാഥനെ ഞാൻ ഉപാസിക്കുന്നു. 3

ലോകപാലന്മാർക്ക് എവിടെയെല്ലാം സ്ഥാനം നിർണ്ണയിച്ചുവെന്നു കാണിക്കുന്നു:—

ദേഹേ മുഖമധിഷ്ഠാനമഗ്നേർവ്വായോശ്ച നാസികേ
രവേശ്ച നേത്രേ യശ്ചക്രേ കാശീശം തമുപാസ്മഹേ 4

ഈ ദേഹത്തിൽ അഗ്നിയുടെ സ്ഥാനമായി മുഖവും, വായുവിൻെറ സ്ഥാനമായിട്ടു രണ്ടു നാസികകളും, സൂൎയ്യൻെറ സ്ഥാനമായി രണ്ടു നേത്രങ്ങളും, ഏതു പരമാത്മാവു നിർമ്മിച്ചുവോ ആ പരമാത്മരൂപനായ ശ്രീകാശീപതിയെ ഞാൻ ഉപാസിക്കുന്നു. എവിടെവിടെ ആരുടെആരുടെ സ്ഥാനങ്ങൾ പറഞ്ഞിരിക്കുന്നുവോ, അതാതു സ്ഥാനങ്ങളിൽ അവർ ഇന്ദ്രിയങ്ങളുടെ അധിഷ്ഠാനദേവതകളായി സ്ഥിതി ചെയ്യുന്നു. ഉദാഹരണമായി മുഖത്തിൽ വാഗിന്ദ്രിയമായ അഗ്നി നേത്രങ്ങളിൽ ചക്ഷുരിന്ദ്രിയമായ സൂൎയ്യൻ ഇത്യാദി. 4

ദിശാം തു കൎണ്ണൌ ശുഭ്രാംശോർഹൃദയഞ്ച മഹാപ്രഭുഃ
യോഽഥനാഭിം വ്യധാൻ മൃത്യോഃ കാശീശം തമുപാ-
സ്മഹേഃ 5

ദിക്കുകളുടെ സ്ഥാനമായി രണ്ടു ചെവികളേയും, ചന്ദ്രൻെറ സ്ഥാനമായിട്ടു ഹൃദയത്തേയും, മൃത്യുവിൻെറ സ്ഥാനമായി നാഭിയേയും നിൎമ്മിച്ചതു് യാതൊരു മഹാപ്രഭുവായ പരമാത്മാവോ, ആ പരമാത്മരൂപനായ ശ്രീകാശീപതിയെ ഞാൻ ഉപാസിക്കുന്നു. മുൻപറഞ്ഞതുപോലെ, ഇതുമെല്ലാം അതാതു സ്ഥാനങ്ങളിൽ ഇന്ദ്രിയങ്ങളുടെ അധിഷ്ഠാനദേവതകളാണെന്നറിയണം. 5

ഉപനിഷത്തിൽ രണ്ടാമത്തെ ഖണ്ഡത്തിൽ ഇങ്ങനെ സ്പഷ്ടമായി വൎണ്ണിച്ചിരിക്കുന്നു– പരമാത്മാവു് അഗ്ന്യാദിദേവതകളെ സൃഷ്ടിച്ചിട്ടു് അവരിൽ വിശപ്പും ദാഹവും ചേൎത്തു. അതിനാൽ

ദുഃഖിതരായ ആ ദേവതകൾ, ജഗത്സ്രഷ്ടാവായ പരമാത്മാവിനോട് ഇപ്രകാരം പറഞ്ഞു. "ഞങ്ങൾക്കിരുന്ന് അന്നം ഭക്ഷിക്കുന്നതിലേക്ക് യോഗ്യമായ ഒരു സ്ഥാനം നിർദ്ദേശിച്ചാലും" ഗോവിൻേറയും അശ്വത്തിൻേറയും ശരീരം ക്രമത്തിൽ അവക്കു കാണിച്ചുകൊടുത്തു; എന്നാൽ അതു രണ്ടും അവർക്കിഷ്ടപ്പെട്ടില്ല; അപ്പോൾ പുരുഷശരീരം കാണിച്ചുകൊടുക്കുകയും അതുകണ്ടു സന്തുഷ്ടരായ അവർ, പരമാത്മാവു നേരത്തെതന്നെ, ജ്ഞാനമയമായ തപസ്സുകൊണ്ടു നിമ്മിച്ചിരുന്ന മുൻപറഞ്ഞ സ്ഥാനങ്ങളിൽ ആ ആത്മദേവൻെറ ആജ്ഞയനുസരിച്ച് അധിഷ്ഠാതൃരൂപേണ വസിക്കുകയും ചെയ്തു; എങ്ങനെയെന്നാൽ, അഗ്നി മുഖത്തിലും, വായു നാസികയിലും, സൂൎയ്യൻ നേത്രങ്ങളിലും ഇങ്ങിനെ അതാതു സ്ഥാനങ്ങളിൽ അധിഷ്ഠാനം ചെയ്തു. ഇവിടംകൊണ്ടു ദ്വിതീയഖണ്ഡം അവസാനിക്കുന്നു. അനന്തരം അടുത്ത മൂന്നാമത്തു ഖണ്ഡത്തിൻെറ സാരത്തിൽ ആദ്യമായി കാണിക്കാൻ പോകുന്നതിതാണ്—ആ പരമാത്മാവ് ഇപ്രകാരം ഈക്ഷിച്ചു. "ഞാൻ ലോകങ്ങളേയും ലോകപാലന്മാരേയും സൃഷ്ടിക്കുകയും ആ ലോകപാലന്മാർക്കു ഞാൻ തന്നെ വിശപ്പും ദാഹവും ഉണ്ടാക്കിത്തീർക്കുകയും ചെയ്തു; ഇരുന്ന് അന്നം ഭക്ഷിക്കുന്നതിനു പുരുഷശരീരത്തിൽ അവർക്കു യഥായോഗ്യം സ്ഥാനങ്ങളും കൊടുത്തുകഴിഞ്ഞു; എന്നാൽ ഇനി ആ ലോകപാലന്മാർക്കായി അന്നം ഉത്പാദിപ്പിക്കണം—

യോ ലോക ലോകപാലേഭ്യസ്സൃഷ്ട്വാന്നഞ്ച-
പൃഥഗ്വിധം
പ്രാണേനാഗ്രാഹയദ്ധാതാ കാശീശം തമുപാസ്മഹേ 6

യാതൊരു പരമാത്മാവ്, ലോകത്തിന്നും ലോകപാലന്മാക്കുമായി അനേകതരത്തിലുള്ള അന്നങ്ങളുൽപ്പാദിപ്പിച്ച് മുഖഛിദ്ര

ത്തിൽ പ്രാണവായു മുഖേന ആ അന്നത്തെ ആ ലോകപാലന്മാരെ ക്കൊണ്ടു് ഗ്രഹിപ്പിക്കുന്നുവോ ആ പരമാത്മസ്വരൂപനായ ശ്രീകാശി കാപതിയെ ഞാൻ ഉപാസിക്കുന്നു.

അന്നമുൽപാദിപ്പിക്കണമെന്നിച്ഛിച്ചുകൊണ്ടു് ഈശ്വരൻ, ഉപാദാനഭൂതമായ പഞ്ചഭൂതങ്ങളിൽനിന്നും ചരാചരാത്മകമായ അന്നമുൽപാദിപ്പിച്ചുവെന്നു് ഉപനിഷത്തിൽ പറഞ്ഞിട്ടുണ്ടു്.

പൂച്ചയെകണ്ടു് എലി, തന്റെ മൃത്യു അടുത്തുവെന്നു വിചാരിച്ചു് ഓടാൻ തുടങ്ങുന്നതുപോലെതന്നെ, ലോകത്തേയും ലോകപാലന്മാരേയും കണ്ടു് ആ മൂർത്തിരൂപമായ അന്നം, അവരെ, തന്റെ മൃത്യുവെന്നു ഗണിച്ചു് ഓടാൻ ഇച്ഛിച്ചു. അന്നത്തിന്റെ ഈ ഉദ്ദേശം മനസ്സിലാക്കി, ലോകവും ലോകപാലന്മാരുമാകുന്ന സ്വരൂപത്തോടും കാര്യകാരണലക്ഷണത്തോടുംകൂടിയ പിണ്ഡം ആദ്യമായി ഉണ്ടായ അഗ്നിദേവതയുടെ വാക്കു മുഖേന അതായതു വദനവ്യാപാരംകൊണ്ടു് ആ മൂർത്തിരൂപമായ അന്നത്തെ ഗ്രഹിക്കാൻ ഇച്ഛിച്ചു; എന്നാൽ വാക്കുകൊണ്ടു ഗ്രഹിക്കാൻ കഴിഞ്ഞില്ല, ഒടുവിൽ മുഖച്ഛിദ്രം വഴിക്കു പ്രാണനെക്കൊണ്ടു് അതായതു് അപാനവൃത്തിദ്വാരാ, ആ അന്നത്തെ ഗ്രഹിക്കാൻ സമർത്ഥമായി; അതായതു് ഈശ്വരൻ, മുഖത്തിലൂടെ പ്രാണനെക്കൊണ്ടു അന്നത്തെ ഗ്രഹിപ്പിച്ചുവെന്നു ഭാവം. ഇക്കാരണത്താൽ ശ്രുതിയിൽ ആ വായുവിനെ "അന്നായു" എന്നു പറഞ്ഞിരിക്കുന്നു. 6

പരമാത്മാവു താഴെ പറയുംവിധം വിചാരിച്ചു. "ഞാൻ ഇല്ലെങ്കിൽ ഇതെല്ലാം എങ്ങനെ നടക്കും? അതിനാൽ ഒരു രാജാവിനെപോലെ ഈ ശരീരപിണ്ഡത്തിൽ പുണ്യപാപങ്ങളുടെ സാക്ഷിയായി ഞാൻ വസിക്കാം" ഈ വിചാരത്തിൽ ആത്മാവു്

സർവ്വനികൃഷ്ടദ്വാരങ്ങളേയും ഉപേക്ഷിച്ച് മസ്തകത്തിൻെറ സന്ധിയിലൂടെ കാര്യകാരണസംഘാതത്തിൽ പ്രവേശിച്ചു. ഉപനിഷത്തിൽ ഇതു സ്പഷ്ടമായി വിവരിച്ചിട്ടുണ്ട്. അടുത്ത ശ്ലോകം മുഖേനയും ഇതു വ്യക്തമാക്കുന്നു.

മൂർദ്ധാനം പ്രവിദാര്യൈ തത് കാര്യകാരണസംഹതിം
പ്രാപദ്യത ച യഃ സ്രഷ്ടാ കാശീശം തമുപാസ്മഹേ 7

ജഗത്സ്രഷ്ടാവായ യാതൊരു പരമാത്മാവ് മൂർദ്ധാവിൻെറ അതിരു പിളർന്ന് ഈ ദേഹേന്ദ്രിയസംഘാതത്തിൽ പ്രവേശിക്കുന്നു, ആ പരമാത്മരൂപനായ ശ്രീകാശികാപതിയെ ഞാൻ ഉപാസിക്കുന്നു മൂർദ്ധാവിൻെറ സന്ധി ഭേദിച്ച് അതായതു് അതിൻെറ ദ്വാരത്തിലൂടെ, ആത്മാവ് പ്രവേശിച്ചതുകൊണ്ട് ആ ദ്വാരത്തെ ബ്രഹ്മരന്ധ്രമെന്നും പറയുന്നു. 7

ആ ഛിദ്രത്തിന് വിദൃതിയെന്നും, നാന്ദനമെന്നും ഉപനിഷത്തിൽ നാമങ്ങൾ നിർദ്ദേശിച്ചിട്ടുള്ളതിനെ കാണിക്കുന്നു:—

വിദൃതിർനാന്ദനഞ്ചേതി ഗീയതേ വേദപാരഗൈഃ
യത് പ്രവേശസ്യതിദ്വാര്യാ കാശീശം തമുപാസ്മഹേ 8

വേദപാരംഗതന്മാരായ ഋഷികൾ, യാതൊരു പരമാത്മാവിൻെറ പ്രവേശദ്വാരത്തെ വിദൃതിയെന്നും നാന്ദനമെന്നുമുള്ള നാമങ്ങളാൽ കീർത്തിക്കുന്നുവോ, ആ പരമാത്മരൂപിയായ ശ്രീകാശീപതിയെ ഞാനുപാസിക്കുന്നു. പിളർന്നുണ്ടാക്കിയ ദ്വാരമായതിനാൽ അതിനെ വിദൃതിയെന്നുപറയുന്നു. ഈ ദ്വാരത്തിലൂടെ പോയി പരബ്രഹ്മത്തിൽ ലയിച്ച് ആനന്ദരൂപമായി തീരുന്ന

തിനാൽ നാന്ദനം - ആനന്ദത്തെ പ്രദാനം ചെയ്യുന്നതു് - എന്നും പേർ സിദ്ധിച്ചു. 8

ആ പരമാത്മാവു്, ജീവാത്മരൂപേണ പ്രവേശിച്ചു് ജാഗ്രദാദികളായ മൂന്നവസ്ഥകളിലും ചുററിക്കറങ്ങിക്കൊണ്ടിരിക്കുന്നു വെന്നു കാണിക്കുന്നു: —

തഥാ പ്രവിഷ്ടോ യസ്സാക്ഷാജ്ജീവഭാവേന വേശ്മസു
ത്രിഷു സംക്രീഡതേ നിത്യം കാശീശം തമുപാസ്മഹേ 9

ഏതൊരു പരമാത്മാവു് സാക്ഷാൽ ഈ ശരീരത്തിൽ ജീവരൂപേണ പ്രവേശിച്ചു് ജാഗ്രത്, സ്വപ്നം, സുഷുപ്തി ഈ മൂന്നാവസ്ഥകളിലും നിത്യവും രമിച്ചു—സുഖദുഃഖങ്ങളനുഭവിച്ചുകൊണ്ടിരിക്കുന്നുവോ ആ ആത്മരൂപനായ ശ്രീകാശീപതിയെ ഞാൻ ഉപാസിക്കുന്നു. ജാഗ്രത്കാലത്തിൽ വലത്തുകണ്ണും, സ്വപ്നകാലത്തിൽ കണ്ഠദേശവും, സുഷുപ്തികാലത്തിൽ ഹൃദയാകാശവും ആത്മാവിന്റെ സ്ഥാനങ്ങളെന്നു ഗണിക്കപ്പെട്ടിരിക്കുന്നു. 9

ഇങ്ങനെ ചുററിക്കറങ്ങിക്കറങ്ങി, ആ അവിദ്യാഗ്രസിതനായ ജീവന്, തന്റെ വാസ്തവരൂപം ബ്രഹ്മംതന്നെയെന്നു് പരമകാരുണികനായ ഗുരുവിൽനിന്നും എപ്പോൾ തത്വബോധം സിദ്ധിക്കുന്നുവോ, അപ്പോൾ അവൻ സംസാരചക്രത്തിൽനിന്നും വിട്ടൊഴിഞ്ഞു് മോക്ഷം പ്രാപിക്കുന്നു; ബ്രഹ്മരൂപനായിത്തീരുന്നുവെന്നർത്ഥം. ഇതാണു് അടുത്ത വൎണ്ണന.

ജാഗ്രദാദ്യഭിമാനേന സംസരൻ തദ്ഗുണാർദ്ദിതഃ
ഗുരുക്ത്യാ ബ്രഹ്മ യഃ പശ്യേത് കാശീശം തമുപാസ്മഹേ
10

ജാഗ്രദാദി അവസ്ഥകളിൽ "ഇതു ഞാൻ" "ഇതു് എന്റേതു്" എന്നു തുടങ്ങിയ പലേ അഭിമാനങ്ങൾ നിമിത്തം ആ അവസ്ഥകളുടെ കർത്തൃത്വം, ഭോക്തൃത്വം, സുഖിത്വം, ദുഃഖിത്വം മുതലായ ധർമ്മങ്ങളാൽ ദുഃഖിതനായി നിരന്തരം ജന്മമരണങ്ങളെ പ്രാപിച്ചുകൊണ്ടു് ജീവരൂപം പൂണ്ട യാതൊരു പരമാത്മാവു്, ബ്രഹ്മജ്ഞനായ ഗുരുവിന്റെ ഉപദേശം മുഖേന, വീണ്ടും തന്റെ മൂലഭൂതമായ ബ്രഹ്മസ്വരൂപത്തെ ദർശിക്കുന്നുവോ ആ പരമാത്മരൂപനായ ശ്രീകാശീപതിയെ ഞാനുപാസിക്കുന്നു. സംസാരചക്രത്തിൽ ചുററിക്കറങ്ങിക്കൊണ്ടിരിക്കുന്ന ജീവനു് നിഷ്കാമമായ തപസ്സുകൊണ്ടു് എപ്പോൾ ചിത്തശുദ്ധി ഉണ്ടാകുന്നുവോ, അപ്പോൾ അവന്നു് വിവേകവൈരാഗ്യാദികളുടെ സിദ്ധി നിമിത്തം ബ്രഹ്മത്തെ അറിയാനുള്ള ഇച്ഛ ഉൽപന്നമാകുന്നു. പുണ്യപരിപാകത്താൽ, ബ്രഹ്മജ്ഞാനിയായ ഗുരുവിന്റെ ഉപദേശത്തിലൂടെ, പിന്നീടവൻ തന്റെ മൂലസ്വരൂപത്തെ ബോധിക്കുകയും മുക്തനായി തീരുകയും ചെയ്യുന്നു. 10

മൂന്നാമത്തു ഖണ്ഡം അവസാനിച്ചു; നാലാം ഖണ്ഡത്തിന്റെ സാരമാണടുത്തു പറയുവാൻ പോകുന്നതു്. ഇവിടെ ആദ്യമായി ഗർഭാവസ്ഥ, ബാല്യാവസ്ഥ, വൃദ്ധാവസ്ഥ ഈ മൂന്നു അവസ്ഥകൾ പരമാത്മാവു് ഈ ദേഹത്തിൽ ഉണ്ടാക്കിയെന്നു പറയുന്നു.

ഗർഭബാലജരത്താദി ചക്രേഽസ്മിൻ ജീവനാമട്ടത്
യോഽയം ഭ്രാന്ത്യാ ബംഭ്രമീതി കാശീശം തമുപാസ്മഹേ
11

ഗർഭാവസ്ഥ — മാതാവിന്റെ ഗർഭാശയത്തിൽ, പിതാവിന്റെ വീര്യത്തിൽനിന്നും ഗർഭം ഉണ്ടാകുന്നതിനു് ജീവന്റെ ഗർഭാവസ്ഥയെന്നു പേർ — ബാല്യാവസ്ഥ, വൃദ്ധാവസ്ഥ മുതലായ

അവസ്ഥകൾ ഈ ശരീരത്തിൽ ചമച്ചതു് യാതൊരു പരമാത്മാവാണോ, യാതൊരുവൻ ജീവനെന്നുള്ള നാമത്തിൽ തന്റെ അവിദ്യാഭ്രാന്തി നിമിത്തം ശരീരങ്ങൾ തോറം ചുററിക്കറങ്ങിക്കൊണ്ടിരിക്കുന്നുവോ ആ പരമാത്മരൂപനായ ശ്രീകാശീപതിയെ ഞാൻ ഉപാസിക്കുന്നു. പുരുഷന്റെ ഗർഭാവസ്ഥാനം ആദ്യത്തെ ജന്മം, മാതാവിന്റെ ഉദരത്തിൽനിന്നും ജനിച്ചു് ബാലനായിതീരുക രണ്ടാമത്തെ ജന്മം, വാർദ്ധക്യത്തിനുശേഷം മരിച്ചു് ഇവിടെനിന്നും പോയി വീണ്ടും മറെറവിടെയെങ്കിലും കർമ്മാനുസാരം ജനിക്കുകയെന്നതു് മൂന്നാമത്തെ ജന്മം. ഈ വിഷയത്തെ സംബന്ധിച്ചു് ഉപനിഷത്തിൽ ഇപ്രകാരം വർണ്ണിച്ചിരിക്കുന്നു. 11

ഇപ്രകാരം സംസാരചക്രത്തിൽ ചുററിത്തിരിഞ്ഞുകൊണ്ടിരിക്കുന്ന ജീവനു്, പൂർവ്വപുണ്യപരിപാകം നിമിത്തം തന്റെ സ്വരൂപജ്ഞാനമുണ്ടായി മോക്ഷം സിദ്ധിക്കുന്നുവെന്നു കാണിക്കുന്നു:-

അവിദ്യാജാലകം ഭിത്വാ ശ്യേനവത് യത് പ്രബോധതഃ
നിർമ്മുക്തോ നിശ്ചരേത് കശ്ചിത് കാശീശം
തമുപാസ്മഹേ 12

വലയിലകപ്പെട്ടുപോയ പരുന്തെന്ന പക്ഷി, ആ വലപൊട്ടിച്ചു് വീണ്ടും പെട്ടെന്നു വെളിയിൽ വരുന്നപോലെതന്നെ, അസംഖ്യം ആളുകളിൽ ഒരു ധീരാത്മാവു് സ്വസ്വരൂപമായ യാതൊരു പരമാത്മാവിനെ അറിയുന്നതുകൊണ്ടു് അവിദ്യയാകുന്ന വല പൊട്ടിച്ചു് ഈ സംസാരചക്രത്തിൽനിന്നും എന്നെന്നേക്കുമായി വിട്ടുമാറി ജീവന്മുക്തനായി വിചരിക്കുന്നുവോ ആ പരമാത്മരൂപിയായ ശ്രീകാശീവിശ്വനാഥനെ ഞാൻ ഉപാസിച്ചു

കൊള്ളുന്നു. സംസാരപാശത്തിൽ (ബന്ധത്തിൽ) നിന്നും വിടുതൽ ലഭിക്കുന്നതിന്ന് ആത്മജ്ഞാനമല്ലാതെ മറെറാരുപായവുമില്ലെന്ന് വാമദേവമഹർഷിയുടെ ഉപദേശദ്വാരാ ഉപനിഷത്തു നിർദ്ദേശിക്കുന്നുണ്ട്. 12

ബ്രഹ്മജ്ഞാനി, തന്റെ വർത്തമാനദേഹം നശിക്കുന്നതോടുകൂടെത്തന്നെ, ബ്രഹ്മരൂപമായി തീരുന്നുവെന്നു കാണിക്കുന്നു:—

അവിദ്യാകാമകർമ്മാണി വിഭിദ്യ വിബുധാഗ്രണീഃ
യദ്ഭവത്യാത്മഭേദേ ശ്രീകാശീശം തമുപാസ്മഹേ 13

അവിദ്യാ, കാമം, കർമ്മം—പുണ്യപാപങ്ങൾ—ഇവയെല്ലാം നശിപ്പിച്ച് ജീവന്മുക്തനായ പരമജ്ഞാനി, ഈ ശരീരപാതത്തോടുകൂടെത്തന്നെ, നിത്യശുദ്ധബുദ്ധമുക്തമായ യാതൊരു ബ്രഹ്മമായിത്തീരുന്നുവോ ആ ബ്രഹ്മരൂപനായ ശ്രീകാശീവിശ്വനാഥനെ ഞാൻ ഉപാസിക്കുന്നു. ദേഹപാതത്തിനുശേഷം ബ്രഹ്മജ്ഞാനിക്ക് മറെറാരുലോകത്തും പോകേണ്ടതായിട്ടില്ല; ഇവിടെവെച്ചുതന്നെ മോക്ഷം ലഭിക്കുന്നു; അതായത് ജ്ഞാനി ബ്രഹ്മരൂപമായിത്തീരുന്നുവെന്നു താത്പര്യം. 13

നാലാമത്തു ഖണ്ഡത്തിന്റെ സാരം അവസാനിച്ചു. അനന്തരം അഞ്ചാം ഖണ്ഡത്തിന്റെ സാരമാണ് വർണ്ണിക്കപ്പെടുന്നതു. അതിൽ ഒന്നാമതായി ഈ ആത്മാവാരാണെന്നുള്ള വിചാരംചെയ്യുന്നു.

കോഽയമാത്മേതി സംസാരാ ദ്വ്യാവിവൃത്സുഭിരാത്മനി
അനചിഷ്യതേഽനഘം യഃ ശ്രീകാശീശം തമുപാസ്മഹേ
14

സംസാരത്തിൽനിന്നും നിവർത്തിക്കാനിച്ഛിക്കുന്ന തപസ്വികളും, വൈരാഗ്യശാലികളും ആയ ഋഷിമാർ ഈ ആത്മാവാരാകുന്നുവെന്നിങ്ങനെ ചിന്തിച്ചുകൊണ്ടു് എപ്പോഴും തങ്ങളുടെ ഹൃദയത്തിൽ യാതൊരു പരമാത്മാവിനെ അന്വേഷിക്കുന്നുവോ ആ ആത്മരൂപനായ ശ്രീകാശീപതിയെ ഞാൻ ഉപാസിക്കുന്നു. 14

ഹൃദയത്തിൽ അന്വേഷിച്ചു് ഏതുപ്രകാരമാണു് ആത്മാവിനെ നിശ്ചയിച്ചതെന്നു് അഞ്ചു ശ്ലോകങ്ങൾകൊണ്ടു സ്പഷ്ടമാക്കുന്നു.

ചക്ഷുർഭൂതേന മനസാ നാനാരൂപാണി പശ്യതി
പ്രത്യഗാത്മാത്മനാ യഃ ശ്രീകാശീശം തമുപാസ്മഹേ
15

യാതൊരു പരമാത്മാവു്, ജീവാത്മരൂപേണ ശരീരത്തിൽ പ്രവേശിച്ചു് ചക്ഷുഃസ്വരൂപമായ മനസ്സുകൊണ്ടു് അനേകതരത്തിലുള്ള രൂപങ്ങളെ കാണുന്നു ആ ആത്മരൂപനായ ശ്രീകാശീവിശ്വനാഥനെ ഞാൻ ഉപാസിക്കുന്നു. മനസ്സിനെ കൂടാതെ നേത്രാദീന്ദ്രിയങ്ങൾക്കു് തങ്ങളുടെ ഒരു വ്യാപാരവും സ്വയം നിർവ്വഹിക്കാൻ സാമർത്ഥ്യമില്ല; സർവ്വകരണങ്ങളിലുംവെച്ചു് മുഖ്യമായിട്ടുള്ളതു് മനസ്സാണു്. ആ മനസ്സു മുഖേന മാത്രമേ ഇന്ദ്രിയങ്ങൾക്കെല്ലാം സ്വസ്വകാര്യങ്ങൾ നിർവ്വഹിക്കുന്നതിനു് കഴിവുണ്ടാകുന്നുള്ളു. അതിനാലാണു് "ചക്ഷുഃസ്വരൂപമായ മനസ്സുകൊണ്ടു്" എന്നുപറഞ്ഞതു്. ഇതുപോലെതന്നെ വാണീരൂപമായ മനസ്സു്, ഘ്രാണരൂപമായ മനസ്സു് എന്നാദിയായി അടുത്ത ശ്ലോകങ്ങളിൽ കാണിക്കുന്നതാണു്. ഇപ്രകാരം മനോവൃത്തിയുടെ സംബന്ധം അനപേക്ഷണീയമായതുകൊണ്ടു് (മനസ്സിന്റെ സഹായം ആവശ്യ

മായത്തുകൊണ്ടു്) അനേകം ജ്ഞാനം ഒരുമിച്ചുണ്ടാകുന്നില്ല. മനോവൃത്തിയുടെ ആവശ്യമില്ലായിരുന്നുവെങ്കിൽ കാണുക, കേൾക്കുക, മണക്കുക ഇത്യാദി സർവ്വജ്ഞാനങ്ങളും മാറിമാറി ഉദിച്ചുകൊണ്ടിരിക്കാതെ ഒരേകാലത്തിൽ ഉണ്ടാകുമായിരുന്നു.

ആത്മാവിനെക്കൂടാതെ മനസ്സിനുപോലും യാതൊന്നും ചെയ്യാൻ കഴിയുന്നില്ല. അതിനാലാണു് ചക്ഷുരൂപമായ മനസ്സുകൊണ്ടു് ആത്മാവു കാണുന്നുവെന്നു പറഞ്ഞതു്. യാതൊന്നിന്റെ സത്തയെ ആശ്രയിച്ചു് കാണുക, കേൾക്കുക, പ്രാണധാരണംചെയ്യുക മുതലായവ നിർവ്വഹിക്കുന്നുവോ അതുതന്നെ ആത്മാവു്. ദർശനം, ശ്രവണം മുതലായവയ്ക്കു് മൂലകർത്താവു് ആത്മാവാണു്.
15

ശ്രോത്രഭൂതേന മനസാ നാനാശബ്ദാൻ ശൃണോതി ച
പ്രത്യഗാത്മാത്മനാ യഃ ശ്രീകാശീശം തമുപാസ്മഹേ 16

പ്രത്യഗാത്മരൂപനായ ഏതൊരു പരമാത്മാവു് ശ്രോത്രരൂപേണയുള്ള മനസ്സുകൊണ്ടു് അനേകവിധത്തിലുള്ള ശബ്ദങ്ങളെ കേൾക്കുന്നുവോ ആ പരമാത്മരൂപിയായ ശ്രീകാശീപതിയെ ഞാൻ ഉപാസിക്കുന്നു. 16

ഘ്രാണഭൂതേന മനസാ ഗന്ധാൻ ജിഘ്രത്യനുകാൻ
പ്രത്യഗാത്മാത്മനാ യഃ ശ്രീകാശീശം തമുപാസ്മഹേ
17

ജീവാത്മരൂപേണ യാതൊരു പരമാത്മാവു് ഘ്രാണേന്ദ്രിയരൂപമായ മനസ്സുകൊണ്ടു് നാനാതരത്തിലുള്ള ഗന്ധങ്ങളെ ഘ്രാണിക്കുന്നു ആ പരമാത്മസ്വരൂപനായ ശ്രീകാശീനാഥനെ ഞാൻ ഉപാസിക്കുന്നു. 17

വാണീഭൂതേന മനസാ വക്തവ്യം വ്യാകരോതി ച
പ്രത്യഗാത്മാത്മനാ യഃ ശ്രീകാശീശം തമുപാസ്മഹേ
18

ഏതൊരു പരമാത്മാവു് ജീവാത്മരൂപത്തിൽ വാഗിന്ദ്രിയഭൂതമായ മനസ്സു മുഖേന, വാക്കുകൾ സ്പഷ്ടമായി ഉച്ചരിക്കുന്നുവോ ആ പരമാത്മരൂപനായ ശ്രീകാശീനാഥനെ ഞാൻ ഉപാസിക്കുന്നു. 18

ജിഹ്വാഭൂതേന മനസാ ജാനാതി വിവിധാൻ രസാൻ
പ്രത്യഗാത്മാത്മനാ യഃ ശ്രീകാശീശം തമുപാസ്മഹേ
19

പ്രത്യഗാത്മരൂപനായ യാതൊരു പരമാത്മാവു്, ജിഹ്വാരൂപമായ മനസ്സുകൊണ്ടു് വിവിധങ്ങളായ രസങ്ങളെ അറിയുന്നു-ആസ്വദിക്കുന്നു — ആ പരമാത്മരൂപിയായ ശ്രീകാശീപതിയെ ഞാൻ ഉപാസിച്ചുകൊള്ളുന്നു. 19

ഇപ്രകാരം ഉപനിഷത്തിൽ പ്രതിപാദിക്കപ്പെട്ടിട്ടുള്ള പ്രത്യഗാത്മസ്വരൂപമായ ബ്രഹ്മത്തിന്റെ, അതാതുപാധികൾനിമിത്തം പ്രയോഗിക്കപ്പെടുന്ന അനേകപ്രകാരത്തിലുള്ള നാമങ്ങളെ മൂന്നു ശ്ലോകങ്ങളിൽ വർണ്ണിക്കുന്നു.

സംജ്ഞാനാജ്ഞാന വിജ്ഞാന പ്രജ്ഞാനാനി ച മേ-
മുഷീ
യദ്ബ്രഹ്മണോഽഭിധാഃ ശ്രീമത്കാശീശം തമുപാ-
സ്മഹേ 20

സംജ്ഞാനം—ചേതനത്വം—, ആജ്ഞാനം—ഈശ്വരത്വം—, വിജ്ഞാനം—കലാദിപരിജ്ഞാനം—, പ്രജ്ഞാനം—പ്രജ്ഞത,

തത്കാലമുണ്ടാകുന്ന പ്രതിഭാ, സന്ദർഭോചിതമായ ബുദ്ധി–, ശേമുഷീ- മേധാ, ഗ്രന്ഥധാരണശക്തി , ഇത്രയും ഏതു ബ്രഹ്മത്തിനുള്ള നാമങ്ങളോ ആ ബ്രഹ്മരൂപനും ഐശ്വര്യശാലിയുമായ ശ്രീകാശീനാഥനെ ഞാൻ ഉപാസിക്കുന്നു. 20

ദൃഷ്ടിർധൃതിശ്ചമനനം മനീഷാജൂതി സംസ്മൃതീ
യദ്ബ്രഹ്മണോഽഭിധാഃ ശ്രീമത്കാശീശം തമുപാ-
സ്മഹേ 21

ദൃഷ്ടി ഇന്ദ്രിയങ്ങൾകൊണ്ടു് എല്ലാ വിഷയങ്ങളുടേയും ഉപലബ്ധി–, ധൃതി–ശരീരം, ഇന്ദ്രിയം മുതലായവയെ ധരിക്കുന്നതിനുള്ള ശക്തി, മനനം–മതി–, മനീഷാ–മനനംചെയ്യുന്നതിനുള്ള സ്വാതന്ത്ര്യം അഥവാബുദ്ധിസ്വാതന്ത്ര്യം–, ജൂതി–ചിത്തത്തിൻെറദുഃഖസ്വഭാവം, സംസ്മൃതി–സ്മരണം, ഇതെല്ലാം ഏതൊരു ബ്രഹ്മത്തിൻെറ നാമങ്ങളോ ആ ബ്രഹ്മരൂപിയായ ശ്രീമാൻ കാശീപതിയെ ഞാൻ ഉപാസിച്ചുകൊള്ളുന്നു. 21

സംകല്പോഽധ്യവസായോഽസുസ്തൃഷ്ണാ സ്ത്രീസംഗമ-
സ്പൃഹാ
യദ്ബ്രഹ്മണോഽഭിധാഃ ശ്രീമത് കാശീശം തമുപാ-
സ്മഹേ 22

സങ്കല്പം, അധ്യവസായം–നിശ്ചയം–, അസു–പ്രാണനം, തുടങ്ങിയ ക്രിയകൾക്കു കാരണമായ വൃത്തി, ജീവിക്കുന്നതിലേക്കുള്ള പ്രയത്നം–, തൃഷ്ണ–അപ്രാപ്യ(സമീപത്തില്ലാത്ത)വിഷയങ്ങളെക്കുറിച്ചുള്ള ഇച്ഛ–, സ്ത്രീസംഗത്തിലുള്ള അഭിലാഷം, ഇതിനുപനിഷത്തിൽ "വശ"മെന്നു പേർ കൊടുത്തിരിക്കുന്നു; ഈ നാമങ്ങളെല്ലാം

യാതൊരു ബ്രഹ്മത്തിനുള്ളതോ ആ ബ്രഹ്മരൂപനായ ശ്രീകാശീനാഥനെ ഞാൻ ഉപാസിക്കുന്നു. ഇരുപതു മുതൽ ഇരുപത്തിരണ്ടാമതുവരെ ശ്ലോകങ്ങളിൽ വർണ്ണിക്കപ്പെട്ട ബ്രഹ്മത്തിന്റെ നാമങ്ങളെല്ലാം അന്തഃകരണവൃത്തികളാണ്. അതാതു വൃത്തിരൂപങ്ങളായ ഉപാധികൾവഴിക്കു് ബ്രഹ്മവസ്തു ഉപലക്ഷിക്ക (അറിയ)പ്പെടുന്നതിനാൽ ഇതെല്ലാം ശുദ്ധബ്രഹ്മത്തിനുള്ള നാമങ്ങൾതന്നെ; അതായതു് ബ്രഹ്മത്തെ പ്രകാശിപ്പിക്കുന്നവയെന്നർത്ഥം; ഇങ്ങനെ ഉപനിഷത്തിൽ നിർദ്ദേശിച്ചിരിക്കുന്നു. 22

ബ്രഹ്മാവു്, ഇന്ദ്രൻ തുടങ്ങിയ ദേവന്മാരും, ആകാശാദിമഹാഭൂതങ്ങളും, മനുഷ്യർ, മൃഗങ്ങൾ, ഒട്ടൊഴിയാതെയുള്ള ചരാചരപദാർത്ഥങ്ങൾ ഇവയും ബ്രഹ്മരൂപം തന്നെയെന്നു് അടുത്ത മൂന്നു ശ്ലോകങ്ങൾകൊണ്ടു വ്യക്തമാക്കുന്നു.

ബ്രഹ്മാത്വമദ്രീശഭിദദ്രിശായിൻ
പ്രജാധിഭൂശ്ചാദിതിജാസ്ത്വമേവ
പ്രജ്ഞാതനുസ്ത്വം ഹി ജഗത് പ്രതിഷ്ഠാ
ബ്രഹ്മാത്മനേ തേഽസ്തു നമോ നമസ്തേ 23

പർവ്വതത്തിൽ നിദ്രചെയ്തുകൊണ്ടിരിക്കുന്ന അഥവാ വസിച്ചുകൊണ്ടിരിക്കുന്ന അല്ലയോ ശ്രീമഹാദേവ! ബ്രഹ്മാവും ഇന്ദ്രനും പ്രജാപതിയും സർവ്വദേവതാസ്വരൂപവും ഭവാൻതന്നെ, എന്തെന്നാൽ പ്രജ്ഞാനസ്വരൂപനായ അവിടുന്നു് ഈ ജഗത്തിന്റെ അധിഷ്ഠാനരൂപമാകുന്നു. ഇപ്രകാരം ബ്രഹ്മസ്വരൂപിയായ അവിടുത്തേക്കു് നമസ്കാരമേ നമസ്കാരം. ദ്വിരുക്തി, ഭക്ത്യതിശയത്തെ കാണിക്കുന്നു. 23

ത്വമേവ ഖം വായുരഥാനലശ്ച
തചമേവപാഥഃ പൃഥിവീ ത്വമേവ
പ്രജ്ഞാതനസ്ത്വം ഹി ജഗത് പ്രകാശോ
ബ്രഹ്മാത്മനേ തേഽസ്തു നമോ നമസ്തേ 24

അല്ലയോ ശ്രീശിവ! ആകാശവും, വായുവും, അഗ്നിയും അങ്ങുതന്നെയാണ്; ജലരൂപമായതും ഭവാൻതന്നെ, അവിടുന്നുമാത്രമാണ് പൃഥ്വിയും, എന്തെന്നാൽ പ്രജ്ഞപ്തിരൂപനായ ഭവാൻ ഈ ജഗത്തിന്ന് അധിഷ്ഠാനരൂപനാണ്–ഈ ജഗത്തു് ഭവാനാൽ മാത്രമാണ് പ്രകാശിക്കുന്നതു്. ഇപ്രകാരമിരിക്കുന്ന ബ്രഹ്മാത്മരൂപനായ അവിടുത്തേക്കു് നമസ്കാരം, നമസ്കാരം. 24

ത്വമേവ ഗാവസ്തുരഗാ നഗാശ്ച
ഖഗാശ്ച യത് കിഞ്ചിദിദം സമഗ്രം
പ്രജ്ഞാതനസ്ത്വം ഹി ജഗദ്ബിഭർഷി
ബ്രഹ്മാത്മനേഽതസ്തു നമസ്സഹസ്രം 25

അല്ലയോ ശ്രീവിശ്വനാഥ! പ്രജ്ഞപ്തിരൂപനായ അവിടുന്ന് സത്താസ്ഫൂർത്തിരൂപേണ സർവ്വജഗത്തിനേയും ധരിച്ചുകൊണ്ടിരിക്കുന്നു. അതു ഹേതുവായി പശുക്കളും, കുതിരകളും, പർവ്വതങ്ങളും, പക്ഷികളും മററെല്ലാ സ്ഥാവരജംഗമങ്ങളും അവിടുന്നുതന്നെ. ഇപ്രകാരം ബ്രഹ്മരൂപനായ അങ്ങേക്കു് ആയിരം പ്രാവശ്യം നമസ്കാരം. ഈ രൂപത്തിൽ, പ്രജ്ഞാനസ്വരൂപമായ ബ്രഹ്മമാണ് സർവ്വത്തിന്റേയും ആത്മാവെന്നറിയുന്നവൻ സ്വയം ബ്രഹ്മരൂപനായിത്തീർന്നു മോക്ഷം പ്രാപിക്കുന്നു. 25



# നവമഃ സ്തബകഃ



ഇതുമുതൽ മൂന്നു സ്തബകങ്ങളിൽ ഛാന്ദോഗ്യോപനിഷത്തിന്റെ സാരം വിവരിക്കുന്നു. ഛാന്ദോഗ്യത്തിൽ ആകെ എട്ടദ്ധ്യായങ്ങളാണുള്ളതു്. അവയിൽ അഞ്ചെണ്ണം വിശേഷിച്ചും ഉപാസനാപരങ്ങളായ വിഷയങ്ങൾ അടങ്ങിട്ടുള്ളതാണു്. ആ അഞ്ചിൽ നാലദ്ധ്യായങ്ങളുടെ സാരമാണു് ഈ സ്തബകത്തിലെ വിഷയം. ഇതു് സാമവേദത്തിൽപെട്ട ഉപനിഷത്താകുന്നു. ഇതിന്റെ ആറാമദ്ധ്യായത്തിൽ തത്ത്വമസിമഹാവാക്യം പല ദൃഷ്ടാന്തങ്ങൾ മുഖേന ഒൻപതു പ്രാവശ്യം ഉപദേശിച്ചിരിക്കുന്നു. അതിന്റെ സാരം പത്താമത്തെ സ്തബകത്തിൽ ഗ്രന്ഥകർത്താവു ചേർത്തിട്ടുണ്ടു്. ഇവിടെ ഇപ്പോൾ ഉദ്ഗീഥരൂപമായ ഓംകാരത്തിന്റെ ഉപാസനയാണു് വർണ്ണിക്കുവാൻ തുടങ്ങുന്നതു്. ഇതു മുതൽ ഇരുപത്തിമൂന്നു ശ്ലോകങ്ങളുടെ ഛന്ദസ്സു് ഇന്ദ്രവജ്രയാകുന്നു. അതിന്റെ ലക്ഷണം വൃത്തരത്നാകരത്തിൽ ഇപ്രകാരമാണു്. "സ്യാദിന്ദ്രവജ്രായദി തൌജഗൌഗഃ" 2 തഗണം 1 ജഗണം 2 ഗുരുഅക്ഷരം. ഇത്രയും ചേർന്നാൽ ഇന്ദ്രവജ്രാഛന്ദസ്സായി എന്നർത്ഥം.

ഉദ്ഗീഥവർണ്ണേ പരമേ പരാത്മാ
ശ്രുത്യേകസാരേ ച ഗുണോപ ജുഷ്ടേ
ഉദ്ഗാതൃവര്യൈസ്സ മുപാസ്യതേ യ-
സ്തമാശ്രയേ സൌമ്യപുരാധിനാഥം 1

വേദങ്ങളുടെ സാരഭൂതവും, രസതമത്വാദിഗുണവിശിഷ്ടവും, സർവ്വശ്രേഷ്ഠവുമായ ഉദ്ഗീഥവർണ്ണത്തിൽ—ഉദ്ഗീഥാവയവമായ

ഓംകാരവർണ്ണത്തിൽ—ശ്രേഷ്ഠരായ ഉദ്ഗാതാക്കൾ യാതൊരു പരമാത്മാവിനെ ഉപാസിക്കുന്നുവോ ആ പരമാത്മരൂപനായ ഉത്തരകാശീപതി ശ്രീവിശ്വനാഥനെ ഞാൻ ആശ്രയിക്കുന്നു. ഉപനിഷത്തിൽ ഇങ്ങനെ പറയുന്നു:—

ഈ ചരാചരപ്രാണികളുടെ രസം പൃഥിവിയും, പൃഥിവിയുടെ രസം ജലവും, ജലത്തിന്റെ ഓഷധിയും, ഓഷധിയുടെ പുരുഷനും, പുരുഷന്റെ രസം വാക്കും, വാക്കിന്റെ രസം ഋക്കും, ഋക്കിന്റെ സാമവും, അതിന്റെ രസം ഉദ്ഗീഥവും, അതായതു് ഓംകാരവും ആകുന്നു. ഇതു് എട്ടാമത്തെ രസമായതിനാൽ രസങ്ങളിൽവച്ചു് രസതമവും — സാരതമവും—പരമാത്മാവിന്റെ പ്രതീകമായതിനാൽ പരമവും പരമാത്മദൃഷ്ട്യാ ഉപാസ്യമായതിനാൽ പരമാത്മാവിന്റെ സ്ഥാനത്തിനു് അർഹവുമാണു്. സാമം ഗാനം ചെയ്യുന്നവരെ ഉദ്ഗാതാക്കളെന്നു പറയുന്നു. ഇപ്രകാരം ഉദ്ഗീഥാവയവമായ ഓംകാരപ്രതീകത്തിൽ പരമാത്മാവിന്റെ ഉപാസന വിവക്ഷിക്കപ്പെട്ടിരിക്കുന്നു. 1

ഇനി മററുവിധത്തിൽ, ഓംകാരത്തിന്റെ, അദ്ധ്യാത്മമായും അധിദൈവമായുമുള്ള ഉപാസനയെ വർണ്ണിക്കുന്നു:—

പ്രാണാത്മനാഽദ്ധ്യാത്മമഥാധി ദൈവം
സൂര്യാത്മനാ ചാക്ഷര സുപ്രതീകേ
ഉദ്ഗീഥവിത് പശ്യതി യം ഹി ദേവം
തമാശ്രയേ സൌമ്യപുരാധിനാഥം 2

ഉദ്ഗീഥോപാസകന്മാർ, ഓംകാരമാകുന്ന ശ്രേഷ്ഠമായ പ്രതീകത്തിൽ അദ്ധ്യാത്മമായി മുഖ്യപ്രാണരൂപത്തിലും അധിദൈവമായി സൂര്യരൂപത്തിലും യാതൊരു പരമാത്മാവിനെ കാണുന്നു—

ഉപാസിക്കുന്നു—ആ പരമാത്മരൂപനായ ശ്രീസൌമ്യകാശീപതിയെ ഞാൻ ആശ്രയിക്കുന്നു.

ഈ വിഷയത്തിൽ ദേവാസുരന്മാരുടെ യുദ്ധത്തെ സംബന്ധിച്ചുള്ള ഛാന്ദോഗ്യോപനിഷത്തിലെ കഥ പ്രസിദ്ധമാണ്. ഓരോ പുരുഷന്റേയും ഹൃദയത്തിൽ ദൈവവൃത്തികളും, ആസുരവൃത്തികളും തമ്മിൽ യുദ്ധം നടന്നുകൊണ്ടേയിരിക്കുന്നു. ഇതുതന്നെയാണ് അനാദികാലം മുതലുള്ള ദേവാസുരയുദ്ധം. ദേവന്മാർ അതായത് ദൈവീവൃത്തികൾ ഘ്രാണം, വാക്ക്, ചക്ഷുസ്സ്, ശ്രോത്രം, മനസ്സ് എന്നീ രൂപങ്ങളിൽ മുറയ്ക്കു ഓംകാരത്തെ ഉപാസിച്ചു. എന്നാൽ അസുരന്മാരിൽ—ആസുരീവൃത്തികളിൽ—നിന്നും അവയ്ക്കിതിലെല്ലാം തോൽവി പററി. അവയെ പാപംകൊണ്ടു വേധിച്ചതാണിതിനു കാരണം. വീണ്ടും ദേവന്മാർ ഓംകാരത്തെ മുഖ്യപ്രാണനെന്ന ദൃഷ്ടിയിൽ ഉപാസിച്ചപ്പോൾ അസുരന്മാർക്ക് അവരെ തോല്പിക്കാൻ കഴിഞ്ഞില്ല. അതിനുകാരണം ഘ്രാണാദികളേപോലെ പ്രാണനെ പാപംകൊണ്ടു വേധിക്കാൻ സാധിച്ചില്ലെന്നുള്ളതാണ്. തന്നെയുമല്ല, പ്രാണനെ പരാജയപ്പെടുത്താനിച്ഛിച്ച ഈ അസുരന്മാർ സ്വയം നശിക്കുകയും ചെയ്തു. കുന്താലി മുതലായ ആയുധങ്ങൾകൊണ്ടുപോലും ഇളക്കാൻ കഴിയാത്ത ഒരു വലിയ കല്ലിനെ മണ്ണാങ്കട്ടയുപയോഗിച്ച് ഉരുട്ടിമാററാൻ ഉദ്യമിക്കുന്നതുപോലെയാണിതു്. അതിന്റെ അവസാനഫലം മണ്ണാങ്കട്ട, സ്വയം നാശമടയുകയായിരിക്കുമല്ലോ. ഇതേപ്രകാരം ആണ് ആ അസുരന്മാർക്കും പററിയതു്. അതിനാൽ അദ്ധ്യാത്മമായി മുഖ്യപ്രാണനെന്ന ദൃഷ്ട്യാതന്നെ ഉദ്ഗീഥത്തെ ഉപാസിക്കേണ്ടതാണ്. ഛാ. 1-ാം അ. 2-ാം ഖണ്ഡത്തിൽ അധികമായി നോക്കിക്കൊൾക.

ആദിത്യരൂപമായി, ഓംകാരത്തെ ഉപാസിക്കുന്നതിനു് ആധിദൈവികമെന്നു പേർ. എന്തെന്നാൽ ആദിത്യനും പ്രാണനും തമ്മിൽ തത്ത്വത്തിൽ യാതൊരു ഭേദവുമില്ല. ഗുണങ്ങളുടെ സാമ്യം നോക്കിയാൽ പ്രാണൻ ഉഷ്ണരൂപമാണു്, അതുപോലെതന്നെ സൂര്യനും. പ്രാണനെ സ്വരനെന്നു് പറയുന്നു. സവിതാവിനേയും സ്വരനെന്നും പ്രത്യാസ്വരനെന്നും പറയുന്നു. ഇപ്രകാരം ആദിത്യരൂപമായി ഉദ്ഗീഥത്തിന്റെ ഉപാസന ആധിദൈവിക–ദേവതാവിഷയക–മാണു്. അധികം ഛാ. 1. 3. നോക്കുക. 2

വേറെപ്രകാരത്തിലും ആധിദൈവികമായ ഉദ്ഗീഥോപാസനയെ വർണ്ണിക്കുന്നു.

ജ്യോതിർമ്മയശ്മശ്രുകചോഽർക്കബിംബേ
കഞ്ജേക്ഷണസ്തിഷ്ഠതി യോഗിഗമ്യഃ
ഉന്നാമ ഋഗ്ഭ്യോഽയ മൃഗാദി ഗേഷ്ണ-
സ്തമാശ്രയേ സൌമ്യപുരാധിനാഥം 3

തേജോമയമായ ശ്മശ്രുക്കളും, കേശങ്ങളുമുള്ളവനും, ചെന്താമരപ്പൂപോലെയുള്ള നേത്രങ്ങളോടുകൂടിയവനും, യോഗികൾക്കു പ്രാപിക്കത്തക്കവനും, ഋക്, സാമം ആദിയായ പർവങ്ങളോടുകൂടിയവനും, ഉത് എന്ന നാമത്തെ ധരിച്ചിരിക്കുന്നവനും ആയ യാതൊരു പുരുഷൻ സൂര്യമണ്ഡലത്തിൽ വർത്തിക്കുന്നു—സൂര്യമണ്ഡലത്തിൽ, യോഗികൾ മേൽവിവരിച്ചതരത്തിലുള്ള പുരുഷനെ അതായതു ബ്രഹ്മത്തെ ഉപാസിക്കുന്നു—ആ ബ്രഹ്മരൂപനായ ശ്രീസൌമ്യകാശീപതിയെ ഞാൻ ആശ്രയിക്കുന്നു. പൃഥ്വി ഋക്കും, അഗ്നി സാമവുമാകുന്നു. അന്തരിക്ഷം ഋക്കും, വായു സാമവുമാകുന്നു. സ്വർഗ്ഗം ഋക്കും, ആദിത്യൻ സാമവുമാണു്. നക്ഷത്ര

ങ്ങൾ ഋക്കും, ചന്ദ്രൻ സാമവുമാണ്. ആദിത്യന്റെ ശുക്ലമായ തേജസ്സ് ഋക്കും, കൃഷ്ണതേജസ്സ് സാമവുമാകുന്നു. പൃഥ്വി മുതലായ ഈ പദാർത്ഥങ്ങളിൽ ഋക് തുടങ്ങിയ ദൃഷ്ടികൾ ചെയ്യേണ്ടതാണെന്നർത്ഥം. ഈ ഉപാസനയുടെ ഫലം ആദിത്യാന്തർഗ്ഗതമായ ബ്രഹ്മത്തിന്റെ പ്രാപ്തിയാണ്. പൂർവ്വോക്തങ്ങളായ പൃഥ്വി തുടങ്ങിയ ഋക്കുകളും, സാമങ്ങളും ആ ജ്യോതിർമ്മയമായ ബ്രഹ്മത്തിന്റെ പർവ്വങ്ങൾ (പാദസന്ധികൾ അതായത് കാൽമുട്ടുകൾ) ആകുന്നു. ഗൌണമായി അതിന് ഉത് എന്നു പേർ പറഞ്ഞിരിക്കുന്നു. എന്തെന്നാൽ സർവ്വപാപങ്ങളിൽനിന്നും ഉദ്ഗതം (വിമുക്തം) ആണ്, ലേശവും പാപം കൂടാത്തതെന്നർത്ഥം അതിനാൽ അതു് അപഹതപാപ്മാവാണ്. 3

പട്ടിണി കാരണം മരിച്ചുപോകുമെന്ന ഭയങ്കരവിപത്തിൽ, ആരുടേയും ഉച്ഛിഷ്ടം ഭക്ഷിച്ചും പ്രാണനെ രക്ഷിക്കുന്നതു് ശ്രേയസ്കരമെന്നു പറയുന്നു.

ഹൃന്മന്ദിരാന്തഃ സ്ഥിതമാത്മദേവ-
മാനർച്ച യം ക്ഷുദ്വിപിഷത് കുമാഷൈഃ
ഉഷസ്തിരാധോരണ ഭുക്തശേഷൈ-
സ്തമാശ്രയേ സൌമ്യപുരാധിനാഥം 4

ഉഷസ്തി ചാക്രായണൻ എന്നുപേരുള്ള ഒരു ബ്രഹ്മർഷി, ആനക്കാരന്റെ ഉച്ഛിഷ്ടമായ ഉഴുന്നതിന്നു് തന്റെ ഹൃദയമന്ദിരത്തിൽ വിരാജിക്കുന്ന ആത്മദേവനെ ആരാധിച്ചു; അതായതു് ആ ഉച്ഛിഷ്ടം ഭക്ഷിച്ചു് തന്റെ പ്രാണനെ രക്ഷിച്ചു — ആത്മാവിനെ ആനന്ദിപ്പിച്ചു; ആ ആത്മരൂപനായ ശ്രീകാശീവിശ്വനാഥനെ ഞാൻ ആശ്രയിക്കുന്നു.

ഒരിക്കൽ കുരുദേശത്തിൽ ഭയങ്കരമായ ക്ഷാമമുണ്ടായതിനാൽ ഉഷസ്തിയെന്നുപേരായ ഒരു മഹർഷി തന്റെ ഭാൎയ്യയോടുകൂടി ചുറ്റിത്തിരിഞ്ഞു് ഹസ്തിപകമെന്ന ഗ്രാമത്തിൽ ചെന്നുചേൎന്നു. ആഹാരം കഴിക്കാഞ്ഞതിനാൽ അവർ മരിച്ചുപോകുമെന്ന ദശയിലായി. അവിടെ ഉഴുന്നുതിന്നുകൊണ്ടിരിക്കുന്ന ഒരാനക്കാരനെ കണ്ടു് മഹർഷി അവനോടു് ആഹാരം യാചിച്ചു. ഞാൻ ഭക്ഷിച്ചതിന്റെ ബാക്കി എന്റെ ഉച്ഛിഷ്ടമാണെന്നും അതല്ലാതെ മറ്റു യാതൊരന്നവും കൈവശമില്ലെന്നും ആയിരുന്നു ഇഭ്യന്റെ മറുപടി. എന്നാലതിങ്ങു തന്നേക്കു എന്നായി മഹർഷി. അതനുസരിച്ചു് ഇഭ്യൻ ആ ഉച്ഛിഷ്ടം കൊടുക്കുകയും അതുതിന്നു് ഉഷസ്തി തൃപ്തിപ്പെടുകയും ചെയ്തു. അപ്പോൾ അടുത്തുവെച്ചിരുന്ന ജലംകൂടി കുടിച്ചുകൊള്ളാനായി അയാൾ മഹർഷിയോടു പറഞ്ഞു. എന്നാൽ അദ്ദേഹമാകട്ടെ ആ ഉച്ഛിഷ്ടജലം കുടിക്കാൻ വിസമ്മതിച്ചു. ഇതെന്തു്? അവിടുന്നിപ്പോൾ തിന്നതായ ആ ഉഴുന്നു് ഉച്ഛിഷ്ടമായിരുന്നില്ലേ? എന്നു് ഇഭ്യൻ ചോദിച്ചപ്പോൾ അതേ, അതു തീർച്ചയായും ഉച്ഛിഷ്ടംതന്നെ, എന്നാൽ ആ ഉഴുന്നു ഞാൻ ഭക്ഷിച്ചിരുന്നില്ലെങ്കിൽ എന്റെ പ്രാണൻ പണയത്തിലാകുമായിരുന്നു. (പൊല്ലോകമായിരുന്നു.) വെള്ളമാകട്ടെ കുടിക്കാൻ എവിടെയും ധാരാളം കിട്ടും. അതിനാൽ ഈ ഉച്ഛിഷ്ടജലം കുടിക്കാൻ പാടില്ല. ഇതായിരുന്നു മഹർഷിയുടെ മറുപടി. ആഹാരം ലഭിക്കാത്തതിനാൽ പ്രാണൻ പോകുമെന്ന നിലയിൽ ഗത്യന്തരമൊന്നുമില്ലെന്നു വന്നാൽ ആരുടേയും ഉച്ഛിഷ്ടം കഴിച്ചെങ്കിലും ജീവനെ രക്ഷിക്കുന്നതു് വിഹിതം തന്നെ; എന്നു സാരം. ഈ ശരീരം സുരക്ഷിതമായിരുന്നാൽ മാത്രമേ ധൎമ്മപാലനം, ലോകോപകാരം മുതലായ കാൎയ്യങ്ങൾ നിൎവ്വഹിക്കാൻ സാധിക്കുകയുള്ളു. അതിനാൽ ഈ ആവശ്യങ്ങളെ മുൻനിൎത്തി, വേണ്ടി

വന്നാൽ ഉച്ഛിഷ്ടം ഭക്ഷിക്കുന്നതുകൊണ്ടു് ആപത്കാലത്തിൽ പാപം ഉണ്ടാകുന്നതല്ല. 4

ഇതുവരെ വിവരിച്ചതു് ഒന്നാമദ്ധ്യായത്തിന്റെ സാരമാണു്. അനന്തരം രണ്ടാമദ്ധ്യായത്തിൽ അനേകവിധത്തിൽ വൎണ്ണിച്ചിട്ടുള്ള സാമോപാസനയെ ഒററ ശ്ലോകത്തിൽ ചുരുക്കിപറയുന്നു.—

യാഃ പഞ്ചസപ്താപി ച ഭക്തയസ്ത
ദ്യുക്തസ്യ സാമ്നോ യ ഉപാസിതൄണാം
തത്ത ദ്ധിയാരാതി ഫലഞ്ച തത്തത്
തമാശ്രയേ സൌമ്യപുരാധിനാഥം 5

അഞ്ചും ഏഴും പ്രകാരത്തിലുള്ള ഭക്തികളോടു (അവയവങ്ങളോടു) കൂടിയ സാമത്തെ അതാതു ബുദ്ധ്യാ ഉപാസിക്കുന്നവൎക്കു് അതാതിനൊത്ത ഫലങ്ങൾ പ്രദാനം ചെയ്യുന്നതു് യാതൊരു പരമാത്മാവോ ആ പരമാത്മരൂപനായ ശ്രീസൌമ്യകാശീപതിയെ ഞാൻ പ്രണമിക്കുന്നു.

ലോകം, വൃഷ്ടി, ജലം, ഋതു, പശുക്കൾ, പ്രാണങ്ങൾ ഇവയിൽ സാമോപാസനയെ സംബന്ധിച്ചു വൎണ്ണിച്ചിരിക്കുന്നതു് ഉപനിഷത്തിൽ നോക്കി മനസ്സിലാക്കേണ്ടതാണു്. ഇതുപോലെതന്നെ, ഏഴുവിധത്തിലുള്ള സാമോപാസനയേയും മററുപാസനയേയും സംബന്ധിച്ചു നിയമങ്ങളും രണ്ടാമദ്ധ്യായം എട്ടാമതു ഖണ്ഡം മുതൽ ഇരുപത്തിരണ്ടാമതു ഖണ്ഡം വരെ വൎണ്ണിക്കപ്പെട്ടിട്ടുണ്ടു്. വിസ്തരഭയത്താൽ ഇവിടെ എഴുതുന്നില്ല. 5

ധൎമ്മത്തിനു മൂന്നു സ്കന്ധങ്ങളുണ്ടു്. അഗ്നിഹോത്രാദിയജ്ഞം ദാനം; വേദാദ്ധ്യയനം ഇവ ഒന്നാമത്തെ സ്കന്ധവും; കൃച്ഛ്രചാന്ദ്രാ

ണാദിതപസ്സ്' രണ്ടാമത്തെ സ്കന്ധവും, ജീവിതകാലം മുഴുവൻ ഗുരുകുലത്തിൽ വസിച്ചു' കഠിനമായ ബ്രഹ്മചര്യപരിപാലനം നിറവേററുകയെന്നുള്ളതു' മൂന്നാമത്തെ സ്കന്ധവുമാകുന്നു. ഇതോരോന്നും ക്രമത്തിൽ ഗൃഹസ്ഥാശ്രമിക്കും, വാനപ്രസ്ഥനും, നൈഷ്ഠികബ്രഹ്മചാരിക്കും വിധിക്കപ്പെട്ടിട്ടുള്ളതാണു'. ഈ മൂന്നു സ്കന്ധങ്ങളേയും അനുവർത്തിച്ചുകൊണ്ടിരിക്കുന്ന അതാതാശ്രമികൾക്കു പുണ്യലോകപ്രാപ്തിയുണ്ടെന്നു കാണിക്കുന്നു:—

യജ്ഞാദിഭിഃ കൃച്ഛ്രമുഖൈസ്തപോഭിർ-
നോപൈതി യം നൈഷ്ഠികചര്യയാ വാ
ലോകസ്സ്വലോകോ ഭവതീവ ധർമ്മൈ-
സ്തമാശ്രയേ സൌമ്യപുരാധിനാഥം 6

യജ്ഞദാനാദികൾ, കൃച്ഛ്രചാന്ദ്രായണാദിതപസ്സുകൾ, നൈഷ്ഠികബ്രഹ്മചര്യം മുതലായി നാനാപ്രകാരത്തിലുള്ള ധർമ്മങ്ങൾ കൊണ്ടു' ജനങ്ങൾക്കു' പുണ്യലോകപ്രാപ്തി ലഭിക്കുന്നു. എന്നാൽ യാതൊരു പരമാത്മാവിനെ പ്രാപിക്കാൻ കഴിയുന്നില്ല, അതായതു' മോക്ഷം സിദ്ധിക്കുന്നില്ല, ആ പരമാത്മരൂപനായ ശ്രീകാശീവിശ്വനാഥനെ ഞാനാശ്രയിക്കുന്നു. 6

മോക്ഷമാകട്ടെ തുരീയാശ്രമിയായി പരിവ്രാജകനായ ബ്രഹ്മനിഷ്ഠനു മാത്രം ലഭിക്കുന്നു:—

തുര്യാശ്രമീ തുര്യപദേ ഹി യസ്മിൻ
ധർമ്മോജ്ഝിതേ ബ്രഹ്മണി സംസ്ഥിത-
സ്സൻ
അമൃത്യുഭാവം സമുപൈതി ശശ്വ-
ത്തമാശ്രയേ സൌമ്യപുരാധിനാഥം 7

സന്ന്യാസാശ്രമിയായ പരമഹംസൻ, ജാഗ്രദാദി മൂന്നവസ്ഥ കൾക്കു് അതീതവും, അഖണ്ഡവും, തുര്യാത്മകവും, സർവ്വധർമ്മ രഹിതവുമായ യാതൊരു പരബ്രഹ്മത്തിൽ നിഷ്ഠിതനായിരുന്നു കൊണ്ടു് ശാശ്വതവും മരണമില്ലാത്തതുമായ ഭാവത്തെ—മോക്ഷ പദത്തെ—പ്രാപിക്കുന്നുവോ ആ പരമാത്മരൂപനായ ശ്രീസൌ മ്യകാശീപതിയെ ഞാൻ ആശ്രയിക്കുന്നു. 7

ഏതൊരു ഓംകാരരൂപമായ പരബ്രഹ്മത്തിൽ നിഷ്ഠിതനാ യി മോക്ഷം പ്രാപിക്കുന്നുവോ അപ്രകാരമുള്ള ആ ഓംകാരത്തെ വർണ്ണിക്കുന്നു:—

ഛന്ദാംസി സാരോദ്ഭവി ഭൂർഭുവഃ സ്വ-
സ്തത്രാപി തേഷു പ്രണവോഽഖിലാത്മാ
അഗ്രാഹി ധാത്രാ സ തു യത് പ്രതീക-
സ്തമാശ്രയേ സൌമ്യപുരാധിനാഥം 8

പ്രജാപതി, ധ്യാനരൂപമായ തപസ്സുചെയ്തു് ലോകങ്ങളിൽ നിന്നും അവയുടെ സാരരൂപമായ വേദത്രയിയെ(ത്രയീവിദ്യയെ) പ്രകാശിപ്പിച്ചു; അനന്തരം ആ വേദത്രയിയെപ്പററി തപസ്സു (ആ ലോചന) ചെയ്തു് അവയിൽനിന്നും സാരാംശമായ ഭൂഃ ഭുവഃ സ്വഃ എന്നീ മൂന്നു വ്യാഹൃതികളും ആ വ്യാഹൃതികളുടെ സാരത്തെ ഇ ച്ഛിച്ചു് തപസ്സുചെയ്തതിൻെറ ഫലമായി, വ്യാഹൃതികളിൽ നിന്നും സർവ്വാത്മകവും, സാരഭൂതവുമായ ഓംകാരവും പ്രകാശിത മായി, ആ ഓംകാരത്തെ, സർവ്വസാരമെന്നും മോക്ഷപ്രദമെന്നു മറിഞ്ഞു് പ്രജാപതി അതിനെ ഗ്രഹിച്ചു. അങ്ങനെയുള്ള ആ ഓം കാരം യാതൊരുപരമാത്മാവിൻെറ പ്രതീകമോ ആ പരമാത്മരൂ പിയായ ശ്രീസൌമ്യകാശീപതിയെ ഞാൻ ശരണം പ്രാപിക്കുന്നു.

ഉപനിഷത്തിലുള്ള ആഖ്യായികയുടെ ചുരുങ്ങിയ സാരം മൂലശ്ലോകത്തിന്റെ അർത്ഥത്തിൽതന്നെ കൊടുത്തിട്ടുണ്ട്. ഇലയുടെ ചെറിയ തണ്ട്, ഇലയ്ക്കുള്ള എല്ലാ അവയവങ്ങളിലും വ്യാപിച്ചിരിക്കുന്നതുപോലെ, ഓംകാരം സർവ്വവാക്കുകളിലും വ്യാപിച്ചിരിക്കുന്നു. തണ്ടിനെക്കൂടാതെ ഇലയ്ക്കു നിലനിൽക്കാൻ കഴിയുന്നതല്ല; അതുപോലെതന്നെ ഓംകാരത്തെവിട്ട് വാക്കുകൾക്കും നിലനില്ക്കാവുന്നതല്ല. ഓംകാരത്തിന്റെ ഒന്നാമത്തെ മാത്രയായ 'അ'കാരംതന്നെ, സർവ്വവാക്കുകളിലും വ്യാപിച്ചിരിക്കുന്നു. "അകാരോ വൈസർവ്വാവാക്" ഇങ്ങനെ ശ്രുതിവചനമുണ്ട്, ഈ 'അ'കാരമാകട്ടെ ഓംകാരത്തിലടങ്ങിയിരിക്കുന്നതുകൊണ്ട് ഓംകാരം സർവ്വവാക്കുകളിലും വ്യാപിച്ചിട്ടുണ്ടെന്നു സിദ്ധിക്കുന്നു. അതിനാൽ ഈ സർവ്വജഗത്തും ഓംകാരരൂപംതന്നെ. ഇപ്രകാരം ഓംകാരബ്രഹ്മത്തെ ഉപാസിക്കുന്ന ബ്രഹ്മനിഷ്ഠൻ മോക്ഷത്തെ പ്രാപിക്കുന്നു. 8

രണ്ടാമദ്ധ്യായത്തിന്റെ സാരം വിവരിച്ചുകഴിഞ്ഞു. ഇനി മൂന്നാമദ്ധ്യായത്തിന്റെ സാരത്തിൽ സൂര്യോപാസനയെ വിശദീകരിക്കുന്നു. എന്തെന്നാൽ ആദിത്യൻ പ്രത്യക്ഷത്തിൽ എല്ലാ പ്രാണികളുടേയും ജീവനരൂപമാണ്. മുൻപ്രസ്താവിച്ച സർവ്വ സാമോപാസനയെക്കാളും—യജ്ഞാംശവിഷയകമായ ഉപാസനയെക്കാളും—ഈ ആദിത്യോപാസന ശ്രേഷ്ഠതമമായ ഫലത്തോടുകൂടിയതെന്നും ശ്രുതിയിൽ പറഞ്ഞിട്ടുണ്ട്.

ആദിത്യഗാത്രസ്സുരമാക്ഷികതച-.
മധ്യാസ്യ സദ്ധീഭിരുപാസ്യതേ യഃ
ദിവാദയോ വംശ മുഖാ ഹി യത്ര
തമാശ്രയേ സൌമ്യപുരാധിനാഥം 9

സൂര്യരൂപമായ ശരീരത്തോടുകൂടിയ യാതൊരു പരമാത്മാവിനെ ദേവതകളുടെ മധുവെന്ന ബുദ്ധ്യാ സത്പുരുഷന്മാർ ഉപാസിക്കുന്നുവോ, അപ്രകാരമുള്ള സൂര്യോപാസനയിൽ സ്വർഗ്ഗാദിലോകങ്ങൾ മുള മുതലായവയുടെ രൂപത്തിൽ കല്പിക്കപ്പെടുന്നു; ആ പരമാത്മരൂപനായ ശ്രീസൌമ്യകാശീപതിയെ ഞാൻ ആശ്രയിക്കുന്നു.

സൂര്യന്, ദേവതകളുടെ മധുവിൻെറ സ്ഥാനവും, സ്വർഗ്ഗത്തിന് ആ മധുവിൻെറ മുളയുടെ സ്ഥാനവുമാണുള്ളത്. മധുവിൻെറ ഇരിപ്പിടം മുളയിലായിരിക്കുന്നതുപോലെതന്നെ ദേവമധുവായ സൂര്യൻെറ ഇരിപ്പിടം സ്വർഗ്ഗമാകുന്ന മുളയിലാണ്. അന്തരിക്ഷത്തിന് തേൻകൂടിൻെറ സ്ഥാനമാണുള്ളത്. സ്വർഗ്ഗരൂപമായ മുളയിൽ പററിപ്പിടിച്ച് തേൻകൂടെന്നപോലെ തൂങ്ങിക്കിടക്കുന്നതുകൊണ്ടും മധുരൂപമായ സൂര്യന് ആശ്രയമായതുകൊണ്ടും ആ അന്തരിക്ഷത്തിന് തേൻകൂടിനോട് സാദൃശ്യമുണ്ട്. സൂര്യകിരണങ്ങളിൽ അടങ്ങിയിരിക്കുന്നതും ഭൂമിയിൽനിന്നും വലിച്ചെടുത്തിട്ടുള്ളതുമായ ജലം, ഹിതകരമായതിനാൽ പുത്രരൂപമാകുന്നു. ആ മധുസൂര്യൻെറ, കിഴക്കുഭാഗിക്കിലേക്കുള്ള രശ്മികൾ കിഴക്കോട്ടുള്ള മധുനാഡികളാണ്, ഋക്കുകൾ ഭ്രമരരൂപവും, ഋഗ്വേദത്തിലെ വിഹിതകർമ്മങ്ങൾ പുഷ്പരൂപവുമാകുന്നു. ഇത്യാദിരൂപത്തിൽ, ദേവമധുവായ സൂര്യൻെറ ഉപാസനയെ സംബന്ധിച്ച വർണ്ണനം ഉപനിഷത്തിൽ പതിനൊന്നാമത്തെ ഖണ്ഡംവരെയുണ്ട്. ഇതിൻെറ ഫലം ബ്രഹ്മപ്രാപ്തിയാണ്. 9

ഇനി ഗായത്ര്യുപാധികമായ (ഗായത്രിയാകുന്ന ഉപാധിയോടുകൂടിയ) ബ്രഹ്മത്തിൻെറ ഉപാസനയാണ് വർണ്ണിക്കപ്പെടുന്നത്:—

ഗായത്ര്യപാദൈഃ പുരുഷസ്യയസ്യ
പാദോസ്തി സർവം ജഗദാത്മനിഷ്ഠം
പാദത്രയം വൈകൃതദൂരദൂരം
തമാശ്രയേ സൌമ്യപുരാധിനാഥം 10

ഈ ബ്രഹ്മാണ്ഡം—ജഗത്തു മുഴുവൻ—ഗായത്ര്യപാധികനായ യാതൊരു പുരുഷന്റെ അതായതു ബ്രഹ്മത്തിന്റെ ഒരേഒരു പാദം മാത്രമാകുന്നുവോ മൂന്നുപാദം സ്വാത്മനിഷ്ഠമായി വികാരത്തിൽനിന്നും ഏററവും വിദൂരം അതായതു് അവികാരിയായിരിക്കുന്നുവോ, ആ ബ്രഹ്മരൂപനായ ശ്രീസൌമ്യകാശീപതിയെ ഞാൻ ആശ്രയിക്കുന്നു. ഗായത്രീബ്രഹ്മം, ആറവയവങ്ങളോടുകൂടിയതാണെന്നു പറഞ്ഞിട്ടുണ്ടു്. വാക്, ഭൂതം, പൃഥ്വി, ശരീരം, ഹൃദയം, പ്രാണൻ ഇവയാണു് ആ അവയവങ്ങൾ. ഈ ആറുവിധത്തിലുള്ള വികാരങ്ങൾ ഗായത്രീബ്രഹ്മത്തിന്റെ വിഭൂതിയാണു്. ബ്രഹ്മത്തിന്റെ ഒരു പാദമാകുന്നു ഈ വിഭൂതി. ബ്രഹ്മത്തിനുള്ള മൂന്നു പാദങ്ങളാകട്ടെ, അവികാരി, അതായതു് ശുദ്ധമാകുന്നു. 10

കഴിഞ്ഞ ശ്ലോകത്തിൽ നിർദ്ദേശിക്കപ്പെട്ട ഗായത്ര്യവച്ഛിന്നമായ ബ്രഹ്മത്തെ ഉപാസിക്കേണ്ടതു് ഹൃദയാകാശത്തിലാണു്. ആ ഹൃദയത്തിനു് അഞ്ചു ദ്വാരങ്ങളുണ്ടു്. അവയെ സൂര്യചന്ദ്രാദികളായ ദേവന്മാർ രക്ഷിക്കുന്നതുകൊണ്ടു് ദേവദ്വാരങ്ങളെന്നു പറയുന്നു. ഹൃദയസ്ഥമായ ബ്രഹ്മത്തിനു് ചക്ഷുശ്ശ്രോത്രാദികളായ അഞ്ചു ദ്വാരപാലന്മാരുണ്ടെന്നുള്ള വിഷയമാണു് ഇനി കാണിക്കുന്നതു്.

ശ്രോത്രാക്ഷിവാക് പ്രാണമനോഽഭിധാനൈർ-
ദ്വാഃ സ്ഥൈർനിരുദ്ധം നൃപതേരിവൈ-
തത്
യദ്ബ്രഹ്മണോ ഹർമ്മ്യമഗമ്യമസ്താ-
ത്തമാശ്രയേ സൌമ്യപുരാധിനാഥം 11

രാജാവിൻെറ ദ്വാരപാലന്മാരെപ്പോലെ, ശ്രോത്രം, നേത്രം, വാക്, പ്രാണൻ, മനസ്സ് എന്നപേരുള്ള അഞ്ചുദ്വാരപാലന്മാർ, യാതൊരു ബ്രഹ്മത്തിൻെറ ഹൃദയാകാശമാകുന്ന രാജഭവനത്തെ—പ്രാപ്തിസ്ഥാനത്തെ—നിരോധിച്ചിരിക്കുന്നു, അതുകൊണ്ടുതന്നെ ബ്രഹ്മം അഗമ്യമായിരിക്കുന്നു, ആ ബ്രഹ്മരൂപനായ ശ്രീകാശിവിശ്വനാഥനെ ഞാൻ ശരണം പ്രാപിക്കുന്നു. ഗായത്രി ഉപാധിയോടുകൂടി ബ്രഹ്മത്തിൻെറ പ്രവേശദ്വാരം ഈ അഞ്ചു ദ്വാരപാലന്മാരാൽ നിരോധിക്കപ്പെട്ടിരിക്കുന്നു. ശ്രോത്രാദീന്ദ്രിയങ്ങളുടെ വ്യാപാരം വെളിയിലായതിനാൽ സാംസാരികങ്ങളായ പലമിഥ്യാപ്രവൃത്തികളിൽപെട്ട് മനുഷ്യൻ ഭ്രമിച്ചുകൊണ്ടിരിക്കുന്നുവെന്നതു് പ്രത്യക്ഷമാണ്. തന്നിമിത്തം ഹൃദയസ്ഥമായ ബ്രഹ്മത്തിൽ മനസ്സ് സ്ഥിരമായി നില്ക്കുന്നില്ല. അതിനാൽ പ്രകൃതമായ ഉപാസനവഴിക്ക് ഈ ശ്രോത്രാദിദ്വാരപാലന്മാരെ വശപ്പെടുത്തുന്ന ഏതൊരു പുരുഷനും, അവൻെറ ഇന്ദ്രിയവൃത്തികൾ അന്തർമുഖമായിത്തീരുന്നതുകൊണ്ടു് ഹൃദയാകാശത്തിൽ മനസ്സ് സ്ഥിരീകൃതമായി, അവിടെ വിരാജിക്കുന്ന ഹൃദയബ്രഹ്മം അനുഭൂതമാകുന്നതാണ്. രാജാവിനെ കാണണമെങ്കിൽ ആദ്യമായി അദ്ദേഹത്തിൻെറ ദ്വാരപാലന്മാരെ വശത്താക്കേണ്ടതായുണ്ടു്. ഇതുപോലെതന്നെ ഹൃദയസ്ഥമായ ബ്രഹ്മത്തിൻെറ ദർശനവും ശ്രോത്രാദിദ്വാരപാലന്മാരെ വശത്താക്കിയാൽമാത്രമേ സിദ്ധിക്കുകയുള്ളു. 11

ഗായത്ര്യുപാധികവും ത്രിപാദമൃതവും ആയ പ്രകൃതബ്രഹ്മത്തെ ജാഠരാഗ്നിരൂപമായ പ്രതീകത്തിൽ ഉപാസിക്കുന്നതിനെ വ്യക്തമാക്കുന്നു.

യജ്ജ്യോതിഷോ ലിങ്ഗമിഹോഷ്ണിമാങ്ഗേ
കർണാപിധാനേ ചരവോഽന്തരങ്ഗേ
യശ്ശ്രൂയതേ സ്യന്ദനനിഃസ്വനാഭ-
സ്തമാശ്രയേ സൌമ്യപുരാധിനാഥം 12

ഈ ശരീരത്തിലെ ചൂട് കൌക്ഷേയജ്യോതിഃ (ജാഠരാഗ്നി) സ്വരൂപമായ യാതൊരു ബ്രഹ്മത്തിൻെറ അടയാളമാകുന്നു; ശരീരത്തിൽ സ്പർശിക്കുമ്പോൾ തോന്നുന്ന ചൂട് കൌക്ഷേയജ്യോതിസ്സിനെ വെളിപ്പെടുത്തുന്ന അടയാളമാണ്. ചെവിയടയ്ക്കുമ്പോൾ ശരീരത്തിനുള്ളിൽ രഥഘോഷത്തിനു തുല്യം യാതൊരു ശബ്ദം കേൾക്കപ്പെടുന്നു; ആ കേൾക്കുന്നതും കൌക്ഷേയജ്യോതിസ്സിൻെറ അടയാളം അതായതു് അതിൻെറസത്തയെ അറിയിക്കുന്നതാണ്. ആ കൌക്ഷേയജ്യോതിസ്സ്വരൂപമായ ബ്രഹ്മമൂർത്തി ശ്രീസൌമ്യകാശീപതിയെ ഞാൻ ആശ്രയിക്കുന്നു. ശരീരത്തിൽ തൊടുമ്പോൾ തോന്നുന്ന ചൂട് ജ്യോതിസ്സിൻെറ അടയാളമാണെന്നു പറഞ്ഞു, അതെന്തെന്നാൽ ശരീരത്തിൽ ഉഷ്ണമുള്ള കാലംവരെ മനുഷ്യൻ ജീവിച്ചിരിക്കുന്നു. ശരീരം തണുത്തുകഴിഞ്ഞാൽ മരിച്ചുതായി വ്യവഹരിക്കപ്പെടുന്നു, ഇങ്ങനെയാണ് കണ്ടുവരുന്നതു്. അതിനാൽ അഗ്നിക്കു ധൂമമെന്നപോലെ, ഔഷ്ണ്യം കൌക്ഷേയജ്യോതിസ്സിൻെറ അസാധാരണലിംഗം (സാധനം) ആകുന്നു. ഇതു ജ്യോതിസ്സിനെ ദർശിക്കുന്നതിനുള്ള ഉപായമെന്നു പറഞ്ഞിരിക്കുന്നു. ചെവി അടയ്ക്കുമ്പോഴുള്ള ലിംഗം (രഥഘോഷംപോലെയുള്ള ശബ്ദത്തിൻെറ ശ്രവണം) ആ ജ്യോതിർബ്രഹ്മത്തെ കേൾക്കുന്നതിനുള്ള ഉപായമാണ്. ഇങ്ങനെ ആ ജ്യോതിർബ്രഹ്മം കാണപ്പെടുന്നതും കേൾക്കപ്പെടുന്നതുമാണെന്നുള്ള ദൃഷ്ടിയോടുകൂടി അതിനെ ഉപാസിക്കുന്ന പുരുഷൻ ദർശനയോഗ്യനും, പ്രസിദ്ധനുമായിത്തീരുമെന്നുള്ളതു് അതിൻെറ ദൃഷ്ടഫലമാകുന്നു. 12

വീണ്ടും അതേ ബ്രഹ്മത്തെ, മനോമയത്വാദിവിശിഷ്ടഗുണങ്ങളോടും വിശിഷ്ടശക്തികളോടും കൂടിയതെന്നു ഭാവിച്ചുകൊണ്ടുള്ള അതിൻെറ ഉപാസനയെ വിവരിക്കുന്നു:—

യജ്ജംഹി വിശ്വം യദനം ച യല്ലം
തസ്മാദിദം സർവ്വ മുപാസ്യതേജ്ഞൈഃ
ബ്രഹ്മേതി യത് സംയത ശേമുഷീകൈ-
സ്തമാശ്രയേ സൌമ്യപുരാധിനാഥം 13

ഈ നാമരൂപാത്മകമായ വിശ്വം യാതൊരു ബ്രഹ്മത്തിൽനിന്നുമുണ്ടായി, യാതൊരു ബ്രഹ്മംനിമിത്തം ചേഷ്ടിച്ച് വീണ്ടും യാതൊരു ബ്രഹ്മത്തിൽ നാശമടയുന്നു, ഇതേ കാരണത്താൽ അതായത് ജഗത്തിന്റെ ഉല്പത്തിസ്ഥിതിലയങ്ങൾക്ക് കാരണം ബ്രഹ്മംതന്നെ ആയതിനാൽ ഇന്ദ്രിയനിഗ്രഹംചെയ്ത് മനോബുദ്ധികളെ നിയന്ത്രിച്ചിട്ടുള്ള വിദ്വാന്മാർ "നാമരൂപേണ പ്രകടമായിരിക്കുന്ന ഈ സർവ്വജഗത്തും വാസ്തവത്തിൽ ബ്രഹ്മം മാത്രമാണ് മറ്റൊന്നുമല്ല" എന്നിങ്ങനെ നിശ്ചയിച്ച് ശാന്തഭാവത്തിൽ, വിശിഷ്ടഗുണശക്തികളോടുകൂടിയ യാതൊരു ബ്രഹ്മത്തെ ഉപാസിക്കുന്നു, ആ ബ്രഹ്മരൂപനായ ശ്രീകാശീവിശ്വനാഥനെ ഞാൻ ആശ്രയിക്കുന്നു. 13

പ്രകൃതബ്രഹ്മം മനോമയത്വാദി വിശിഷ്ടഗുണശക്തികളോടുകൂടിയതാണെന്നു കാണിക്കുന്നു.

മനോമയം ഭാകൃതി സർവ്വ കർമ്മ-
കാമാദി ച പ്രാണകളേവരം ച
ബ്രഹ്മേതി വിദ്ഭിഃ ക്രിയതേ ക്രതുർയ-
ത്തമാശ്രയേ സൌമ്യപുരാധിനാഥം 14

ഏതൊരു ബ്രഹ്മത്തെ മനോമയമായും ചൈതന്യരൂപമായും സർവ്വകർമ്മങ്ങൾ, സർവ്വകാമങ്ങൾ, സർവ്വഗന്ധങ്ങൾ, സർവ്വരസങ്ങൾ,

മിതലായവയോടും, പ്രാണനാകുന്ന ശരീരത്തോടുംകൂടിയതായും ഉപാസകന്മാർ നിശ്ചയിച്ചുപാസിക്കുന്നുവോ ആ ബ്രഹ്മരൂപനായ ശ്രീസൗമ്യകാശീപതിയെ ഞാൻ ആശ്രയിക്കുന്നു. 14

പ്രസ്തുത ബ്രഹ്മവും പ്രത്യഗാത്മാവും അഭിന്നമെന്നു വ്യക്തമാക്കുന്നു:—

ഏത് പുണ്ഡരീകാന്തരണീയ ആസ്തേ
ശ്യാമാകത സ്സർഷപതോഽപി വാ യത്
ജ്യായോ ദിവോ ബ്രഹ്മ തഥാന്തരിക്ഷാ-
ത്തമാശ്രയേ സൌമ്യപുരാധിനാഥം 15

യാതൊരുബ്രഹ്മം, ഹൃദയകമലത്തിൽ ചാമയരിയേക്കാളും കടുകിനേക്കാളും ചെറുതായി വർത്തിക്കുന്നു. ഹൃദയസ്ഥമായ അതേ യാതൊരു ബ്രഹ്മം സ്വർഗ്ഗത്തെക്കാളും അന്തരിക്ഷത്തെക്കാളും വലുതുമായിരിക്കുന്നു, അനന്തപരിമാണത്തോടുകൂടിയിരിക്കുന്നുവെന്നർത്ഥം, ആ ബ്രഹ്മരൂപനായ ശ്രീസൌമ്യകാശീപതിയെ ഞാൻ ആശ്രയിക്കുന്നു. "പരമാത്മാവ് എന്റെ ഹൃദയത്തിൽ കടുകു മുതലായവയെക്കാളും അണുതരമായി(ഏററവും ചെറുതായി) വിരാജിക്കുന്നു; അതു സ്വർഗ്ഗാദികളേക്കാൾ വലുതുമാണ്". ഈ രൂപത്തിൽ ഉപാസകന്മാർ ഭാവന ചെയ്യുന്നു. ഇപ്രകാരം സഗുണബ്രഹ്മത്തെ ഉപാസിക്കുന്നവർക്ക് ബ്രഹ്മപ്രാപ്തിരൂപമായ ഫലം അവശ്യം ലഭിക്കുന്നതാണെന്ന് ശാണ്ഡില്യമഹർഷി പറഞ്ഞിരിക്കുന്നു. 15

പതിന്നാലാമത്തു ഖണ്ഡത്തിന്റെ സാരം പൂർണ്ണമായി. അടുത്തത് പതിനഞ്ചാമത്തു ഖണ്ഡത്തിന്റെ സാരമാണ്. പുത്രന്റെ ദീർഘായുസ്സിനെ കാമിക്കുന്ന ഉപാസകന്മാർ എങ്ങനെ ബ്രഹ്മത്തെ ഉപാസിക്കുന്നുവെന്നു വ്യക്തമാക്കുന്നു:—

കോശാകൃതിം യം പരികല്പ്യ കേചിത്
പുത്രസ്യ ദീർഘായുരഭീപ്സയൈവ
ധ്യായന്തി ജാപോപഹിതം കബന്ധ്നം
തമാശ്രയേ സൌമ്യപുരാധിനാഥം 16

ചില ഉപാസകന്മാർ പുത്രൻ ദീർഘായുസ്സായിരിക്കണമെന്നു കാമിച്ചുകൊണ്ടു് യാതൊരു ബ്രഹ്മത്തെ ഭൂമിയാകുന്ന മൂലത്തോടുകൂടിയ കോശത്തിൻെറ രൂപത്തിൽ കല്പിച്ചു് ജപപൂർവ്വം ധ്യാനിക്കുന്നുവോ ആ ബ്രഹ്മരൂപനായ ശ്രീകാശീവിശ്വനാഥനെ ഞാൻ ശരണം പ്രാപിക്കുന്നു. കോശധ്യാനമിപ്രകാരമാണ്:— അന്തരിക്ഷമാകുന്ന ഉദരത്തോടും ഭൂമിയാകുന്ന മൂലഃത്താടും സർവ്വ ദിക്കുകളാകുന്ന കോണുകളോടും സ്വർഗ്ഗമാകുന്ന ഉപരിദ്വാരത്തോടുംകൂടിയ ഈ കോശം നാശമില്ലാത്തതാണ്; അതിൽ സംപൂർണ്ണമായ വിശ്വവും അന്തർഭവിച്ചിരിക്കുന്നു. ഈ കോശത്തിൻെറ കിഴക്കുദിക്കിന്നു് ജൂഹൂ എന്നാണു പേർ. വായു, ഈ ദിക്കുകളുടെ വത്സനാകുന്നു. ഇങ്ങനെ വായുവിനെ ദിക്കുകളുടെ വത്സനായിട്ടറിയുന്ന ഉപാസകന്നു് പുത്രൻനിമിത്തം കരയേണ്ടതായിവരുന്നില്ല. പുത്രൻ ദീർഘായുസ്സായിരിക്കുമെന്നു സാരം. ഈ രൂപത്തിൽ കോശധ്യാനം ചെയ്തു് "അരിഷ്ടം കോശം പ്രപദ്യേ/മുനാ/മുനാ/മുനാ" എന്നു തുടങ്ങിയ അഞ്ചു മന്ത്രങ്ങൾ ജപിക്കണമെന്നും ഉപനിഷത്തിൽ ഉപദേശിച്ചിരിക്കുന്നു. "അമുനാ" എന്നതിനു പകരം സ്വന്തം പുത്രൻെറ പേരാണു് പറയേണ്ടതു്. 16

അടുത്തുവിവരിക്കുന്നതു് പതിനെട്ടാമതു ഖണ്ഡത്തിൻെറ സാരമാണ്. അതിൽ ആധ്യാത്മികദൃഷ്ട്യാ മനസ്സിനെ ബ്രഹ്മരൂപമായി ഗണിച്ചുകൊണ്ടുള്ള ഉപാസനയെപ്പററി പറയുന്നു.

യദ് ബ്രഹ്മബുദ്ധ്യാ മനസോഽപ്യുപാസ-
ശ്ചതുഷ്പദസ്യ ക്രിയതേഽഭിയുക്തൈഃ
വാക്പ്രാണചക്ഷുഃ ശ്രവണൈരുമേശം
തമാശ്രയേ സൌമ്യപുരാധിനാഥം 17

ഒന്നാമത്തു വാക്, രണ്ടാമത്തു പ്രാണൻ, മൂന്നാമത്തു ചക്ഷുസ്സ്, നാലാമത്തു ശ്രോത്രം ഇപ്രകാരം നാലു പാദങ്ങളോടുകൂടിയ യാതൊരു ബ്രഹ്മത്തിൻെറ രൂപത്തിൽ മനസ്സിനെ ഉപാസകന്മാരുപാസിക്കുന്നു ആ ചതുഷ്പാദബ്രഹ്മരൂപനായ ഉമാപതി ശ്രീസൌമ്യകാശീപതിയെ ഞാൻ ആശ്രയിക്കുന്നു. മനസ്സിൽ ബ്രഹ്മം അനുഭവപ്പെടുന്നതിനാൽ ആ മനസ്സിനെ ബ്രഹ്മമെന്നു കല്പിച്ച് ഉപാസിക്കേണ്ടതാണെന്നു പറഞ്ഞിരിക്കുന്നു. യാഗാദികളെ, അതിൻെറ പാദങ്ങളെന്നു നിർദ്ദേശിച്ചിട്ടുണ്ട്. 17

ഇനി ആധിദൈവികരീതിയിൽ ചതുഷ്പാദബ്രഹ്മത്തിൻെറ ഉപാസനയെ വ്യക്തമാക്കുന്നു:—

യദ്ബ്രഹ്മബുദ്ധ്യാ ഖമുപാസ്യതേഽധി-
ദൈവം ചതുഷ്പാദനലാനിലാഭ്യാം
അർക്കേണ ദിഗ്ഭിശ്ച മഹദ്ഭിരുച്ചൈ-
സ്തമാശ്രയേ സൌമ്യപുരാധിനാഥം 18

മഹത്തുക്കളായ ഉപാസകന്മാർ, ആകാശത്തെ യാതൊരു ചതുഷ്പാദബ്രഹ്മരൂപമായി നിരന്തരം ഉപാസിക്കുന്നു, 1. അഗ്നി 2. വായു 3. സൂര്യൻ 4. ദിക്കുകൾ ഇവയാണ് ചതുഷ്പാദങ്ങൾ, ആ ബ്രഹ്മരൂപിയായ ശ്രീസൌമ്യകാശീപതിയെ, ഞാൻ ശരണം

പ്രാപിക്കുന്നു. ഇപ്രകാരം ആദ്ധ്യാത്മികമായും ആധിദൈവികമായും ബ്രഹ്മത്തെ ഉപാസിക്കുന്നവൎക്ക് കീൎത്തിയും ബ്രഹ്മവൎച്ചസ്സും സിദ്ധിക്കുന്നു. 18

മൂന്നാമദ്ധ്യായത്തിന്റെ സാരമിവിടെ അവസാനിച്ചു. അനന്തരം നാലാമദ്ധ്യായത്തിന്റെ സാരമാണാരംഭിക്കുന്നതു്; അതിലാദ്യമായി സംവൎഗ്ഗവിദ്യയെ വൎണ്ണിക്കുന്നു:—

വാതാത്മനാ യോഽഗ്നിമുഖാൻ ഹി ദേവാൻ
സംവൃങ്ക്ത ഏഷോഽനവിദാവൃതേഽതഃ
സംവൎഗ്ഗധൎമ്മേണ മഹാവിഭൂതി-
സ്തമാശ്രയേ സൌമ്യപുരാധിനാഥം 19

അനന്തമായ ഐശ്വൎയ്യങ്ങളോടുകൂടിയ യാതൊരു പരബ്രഹ്മം വായുരൂപേണ, അഗ്നി മുതലായ ദേവന്മാരെ ഗ്രസിക്കുകയും, അതായതു് തന്നിൽ ഉപസംഹരിക്കുകയും, അതേ കാരണത്താൽ യാതൊരു ബ്രഹ്മത്തെ സംവൎഗ്ഗധൎമ്മത്തോടെ ഉപാസകന്മാർ അനുദ്ധ്യാനിക്കുകയും ചെയ്യുന്നുവോ ആ ബ്രഹ്മരൂപനായ ശ്രീസൌമ്യകാശീപതിയെ ഞാൻ ആശ്രയിക്കുന്നു. പണ്ടു്, അതിദാനശീലനായി ജാനശ്രുതി എന്നു പേരായ ഒരു രാജാവുണ്ടായിരുന്നു. സൎവ്വജനങ്ങളും അദ്ദേഹത്തിന്റെ അന്നംതന്നെ ഭക്ഷിക്കണം എന്നു വിചാരത്തോടുകൂടി ആ രാജാവു് എല്ലായിടത്തും ഭോജനശാലകൾ ഏൎപ്പെടുത്തി. ഒരുദിവസം രാത്രി ദയാലുക്കളായ ഏതാനും ഋഷിമാർ ഹംസരൂപം ധരിച്ചു് ആകാശമാൎഗ്ഗേണ പൊയ്ക്കൊണ്ടിരിക്കുമ്പോൾ രൈക്വനെന്നു പേരായ ഒരു ഋഷിയെപററി ജാനശ്രുതിയേക്കാൾ ശ്രേഷ്ഠനാണെന്നുള്ള രൂപത്തിൽ അവർ പ്രശംസിച്ചു് സംസാരിച്ചു. ഇതുകേട്ടു് ആ രാജാവു്, മഹാജ്ഞാനിയായ

രൈക്വമുനിയിൽനിന്നും ജ്ഞാനം സമ്പാദിക്കുന്നതിനിച്ഛിച്ചു. രൈക്വൻ താഴെ വിവരിക്കുന്നതുപോലെ മഹാവിദ്വാനായിരുന്നു. ചൂതുകളിക്കുള്ള ഒരു കരുവിനു് "കൃത"മെന്നു പേർ. അതിൽ നാലടയാളങ്ങൾ (അക്കങ്ങൾ) ഉണ്ടു്. വേറെ മൂന്നു ചെറിയ കരുക്കളിൽ 1, 2, 3 ഈ സംഖ്യയിൽ (അക്കങ്ങളിൽ) ഉള്ള അടയാളങ്ങളുമുണ്ടു്. ചെറിയ മൂന്നു കരുക്കളും കൃതമെന്നുപേരായ നാലക്കങ്ങളോടുകൂടിയ വലിയ കരുവിൽ അടങ്ങിപ്പോകുന്നു. ഇതേമാതിരി, ഈ ജഗത്തിൽ പ്രജകൾ എന്തെല്ലാം പുണ്യകർമ്മങ്ങൾ ചെയ്യുന്നുവോ അതെല്ലാം രൈക്വൻെറ കൃതസ്ഥാനീയമായ ധർമ്മത്തിൽ അന്തർഭവിച്ചുപോകുന്നു; അതായതു് രൈക്വൻെറ ഉപാസനാരൂപമായ ധർമ്മവും അതിൻെറ ഫലവും ഏററവും മഹത്തായിരുന്നു എന്നു താത്പര്യം. അതിൽ മററെല്ലാപ്രജകളുടേയും എല്ലാവിധത്തിലുമുള്ള ധർമ്മങ്ങളും തത്ഫലങ്ങളും ഒന്നൊഴിയാതെ അടങ്ങിപ്പോയിരുന്നു. ഇപ്രകാരം മഹാജ്ഞാനിയായ രൈക്വമുനിയെയാണു് ജാനശ്രുതി, ജ്ഞാനസമ്പാദനാർത്ഥം സമീപിച്ചതു്. ജായാർത്ഥിയായ(ഗാർഹസ്ഥ്യം ആഗ്രഹിച്ചിരുന്ന) രൈക്വനു് രാജാവു് തൻെറ പുത്രിയേയും തേരു, കുതിര മുതലായവയേയും, ഗ്രാമവും ദക്ഷിണയായി കൊടുക്കുകയും അദ്ദേഹത്തിൽനിന്നു് സംവർഗ്ഗവിദ്യ അഭ്യസിക്കുകയും ചെയ്തു. ഇതിനെ കുറിച്ചാണു് മേൽശ്ലോകത്തിൽ സൂചിപ്പിച്ചിരിക്കുന്നതു്. ഇതു് ആധിദൈവികവർണ്ണനയാണു്. ബാഹ്യവായു സംവർഗ്ഗമാകുന്നു. എന്തെന്നാൽ അഗ്നി, അണഞ്ഞുപോകുന്ന സമയം അതു വായുവിൽ ലയിക്കുന്നു. ജലം വററുമ്പോൾ അതും വായുവിൽ ലയിച്ചുപോകുന്നു. ഇങ്ങനെ വായുവിൽ സകലതും വിലയംപ്രാപിക്കുന്നു. വായു സർവ്വത്തേയും ഉപസംഹരിക്കുന്നു. ഇതാണു് ആധിദൈവികമായ ഉപാസന.

ഇനി സംവൎഗ്ഗവിഷയകമായ ആദ്ധ്യാത്മികത്തെ വൎണ്ണി ക്കുന്നു:—

പ്രാണാത്മനാഽധ്യാത്മമപീക്ഷ്യതേ യ
സ്സംവൎഗ്ഗധൎമ്മേ ദ്രശമധ്യഗച്ഛത്
ശൂദ്രോഽപി ജാനശ്രുതിരേത്യരൈക്വാ-
ത്തമാശ്രയേ സൌമ്യപുരാധിനാഥം 20

അദ്ധ്യാത്മസംബന്ധമായ ഉപാസനയിൽ പ്രാണരൂപേണ സംവൎഗ്ഗഗുണവിശിഷ്ടമായി യാതൊരു ബ്രഹ്മമോ ഈക്ഷിക്കപ്പെടുന്നതു്, അതായതു് ഉപാസിക്കപ്പെടുന്നതു്, ഈ സംവൎഗ്ഗവിദ്യ, ജാനശ്രുതിരാജാവു് ശൂദ്രജാതിയിൽപെട്ടവനായിട്ടും രൈക്വഋഷിയുടെ അടുക്കൽചെന്നു് യഥാവിധി പഠിച്ചു, ആ ബ്രഹ്മരൂപനായ ശ്രീസൌമ്യകാശീപതിയെ ഞാൻ ആശ്രയിക്കുന്നു. അദ്ധ്യാത്മസംവൎഗ്ഗോപാസന താഴെ പറയുംപ്രകാരമാണു്:— പ്രാണൻ സംവൎഗ്ഗമാകുന്നു, പുരുഷൻ ഉറങ്ങുന്ന സമയം വാക് പ്രാണനിൽ ലയിക്കുന്നു, ബാഹ്യവായുവിൽ അഗ്നി വിലയിക്കുന്നുവെന്നു് മേൽപറഞ്ഞതുപോലെതന്നെ, ഉറങ്ങിക്കൊണ്ടിരിക്കുന്ന പുരുഷന്റെ നേത്രവും, ശ്രോത്രവും, മനസ്സും പ്രാണനിൽ ലയിച്ചുപോകുന്നു; ഇവയെ എല്ലാം പ്രാണൻ ഉപസംഹരിക്കുന്നുവെന്നു സാരം; ഇതാണു് അദ്ധ്യാത്മസംവൎഗ്ഗം.

ശ്രീശങ്കരാചാൎയ്യസ്വാമികളുടെ അഭിപ്രായമനുസരിച്ചു്, ജാനശ്രുതിരാജാവു് ജാതി ശൂദ്രനായിരുന്നില്ല. എങ്കിലും ഹംസരൂപം ധരിച്ചു് ആ വഴി വന്ന ഋഷിമാർ രൈക്വമുനിയെ പ്രശംസിക്കുകയും ജാനശ്രുതിയെ "സയുഗ്വാനമിവ രൈക്വമാത്ഥ" ഇത്യാദി ആക്ഷേപവചനങ്ങൾകൊണ്ടു് നിന്ദിക്കുകയും ചെയ്തു. ഇതുകേട്ടു്

രാജാവിന്" ശോകമുണ്ടായി. സൎവ്വജ്ഞനായ രൈക്വമുനി ഇതു മനസ്സിലാക്കുകയും ജാനശ്രുതിയെ "ശോക"യുക്തനെന്നറിഞ്ഞു" ശൂദ്രനെന്നു വിളിക്കുകയുംചെയ്തു. "അഹഹാരേ ത്വാ ശൂദ്ര തവൈവ– സഹ ഗോഭിരസ്തു" അല്ലയോ ശൂദ്ര! നീ എനിക്കു ദക്ഷിണയ്ക്കായി കൊണ്ടുവന്നിട്ടുള്ള ഹാരത്തോടുകൂടിയ രഥം, ഗോക്കൾ മുതലായവ നിനക്കുതന്നെ ഇരിക്കട്ടെ, എനിക്കുവേണ്ട എന്നർത്ഥം. ഈ വിഷയത്തെസംബന്ധിച്ച്" വ്യാസകൃതമായ ബ്രഹ്മസൂത്രത്തിന്റെ ഭാഷ്യത്തിൽ ഇപ്പറഞ്ഞ പ്രകാരത്തിലും അതിൽ കൂടുതലായും എഴുതീട്ടുണ്ട്".

ശ്രീഗുരുപാദങ്ങൾ ശുശ്രൂഷിച്ച്" വിദ്യ ഗ്രഹിക്കുന്നത്" അത്യുത്തമവും ധനംകൊണ്ട്" ഗ്രഹിക്കുന്നത്" അധമവുമാകുന്നു. എന്നാൽ ഈ രാജാവ്", ധനംകൊടുത്ത്" പകരം വിദ്യയെ ഗ്രഹിക്കാനാണ്" ചെന്നിരുന്നത്". അതിനാൽ അദ്ദേഹത്തെ ശൂദ്രനെന്നു സംബോധന ചെയ്തതായിട്ടും അഭിപ്രായമുണ്ട്"; അഥവാ രൈക്വന്റെ ആഗ്രഹമനുസരിച്ച്" വേണ്ടത്ര ധനം ജാനശ്രുതി കൊണ്ടു ചെല്ലാഞ്ഞതിനാൽ ആ കോപംകൊണ്ടുമാത്രമാണ്" അദ്ദേഹത്തെ ശൂദ്രനെന്നു വിളിച്ചതെന്നും വിചാരിക്കാം. ശൂദ്രശബ്ദംകൊണ്ട്" ഇവിടെ പ്രകടമാക്കീട്ടുള്ളത്" ധനത്തിലുള്ള ഇച്ഛയെയാണ്".

ശ്രീവ്യാസൻ, ശങ്കരൻ തുടങ്ങിയ പൂൎവ്വാചാൎയ്യന്മാരുടെ അഭിമതമെന്തായിരുന്നുവെന്ന്" ഇവിടെ വ്യക്തമാകുന്നുണ്ട്". ശൂദ്രന്ന്" വേദങ്ങൾ വഴിക്കു വിദ്യാഗ്രഹണത്തിന്" അധികാരമില്ലെന്നും പുരാണം, ഇതിഹാസം അതായതു ഭാഗവതം, മഹാഭാരതം മുതലായ ഗ്രന്ഥങ്ങൾവഴിക്കേ അവൻ ജ്ഞാനം സമ്പാദിക്കാവൂ എന്നുമായിരുന്നു.

പണ്ടു് പാതിരിമാർ, ബൈബിളിൽ എഴുതിയിട്ടുള്ളതെന്താണെന്നു് അറിയാൻ ആരേയും അനുവദിച്ചിരുന്നില്ല; അതു പഠിക്കുന്നതിനു് ആൎക്കും അധികാരമില്ലെന്നും സിദ്ധാന്തിച്ചിരുന്നു. ഇതേമാതിരി ശൂദ്രന്റെ വിഷയത്തിലും പല രാജകീയ നിയമങ്ങൾ പൂൎവ്വാചാൎയ്യന്മാർ ഉന്നയിച്ചിരുന്നു; ശൂദ്രൻ ഓർക്കാതെയെങ്കിലും വേദം കേട്ടുപോയാൽ ഈയവും അരക്കും ഉരുക്കി അവന്റെ ചെവിയിൽ ഒഴിക്കണമെന്നു് സ്മൃതിയിൽ പറഞ്ഞിട്ടുണ്ടു്. കൂടാതെ വേദം ഉച്ചരിക്കുകയാണെങ്കിൽ അവന്റെ നാക്കു കണ്ടിക്കുക, വേദം പഠിച്ചാൽ അവനെ ജീവനോടെ പിടിച്ചുകൊന്നുകളയുക ഇത്യാദി പല നിയമങ്ങളെക്കുറിച്ചും പ്രസ്താവിച്ചിരിക്കുന്നു. ബ്ര. സൂ. 1. 3. 38ന്റെ ശാങ്കരഭാഷ്യം നോക്കുക.

എന്നാൽ ഇപ്പോഴുള്ള അഭ്യസ്തവിദ്യർ, ഈ മാതിരി നിയമങ്ങളെ ബുദ്ധിശൂന്യവും രാക്ഷസീയവുമായ കൃത്യങ്ങളെന്നാണു് കരുതുന്നതു്. പഠിപ്പുള്ളവരും, സ്വതന്ത്രചിന്തകരും ആയ ബുദ്ധിമാന്മാർ ഈ കഠോരങ്ങളായ ധൎമ്മകല്പനകളെ അമാനുഷികങ്ങളെന്നു ഗണിക്കുകയും, അങ്ങനെതന്നെ പറയുകയും ചെയ്യുന്നുവെങ്കിൽ അതിലശേഷവും ആശ്ചൎയ്യപ്പെടാനില്ലതന്നെ. ധൎമ്മത്തിന്റെപേരിൽ പറയപ്പെടുന്ന ഇങ്ങനെയുള്ള പലേ മൂഢനിയമങ്ങൾ ഈശ്വരനിൎമ്മിതങ്ങളാണു്, മനുഷ്യനിൎമ്മിതങ്ങളല്ല എന്നു വിചാരിക്കുന്നതും കേവലം അന്ധശ്രദ്ധകൊണ്ടു് ജഡീഭൂതവും മൂഢവുമായ ബുദ്ധിയുടെ വൈഭവമെന്നേ പറയേണ്ടതുള്ളു.

ജാതി ബ്രാഹ്മണനായാൽതന്നെയും വേദാൎത്ഥം ഗ്രഹിക്കാൻ സാമൎത്ഥ്യമില്ലെന്നുവന്നാൽ അയാൾക്കു വേദവിദ്യയ്ക്കധികാരമുണ്ടായിരിക്കുന്നതല്ല; നേരേമറിച്ചു് സാമൎത്ഥ്യമുള്ളവൻ ആരുതന്നെയായാലും വേദവിദ്യയ്ക്കധികാരിയുമായിരിക്കും. എന്തെന്നാൽ ഈശ്വ

രനിൽനിന്നും അവന്ന് അതിന്നായി അധികാരം ലഭിച്ചിട്ടുണ്ട്. മനുഷ്യനിർമ്മിതങ്ങളായ നിയമങ്ങൾക്കൊന്നിനും അവനെ തടയാൻ കഴിയുന്നതല്ല. ഈ വസ്തുതകൾ സപ്രമാണം തെളിയിക്കാവുന്നതാണ്.

ജാനശ്രുതിരാജാവ് ശൂദ്രനായിരുന്നുവെങ്കിൽപോലും അതൊരു പ്രതിബന്ധമായിരുന്നില്ല; എന്തെന്നാൽ ഉപനിഷത്തിന്റെ മൂലത്തിൽതന്നെ ശൂദ്രശബ്ദം രണ്ടുപ്രാവശ്യം പ്രയോഗിക്കപ്പെട്ടിട്ടുണ്ട്. അടുത്ത പ്രകരണത്തിലെ സത്യകാമ ജാബാലന്റെ കഥ ഇവിടെ പ്രത്യേകം ശ്രദ്ധേയമാണ്. സത്യകാമൻ ശ്രീഗൗതമർഷിയുടെ അടുക്കൽ ജ്ഞാനസമ്പാദനത്തിനായി പോയിരുന്നു. എന്നാൽ അവന്ന് തന്റെ ഗോത്രത്തെസംബന്ധിച്ച് യാതൊരു വിവരവുമുണ്ടായിരുന്നില്ല; എങ്കിലും അവൻ പരമാർത്ഥം തുറന്നുപറഞ്ഞു, "ഭഗവൻ, എന്റെ ഗോത്രം ഏതാണെന്ന് എനിക്കും എന്റെ അമ്മയ്ക്കുതന്നെയും അറിഞ്ഞുകൂടാ'' എന്നു്. ഈ സത്യവചനത്തെ മാത്രം കണക്കാക്കി ശ്രീഗൌതമൻ സത്യകാമനെ ബ്രാഹ്മണനെന്നു തീരുമാനിക്കുകയും ഗുരുകുലത്തിൽ വസിപ്പിക്കുകയും ചെയ്തു. ജാതിബ്രാഹ്മണത്വമാണ് ആവശ്യമായിരുന്നതെങ്കിൽ ഇങ്ങനെ നിശ്ചയിക്കുവാൻ അവകാശമില്ലായിരുന്നു. ജാതികൊണ്ട് ബ്രാഹ്മണനായിട്ടുള്ളവൻ ഒരിയ്ക്കലും അസത്യമേ പറയുകയില്ല എന്നും നേരേമറിച്ച് ശൂദ്രൻ എപ്പോഴും അസത്യമേ പറയുകയുള്ളൂ എന്നും യാതൊരു നിയമവുമില്ല; ഋഷികൾ കേവലം ജാതിയല്ല ഇഷ്ടമായിരുന്നതെന്നും സത്യവചനം മാത്രം ഇഷ്ടമായിരുന്നുവെന്നും വ്യക്തമാകുന്നു. ശ്രീഗൌതമൻ പറയുകയാണ്, "ഇവൻ സ്വന്തം ഗോത്രം അറിയുന്നില്ല; എന്നാലും സത്യം വെടിഞ്ഞില്ല; അതിനാൽ ബ്രാഹ്മണൻതന്നെ'' ഏതു ജാതിയിൽ

പെട്ടവനായാലും ശരി കേവലം സത്യം പറഞ്ഞതുകൊണ്ടുതന്നെ ഇവനെ ബ്രാഹ്മണനെന്നു നിശ്ചയിച്ച് ഗുരുകുലത്തിൽ വസിപ്പിക്കാവുന്നതാണ്, ഇതായിരുന്നു ഋഷിയുടെ അഭിപ്രായമെന്ന് ഇതിൽനിന്നും സ്പഷ്ടമാകുന്നു. 20

സത്യകാമ ജാബാലൻ, ശ്രീഗൌതമമുനിയുടെ സമീപത്തിൽ ഗുരുകുലനിവാസത്തിനായി ചെന്നു. ഋഷി അവനെ ഗുരുകുലത്തിൽ വസിപ്പിച്ചിട്ട് നാനൂറു ഗോക്കളെ ശുശ്രൂഷിക്കാനായി ഭരമേല്പിച്ചു. സത്യകാമനാകട്ടെ, ഈ ഗോക്കൾ ആയിരം തികയാതെ ഞാൻ മടങ്ങിവരുന്നതല്ലെന്നു പ്രതിജ്ഞചെയ്തു. അനന്തരം ഗോക്കൾ ആയിരമായി വർദ്ധിച്ചപ്പോൾ, ഒരു കാള അതായതു് ദിഗ്ദേവതയായ വായു, കാളയിൽ പ്രവേശിച്ച് ബ്രഹ്മത്തിൻെറ ചതുഷ്കലാത്മകമായ (നാലു കലകൾ ചേർന്ന) "പ്രകാശവാൻ" എന്ന പാദത്തിൻെറ ജ്ഞാനം അവനുപദേശിച്ചു; അടുത്ത ദിവസം അഗ്നിദേവൻ, "അനന്തവാൻ" എന്നുപേരായ രണ്ടാം പാദത്തിൻെറ ജ്ഞാനം പ്രദാനം ചെയ്തു; മൂന്നാംദിവസം ആദിത്യൻ "ജ്യോതിഷ്മാൻ" എന്ന പാദത്തേയും നാലാം ദിവസം ജലചരമായകാരന്നം, അതായതു് പ്രാണദേവത "ആയതനവാൻ" എന്ന പാദത്തേയും സംബന്ധിച്ച് സത്യകാമനുപദേശം നൽകി. ഇപ്രകാരം എല്ലാവരും പ്രത്യേകംപ്രത്യേകം ചതുഷ്കലാത്മകമായ ഓരോ പാദത്തെ ഉപദേശിച്ചുവെന്നാണ് അടുത്തതായി കാണിക്കുന്നതു്:—

പ്രകാശവാനേവ മനന്തവാംശ്ച
പ്രദീപ്തിമാനായതനീ ച പാദാഃ
യദ് ബ്രഹ്മണോ ഭാന്തി വിചിന്തകാനാം
തമാശ്രയേ സൌമ്യപുരാധിനാഥം 21

ഏതൊരു ബ്രഹ്മത്തിന്റെ പ്രകാശവാൻ, അനന്തവാൻ, ജ്യോതിഷ്മാൻ, ആയതനവാൻ എന്നീ നാലു പാദങ്ങൾ സത്യകാമൻ ആദിയായ ഉപാസകന്മാർക്ക് പ്രകാശിക്കുന്നുവോ, അതായതു് ഈ രൂപത്തിൽ ചതുഷ്പാദവിശിഷ്ടമെന്നറിഞ്ഞു് യാതൊരു ബ്രഹ്മത്തെ ഉപാസകന്മാർ ഉപാസിക്കുന്നുവോ ആ ബ്രഹ്മരൂപനായ ശ്രീസൌമ്യകാശീപതിയെ ഞാൻ ആശ്രയിക്കുന്നു.

ഇതേവിധത്തിൽ ദേവതകളിൽനിന്നും ഉപദേശം സിദ്ധിച്ചശേഷം സത്യകാമൻ ഗുരുകുലത്തിൽ വന്നുചേൻ്നു. അപ്പോൾ ആനന്ദം തുളുമ്പുന്ന, അവന്റെ മുഖകമലംകണ്ടു് ഗുരുഗൌതമൻ പറയുകയാണു്, 'നിന്റെ മുഖം ഒരു ബ്രഹ്മജ്ഞാനിയുടേതുപോലെ പ്രകാശമാനമായിരിക്കുന്നുവല്ലോ, ആരാണു് നിന്നെ ഉപദേശിച്ചതു്?'' എന്നെ ദേവതകളുപദേശിച്ചു, എന്നാലും അവിടുന്നെന്നെ ഉപദേശിച്ചാലും; എന്തെന്നാൽ സ്വന്തഗുരു ഉപദേശിക്കുന്ന വിദ്യ മാത്രമേ വിശേഷഫലം പ്രദാനം ചെയ്യുകയുള്ളൂവെന്നു് അവിടുത്തേപ്പോലെയുള്ള മഹാപുരുഷന്മാരിൽനിന്നും ഞാൻ കേട്ടിട്ടുണ്ടു്; ഇതായിരുന്നു ആ ബാലന്റെ മറുപടി. 21

സത്യകാമന്റെ ഈ അപേക്ഷപ്രകാരം ഗൌതമൻ മുൻപ്രസ്താവിച്ച ഷോഡശകലാത്മകമായ ചതുഷ്പാദബ്രഹ്മത്തെ ഒരുമിച്ചുപദേശിച്ചുവെന്നു വ്യക്തമാകുന്നു.

ചതുഷ്പദം ബ്രഹ്മ ചഷോഡശാംശം
സമുച്ചിതം യന്മുനിരാദിദേശ
ജാബാലകായൈതദനന്തയായ
തമാശ്രയേ സൌമ്യപുരാധിനാഥം 22

ഗൌതമമുനി, തന്റെ ശിഷ്യനും, ഗോത്രരഹിതനുംആയ സത്യകാമ ജാബാലന്ന് പ്രകാശവാൻ തുടങ്ങിയ നാലുപാദങ്ങളോടും പതിനാറുകലകളോടുംകൂടിയതും പ്രാച്യാദി ദിക്സ്വരൂപവും ആയ ഏതൊരു ബ്രഹ്മത്തെ ഒരുമിച്ച് ഉപദേശിച്ചുകൊടുത്തുവോ ആ ബ്രഹ്മരൂപനായ ശ്രീസൌമ്യകാശീപതിയെ ഞാൻ ആശ്രയിക്കുന്നു. 22

കമലൻ എന്ന പേരായ ഒരു ഋഷിക്ക് ഉപകോസലൻ എന്നൊരു പുത്രനുണ്ടായിരുന്നു. അവൻ സത്യകാമ ജാബാലന്റെ അടുക്കൽ ഗുരുകുലവാസം അനുഷ്ഠിച്ചുകൊണ്ടിരുന്നു. സമാവർത്തന കാലമായപ്പോൾ ഇവന്റെ മാത്രം സമാവർത്തനം നടത്താതെ ഗുരു, മററുള്ള വിദ്യാർത്ഥികളുടെയെല്ലാം സമാവർത്തനം ചെയ്യിക്കുകയാണുണ്ടായതു്. ഇതുകണ്ട് ഗുരുവിന്റെ ധർമ്മപത്നി, ഉപകോസലൻ നല്ല ശ്രദ്ധയോടും വളരെ ക്ലേശങ്ങൾ സഹിച്ചും അഗ്നിപരിചരണം നടത്തീട്ടുള്ള ഒരു തപസ്വിയായ ബ്രഹ്മചാരിയാകുന്നുവെന്നും അതിനാൽ അവനെ സമാവർത്തനം അവശ്യം ചെയ്യിക്കേണ്ടതാണെന്നും അല്ലാത്തപക്ഷം അഗ്നിദേവൻ അങ്ങയുടെ നേരെ കോപിക്കുമെന്നും ഭർത്താവിനോടപേക്ഷിച്ചു. എന്നാൽ ഗുരുവായ സത്യകാമൻ, ഇതൊന്നും ചെവികൊണ്ടതേയില്ല. എവിടെയോ ദേശാന്തരസഞ്ചാരത്തിനായിട്ടങ്ങു പോവുകയും ചെയ്തു. അതിനാൽ ദുഃഖിതനായ ഉപകോസലൻ ഉപവാസമാരംഭിച്ചു. ഗുരുപത്നി, വളരെയെല്ലാം സമാശ്വസിപ്പിച്ചിട്ടും അവനതിൽനിന്നും പിന്മാറിയില്ല. ഉപകോസലന്റെ ഈ കഠിനതപസ്സിൽ പ്രസന്നരായ ഗാർഹപത്യാദി മൂന്നഗ്നിദേവന്മാരും അവിടെ പ്രത്യക്ഷമായി അവന്ന് ബ്രഹ്മജ്ഞാനമുപദേശിച്ചു. ഇതാണ് അടുത്ത ശ്ലോകത്തിന്റെ ആശയം.

പ്രാണോ ഹ്യസൌ ബ്രഹ്മനിരുക്തമേതത്
കം ബ്രഹ്മ ഖം ചേത്യനലൈസ്സ്വഭിശ്ച
കാൎയ്യേതരാകാരമകാരണം യ-
ത്തമാശ്രയേ സൌമ്യപുരാധിനാഥം 23

ഗാൎഹപത്യം, അന്വാഹാൎയ്യം, ആഹവനീയം എന്നീ പേരുകളുള്ള മൂന്നഗ്നികളും സന്തുഷ്ടരായി ഉപകോസലനോടിപ്രകാരം പറഞ്ഞു,– യാതൊന്നുകൊണ്ടു ജീവിക്കുകയും യാതൊന്നിൻെറ അഭാവത്തിൽ മരിച്ചുപോവുകയുംചെയ്യുന്നുവോ അങ്ങനെയുള്ള ഈ പ്രാണൻ ബ്രഹ്മമാകുന്നു, സുഖം ബ്രഹ്മമാകുന്നു, ആകാശം ബ്രഹ്മമാകുന്നു, ആ ബ്രഹ്മം കാൎയ്യകാരണരൂപവും സ്വയംകാരണരഹിതവുമാണു്. ഇപ്രകാരം ഉപകോസലനു് കാൎയ്യകാരണരൂപമായ യാതൊരു ബ്രഹ്മത്തെ ഉപദേശിച്ചുകൊടുത്തു ആ ബ്രഹ്മരൂപിയായ ശ്രീസൌമ്യകാശീപതിയെ ഞാൻ ശരണം പ്രാപിക്കുന്നു. അഗ്നികളുടെ ഉപദേശത്തിൻെറ താത്പൎയ്യം ഇതാണു്:– പ്രാണൻ ബ്രഹ്മമാകുന്നു, സുഖംതന്നെയാണു് ആകാശം, ആകാശം തന്നെ സുഖവും, സുഖവും ആകാശവും ഭിന്നമല്ല, പിന്നെയോ പരസ്പരം വിശേഷണവിശേഷ്യങ്ങളാണു്. അതിനാൽ സുഖരൂപമായ ആകാശംതന്നെ ബ്രഹ്മമെന്നു ധ്യാനിക്കണം. അതു വെളിയിലുള്ള ആകാശമല്ല. ഇതത്രേ ഹൃദയാകാശമായ അവ്യാകൃതം; അതായതു്, പ്രാണൻ സൂത്രാഖ്യമായ ബ്രഹ്മകാൎയ്യമായതിനാൽ ബ്രഹ്മമാണെന്നും അതു് സുഖരൂപവും അവ്യാകൃതവുമായ ആകാശത്തിൽ സ്ഥിതിചെയ്യുന്നുവെന്നും താത്പൎയ്യം. ഇതുപോലെതന്നെ കാൎയ്യബ്രഹ്മത്തോടുകൂടിയ കാരണബ്രഹ്മത്തെ ഉപാസിക്കണം. ഇവിടെ കാൎയ്യബ്രഹ്മോപാസനയോടൊരുമിച്ചു് (ചേത്തു്) കാരണബ്രഹ്മോപാസനയും വിവക്ഷിക്കപ്പെട്ടിരിക്കുന്നു. 23

അഗ്നികൾ ഇങ്ങനെ പ്രധാനവിദ്യകൾ ഉപദേശിച്ചശേഷം അതാതിന്റെ അങ്ഗവിദ്യയേയും ഉപദേശിച്ചിട്ട് ഇപ്രകാരം പറഞ്ഞു:— "അല്ലയോ ഉപകോസല! ഇത്രയും വിഷയങ്ങൾ ഞങ്ങൾ നിന്റെ അടുക്കൽ പറഞ്ഞു ഇനി ബാക്കിഭാഗം നിന്റെ ആചാര്യൻ പറയും." ഗുരു, തിരികെ ഭവനത്തിൽ വന്നപ്പോൾ ശിഷ്യന്റെ, ആനന്ദവികസിതമായ മുഖം കണ്ടു് ഇപ്രകാരംചോദിച്ചു. "ഹേ! ശിഷ്യ! ഒരു ബ്രഹ്മജ്ഞാനിയിൽമാത്രം കാണാവുന്ന തേജസ്സ് നിന്റെ മുഖത്തു് സ്ഫുരിക്കുന്നുണ്ടല്ലോ; ആരാണു് നിന്നെ ഉപദേശിച്ചതു്?" ഉപകോസലനാകട്ടെ, അവിടെ നടന്ന കഥകളെല്ലാം പറഞ്ഞു. "അവർ നിനക്കു് പൃഥിവ്യാദിലോകങ്ങളെ സംബന്ധിച്ച ഉപദേശമാണു് തന്നിട്ടുള്ളതു്. ഞാനിപ്പോൾ നിനക്കു ബ്രഹ്മവിദ്യ ഉപദേശിക്കാം. അതിൻപ്രകാരം ബ്രഹ്മത്തെ അറിഞ്ഞിട്ടുള്ള ഒരുവനിലും, താമരയിലയിൽ ജലമെന്നപോലെ, പാപം പററുന്നതേയല്ല," എന്നു ഗുരു പറഞ്ഞു. ഇതാണു് അടുത്ത ശ്ലോകത്തിലെ വിഷയം:—

> വശ്യൈക്ഷണൈസ്സമപരൈരപരാജിതൈര്യ-
> ശ്ചക്ഷുസ്ഥ ഏഷ പുരുഷഃ പുരുദൃശ്യതേഽസ്യ
> സ്ഥാനേഽപി സർപിരുദകഞ്ച ന സിഞ്ചതി ശ്രീ
> വിശോകശമേതമഭയം ശരണം പ്രപദ്യേ 24

നേത്രാദീന്ദ്രിയങ്ങളെ വശപ്പെടുത്തിട്ടുള്ളവരും, ശമദമാദിസമ്പന്നരും, വിഷയങ്ങളുടെ അധീനതയിൽപെടാത്തവരും ആയ യോഗികൾ, വലത്തുകണ്ണിൽ വർത്തിക്കുന്ന ആ പുരുഷനെ നല്ലവണ്ണം ദർശിക്കുന്നുണ്ടു്; അവന്റെ സ്ഥാനമായ നേത്രത്തിൽ നെയ്യോ, ജലമോ ഒഴിക്കുന്നതായാൽ അതവിടെ സ്പർശിക്കുകയേ ഇല്ല;

നേരേമറിച്ചു" കൺപോളകൾവഴിതന്നെ പൊയ്പ്പോകും; ആ അക്ഷിപുരുഷരൂപനും, അഭയനും—ഭയരഹിതനും—ആയ ശ്രീവിശ്വനാഥനെ ഞാൻ ശരണം പ്രാപിക്കുന്നു. സാക്ഷാൽ അക്ഷിപുരുഷൻെറ സ്ഥാനംപോലും ജലാദികൾക്ക്" സ്പർശിക്കാൻ കഴിവില്ലാത്തവിധം അത്ര മാഹാത്മ്യമുള്ളതായിരിക്കെ, ആ സ്ഥാനിയെ അതായതു" ആ പുരുഷനെതന്നെ, പ്രാപിച്ചാൽപിന്നെ പാപമേ പററുകയില്ലെന്നുള്ളതു" പ്രത്യേകം പറയേണ്ടതുണ്ടോ; എന്നാശയം. അഗ്നികൾ അവ്യാകൃതബ്രഹ്മത്തേയും, ഈ അക്ഷിപുരുഷനേയും ഉപദേശിച്ചു. എന്നാൽ ഇതിൽ പരസ്പരവൈരുദ്ധ്യമൊന്നുമില്ല; കാരണം, പ്രകൃതബ്രഹ്മത്തെതന്നെ ആചാര്യൻ ദക്ഷിണനേത്രത്തിൽ അനുവദിക്കുക മാത്രമാണു ചെയ്തിരിക്കുന്നതു. 24

ഫലപ്രാപ്തിക്കായി സ്ഥാനം, നിൻെറ ഈ ഉപദേശിക്കുമെന്നു" അഗ്നികൾ പറഞ്ഞിരുന്നു. ഈ അക്ഷിസ്ഥാനം ഉപദേശിക്കുകയും ചെയ്തു. ഇങ്ങനെ ഉപദേശിക്കപ്പെട്ട ആ അക്ഷിപുരുഷൻെറ ഉപാസകനു സിദ്ധിക്കുന്ന ബ്രഹ്മലോകപ്രാപ്തിരൂപമായ ഫലത്തെ മൂന്നു വർണ്ണിക്കുന്നു —

ചിത്തേ യദക്ഷിപുരുഷേക്ഷകമർച്ചിരൈച്ചി-
ഷ്ഘസ്രാർജ്ജുനോദഗയനാനി നയന്തിവൈധീം
സംവത്സരോ രവി ശശാങ്കശതഹ്രദാശ്ച
പശ്ചാത്പുമാൻ പുരമുദേത്ത സ വിശ്വനാഥഃ
25

അക്ഷിപുരുഷൻെറ ഉപാസകൻ മരിച്ചശേഷം, അവനെ അർച്ചിരഭിമാനിദേവത ഉപരിമാർഗ്ഗത്തിലേക്കു കൊണ്ടുപോകുന്നു. തദനന്തരം, ദിവസത്തെ അഭിമാനിക്കുന്ന ദേവത പിന്നീട്"

ശുക്ലപക്ഷാഭിമാനി ദേവത, അതിൻെറശേഷം ഉത്തരായണദേവത, അനന്തരം സംവത്സരദേവത, പിന്നീട്ട് സൂൎയ്യൻ, ചന്ദ്രൻ, വിദ്യുത് ഈ ദേവതകൾ ഇങ്ങനെ ക്രമത്തിൽ ഈ സൎവ്വദേവതകളും ആ ഉപാസകനെ ഉപൎയ്യുപരിലോകങ്ങളിലേയ്ക്കു നയിക്കുന്നു. ഒടുവിൽ ബ്രഹ്മലോകത്തുനിന്നും ഒരു ദിവ്യപുരുഷൻ വന്ന് അവനെ വിദ്യുല്ലോകത്തുനിന്നും ബ്രഹ്മലോകത്തിലെത്തിക്കുന്നു. ഇപ്രകാരം ഏതൊരു അക്ഷിപുരുഷനെ ഉപാസിക്കുന്നവൻ മരണാനന്തരം അവസാനമായി ബ്രഹ്മലോകത്തെ പ്രാപിക്കുന്നുവോ ആ അക്ഷിപുരുഷാത്മകനായ ശ്രീവിശ്വനാഥഭഗവാൻ എൻെറ ചിത്തത്തിൽ ഉദിക്കട്ടേ, അതായത് ചിത്തത്തിൽ അവനെക്കുറിച്ചുള്ള സ്മരണ നിരന്തരം നിലനില്ക്കട്ടേ എന്നൎത്ഥം. 4. 15. 5-ാം മന്ത്രത്തിൽ അക്ഷിപുരുഷോപാസകൻ മരണാനന്തരം ബ്രഹ്മലോകത്തെ എങ്ങനെ പ്രാപിക്കുന്നുവെന്നു വിവരിച്ചിട്ടുണ്ട്. ഈ ഉപാസകന്മാരുടെ ദേഹപാതാനന്തരം ഇവരുടെ ശവകൎമ്മം ചെയ്തില്ലെങ്കിലും അവൎക്കു്, വീണ്ടും ഈ സംസാരത്തിൽ കല്പകാലത്തോളം ജന്മം എടുക്കേണ്ടതായി വരുന്നില്ല, അവർ ആവിധത്തിലുള്ള ഉത്തമഗതിയെ പ്രാപിക്കുന്നു. 25

---

# ദശമഃ സ്തബകഃ

## ഛാന്ദോഗ്യസാരം ദ്വിതീയഭാഗം

ഒൻപതാമത്തു സ്തബകത്തിൽ നാലദ്ധ്യായങ്ങളുടെ സാരം വൎണ്ണിച്ചുകഴിഞ്ഞു. ഇനി അഞ്ചാമദ്ധ്യായത്തിൻെറ സാരമാരംഭിക്കുന്നു. ഇതിലും ആദ്യത്തെ ഇരുപത്തിമൂന്നു ശ്ലോകങ്ങളും ഉപജാതിവൃത്തത്തിലാണ്, ബാക്കി രണ്ടെണ്ണം മുൻപിലത്തെപ്പോലെ വസന്തതിലകത്തിലും. ഇതിൻെറ ലക്ഷണം 24-ാമത്തു ശ്ലോകത്തോടനുബന്ധിച്ച് കാണിക്കുന്നതാണ്. ഇവിടെ ഒന്നാമതായി വാഗിന്ദ്രിയം ആദിയായ എല്ലാ ഇന്ദ്രിയങ്ങളിലും വെച്ച് പ്രാണനുള്ള ശ്രേഷ്ഠത്വം വെളിപ്പെടുത്തുന്നു—:

പ്രാണാത്മനാ ദേഹമുപാശ്രിതോ യഃ
ശ്രേഷ്ഠസ്തഥാ ജ്യേഷ്ഠതരശ്ച നിത്യം
വാഗാദികാൻ ധാരയതീച്ഛയൈഷ
നമശ്ശിവായാസ്തു നമോഽസ്തു തസ്മൈ 1

പ്രാണരൂപേണ യാതൊരു പരമാത്മാവ് നിത്യവും ദേഹത്തെ ആശ്രയിച്ച് വൎത്തിക്കുകയും വാഗാദികളായ മറെറല്ലാ പ്രാണങ്ങളേക്കാളും ശ്രേഷ്ഠനും ജ്യേഷ്ഠനും ആയിരിക്കുകയും അതുപോലെതന്നെ തൻെറ ഇച്ഛാനുസാരം വാഗാദികളെ ധാരണംചെയ്യുകയുംചെയ്യുന്നുവൊ ആ പരമാത്മരൂപനായ ശിവന്നു നമസ്കാരം ഭവിക്കട്ടെ, ആ ശിവന്ന് നമസ്കാരം ഭവിക്കട്ടെ.

ദ്വിരുക്തി ഭക്ത്യതിശയത്തെ സൂചിപ്പിക്കുന്നു. ഗൎഭസ്ഥനായ പുരുഷനിൽ വാഗാദികളേക്കാൾ മുൻപുതന്നെ പ്രാണവൃത്തി

അനുഭവപ്പെടുന്നതിനാൽ പ്രാണനെ ജ്യേഷ്ഠനെന്നു പറഞ്ഞിരിക്കുന്നു. പ്രാണനില്ലെങ്കിൽ വാഗാദികളായ മററു പ്രാണങ്ങൾക്ക് ഒരു നിമിഷനേരവും ദേഹത്തിൽ നിലനില്ക്കാൻ കഴിയുന്നതല്ല. അതുകൊണ്ടാണ് പ്രാണനെ ശ്രേഷ്ഠനെന്നു പറഞ്ഞിരിക്കുന്നതു്. ഉപനിഷത്തിലാകട്ടെ പ്രാണനെ സംബന്ധിച്ച ഒരു കഥയുണ്ടു്. അതിൻെറ ആശയം മേൽവന്നുഃപായതിനാൽ ഇവിടെ വിവരിക്കുന്നില്ല. വാക്, നേത്രം, ശ്രോത്രം, മനസ്സ് തുടങ്ങിയവയാണ് മററു പ്രാണങ്ങളെന്നു നിർദ്ദേശിക്കപ്പെട്ടിരിക്കുന്നതു്. ഇപ്രകാരം പ്രാണോപാസനയാൽ മനുഷ്യനും ആ പ്രാണനേപ്പോലെ എല്ലാററിനേക്കാളും ശ്രേഷ്ഠനും ജ്യേഷ്ഠനുമായിത്തീരുന്നു.— 1

ഇനി വൈരാഗ്യം ജനിപ്പിക്കുന്നതിഃലയ്ക്ക് ബ്രഹ്മാവു തുടങ്ങി തൃണംവരെയുള്ള സംസാരഗതികളെക്കുറിച്ചു വർണ്ണിക്കുന്നു. ഒന്നാമതായി ശ്രദ്ധാദിദ്രവ്യങ്ങളെ ദ്യുഃലാകം മുതലായ അഞ്ചു് അഗ്നികളിൽ ഹോമിക്കുന്നതുകൊണ്ടു് മനുഷ്യൻ എങ്ങനെ പുരുഷരൂപത്തിൽ ഉത്ഭവിക്കുന്നു (ജനിക്കുന്നു) എന്നു കാണിക്കുന്നു.

ശ്രദ്ധാദിജുഹോത്യനലേഷു ദേവാ
ദ്യുലോകമുഖ്യേഷ്വഥ പൂരുഷാത്മാ
നിഷ്പദ്യതേ പഞ്ചസു യഃ പരാത്മാ
നമശ്ശിവായാസ്തു നമോഽസ്തു തസ്മൈ 2

സ്വർഗ്ഗലോകം, പർജ്ജന്യം, പൃഥിവി, പുരുഷൻ, സ്ത്രീ, ഈ അഞ്ചഗ്നികളിൽ യജമാനൻെറ പ്രാണങ്ങൾ, ആധിദൈവികഭാവത്തെ പ്രാപിച്ചിട്ടുള്ള അഗ്ന്യാദികൾ (ആധിദൈവികഭാവത്തെ പ്രാപിച്ചിട്ടുള്ള, യജമാനൻെറ പ്രാണങ്ങളാകുന്ന അഗ്ന്യാദിദേവന്മാർ) ശ്രദ്ധാ, സോമൻ, വർഷം, അന്നം, വീര്യം, ഈ അഞ്ചു

ദ്രവ്യങ്ങളെ ക്രമത്തിൽ ഹോമിക്കുന്നു, അനന്തരം ആ അഗ്നികളിൽ നിന്നു" ആ ദ്രവ്യങ്ങളുടെ ആഹുതിയാൽ യാതൊരു പരമാത്മാവു" പുരുഷരൂപേണ ഉദ്'ഭൂതമാകുന്നുവോ — പുരുഷാകാരത്തെ പ്രാപിക്കുന്നുവോ — ആ പരമാത്മരൂപനായ ശ്രീശിവന്നു" നമസ്കാരം ഭവിക്കട്ടെ, അദ്ദേഹത്തിന്നു" നമസ്കാരം ഭവിക്കട്ടെ.

അഗ്നിഹോത്രാഹുതിരൂപമായ സൂക്ഷ്മജലത്തെ ശ്രദ്ധയെന്നു പറയുന്നു. ആ ശ്രദ്ധയെ സ്വർഗ്ഗലോകരൂപമായ അഗ്നിയിൽ ഹോമിക്കുന്നതിന്റെ ഫലമായി-സോമൻ-ചന്ദ്രമണ്ഡലയോഗ്യമായ ശരീരം ഉൽപന്നമാകുന്നു. ആ സോമനെ പർജ്ജന്യരൂപമായ അഗ്നിയിൽ ഹോമിക്കുന്നതിനാൽ വർഷവും വർഷത്തെ പൃഥ്വീരൂപമായ അഗ്നിയിൽ ഹോമിക്കുന്നതിനാൽ അന്നവും, അന്നത്തെ പുരുഷരൂപമായ അഗ്നിയിൽ ഹോമിക്കുന്നതുകൊണ്ടു" വീൎയ്യവും സംജാതമാകുന്നു. ആ വീൎയ്യത്തെ സ്ത്രീരൂപമായ അഗ്നിയിൽ ഹോമിക്കുന്നതിനാൽ പുരുഷനും ഉദ്'ഭൂതമാകുന്നു. ഇപ്രകാരം ശ്രദ്ധാരൂപമായ ജലം അഞ്ചാഹുതികൾകൊണ്ടു" പുരുഷരൂപമായിട്ടു" പരിണമിക്കുന്നു. ഈ വിദ്യയ്ക്കു പഞ്ചാഗ്നിവിദ്യയെന്നു പേർ. 2

അനന്തരം ഈ പഞ്ചാഗ്നിവിദ്യയെ യഥാവിധം അറിഞ്ഞിട്ടുള്ള ഗൃഹസ്ഥന്മാർ, വാനപ്രസ്ഥർ, നൈഷ്ഠികബ്രഹ്മചാരികൾ ഇവൎക്കു", പൂൎവ്വോക്തനായ അക്ഷിപുരുഷോപാസകനേപ്പോലെ ഉത്തരായണമാർഗ്ഗേണ ഗതി ഭവിക്കുന്നു എന്നു വ്യക്തമാകുന്നു:—

പഞ്ചാഗ്നി വിദ്യോ ഗൃഹമേധിവൎയ്യ
സ്തപോധനോ നൈഷ്ഠിക വേദഗശ്ച
സൌരായണം യന്തി ഹി യം ന സദ്യോ
നമശ്ശിവായാസ്തു നമോƒസ്തു തസ്മൈ 3

പഞ്ചാഗ്നികളെ ഉപാസിക്കുന്ന, ഗൃഹസ്ഥാശ്രമിയായ പുരുഷനും തപസ്സാകുന്ന ധനത്തോടുകൂടിയ വാനപ്രസ്ഥനും നൈഷ്ഠികബ്രഹ്മചാരിയും ഏതൊരു പരമാത്മാവിനെ സാക്ഷാൽ പ്രാപിക്കാതെ—ആത്യന്തികമായ മോക്ഷപദത്തെ പ്രാപിക്കാതെ-മരണാനന്തരം ഉത്തരായണമാർഗ്ഗത്തിലൂടെ ബ്രഹ്മലോകത്തെ പ്രാപിക്കുന്നുവോ ആ പരമാത്മരൂപിയായ ശ്രീശിവന്നു് നമസ്കാരം ഭവിക്കട്ടെ, ആ ഭഗവാന്നു് നമസ്കാരം ഭവിക്കട്ടെ.

"ന തസ്യ പ്രാണാ ഉൽക്രാമന്തി" "ബ്രഹ്മൈവ സൻ ബ്രഹ്മാപ്യേതി'' ഇത്യാദി ശ്രുതിപ്രമാണങ്ങളിൽനിന്നു് ബ്രഹ്മജ്ഞാനിയായ പുരുഷൻ മറെറാരു ലോകത്തേയ്ക്കും പോകുന്നില്ലെന്നും നേരേമറിച്ചു് ഇവിടെവെച്ചുതന്നെ ദേഹപാതത്തിനുശേഷം ഘടാകാശം മഹാകാശത്തിൽ ലയിക്കുന്നതുപോലെ ബ്രഹ്മരൂപമായിത്തീരുന്നു എന്നും വ്യക്തമാകുന്നു. വാസനാ ശരീരോൽപത്തിക്കുള്ള കർമ്മങ്ങൾ മുതലായവ ഇല്ലാതെ വാഗാദിപ്രാണങ്ങൾക്കു് എങ്ങനെ ഉൽക്രമിക്കുവാൻ കഴിയും? അതിനാലാണു് മേൽശ്ലോകത്തിൽ (യം ന യന്തി) എന്നു ചേർത്തിട്ടുള്ളതു്. അതായതു് യാതൊരു ബ്രഹ്മത്തെ പ്രാപിക്കുന്നില്ലെന്നും പ്രത്യുത, ഉത്തരായണമാർഗ്ഗം വഴിക്കു ബ്രഹ്മലോകത്തിൽ ദിവ്യഭോഗങ്ങൾ അനുഭവിക്കുന്നതിനു് ദിവ്യഗതിയെ പ്രാപിക്കുന്നുഎന്നും താൽപര്യം. ആ ഉപാസകന്മാർതന്നെയും വീണ്ടും ഈ മനുഷ്യലോകത്തിൽ വരുന്നതേ (ജനിക്കുന്നതേ) ഇല്ല, പിന്നെയോ, ബ്രഹ്മാവിൻെറ ആയുഷ്കാലപര്യന്തം ബ്രഹ്മലോകത്തിൽ കഴിഞ്ഞുകൂടിയതിനുശേഷം പ്രളയകാലത്തിൽ ബ്രഹ്മത്തെ പ്രാപിക്കുന്നു. 3

ഇനി ഈ പഞ്ചാഗ്നിവിദ്യ, പ്രവാഹണനെന്നുപേരുള്ള ക്ഷത്രിയരാജാവിൽനിന്നു് ഗൌതമഗോത്രത്തിൽപെട്ട, അരുണി

എന്ന നാമത്തോടുകൂടിയ ഒരു മഹർഷി ആദ്യമായി പഠിച്ചു എന്നു കാണിക്കുന്നു: —

പഞ്ചാഗ്നിവിദ്യാമപഠന്നിഗൂഢാം
യദ്ബ്രഹ്മബുദ്ധേരധിരോഹിണീം പ്രാക്
പ്രവാഹണം ക്ഷത്രിയമേത്യ വിപ്രോ
നമശ്ശിവായാസ്തു നമോഽസ്തു തസ്മൈ 4

അത്യന്തഗൂഢവും (പരമരഹസ്യവും) പുരാതനകാലത്തു് ശ്രീ ഗൗതമമഹർഷി പ്രവാഹണനെന്നുപേരായ ക്ഷത്രിയരാജാവിന്റെ അടുക്കൽചെന്നു ശിഷ്യഭാവേന പഠിച്ചിട്ടുള്ളതുമായ ഈ പഞ്ചാഗ്നിവിദ്യ യാതൊരു ബ്രഹ്മത്തെ പ്രാപിക്കുന്നതിനു് സോപാനരൂപം (ചവിട്ടുപടി അതായതു സാധനം) ആയിരിക്കുന്നു, ആ ബ്രഹ്മരൂപനായ ശ്രീശിവന്നായിക്കൊണ്ടു വീണ്ടും വീണ്ടും നമസ്കാരം ഭവിക്കട്ടെ.

ആദ്യം ഈ പഞ്ചാഗ്നിവിദ്യ ക്ഷത്രിയർ മാത്രമെ അറിഞ്ഞിരുന്നുള്ളു, ബ്രാഹ്മണക്കറിയാൻ പാടില്ലായിരുന്നു. 4

അടുത്തതായി ഇഷ്ടാപൂർത്തകർമ്മങ്ങൾ അനുഷ്ഠിക്കുന്നവർ ദക്ഷിണായനമാർഗ്ഗത്തിലൂടെ ചന്ദ്രലോകത്തെ പ്രാപിക്കുന്നു എന്നു പറയുന്നു: —

ഇഷ്ടാദികൃദ്ധൂമനിശാസിതൈഷ്ഷ-
ണ്മാസൈശ്ച പിത്രാ നഭസാ ച നീതഃ
ചാന്ദ്രീം പുരീമേതി ഹ യന്നയാത്ര്യോം
നമശ്ശിവായാസ്തു നമോഽസ്തു തസ്മൈ 5

അഗ്നിഹോത്രം ആദിയായ യജ്ഞകർമ്മങ്ങൾ നടത്തുന്നതിന് ഇഷ്ടകർമ്മമെന്നു പേർ. കൂപം, തടാകം, ധർമ്മശാല മുതലായവ നിർമ്മിക്കുന്നതിന്നു പൂർത്തമെന്നു പറയപ്പെടുന്നു. ദത്തം (വേദിക്കുവെളിയിൽ അർഹതയുള്ളവർക്കു യഥാശക്തി ദ്രവ്യം പകുത്തുകൊടുക്കുക) ദാനം ചെയ്യുക, ഈ ഇഷ്ടാദികളായ കർമ്മങ്ങൾ അനുഷ്ഠിക്കുന്ന ഗൃഹസ്ഥന്മാർ മരണാനന്തരം ആദ്യമായി ധൂമാഭിമാനിദേവതയേയും തദനന്തരം രാത്ര്യഭിമാനിദേവതയേയും പിന്നീട് കൃഷ്ണപക്ഷാഭിമാനിദേവതയേയും അവിടെനിന്നും ദക്ഷിണായനത്തെ സംബന്ധിച്ച ഷൺമാസാഭിമാനദേവതയേയും അനന്തരം പിതൃലോകത്തേയും അവിടെനിന്നു് ആകാശത്തേയും ആകാശത്തിൽനിന്നു് ചന്ദ്രലോകത്തേയും ഈ ക്രമത്തിൽ പ്രാപിക്കുന്നു, എന്നാൽ അവർ യാതൊരു പരമാത്മാവിനെ പ്രാപിക്കുന്നില്ല, ആ പരമാത്മരൂപനായ ശ്രീശിവന്നു് നമസ്കാരം ഭവിക്കട്ടെ, ആ ഭഗവാനു് നമസ്കാരം ഭവിക്കട്ടെ. 5

ഇപ്രകാരം ചന്ദ്രലോകത്തിലെത്തി ദിവ്യഭോഗങ്ങൾ ഭുജിച്ച ശേഷം പുണ്യം ക്ഷയിക്കുമ്പോൾ അവന്നു് അവിടെനിന്നു് വീണ്ടും ക്ലേശമയമായ ഈ സംസാരത്തിൽ വരേണ്ടതു് ഏതു ക്രമത്തിലാണെന്നു് ഇനി പറയുന്നു:—

ഖംവായുധൂമാഭ്രവലാഹകാ ശ്ച
ധാരാ ച വൃഷ്ട്യൌഷധ്യുവകാദിരേതഃ
ഏതൈഃ പതത്യത്ര സ യന്നയാത്യോം
നമശ്ശിവായാസ്തു നമോഽസ്തു തസ്മൈ 6

ചന്ദ്രലോകത്തിൽ ശരീരോൽപത്തിക്കു കാരണമായ പുണ്യം ക്ഷയിച്ചശേഷം ജീവൻ ഒന്നാമതായി ഭൂതാകാശത്തേയും പിന്നീട്

വായുവിനേയും പ്രാപിക്കുന്നു. വായുവിനോടുചേൎന്നു ആ ജീവൻ ധൂമത്തിൽ ചേരുന്നു. അനന്തരം അഭ്രത്തിലും തദനന്തരം മേഘ (വൎഷിക്കുന്ന മഴക്കാറു)ത്തിലും പിന്നീടു മഴത്തുള്ളിയിലും കലരുന്നു. മഴത്തുള്ളിയോടുകൂടി ഇവിടെവന്നു വ്രീഹി, യവം മുതലായ അന്നങ്ങളുടെ രൂപമായി (ഭക്ഷണസാധനങ്ങളായി) തീരുന്നു. അനന്തരം ആ അന്നത്തെ പുരുഷൻ ഭക്ഷിക്കുകയും അതിൽനിന്നു വീൎയ്യമുണ്ടാകുകയും—ആ ജീവൻ അന്നമായിട്ടു പരിണമിച്ചു് ഖണ്ഡബീജരൂപേണ പുരുഷശരീരത്തിൽ വീൎയ്യമായിത്തീരുകയും— സ്ത്രീപുരുഷസംയോഗദ്വാരാ വീണ്ടും ഈ ജഗത്തിൽ കൎമ്മാനുസാരം പുരുഷരൂപേണ പ്രകടീഭവിക്കുകയും ചെയ്യുന്നു, ഈ ക്രമത്തിൽ ആ ജീവൻ ചന്ദ്രലോകത്തുനിന്നു് ഇവിടെ പതിക്കുന്നു, (വന്നുചേരുന്നു) എന്നാൽ ആ ജീവൻ യാതൊരു പരമാത്മാവിനെ പ്രാപിക്കുന്നില്ല, ആ പരമാത്മരൂപനായ ശ്രീശിവനായിക്കൊണ്ടു നമസ്കാരം ഭവിക്കട്ടെ, ആ ഭഗവാനു് നമസ്കാരം ഭവിക്കട്ടെ. 6

അവിടെനിന്നു പതിച്ചശേഷം ആ ജീവൻ ക്രൌൎയ്യം, ഹിംസ, മായ മുതലായവയോടുകൂടാത്ത പുണ്യശീലനായിരിക്കുമെങ്കിൽ ഉത്തമമനുഷ്യശരീരത്തിലും, അതല്ല, പാപകൎമ്മിയെങ്കിൽ അധമമനുഷ്യശരീരത്തിലും മൃഗങ്ങളുടെ കൂട്ടത്തിലും ജനിക്കുന്നതാണെന്നു വ്യക്തമാക്കുന്നു:—

കല്യാണകൎമ്മാ കമനീയയോനിം
കഷ്ടയകൎമ്മാ ച കഷ്ടയയോനിം
പ്രപദ്യതേഽജ്ഞോഽഹഹ യം ന യാത്യോം
നമശ്ശിവായാസ്തു നമോഽസ്തു തസ്മൈ 7

ഇപ്രകാരം താഴത്തേയ്ക്കു നിപതിച്ചുപോയ അജ്ഞാനിയായ ജീവൻ, പുണ്യവാനാകുന്ന എങ്കിൽ ബ്രാഹ്മണൻ, ക്ഷത്രിയൻ ആദിയായവരുടെ ഉന്നതകുലത്തിലും, അതല്ല പാപകർമ്മിയെങ്കിൽ ചണ്ഡാലാദിപാപിഷ്ഠയോനികളിലും അഥവാ ശ്വാനസൂകരാദിപശുയോനികളിലും ജനിക്കുന്നു. എത്രവലിയ പുണ്യവാനെങ്കിലും ഒരുവൻ കേവലം അജ്ഞാനംകാരണം വീണ്ടും ജനനമരണരൂപമായ സംസാരചക്രത്തിൽ അകപ്പെട്ടുപോകുമെന്നുള്ളതു് ഏററവും ഖേദകരംതന്നെ. എന്നാൽ പ്രസ്തുത ജീവൻ യാതൊരു പരമാത്മാവിനെ പ്രാപിക്കുന്നില്ല, ആ പരമാത്മരൂപനായ ശ്രീശിവനായിക്കൊണ്ടു പ്രണാമം ഭവിക്കട്ടെ, അദ്ദേഹത്തിനു പ്രണാമം ഭവിക്കട്ടെ. 7

പഞ്ചാഗ്നിവിദ്യ തുടങ്ങി ഉത്തരമാർഗ്ഗപ്രാപ്തിക്കുള്ള സാധനങ്ങളും, ഇഷ്ടാപൂർത്താദിദക്ഷിണമാർഗ്ഗപ്രാപ്തിക്കുള്ള സാധനങ്ങളും ഇല്ലാത്തവരുടെ ഗതി എന്തെന്നു് ഇവിടെ കാണിക്കുന്നു:—

വിദ്യാഥവേഷ്ടാദി ന സേവ്യതേ യൈ—
സ്തേ യാന്തി ദംശാദിപദം തൃതീയം
പഥച്യുതാ യൽ പദദൂരദൂരം
നമശ്ശിവായാസ്തു നമോഽസ്തു തസ്മൈ 8

പഞ്ചാഗ്നി മുതലായ വിദ്യകളൊ അഥവാ ഇഷ്ടാപൂർത്താദികർമ്മങ്ങളൊ ആരു സാധിക്കുന്നില്ലയൊ അവർ ഉത്തരദക്ഷിണമാർഗ്ഗങ്ങളിൽനിന്നു ഭ്രംശിച്ചു് അതായതു് ആ മാർഗ്ഗങ്ങൾ ലഭിക്കാതെ യാതൊരു പരമാത്മാവിൻെറ പദത്തിൽനിന്നും ഏററവും വിദൂരവും പ്രസ്തുതങ്ങളായ രണ്ടു മാർഗ്ഗങ്ങളെ അപേക്ഷിച്ചു് മൂന്നാ

മത്തോത്തമായ, കൊതുക്, കൃമി, കീടം തുടങ്ങിയ ക്ഷുദ്രജന്തുക്കളുടെ ജന്മത്തെ പ്രാപിക്കുന്നു. ആ പരമാത്മരൂപിയായ ശ്രീശിവന്ന് പ്രണാമം ഭവിക്കട്ടെ, ആ ഭഗവാന്ന് പ്രണാമം ഭവിക്കട്ടെ. കൊതുക മുതലായവയുടെ ജന്മമെടുത്തിട്ടുള്ള ആ ദുഷ്ടജീവന്മാൎക്ക് പരമാത്മലാഭം അസംഭവമെന്നുതന്നെ പറയേണ്ടിയിരിക്കുന്നു. അവൎക്ക് അടിക്കടി ജനനമരണങ്ങൾ പ്രാപിക്കേണ്ടതായുണ്ട്, ഇതു കഷ്ടാൽകഷ്ടതരംതന്നെ. 8

ഇപ്രകാരം വളരെ ക്ലേശകരമായ ഈ സംസാരഗതികൾ വൎണ്ണിച്ചുകഴിഞ്ഞു. ഈ മനുഷ്യശരീരം ലഭിച്ചിട്ട് ഇപ്രകാരമുള്ള സംസാരസമുദ്രത്തെ തരണംചെയ്യുന്നതിന്ന് പൂൎണ്ണവൈരാഗ്യം മുഖേന പരമാത്മാവിനെ അറിയാൻ ആഗ്രഹിക്കേണ്ടതാണെന്ന് ഇനി പറയുന്നു.

കഷ്ടാഗതിർജന്മ ജരാദി ദുഃഖോത്—
പ്ലുഷ്ടാ ഹി യം സംസരണസ്യധീരഃ
തസ്മാജ്ജുഗുപ്സേത ബുഭുത്സമാനോ
നമശ്ശിവായാസ്തു നമോഽസ്തു തസ്മൈ 9

ഏതൊരു കാരണത്താൽ ജന്മജരാമരണാദികൾനിമിത്തം ദഹിച്ചുകൊണ്ടിരിക്കുന്ന (എരിപൊരികൊള്ളുന്ന) ദേവയാനം, പിതൃയാനം ആദിയായ ഗതികൾ അതികഷ്ടകരമായിരിക്കുന്നുവൊ അക്കാരണത്താൽ വിവേകിയായ ജീവൻ യാതൊരു പരമാത്മാവിനെ അറിയാൻ ആഗ്രഹത്തോടുകൂടി ഈ കഷ്ടദായകമായ ഗതികളിൽ ജുഗുപ്സയെ ചെയ്യേണ്ടതാണ്, അതായതു് സംസാരഗതികളിൽ വെറുപ്പുള്ളവനായിത്തീരേണ്ടതാണ്, വൈരാഗ്യംപ്രാപിയ്ക്കേണ്ടതാണ് എന്നൎത്ഥം. ആ പരമാത്മരൂപനായ ശ്രീശിവ

നായിക്കൊണ്ടു നമസ്കാരം ഭവിക്കട്ടെ, അദ്ദേഹത്തിനു് നമസ്കാരം ഭവിക്കട്ടെ.

മൂന്നാമത്തെ ഗതി അത്യന്തം ദുഃഖരൂപമാണു്, ദേവയാനവും പിതൃയാനവുംപോലും ജന്മമരണാദിദുഃഖങ്ങളിൽനിന്നു് ഒഴിഞ്ഞതല്ല. ചന്ദ്രലോകത്തിൽ ചെന്നശേഷം അവിടെനിന്നു വീണ്ടും പുരുഷാകാരമായിത്തീരുന്നതിനു് എത്രയോ കാലംവേണ്ടിവരും. വർഷജലത്തോടുകൂടെ താഴെവന്നതിനുശേഷവും പുരുഷശരീരവുമായി പെട്ടെന്നു സംബന്ധിക്കാവുന്നതല്ല. എന്തുകൊണ്ടെന്നാൽ വർഷത്തോടൊരുമിച്ചു് ഗിരിതടങ്ങളിലൊ നദികളിലൊ ചെന്നു പതിച്ചേക്കാം. അവിടെനിന്നു സമുദ്രത്തിലും വീണ്ടും സൂര്യന്റെ ചൂടിനാൽ ആകർഷിക്കപ്പെട്ടു് മുകളിൽ മേഘത്തോടും അവിടെനിന്നു് വ്രീഹിയവാദികളോടും അങ്ങു ചേർന്നുപോകുന്നതായാൽ കൂടി പുരുഷശരീരസംബന്ധം ലഭിക്കാതെ നിഷ്പ്രയോജനമായി പോകുന്നതാണു്. ഇതെല്ലാം ചിന്തിക്കുമ്പോൾ ഈ സംസാരം എത്രയോ ജുഗുപ്സാവഹമെന്നു് അറിയാറാകും. അതിനാൽ മനുഷ്യൻ ഈ അമൂല്യമായ മനുഷ്യശരീരം ലഭിച്ചിട്ടു് ഈശ്വരതത്വം അറിയുന്നതിലേയ്ക്കുതന്നെ നിരന്തരം പരിശ്രമിക്കേണ്ടതാണു്; ഇതു മാത്രമാണു് അവന്റെ പരമകർത്തവ്യം. 9

അടുത്തതായി വൈശ്വാനരബ്രഹ്മത്തെപ്പററി പറയുന്നു:—

ദ്യുമൂർദ്ധാ മുഖ്യാവയവൈർവ്വിശിഷ്ടം
വൈശ്വാനരം കൃത്സ്നമുപാസതേ യം
ആത്മാനമാത്മന്യമലാന്തരംഗാ
നമച്ഛിവായാസ്തു നമോ/സ്തു തസ്മൈ 10

സ്വർഗ്ഗാദിലോകങ്ങൾ യാതൊരുവന്റെ മസ്തകം മുതലായ അവയവങ്ങൾ ആകുന്നുവോ ആ അവയവങ്ങളാൽ വിശിഷ്ടനും, സർവ്വാത്മാവും സമ്പൂർണ്ണനും ആയ യാതൊരു വൈശ്വാനരനെ ഔപമന്യവൻ (ഉപമന്യുവിന്റെ പുത്രൻ) തുടങ്ങിയ, അന്തഃകരണശുദ്ധി നേടിയിട്ടുള്ള ഉപാസകന്മാർ തങ്ങളുടെ ഹൃദയത്തിൽ ഉപാസിക്കുന്നുവൊ ആ വൈശ്വാനരരൂപനായ ശ്രീശിവനായിക്കൊണ്ടു് നമസ്കാരം ഭവിക്കട്ടെ. ആ ഭഗവാനു് നമസ്കാരംഭവിക്കട്ടെ.

ഔപമന്യവൻ എന്ന പേരായ ഋഷി വൈശ്വാനരശബ്ദം കൊണ്ടു് അവയവമായ സ്വർഗ്ഗത്തെ വൈശ്വാനരനെന്നു ധരിച്ചിരുന്നു. സത്യയജ്ഞൻ അവയവമായ ആദിത്യനേയും ഇന്ദ്രദ്യുമ്നൻ വായുവിനേയും ജനഋഷി ആകാശത്തേയും ബുഡിലൻ ജലത്തേയും ഉദ്ദാലകൻ പൃഥ്വിയേയും വൈശ്വാനരനായി കരുതിയിരുന്നു. അവർ അവരവരുടെ ബുദ്ധിക്കനുസരണമായി വൈശ്വാനരബ്രഹ്മത്തെ ഏതുതരത്തിൽ ഉപാസിച്ചിരുന്നുവോ അതുകൊണ്ടും അവക്കു് ഒരുപ്രകാരത്തിലുള്ള സന്തോഷം ലഭിച്ചിരുന്നു. എങ്കിലും സമ്പൂർണ്ണമായ വൈശ്വാനരബ്രഹ്മം ഏതാണെന്നു് അവർ അറിഞ്ഞിരുന്നില്ല. അതിനാൽ വീണ്ടും അവർ എല്ലാവരും, അറിയാൻ ആഗ്രഹിച്ചു് അശ്വപതി എന്നപേരായ ഒരു ക്ഷത്രിയരാജാവിന്റെ അടുക്കൽ ജ്ഞാനസമ്പാദനത്തിനായി ചെല്ലുകയും അവിടെനിന്നു വൈശ്വാനരനെ സംബന്ധിച്ച സമ്പൂർണ്ണജ്ഞാനം ഗ്രഹിക്കുകയും ചെയ്തു. 10

മഹാജ്ഞാനിയായ അശ്വപതിരാജാവിൽനിന്നു് ആ ഋഷികൾക്കു് വൈശ്വാനരബ്രഹ്മത്തെക്കുറിച്ചു് എന്തുപദേശമാണു സിദ്ധിച്ചതെന്നു കാണിക്കുന്നു:—

പ്രാദേശമാത്രം പ്രഭുമീശ്വരം യം
വൈശ്വാനരം ഹ്യശ്വപതേരവായൻ
വിപ്രാശ്ച രാജന്യപതേരജന്യം
നമശ്ശിവായാസ്തു നമോഽസ്തു തസ്മൈ 11

ജന്മാദികളില്ലാത്തവനും പ്രാദേശമാത്രനും — തള്ളവിരലും ചൂണ്ടുവിരലും സംയോഗിച്ചുകൊണ്ടുള്ള ഒരളവിന് പ്രാദേശമെന്നു പേർ, ചൊട്ടച്ചാൺ, അത്രമാത്രം പരിമാണമുള്ളവനും — ഹൃദയത്തിൽ സ്ഥിതിചെയ്തുകൊണ്ട് സർവ്വത്തേയും നിയമിക്കുന്നവനും (നിയന്ത്രിക്കുന്നവനും)ഈശ്വരരൂപനും ആയ യാതൊരു വൈശ്വാനരനെ മേൽപറഞ്ഞ ബ്രഹ്മർഷികൾ അശ്വപതിരാജാവിൽനിന്നും അറിഞ്ഞുവോ ആ വൈശ്വാനരരൂപനായ ശ്രീശിവനായിക്കൊണ്ട് നമസ്കാരം ഭവിക്കട്ടെ, അദ്ദേഹത്തിനു നമസ്കാരം ഭവിക്കട്ടെ.

ദ്യുലോകം മുതൽ പൃഥ്വിവരെയുള്ള അവയവങ്ങളാൽ വിശിഷ്ടനായതുകൊണ്ടും പ്രാദേശമാത്രനെന്നു പറയുന്നു, അഥവാ മുഖാദികരണങ്ങളിൽ അത്താവെന്നുള്ള നിലയിൽ അറിയപ്പെടുന്നതുകൊണ്ട് പ്രാദേശമാത്രനാകുന്നു. അശ്വപതിരാജാവ് ആ ഋഷികളോട് ഇപ്രകാരം പറഞ്ഞു:— നിങ്ങൾ എല്ലാവരും ഉപാസിക്കുന്നതു് ആ വൈശ്വാനരന്റെ ഓരോ അവയവത്തേയും സമ്പൂർണ്ണ വൈശ്വാനരനെന്ന ബുദ്ധിയോടുകൂടിയാണ്. വൈശ്വാനരനാകട്ടെ പ്രാദേശമാത്രമായ ഹൃദയത്തിൽ എല്ലാവരുടേയും ആത്മാവായി സ്ഥിതിചെയ്യുന്നു. ആ ആത്മരൂപനായ വൈശ്വാനരന്റെ മസ്തകമാകുന്ന സ്വർഗ്ഗം, നേത്രം സൂര്യനും, പ്രാണൻ വായുവും, ദേഹത്തിന്റെ മദ്ധ്യഭാഗം ആകാശവും, വസ്തി (മൂത്രാശയം) ജലവും,

പാദങ്ങൾ ഭൂമിയും ആകുന്നു. ഈ അവയവങ്ങളോടുകൂടിയ സമ്പൂർണ്ണനായ വൈശ്വാനരനെ ആധിദൈവികദൃഷ്ട്യാ ഉപാസിക്കുക. 11

ഇതുവരെ അഞ്ചാമദ്ധ്യായത്തിന്റെ സാരമാണു വിവരിച്ചതു്. ഇനി ആറാമദ്ധ്യായത്തിന്റെ സാരം വിവരിക്കുന്നു. ആരുണിമഹർഷിയുടെ പുത്രൻ ശ്വേതകേതു വേദവേദാംഗാദിവിദ്യകളെല്ലാം പഠിച്ചു് തന്റെ അച്ഛന്റെ ഗൃഹത്തിൽ മടങ്ങിവന്നു. അദ്ദേഹത്തിനു തന്റെ പഠിപ്പിൽ അതിയായ അഭിമാനവും അഹങ്കാരവും തോന്നി. അതുകണ്ടു് ആരുണി ഇപ്രകാരം ചോദിച്ചു, നീ എന്തുകൊണ്ടാണു് ഇങ്ങനെ അഹങ്കാരിയും അഭിമാനിയും ആയിരിക്കുന്നതു്? ഇത്രകണ്ടു് അഭിമാനിക്കുന്നതിനു് നീ ഗുരുവിനോടു ആ ആദേശം—ഏതൊന്നു കേട്ടുകഴിഞ്ഞാൽ മറ്റൊന്നും കേൾക്കേണ്ടതായും ഏതൊന്നറിഞ്ഞുകഴിഞ്ഞാൽ എന്തെങ്കിലും അറിയേണ്ടതായും അവശേഷിക്കുന്നില്ലയോ ആ ആദേശം—ചോദിച്ചുവോ? ഗുരുവിൽനിന്നു് അറിഞ്ഞോ എന്നു താത്പര്യം. ഇതുകേട്ടു് "ആ ആദേശം എങ്ങിനെയുള്ളതാണു്" എന്നു പുത്രൻ ചോദിച്ചു. അതായതു് പുത്രനു് ബ്രഹ്മതത്ത്വത്തെപ്പറ്റി ജിജ്ഞാസയുണ്ടാക്കിത്തീർത്തു എന്നു സാരം. ഈ ആറാമദ്ധ്യായം ബ്രഹ്മവിദ്യാപ്രതിപാദനംകൊണ്ടു് സമ്പൂർണ്ണവും ഇപ്രകാരം പിതൃപുത്രസംവാദരൂപവും ആയിട്ടുള്ളതാണു്. ഇതിൽ പിതാവു് പുത്രനു് ഒൻപതുപ്രാവശ്യം തത്ത്വമസിമഹാവാക്യം ഉപദേശിച്ചിരിക്കുന്നു. ഈ പറഞ്ഞ ആശയത്തെത്തന്നെ സ്പഷ്ടമായി പറയുന്നു:—

യേനശ്രുതേന ശ്രുതമേവ സർവ്വം-
യച്ചേന്മതം സ്യാന്മതമേവസർവ്വം
യന്നിശ്ചിതം നിശ്ചിതമേവ സർവം
നമശ്ശിവായാസ്തു നമോ/സ്തു തസ്മൈ 12

യാതൊരു ബ്രഹ്മതത്വത്തെ ശ്രവിക്കുന്നതുകൊണ്ടു് സൎവ്വപദാൎത്ഥങ്ങളും ശ്രവിക്കപ്പെട്ടതായും യാതൊരു തത്വത്തെ മനനം ചെയ്യുന്നതുകൊണ്ടു് സൎവ്വവും മനനംചെയ്യപ്പെട്ടതായും യാതൊന്നിനെസ്സംബന്ധിച്ച യഥാൎത്ഥവിജ്ഞാനം (യാതൊന്നിനെ യഥാൎത്ഥമായി അറിയുന്നതു) കൊണ്ടു് നാമരൂപാത്മകമായ ഈ സമസ്ത ജഗത്തും സമ്പൂൎണ്ണം അറിയപ്പെട്ടതായും ഭവിക്കുന്നുവോ ആ ബ്രഹ്മരൂപിയായ ശ്രീശിവനായിക്കൊണ്ടു് നമസ്കാരം ഭവിക്കട്ടെ, ആ ഭഗവാനു് നമസ്കാരം ഭവിക്കട്ടെ.

ബ്രഹ്മതത്വത്തെ ശ്രവിക്കുകയും മനനം ചെയ്യുകയും നിശ്ചയിക്കുകയും ചെയ്യുന്നതോടുകൂടെ സകലതിനേയും സംബന്ധിച്ച ശ്രവണവും മനനവും നിശ്ചയവും സിദ്ധിക്കുന്നതാണു്. അറിയപ്പെടേണ്ടതായി പിന്നെ യാതൊരു വസ്തുവും ഈലോകത്തിൽ അവശേഷിക്കുന്നതല്ല. 12

ശങ്ക—ഈ ജഗത്തിൽ വളരെയെല്ലാം അറിയപ്പെടേണ്ടതായി ഇനി ബാക്കിയുണ്ടു്, ഇവിടം അനേകതരത്തിലുള്ള വസ്തുക്കൾകൊണ്ടു് സങ്കീൎണ്ണമാണു് (നിറഞ്ഞതാണു്). ബ്രഹ്മജ്ഞാനം സിദ്ധിച്ചതിനുശേഷവും ഇതെല്ലാം അറിയപ്പെടേണ്ടതായി തന്നെ അവശേഷിക്കും, പിന്നെയെന്തുകൊണ്ടാണു് ബ്രഹ്മതത്വമറിഞ്ഞാൽ സർവ്വവുമറിയുവാൻ കഴിയുമെന്നു പറഞ്ഞതു്.

ഉത്തരം—ബ്രഹ്മതത്വത്തെ കൂടാതെ (ബ്രഹ്മതത്വം വിട്ടാൽ, ബ്രഹ്മതത്വത്തിൻെറ അഭാവത്തിൽ) അതിൻെറ കാൎയ്യഭൂതമായ, ബ്രഹ്മാവുവരെയുള്ള ഈ സൎവ്വജഗത്തും നാമമാത്രവും അതിനാൽ മിഥ്യയുമാകുന്നു, തൻെറ കാരണത്തിൽ നിന്നു

ഭിന്നമായി അതിന്ന സ്വതന്ത്രമായ സത്തയില്ല. (അതു തന്റെ കാരണത്തിൽനിന്ന വിഭിന്നമല്ല). ഇതാണടുത്ത ശ്ലോകത്തിന്റെ ആശയം.

വികാര ഏതൽ ഖല്വനാമമാത്രം
ജഗദ്യഥാ മൃണ്മയമാശ്രയോയഃ
മൃൽ പിണ്ഡവൽ സന്തത സത്യമൂർത്തി-
ന്നമശ്ശിവായാസ്തു നമോഽസ്തു തസ്മൈ 13

വികാരാത്മക (കാര്യരൂപ) മായ ഈ ജഗത്തു് കേവലം നാമമാത്രമാണു്, മിഥ്യയെന്നർത്ഥം. അതു തന്റെ കാരണത്തിൽനിന്നു് അന്യമല്ല, ഉദാഹരണമായി, മണ്ണിന്റെ വികാരങ്ങ(കാര്യങ്ങ)ളായ കുടം, ചട്ടി തുടങ്ങിയവയെല്ലാം കേവലം നാമങ്ങളും മണ്ണുമാത്രം സത്യവുമായിരിക്കുന്നു, ഇതേവിധം ഈ ജഗത്തിനാശ്രയ-അധിഷ്ഠാനരൂപ-മായ പരമാത്മാവുമാത്രം സത്യസ്വരൂപവും വികാരാത്മകമായ ഈ ജഗത്തു് വാക്കിന്റെ കാര്യമായ കേവലം നാമവുമത്രെ, അതിന്റെ അധിഷ്ഠാനഭൂതമായ കേവല പരമാത്മാവുതന്നെ; നിത്യവും സത്യരൂപേണ പ്രകാശിച്ചുകൊണ്ടിരിക്കുന്നു, ആ പരമാത്മരൂപനായ ശ്രീശിവനായിക്കൊണ്ടു നമസ്കാരം. അദ്ദേഹത്തിന്ന നമസ്കാരം.

മണ്ണിന്റെ കാര്യങ്ങളായ ഘടശരാവാദികൾ ആ മണ്ണിൽനിന്ന ഭിന്നമല്ലാത്തതുപോലെതന്നെ ഈ ജഗത്തു് ബ്രഹ്മത്തിൽനിന്ന ഭിന്നമല്ല. ഘടാദികൾക്കു മണ്ണെന്നപോലെ ബ്രഹ്മവും ജഗത്തിന്നുപാദാനകാരണമാകുന്നു. കാരണത്തിൽനിന്നും കാര്യം അന്യമല്ലാതിരിക്കുകതന്നെ ഉപാദാനം.

ഇതുതന്നെ മററു ദൃഷ്ടാന്തം മുഖേന പ്രതിപാദിക്കുന്നു:—

വികാര ഏതൽ ഖലുനാമമാത്രം
ജഗദ്യഥാ ഹൈമമഥാശ്രയോ യഃ
ഹേമോപമസ്സന്തത സത്യമൂൎത്തി-
ൎന്നമശ്ശിവായാസ്തു നമോഽസ്തു തസ്മൈ 14

ഈ വികാരാത്മകമായ ജഗത്തു് നാമം മാത്രമാണു്; സ്വൎണ്ണത്തിന്റെ വികാരങ്ങളായ (കാൎയ്യങ്ങളായ) കടകകുണ്ഡലാദി ആഭരണങ്ങൾ കേവലം നാമംമാത്രവും യഥാൎത്ഥത്തിൽ സ്വൎണ്ണംമാത്രം സത്യവുമാകുന്നുവല്ലൊ. ഇതുപോലെതന്നെ സ്വൎണ്ണസ്ഥാനീയവും സൎവ്വമിഥ്യാജഗത്തിന്നും അധിഷ്ഠാനഭൂതവുമായ യാതൊരു പരമാത്മാവു മാത്രം സദാ സത്യമായിരിക്കുന്നുവോ ആ പരമാത്മരൂപനായ ശ്രീശിവന്നു് നമസ്കാരം ഭവിക്കട്ടെ, ആ ഭഗവാന്നു നമസ്കാരം. 14

ഇതേ അൎത്ഥത്തെ ദൃഢീകരിക്കുന്നതിലേയ്ക്കു് മൂന്നാമതു ദൃഷ്ടാന്തം കാണിക്കുന്നു:—

വികാര ഏതൽ ഖലുനാമമാത്രം
ജഗദ്യഥാ പൈണ്ഡമഥാശ്രയോ യഃ
പിണ്ഡോപമ സ്സന്തത സത്യമൂൎത്തി-
ൎന്നമശ്ശിവായാസ്തു നമോഽസ്തു തസ്മൈ 15

ഇരുമ്പിന്റെ വികാര (കാൎയ്യ)ങ്ങളായ കോടാലി, പിച്ചാത്തി, കത്രിക, വാൾ തുടങ്ങിയവയെല്ലാം കേവലം നാമങ്ങളും അതിൽ ഇരുമ്പുമാത്രം സത്യവുമാകുന്നു, ഇതുപോലെതന്നെ വികാരാത്മക (കാൎയ്യരൂപ)മായി നാമം മാത്രമായ ഈ സൎവ്വമിഥ്യാ

ജഗത്തിന്നും അധിഷ്ഠാനഭൂതമായിട്ടുള്ള ലോഹ (ഇരുമ്പ്) സ്ഥാനീയമായ പരമാത്മാവു യാതൊന്നോ അതുമാത്രം എപ്പോഴും സത്യസ്വരൂപമായിരിക്കുന്നു, ആ പരമാത്മരൂപനായ ശ്രീശിവനായിക്കൊണ്ടു നമസ്കാരം, അദ്ദേഹത്തിനു നമസ്കാരം. 15

നാമരൂപാത്മകമായ ഈ ജഗത്തു് സൃഷ്ടിക്കുമുമ്പു് കേവലം സദ്രൂപമായിരുന്നു എന്നു് ഇനി വ്യക്തമാക്കുന്നു:—

അഗ്രേ സദാസീദസതഃ കഥം സ-
ഞ്ജായേത യത് സർവ്വമിദം സസർജ
ത്രിവൃൽ കൃതൈരഗ്നിപുരോഗമൈരോം
നമശ്ശിവായാസ്തു നമോഽസ്തു തസ്മൈ 16

ഘടത്തിന്റെ ഉത്പത്തിക്കുമുൻപു് അതു കേവലം മൃദ്രൂപേണ സത്തായിരിക്കുന്നതുപോലെതന്നെ ഈ നാമരൂപമായ ജഗത്തു് ഉണ്ടാകുന്നതിന്നുമുമ്പു് അതു് കേവലം സത്തു്—ബീജത്തോടു കൂടിയ ബ്രഹ്മരൂപം—ആയിരുന്നു; ഇപ്പോഴും ഈ ജഗത്തു് സദ്രൂപമല്ലേ എന്നാണെങ്കിൽ അല്ല, അതായതു് സത്താണെങ്കിലും അല്പം വ്യത്യാസമുണ്ടെന്നു താത്പര്യം. ഉത്പത്തിക്കുമുമ്പു് സത്തെന്നുള്ള ശബ്ദത്തിന്നും സത്ബുദ്ധിക്കും (ജ്ഞാനത്തിന്നും) വിഷയമായിരുന്നു; അനന്തരം നാമരൂപങ്ങളാൽ വ്യാകൃതമായതുകൊണ്ടു് ഇപ്പോഴീജഗത്തു് ഇതെന്നുള്ള ശബ്ദത്തിന്നും ബുദ്ധിക്കും (ജ്ഞാനത്തിന്നും) വിഷയമായിരിക്കുന്നു, ഇതാണു ഭേദം. സുഷുപ്തിയിൽ നാമരൂപങ്ങൾ ലേശവും ഗ്രഹിക്കാൻ കഴിയാത്തതുപോലെതന്നെ ഉത്പത്തിക്കുമുൻപു് ഈ ജഗത്തു് നാമരൂപേണ ഗ്രഹിക്കപ്പെടാതെ കേവലം സദ്രൂപമായിരുന്നു എന്നു ഭാവം. വൈനാശികന്മാർ

ആദിയായവർ പറയുന്നുണ്ടല്ലോ. അസത്തിൽ — അഭാവത്തിൽനിന്നു സൎവ്വഭാവപദാർത്ഥങ്ങളും ഉണ്ടാകുന്നു എന്നു്; ഇതിനു സമാധാനമായിട്ടു ശ്ലോകത്തിൽ "അസതഃ സത് കഥം ജായേത" എന്നു പറഞ്ഞിരിക്കുന്നു. അഭാവത്തിൽനിന്നു് ഭാവപദാൎത്ഥമുണ്ടാകുന്നില്ല എന്നാണിതിന്റെ അൎത്ഥം. അങ്ങനെ ഉണ്ടാകുന്നു എന്നുള്ളതിനു് യാതൊരു പ്രമാണവുമില്ലതന്നെ. അസദ്രൂപമായ (ഇല്ലാത്ത) വന്ധ്യാപുത്രനിൽനിന്നു് ഒരുകാലത്തും പുത്രൻ ജനിക്കുന്നതല്ല. യാതൊരു സദ്രൂപമായ ബ്രഹ്മം അഗ്നി മുതലായ മൂന്നു ഭൂതങ്ങളുടെ ത്രിവൃൽകരണം മുഖേന ഈ സൎവ്വജഗത്തും സൃഷ്ടിച്ചുവൊ ഓം ശബ്ദവാച്യനും ആ സദ്ബ്രഹ്മസ്വരൂപിയും ആയ സൌമ്യ കാശീപതി ശ്രീശിവന്നായിക്കൊണ്ടു നമസ്കാരം, അദ്ദേഹത്തിനു നമസ്കാരം.

സാരമിതാണു്:— ഈ സൃഷ്ടിക്കുമുൻപു് ബ്രഹ്മം കേവലം സദ്രൂപേണ സ്ഥിതിചെയ്തിരുന്നു, അതു് "ഏകനായ ഞാൻ ബഹുവായിത്തീരട്ടെ" എന്നിങ്ങനെ ഈക്ഷിക്കുകയും ഒന്നാമതായി അഗ്നി, അതായതു തേജസ്സു്, പിന്നീടു ജലം, അന്നം—പൃഥ്വി—ഇവയെ സൃഷ്ടിക്കുകയും ചെയ്തു. അനന്തരം ഇവയുടെ ത്രിവൃൽകരണം വഴിക്കു് ഈ സർവ്വജഗത്തും ഉൽപാദിപ്പിക്കുകയും എന്നിട്ടു് സ്വയം ജീവരൂപേണ—പ്രതിബിംബരൂപത്തിൽ അഥവാ പ്രതിച്ഛായരൂപത്തിൽ—അതിൽ പ്രവേശിക്കുകയും ചെയ്തു. ഇതെല്ലാം ഇനിയും വിസ്തരിച്ചുപറയും. 16

പ്രാണാദി സമ്യഗ്ധ്രിയതേ ച യേന
ജീവാത്മനാ വിശ്വമനുപ്രവിശ്യ
വ്യാകൃത്വാ നാമ ച രൂപമസ്മൈ
നമശ്ശിവായാസ്തു നമോഽസ്തു തസ്മൈ 17

യാതൊരു ബ്രഹ്മം സ്വയം ജീവരൂപേണ ഈ ജഗത്തിൽ പ്രവേശിച്ചിട്ട് പ്രാണൻ ആദിയായ സർവ്വകാര്യകാരണസംഘാതത്തേയും ധരിക്കുകയും അങ്ങനെ നാമരൂപങ്ങളെ വ്യാകരിക്കുകയും (സൃഷ്ടിക്കുക, പ്രകാശിപ്പിക്കുക) ചെയ്യുന്ന ആ ബ്രഹ്മരൂപനായ ശ്രീശിവന്ന് നമസ്കാരം ഭവിക്കട്ടെ, അദ്ദേഹത്തിന്ന നമസ്കാരം ഭവിക്കട്ടെ. 17

അസംസാരിയും അജന്മാവുമായ ബ്രഹ്മം അറിഞ്ഞുകൊണ്ടുതന്നെ അനേകാനർത്ഥങ്ങൾക്ക് ഇരിപ്പിടമായ ഈ ശരീരത്തിൽ ജീവരൂപേണ പ്രവേശിച്ച് നൂറുക്കണക്കിന്ന ദുഃഖങ്ങളെ അനുഭവിക്കുകയെന്നുള്ളത് ഒന്നുകൊണ്ടും യുക്തമായിരിക്കുന്നില്ല; ഈ ശങ്കയ്ക്കു സമാധാനമായി, സ്വയം അധികൃതരൂപത്തിൽ പ്രവേശിക്കുന്നു എങ്കിൽ ഈ ശങ്കയ്ക്കവകാശമുണ്ടായിരുന്നു എന്നും ബ്രഹ്മമാകട്ടെ സ്വയംജീവ—ആഭാസ—രൂപേണ പ്രവേശിക്കുന്നതുകൊണ്ട് ആ പ്രവേശം യുക്തംതന്നെ എന്നും സ്പഷ്ടമാക്കുന്നു.

ബുദ്ധ്യാദിമാത്രാനുയജോ ഹി യദ്വ-
ദാദർശബിംബഃ പ്രതിഭാതി ജീവഃ
യാ ദേവതാ ന ച്യവതേ മഹിമ്നോ
നമശ്ശിവായാസ്തു നമോഽസ്തു തസ്യൈ 18

കണ്ണാടിയിൽ കാണുന്ന പ്രതിബിംബം അതായതു ഛായ, എന്നപോലെ, ബുദ്ധി തുടങ്ങിയ ഭൂതമാത്രകളുടെ സംബന്ധത്തിൽ നിന്നുണ്ടാകുന്ന ബ്രഹ്മദേവതയുടെ പ്രതിബിംബമാണ് ജീവരൂപേണ ഭാസിക്കുന്നത്. സദ്രൂപമായ ബ്രഹ്മത്തിന്റെ, ബുദ്ധ്യാദികളിലുള്ള ആഭാസമാത്രമാണ് ജീവന്റെ സ്വരൂപം. അതിനാൽ

സത്തെന്ന നാമത്തോടുകൂടിയ യാതൊരു ദേവത സ്വന്തം സ്വരൂപത്തിൽനിന്നു ലേശവും ഭ്രംശിക്കാതിരിക്കുന്നുവൊ അതായത്ത് തന്റെ വാസ്തവസ്വരൂപത്തിൽതന്നെ സ്ഥിതിചെയ്യുന്നുവൊ ആ ബ്രഹ്മരൂപനായ ശ്രീശിവനായിക്കൊണ്ടു നമസ്കാരം ഭവിക്കട്ടെ, ആ ഭഗവാന്ന് നമസ്കാരം ഭവിക്കട്ടെ.

ജലത്തിൽ സൂൎയ്യൻ പ്രതിബിംബിക്കുന്നതുകൊണ്ട് ആ സൂൎയ്യനൊ, അതുപോലെ കണ്ണാടിയിലൊ മററുവിടെയെങ്കിലുമൊ പുരുഷന്റെ ഛായ (നിഴൽ) പതിക്കുന്നതു (വീഴുന്നതു) കൊണ്ട് ആ പുരുഷനൊ യാതൊരു ഹാനിയും നേരിടുന്നില്ല, ഇതുപോലെ തന്നെ ഛായാമാത്രമായ ജീവന്റെ നിലയിൽ പ്രവേശിക്കുന്നതുകൊണ്ടും ശാരീരികമായ സുഖദുഃഖാദികളോട് സ്വതേ യാതൊരു വിധമായ ചേൎച്ചയുമില്ലാത്തതുകൊണ്ടും ആ ദേവതയ്ക്കും (ബ്രഹ്മത്തിനും) ഒരുതരത്തിലുള്ള ഹാനിയും സംഭവിക്കുന്നതല്ല. ബുദ്ധ്യാദിസംബന്ധമാകട്ടെ കേവലം അവിവേകം അതായത് അവിദ്യകൊണ്ടു മാത്രമുള്ളതാണ്. 18

ആ ബ്രഹ്മം തേജസ്സ്, ജലം, പൃഥ്വി ഇവയെ ഉത്പാദിപ്പിച്ചശേഷം അവയുടെ ത്രിവൃൽകരണംവഴിക്ക് അതായത് ആ മൂന്നിനേയും മിശ്രീകരിച്ച്, സൎവ്വവും സൃഷ്ടിച്ചു. സൎവ്വവസ്തുക്കളും ഈ മൂന്നു തത്വങ്ങൾകൊണ്ടു മാത്രം ഉണ്ടാക്കപ്പെട്ടവയാണ്. ഈ തത്വങ്ങളുടെ കാൎയ്യമല്ലാത്തതായി യാതൊന്നുംതന്നെ ഇല്ല. ഈ ആശയം അടുത്ത നാലു ശ്ലോകങ്ങളിൽ നാലു ദൃഷ്ടാന്തങ്ങൾകൊണ്ടു സ്പഷ്ടമാക്കുന്നു.

തേജോ(ഽ)ബ്പൃഥ്വീമയമഗ്നിതത്വം
തേഭ്യോ ന ഭിന്നം ന ച വസ്തുതസ്തത്
തഥാ ജഗദ്യസ്യ വികാരമാത്രം
നമശ്ശിവായാസ്തു നമോ(ഽ)സ്തു തസ്മൈ 19

തേജസ്സ്, ജലം, പൃഥ്വി ഇതു മൂന്നും കൂടിയത് അഗ്നിതത്വമാണ്, ഈ അഗ്നിതത്വം ആ മൂന്നു തത്വങ്ങളുടെ ത്രിവൃൽകരണംകൊണ്ട് ഉണ്ടായതാകയാൽ അതവയിൽനിന്നു ഭിന്നമല്ല, വസ്തുതയാ അതിന്നു സത്യത്വമില്ല; എന്തെന്നാൽ അതു വേർതിരിക്കപ്പെടുമ്പോൾ, രോഹിതവർണ്ണം തേജസ്സിന്നുള്ളതെന്നും ശുക്ലവർണ്ണം ജലത്തിന്റെതെന്നും കൃഷ്ണവർണ്ണം പൃഥ്വിയുടേതെന്നും ബോദ്ധ്യപ്പെടുന്നതാണ്. ഇങ്ങനെ രോഹിതം, ശുക്ലം, കൃഷ്ണം ഈ രൂപങ്ങൾ മാത്രം സത്യമായതിനാൽ അഗ്നിക്ക് അഗ്നിത്വമില്ലാതായിപ്പോകുന്നു. തന്നിമിത്തം അഗ്നിതത്വം വാസ്തവത്തിൽ സത്തല്ല; ഇതുപോലെതന്നെ സമ്പൂർണ്ണമായ ജഗത്തും ത്രിവൃൽകരണംകൊണ്ട് ഉണ്ടായിട്ടുള്ളതാണ്; അതിനാൽ അതു് സത്തെന്നു നാമത്തോടുകൂടിയ യാതൊരു ബ്രഹ്മത്തിന്റെ വികാരം മാത്രമാകുന്നു. ആ ബ്രഹ്മരൂപനായ ശ്രീശിവന്നു് നമസ്കാരം, ആ ഭഗവാനു നമസ്കാരം.

മൂന്നുരൂപങ്ങൾ മാത്രമായതുകൊണ്ട് അഗ്നിയുടെ അഗ്നിതത്വം പൊയ്പ്പോയി. ഇതേവിധം ഈ ജഗത്തും മൂന്നു രൂപങ്ങളുടെ മിശ്രീകരണം മാത്രമായതിനാൽ അതിന്നു് പ്രത്യേകമായ ജഗത്വമില്ല. ഇപ്രകാരം പൃഥ്വി, ജലം, തേജസ്സ് ഇവയുടെ രൂപമായ ജഗത്തു് തന്റെ കാരണമായ ബ്രഹ്മരൂപംതന്നെ; അതിനാൽ കേവലം സദ്രൂപമായ ബ്രഹ്മം മാത്രമാണ് സത്യമായിട്ടുള്ളതു്. കാര്യരൂപമായ മറ്റെല്ലാംതന്നെ വാക്കിനെ ആശ്രയിച്ചുള്ള വികാരം മാത്രമായതുകൊണ്ട് മിഥ്യയാണെന്നാകുന്നു ശ്ലോകത്തിന്റെ താൽപര്യം.



ഇനി, സൂര്യനെ ദൃഷ്ടാന്തമായി കാണിക്കുന്നു: —

തേജോഽബ്പൃഥ്വീമയ ഏഷ സൂര്യ-
സ്തേഭ്യോ ന ഭിന്നോഽസ്തി വിവേകകാലേ
തഥാ ജഗന്നാസ്തി ഹിരുഗ്യതോഽസ്മൈ
നമശ്ശിവായാസ്തു നമോഽസ്തു തസ്മൈ 20

തേജസ്സ്, ജലം, പൃഥ്വി ഇവയുടെ രൂപമാണ് ഈ സൂര്യൻ; നിരൂപണം ചെയ്യുമ്പോൾ സൂര്യൻ ഈ മൂന്നു തത്വങ്ങളിൽനിന്നു ഭിന്നമല്ലെന്നും ഇവയുടെ രൂപം മാത്രമായതുകൊണ്ട് വാസ്തവത്തിൽ സത്യമല്ലെന്നും വെളിപ്പെടുന്നതാണ്. ഇതേപ്രകാരം ഈ ജഗത്തും തേജസ്സ്, ജലം, പൃഥ്വി ഈ തത്വങ്ങളുടെ രൂപം മാത്രമായതിനാലും തത്വങ്ങൾ മൂന്നും ബ്രഹ്മമയമായതുകൊണ്ടും യാതൊരു ബ്രഹ്മത്തിൽനിന്നും അല്പവും ഭിന്നമല്ലാതെയും വാസ്തവത്തിൽ സത്യമല്ലാതെയും ഇരിക്കുന്നു, ആ ബ്രഹ്മരൂപനായ ശ്രീശിവനായികൊണ്ടു നമസ്കാരം, അദ്ദേഹത്തിനു നമസ്കാരം. 20

ഇതുപോലെതന്നെ ഇനി മൂന്നാമതായി ചന്ദ്രനെ ദൃഷ്ടാന്തീകരിക്കുന്നു:—

തേജോഽബ്പൃഥ്വീമയ ഏഷ ചന്ദ്ര-
സ്തേഷാം ഹി രക്താർജ്ജുനകൃഷ്ണരൂപൈഃ
രൂപീ ഭവത്യേവമിദം യദീയം
നമശ്ശിവായാസ്തു നമോഽസ്തു തസ്മൈ 21

തേജസ്സും, ജലവും, പൃഥ്വിയുംകൂടിച്ചേർന്നതാണ് ഈ ചന്ദ്രൻ, ഈ മൂന്നു തത്വങ്ങളുടെയും രൂപം ക്രമത്തിൽ രോഹിതവും, ശുക്ലവും കൃഷ്ണവുമാകുന്നു, ഈ രൂപംകൊണ്ടാണ് ചന്ദ്രനെ നിർമ്മിച്ചിരിക്കുന്നതു ' അതിനാൽ പ്രസ്തുത രൂപങ്ങൾകൊണ്ടു", അതായതു് അവയുടെ സത്യത്വംകൊണ്ടുമാത്രം ഈ ചന്ദ്രൻ രൂപത്തോടും

സത്ത (ഉണ്മ)യോടുംകൂടിയതായി കാണപ്പെടുന്നു. അതുപോലെ തന്നെ ഈ ജഗത്തും വാസ്തവത്തിൽ തേജസ്സ്, ജലം, പൃഥ്വി ഈ മൂന്നു തത്വങ്ങളുടെ രൂപമാണ്; ഈ ത്രിവിധതത്വങ്ങളും യാതൊരു ബ്രഹ്മരൂപമൊ ആ ബ്രഹ്മരൂപനായ ശ്രീശിവനായിക്കൊണ്ടു് നമസ്കാരം ഭവിക്കട്ടെ, അദ്ദേഹത്തിനു നമസ്കാരം ഭവിക്കട്ടെ. 21

നാലാമത്തെ ദൃഷ്ടാന്തം വിദ്യുത്താണ്:—

തേജോഽബ്പൃഥ്വീവികൃതിശ്ച വിദ്യു-
ദ്വിചാരിതേഽപൈതി തടിത് പ്രതീതിഃ
തഥാ യദഗ്രേ ന ജഗദ്വിഭാത്യോം
നമശ്ശിവായാസ്തു നമോഽസ്തു തസ്മൈ 22

ഈ വിദ്യുത്തും അഗ്നി മുതലായവയേപ്പോലെ തേജസ്സ്, ജലം, പൃഥ്വി ഇവയുടെ വികാരമാണ്, വിചാരിച്ചുനോക്കുമ്പോൾ വിദ്യുത് എന്ന പ്രത്യേകദൃഷ്ടി ഇല്ലാതായിപ്പോകുന്നതാണ്. മുൻ പറഞ്ഞപോലെ കേവലം മൂന്നുരൂപം മാത്രമാണു സത്യമായിട്ടുള്ളതു്. ഇതേപ്രകാരം യാതൊരു ബ്രഹ്മത്തിന്റെ മുൻപിൽ ഈ മിഥ്യാജഗത്തും ലേശമെങ്കിലും സ്വന്തം സത്തയോടുകൂടിയതെന്നു സിദ്ധിക്കുന്നില്ല, അതായതു് ബ്രഹ്മത്തിൽനിന്നു് അന്യമായി യാതൊരു ജഗത്തും മൂന്നുകാലത്തും ഇല്ലെന്നർത്ഥം, ആ ബ്രഹ്മരൂപനായ ശ്രീശിവനായിക്കൊണ്ടു നമസ്കാരം, ആ ഭഗവാനു നമസ്കാരം ഭവിയ്ക്കട്ടെ.

ഇതുവരെയുള്ള വർണ്ണനംകൊണ്ടു കാണിച്ചിരിക്കുന്നതു് ഇതാണ്, ജഗത്തു സമ്പൂർണ്ണമായും ത്രിവൃൽകരണംകൊണ്ടു നിർമ്മിക്കപ്പെട്ടിരിക്കുന്നു, യഥാർത്ഥം ആലോചിക്കുമ്പോൾ സമസ്തവസ്തുക്കളും ഈ മൂന്നു തത്വങ്ങൾകൊണ്ടുമാത്രം നിർമ്മിക്കപ്പെട്ടിരിക്കുന്ന

തിനാൽ കേവലം മൂന്നു തത്വങ്ങൾതന്നെ. ഇതു മൂന്നും ബ്രഹ്മരൂപവുമാണ്; ഇപ്രകാരം ജഗത്തിന്ന് ജഗത്ത്വം (ജഗത്തെന്ന നില) ഇല്ലാത്തതിനാൽ അതു മിഥ്യയത്രെ.

മേൽപ്രസ്താവിച്ച തേജസ്സ്, ജലം, അന്നം ഈ മൂന്നൊന്നും പ്രാണികളുടെ ശരീരത്തിൽ ഏതേതു രൂപത്തെ പ്രാപിക്കുന്നു എന്ന് ഇനി കാണിക്കുന്നു:—

അന്നസ്യ ധാതുർജലതേജസോശ്ച
ഹ്യൽപ്രാണവാചോഽന്തമോഽഭിമാനീ
യസ്തത്ര കർത്തൃത്വപദേ പതത്യോം
നമശ്ശിവായാസ്തു നമോഽസ്തു തസ്മൈ 23

അന്നം, ജലം, തേജസ്സ് ഇവയുടെ ഏററവും സൂക്ഷ്മാംശം പ്രാണികളുടെ ശരീരത്തിൽ മുറയ്ക്ക് മനസ്സും പ്രാണനും വാക്കുമായി രൂപാന്തരപ്പെടുന്നു. യാതൊരു പരമാത്മദേവത ആ മനസ്സു മുതലായവയിൽ അഭിമാനം പൂണ്ട് കർത്തൃത്വപദത്തിൽ പതിക്കുന്നുവൊ അതായത് കർത്തൃരൂപേണ വ്യവഹരിക്കുന്നുവൊ ആ പരമാത്മരൂപനായ ശ്രീശിവന്നായിക്കൊണ്ട് നമസ്കാരം ഭവിക്കട്ടെ, അദ്ദേഹത്തിന്നു നമസ്കാരം ഭവിക്കട്ടെ.

പുരുഷന്റെ ദേഹത്തിൽ അന്നത്തിന്റെ മൂന്നംശങ്ങൾ ഉണ്ട്, അതിൽ സ്ഥൂലാംശം പുരീഷവും, മദ്ധ്യമാംശം മാംസവും സൂക്ഷ്മാംശം മനസ്സുമാണ്. ഇതുപോലെതന്നെ ജലത്തിന്റേയും തേജസ്സിന്റേയും മുമ്മൂന്നു ഭാഗങ്ങളും അടങ്ങിയിരിക്കുന്നു. അതിൽ ജലത്തിന്റെ സ്ഥൂലഭാഗം മൂത്രവും മദ്ധ്യഭാഗം രക്തവും സൂക്ഷ്മഭാഗം പ്രാണനും, തേജസ്സിന്റെ സ്ഥൂലഭാഗം അസ്ഥിയും മദ്ധ്യഭാഗം

മജ്ജയും സൂക്ഷ്മഭാഗം വാണിയും (വാക്കും)ആകുന്നു, നെയ്യ്, എണ്ണ മുതലായ ആഗ്നേയപദാൎത്ഥങ്ങൾ ഭുജിക്കുന്നതുകൊണ്ടു് (ഉപയോഗിക്കുന്നതുകൊണ്ടു്) വാഗിന്ദ്രിയം വളരെ ബലിഷ്ഠമായിത്തീരുന്നതാണ്; അതുപോലെതന്നെ വെള്ളംകുടിക്കാത്തപക്ഷം ദാഹിക്കുന്നവൻെറ പ്രാണൻ പൊയ്പോകുന്നതാണ്. അന്നാഹാരമില്ലെന്നുവന്നാൽ മനസ്സിന്നും നാശം സംഭവിക്കും. അതിനാൽ മനസ്സ് അന്നമയമെന്നും, പ്രാണൻ ആപോ (ജല)മയമെന്നും, വാക്ക് തേജോമയി എന്നും, പറഞ്ഞിരിക്കുന്നു. 23

ഇനി അന്നമയമായ മനസ്സിനെസംബന്ധിച്ചു കൂടുതലായി, ദൃഷ്ടാന്തപൂൎവ്വം ബോധിപ്പിക്കുന്നു:—

> നാശ്നാതി പഞ്ചദശചേൽ പുരുഷോ ദിനാനി
> ഭായാന്നഷോഡശകലഃപഠിതം ഹി കിഞ്ചിൽ
> തസ്മാന്മനോഽന്നമയമംബുപിബേന്നബാധഃ
> പ്രാണസ്യ തത്ര വിഹരൻ ഗതിരസ്തു ശംഭൂഃ 24

ഇതു വസന്തതിലകവൃത്തത്തിലുള്ള ശ്ലോകമാണ്. ഈ വൃത്തത്തിൻെറ ലക്ഷണം "ഉക്താവസന്തതിലകാതഭജാജഗൌഗഃ" എന്നിങ്ങനെയാണ് വൃത്തരത്നാകരത്തിൽ കൊടുത്തിരിക്കുന്നതു്. അതായതു് തഗണം, ഭഗണം, രണ്ടു ജഗണം, ഒടുവിൽ രണ്ടു ഗുരു, അക്ഷരങ്ങൾ ഇത്രയും ചേൎന്നുണ്ടാകുന്ന വൃത്തത്തെ വസന്തതിലകമെന്നു പറയുന്നു എന്നൎത്ഥം.

ഷോഡശകലകളോടുകൂടിയ പുരുഷൻ പതിനഞ്ചു ദിവസത്തേക്കു് യാതൊന്നും ഭക്ഷിക്കാതിരുന്നാൽ അവന്നു പഠിച്ചതൊന്നും തോന്നുന്നതല്ല. (മനസ്സിലുദിക്കുന്നതല്ല). ഇതുകൊണ്ടുതന്നെ

മനസ്സ് അന്നമയമെന്നു സിദ്ധമായി. ഒന്നും ഭക്ഷിച്ചില്ലെങ്കിൽ മനുഷ്യൻ മരിച്ചുപോകുമല്ലൊ എന്നാണെങ്കിൽ പറയാം. കേവലം വെള്ളംമാത്രം കുടിച്ചുകൊണ്ടാൽമതി, പിന്നെ പ്രാണന്നു യാതൊരു ഹാനിയും ഉണ്ടാകുന്നതല്ല, ആ മനസ്സിൽ മനോമയരൂപേണ അതായതു ജീവഭാവേന യാതൊരു ബ്രഹ്മം വിഹരിക്കുന്നു ആ ബ്രഹ്മരൂപനായ ശ്രീസദാശിവഭഗവാൻ എനിക്കു ശരണമായി വരണം.

അന്നം ഭുജിക്കാതിരുന്നാൽ മാനസികമായ (മനഃ)ശക്തി പതിനാറു ദിവസത്തിനകം നിശ്ശേഷം നശിച്ചുപോകുന്നതാണു്. അതിനാലാണു് പുരുഷനെ പതിനാറുകലകളോടുകൂടിയവനെന്നു പറഞ്ഞിരിക്കുന്നതു്. സ്മരണശക്തിക്കാധാരം മനസ്സാകുന്നു, അതുകൊണ്ടു് മനസ്സിനെ അന്നമയമെന്നും പറഞ്ഞിരിക്കുന്നു, അന്നമെന്ന വാക്കുകൊണ്ടു് സർവ്വവിധമായ ആഹാരവും വിവക്ഷിക്കപ്പെട്ടിരിക്കുന്നു. ജലം കുടിക്കാതിരുന്നാൽ പ്രാണൻ നിലനിൽക്കുന്നതല്ല, അതിനാൽ പ്രാണനെ ആപോമയനെന്നു പറഞ്ഞു. 24

മനസ്സ് അന്നമയമെന്നു പറഞ്ഞുകഴിഞ്ഞു. ആ മനസ്സു തുടങ്ങിയ ഉപാധികളാൽ ഉപഹിതമായ ശ്രേഷ്ഠദേവതയുടെ പ്രതിബിംബരൂപത്തിലുള്ള ജീവൻ ധ്യാനിക്കുകയും വ്യവഹരിക്കുകയും ചെയ്തുകൊണ്ടിരിക്കുന്നതായി തോന്നുന്നുണ്ടു്. സുഷുപ്തിയിൽ മനസ്സു മുതലായവ ലയിച്ചതിനുശേഷം ആ മനോമയജീവിതം, തന്റെ ബിംബരൂപമായ ശ്രേഷ്ഠദേവതയിൽ അവസ്ഥാനം ചെയ്യുന്നു (വിലയിക്കുന്നു) എന്നിനി പറയുന്നു.

പായാദുപാധ്യുപഹിതഃ പുരുഷോനുവേലം
ധ്യായന്നിവ വ്യവഹരന്നിവ ദൃശ്യമാനഃ
യസ്യാം വിവിത്ത്യുപശമേ പരദേവതായാ-
മാനന്ദധാമ്നിവിനിമജ്ജതി മാം സ ശംഭുഃ 25

ശരീരമാകുന്ന പട്ടണത്തിൽ ജീവാത്മരൂപേണ പ്രവേശിച്ച് മനസ്സു മുതലായ ഉപാധികളുടെ സംബന്ധത്തോടുകൂടി യാതൊരു പുരുഷൻ ധ്യാനിക്കുന്നതായും മറ്റെല്ലാ വ്യവഹാരങ്ങളും നടത്തുന്നതായും തോന്നുന്നുവോ വിശേഷവിജ്ഞാനം ഉപശമിച്ചതിനു (അടങ്ങിയതിനു) ശേഷം—മനസ്സു തുടങ്ങിയവ സുഷുപ്തിയിൽ ലയിക്കുമ്പോൾ-വീണ്ടും യാതൊരാനന്ദരൂപമായ പരമദേവതയിൽ നിമഗ്നമാകുകയും—തദ്രൂപമായിത്തീരുകയും—ചെയ്യുന്നുവൊ ആ ശ്രേഷ്ഠദേവതാരൂപമായ ശ്രീസദാശിവഭഗവാൻ എപ്പോഴും എന്നെ രക്ഷിക്കട്ടെ.

അങ്ങനെ സുഷുപ്തികാലത്തിൽ മനസ്സു മുതലായതു് ഉപരമിച്ചശേഷം—ചൈതന്യപ്രതിബിംബരൂപമായ ജീവന്റെ നിലയിൽ നാമരൂപങ്ങളെ വ്യാകരിക്കുന്നതിനായി മനസ്സിൽ പ്രവേശിച്ചിരുന്ന ശ്രേഷ്ഠ (ആത്മ) ദേവത മനസ്സു മുതലായവയുടെ സംബന്ധം ആ സമയം (സുഷുപ്തിയിൽ) വിട്ടുപോകുന്നതുകൊണ്ടു് ജീവരൂപത്തെ ത്യജിച്ചു് വീണ്ടും തന്റെ മൂലരൂപത്തെത്തന്നെ പ്രാപിക്കുന്നു എന്നു താൽപര്യം. ജാഗ്രൽകാലത്തും സ്വപ്നകാലത്തും വീണ്ടും മനസ്സു മുതലായവയുടെ സംബന്ധത്താൽ ജീവരൂപം പൂണ്ടു് ധ്യാനിക്കുന്നതായും മറ്റെല്ലാ വ്യവഹാരങ്ങളും നടത്തുന്നതായും തോന്നുന്നുണ്ടു്. 25

# ഏകാദശഃ സ്തബകഃ

## ഛാന്ദോഗ്യസാരം തൃതീയഭാഗം

പത്താമത്തെ സ്തബകത്തിന്റെ അവസാനശ്ലോകത്തിൽ, സുഷുപ്തികാലത്തിൽ ജീവൻ തന്റെ മൂലസ്വരൂപമായ സത്തായിട്ടു തീരുന്നു എന്നു പറഞ്ഞു, ഇനിയും അന്നാദികാര്യകാരണപരമ്പര വഴിക്കും ജഗത്തിന്നു മൂലം സദ്ബ്രഹ്മമെന്നു പറയുന്നു: —

ശരീര ശുംഗോ ഹ്യയമന്നമൂല-
സ്തസ്യാപി ചാപോഽഗ്നിരപാഞ്ച മൂലം
അഗ്നേശ്ച യന്മൂല മമൂല മേത
ത്തം വിശ്വനാഥം ശരണം പ്രപദ്യേ 1

ഇതു് ശരീരരൂപമായ അങ്കുരമാകുന്നു, അന്നത്തിൽനിന്നും ശരീരമുണ്ടാകുന്നു, അതിനാൽ ശരീരത്തിന്നു മൂലം അന്നമാകുന്നു. അന്നത്തിന്നു മൂലം ജലമാണു്, ജലത്തിന്നു മൂലം അഗ്നി, അതായതു തേജസ്സാണു്, അഗ്നിക്കു മൂലം യാതൊരു സദ്ബ്രഹ്മമോ അതു് അമൂലം (കാരണരഹിതം) ആകുന്നു, ബ്രഹ്മത്തിനു് ഉത്പത്തിയില്ലാത്തതുകൊണ്ടു് അതിന്നു കാരണഭൂതമായിട്ടൊന്നുംതന്നെ ഇല്ല, ആ ബ്രഹ്മസ്വരൂപനായ ശ്രീവിശ്വനാഥഭഗവാനെ ഞാൻ ശരണം പ്രാപിക്കുന്നു.

ശരീരം മുതലായ പദാർത്ഥങ്ങൾക്കു് നാശമുണ്ടു്, അവയ്ക്കെല്ലാം കാരണമായ സത്തു് ഏകവും അദ്വിതീയവും പരമാർത്ഥതത്ത്വവുമാകുന്നു. അതു് അനാദിയും അനന്തവും ഈ എല്ലാ പ്രജ

കൾക്കു കാരണവും—ഉൽപത്തി, സ്ഥിതിലയങ്ങൾക്ക കൎത്താവും —ആകുന്നു. ഘടാദികൾക്ക കാരണം മണ്ണെന്നപോലെയും ആ ഘടാദികളുടെ സ്ഥിതിയും നാശവും മണ്ണിൽ ചേൎന്നിരിക്കുന്നതുപോലെയും തന്നെ ഈ സൎവ്വപ്രജകളും സത്താകുന്ന മൂലത്തോടും സത്താകുന്ന ആയതനത്തോടും (സ്ഥിതിചെയ്യുന്ന സ്ഥാനം) പ്രതിഷ്ഠ (ലയസ്ഥാനം) യോടും കൂടിയതാകുന്നു എന്നു താൽപൎയ്യം. 1

തേജസ്സ്, അന്നം, ജലം ഈ മൂന്നു ദേവതകളുടേയും അണുതമങ്ങളായ (അത്യന്തസൂക്ഷ്മങ്ങളായ) ഭാഗങ്ങൾ മനുഷ്യശരീരത്തിൽ ക്രമേണ വാക്കും മനസ്സും പ്രാണനും ആയിത്തീരുന്നു എന്നു മേൽ പറഞ്ഞുകഴിഞ്ഞു; ആ പ്രാണകരണസംഘാതം ഈ ശരീരത്തിന്റെ അന്ത്യകാലത്തിൽ ജീവനെ അധിഷ്ഠാനമാക്കിക്കൊണ്ടു ഏതുക്രമത്തിൽ ദേഹാന്തരത്തെ പ്രാപിക്കുന്നു എന്നു ഇനി വ്യക്തമാക്കുന്നു:—

യതോഽസ്യവാണീ മനസി പ്രശാമ്യ-
ത്യനേമനോഽഗ്നൌ സ ച ഹവ്യവാഹഃ
യസ്മിൻപരേ ബ്രഹ്മണി ചാപ്രകമ്പ്യ
തം വിശ്വനാഥം ശരണം പ്രപദ്യേ 2

പുരുഷൻ മരിക്കുന്ന സമയം ഒന്നാമതായി അവന്റെ വാക് മനസ്സിൽ ഉപസംഹരിക്കപ്പെടുന്നു; അനന്തരം ആ മനസ്സ് സുഷുപ്തിയിലെന്നപോലെ പ്രാണനിൽ ലയിക്കുന്നു, അപ്പോൾ മരണാസന്നനായ മനുഷ്യൻ സംജ്ഞാരഹിതൻ (ഒന്നും അറിയാത്തവൻ) ആയിത്തീരുന്നു. പ്രാണനാകട്ടെ തേജസ്സിൽ വിലയം പ്രാപിക്കുന്നു, ആ സന്ദൎഭത്തിൽ അവനു മൎമ്മസ്ഥാനം പിളൎക്കുന്നതുപോലെ അസഹ്യമായ വേദനയുണ്ടാകുന്നു, അനന്തരം അവൻ സ്വയം

നിശ്ചേഷ്ടനായിത്തീരുകയും ആ സമയം ശരീരത്തിൽ തേജസ്സി ന്റെ ചിഹ്നമായ ഉഷ്ണം നിലനിൽക്കുകയും ചെയ്യുന്നു. അടുത്തി രിക്കുന്നവൎക്ക് അവൻ മരിച്ചോ ഇല്ലയോ എന്ന് നിശ്ചയിക്കു വാൻ കഴിയുന്നില്ല. അപ്പോഴേക്കും അവന്റെ ശരീരം മുഴുവൻ ത ണുത്തുപോകുന്നു. പ്രസ്തുത തേജസ്സ് സ്ഥിരവും, ഏകരസവും, സൎവ്വ വ്യാപകവുമായ യാതൊരു പരബ്രഹ്മത്തിൽ ജീവനോടുകൂടെ വി ലയിക്കുന്നുവോ ആ ബ്രഹ്മരൂപനായ ശ്രീവിശ്വനാഥനെ ഞാൻ ശരണം പ്രാപിക്കുന്നു.

മനസ്സും മനഃപ്രധാനമായ ജീവനും ഈ ക്രമത്തിൽ തങ്ങളു ടെ മൂലരൂപമായ സദ്ബ്രഹ്മത്തിൽ സുഷുപ്തിയിലെന്നപോലെ ലയിക്കുന്നു. എന്നാൽ ആ ലയം തത്ത്വജ്ഞാനസഹിതം ആകുന്നു എങ്കിൽ ജീവൻ എന്നെന്നേക്കുമായി സദ്രൂപമായിട്ടുതീൎന്ന് മോ ക്ഷത്തെ പ്രാപിക്കുന്നതാണ്. അല്ലാത്തപക്ഷം വാസനാഭിസന്ധി യോടുകൂടിയ, ആത്മജ്ഞാനമില്ലാത്ത ജീവൻ സുഷുപ്തിയിലേപ്പോ ലെ നൈമിത്തികമായി സദ്ബ്രഹ്മത്തിൽ ലയിച്ചാൽതന്നെയും ഉറങ്ങി എണീററവന്റെ മാതിരി, വീണ്ടും ദേഹാന്തരത്തെ പ്രാ പിക്കുന്നതാണ്. 2

മുകളിലത്തെ രണ്ടു ശ്ലോകങ്ങൾകൊണ്ടു്, സൎവ്വജഗത്തിന്നും മൂലം കേവലം സദ്ബ്രഹ്മമാണെന്നു വ്യക്തമാക്കി. ജ്ഞാനികൾ ഈ തത്ത്വത്തെ "തത്ത്വമസി" എന്ന മഹാവാക്യം മുഖേന അ റിഞ്ഞു് സ്വയം സത്സ്വരൂപമായ ബ്രഹ്മത്തെ പ്രാപിക്കുന്നു എ ന്ന് ഇനി കാണിക്കുന്നു:—

അണിഷ്ഠമാത്മാ ജഗതശ്ച മൂലം
സൎവ്വസ്യ സാക്ഷാത് സുധിയോ വിദന്തി
യദ്ബ്രഹ്മ സത്തത്ത്വമസീതി വാക്യാ
ത്തം വിശ്വനാഥം ശരണം പ്രപദ്യേ 3

ഏററവും സൂക്ഷ്മവും, സർവ്വഭൂതങ്ങളുടേയും ആത്മാവും സകല ജഗത്തിന്നും കാരണവും ആയ സദ്ബ്രഹ്മം യാതൊന്നൊ അതിനെ വിദ്വാന്മാർ "തത്ത്വമസി" എന്ന മഹാവാക്യത്തിന്റെ ഉപദേശംവഴിക്ക് അപരോക്ഷരൂപത്തിൽ യഥാൎത്ഥമായി അറിയുന്നു. ആ ബ്രഹ്മരൂപനും ശ്രീസൌമ്യകാശീപതിയും ആയ വിശ്വനാഥനെ ഞാൻ ശരണം പ്രാപിക്കുന്നു.

അവിദ്യയ്ക്ക് ആദിയില്ലാത്തതിനാൽ അതിനെ അനാദിയെന്നു പറയുന്നു. ആ അവിദ്യയാകുന്ന നിദ്രയിൽ മയങ്ങി (ആണ്ടു) കിടക്കുന്ന ജീവനെ തത്ത്വജ്ഞാനിയായ ഒരു ഗുരു "അല്ലയോ സൌമ്യ!(പ്രിയദർശന)'' നീ കൎത്താവും ഭോക്താവും സംസാരിയും ആയ ഈ ജീവനല്ല, പിന്നെയൊ "തത്ത്വമസി" അതായതു് നീ തത്—സദ്ബ്രഹ്മം—ആകുന്നു,'' എന്നുപദേശിക്കുമ്പോൾ ആ ഉപദേശദ്വാരാ അവന്നു് യഥാൎത്ഥമായ തത്ത്വജ്ഞാനമുദിക്കുന്നു. 3

ഇവയ്ക്കെല്ലാററിന്നും മൂലം ബ്രഹ്മം, അതു സത്യം; ജഗത്തു് വികാര (കാൎയ്യ)രൂപമായതിനാൽ മിഥ്യ; ജീവനും ബ്രഹ്മത്തിന്റെ കേവലം പ്രതിഛായ മാത്രമായതുകൊണ്ടു് മിഥ്യതന്നെ; ഇതൊക്കെ വാസ്തവംതന്നെ. എന്നാൽ മുൻപെ പറഞ്ഞുവല്ലൊ ദിവസവും സുഷുപ്തികാലത്തിൽ ജീവികളെല്ലാം സദ്ബ്രഹ്മത്തെ പ്രാപിക്കുന്നു എന്നു്; എങ്കിൽ അപ്പോഴവർ "ഞങ്ങൾ സദ്ബ്രഹ്മത്തെ പ്രാപിച്ചു'' എന്നിങ്ങനെ എന്തുകൊണ്ടറിയുന്നില്ല? ഇതിന്നു സമാധാനം പറയുന്നു:—

പ്രജാസ്തു ഭൃങ്ഗാം രസവത് സുഷുപ്തൌ
സംപദ്യ യസ്മിൻ സതി നിൎവ്വിശേഷാഃ
വാക്യേന യത്തത്ത്വമസീതി വേദ്യം
തം വിശ്വനാഥം ശരണംപ്രപദ്യേ 4

തേനീച്ചകൾ തേൻ ശേഖരിക്കുന്ന സമയം, അവ അനേക തരത്തിലുള്ള വൃക്ഷങ്ങളിൽനിന്നും രസത്തെ സംഗ്രഹിക്കുന്നു, ആ നാനാതരത്തിലുള്ള സർവ്വരസങ്ങളും മധുവിൽ ഏകീഭൂതമായിത്തീരുന്നു. പിന്നീട് അതു് ഏതേതു വൃക്ഷത്തിൻെറ രസമെന്നു വേർതിരിച്ചറിയാൻ സാധിക്കുന്നതല്ല. ഇതുപോലെതന്നെ സർവ്വ പ്രാണികളും സുഷുപ്തിയിൽ യാതൊരു സദ്ബ്രഹ്മത്തെ പ്രാപിച്ചു് തേനെന്നപോലെ ഒന്നായിത്തീരുന്നു; അതിനാൽ "ഞങ്ങൾ സദ്ബ്രഹ്മത്തെ പ്രാപിച്ചു" എന്നു് അവയ്ക്കറിയുവാൻ കഴിയുന്നില്ല. യാതൊന്നു കേവലം "തത്ത്വമസി" എന്ന മഹാവാക്യജ്ഞാനത്താൽ മാത്രം ബോധിക്കപ്പെടുന്നു, ആ സദ്ബ്രഹ്മരൂപിയായ ശ്രീവിശ്വനാഥഭഗവാനെ ഞാൻ ശരണം പ്രാപിക്കുന്നു. 4

ഉറങ്ങി എണീററ ഒരുവൻ സ്വന്തം വീട്ടിൽനിന്നും മറെറാരു സ്ഥലത്തേക്കു പോകുകയും "ഞാൻ എൻെറ വീട്ടിൽനിന്നു വന്നതാണു്" എന്നറിയുകയും ചെയ്യുന്നതുപോലെതന്നെ "ഞാൻ സത്തിൽനിന്നു വന്നിരിക്കുന്നു" എന്ന ബോധം സത്തിനെ പ്രാപിച്ചിട്ടും ജീവന്മാർക്കു് എന്തുകൊണ്ടുണ്ടാകുന്നില്ല, ഇതിനു്, നദിയെ ദൃഷ്ടാന്തീകരിച്ചു സമാധാനം പറയുന്നു:—

> അബ്ധ്യേത്യ്യഥാബ്ധിം പ്രവിശന്തിനദ്യോ
> വ്യാഘ്ര്യാദയോ യദ്ധ്യപിയന്തി തദ്വത്
> വേദ്യം വിചാരേണ ച തത്ത്വമസ്യാ
> സ്തം വിശ്വനാഥം ശരണം പ്രപദ്യേ 5

സമുദ്രത്തിൽചെന്നുചേൎന്നിട്ടുള്ള ഗംഗ, യമുന ആദിയായ നദികളെ അവിടെനിന്നു് സൂൎയ്യൻ (ആവിരൂപേണ) ആകർഷിച്ചെടുക്കുകയും എന്നാൽ വർഷം വഴിക്കു് അവ വീണ്ടും ഗംഗ മുതലാ

യവയുടെ ആകാരത്തിൽ പിന്നെയും അതേസമുദ്രത്തിൽചേർന്ന് തദ്രൂപമായിത്തീരുകയും ചെയ്യുന്നു. ഇങ്ങനെ സമുദ്രവുമായി ഏകീഭാവി (ഒന്നി)ക്കുന്നതിനാൽ ഗംഗയേയും യമുനയേയും വേർതിരിച്ചറിയാൻ കഴിയുന്നില്ല, ഇതുപോലെതന്നെ, കടുവാ, പുഴ, പാററ, മനുഷ്യൻ ആദിയായ സകല ജീവികളും സുഷുപ്തികാലത്തിൽ സത്തിനെ പ്രാപിച്ച് അതിൽ ഏകീഭൂതമായിത്തീന്നാലും ആ സത്തിനെ അറിയുന്നതേയില്ല. തന്നിമിത്തം അവിടെനിന്നു മടങ്ങിവന്നാലും അവയ്ക്കറിയാൻ കഴിയുന്നില്ല തങ്ങരം സത്തിൽനിന്നു വന്നതാണെന്ന്. ആ ഏതൊരു സദ്ബ്രഹ്മം "തത്വമസി" മഹാവാക്യവിചാരംകൊണ്ടുമാത്രം അറിയപ്പെടുന്നുവൊ ആ ബ്രഹ്മരൂപനായ ശ്രീവിശ്വനാഥഭഗവാനെ ഞാൻ ആശ്രയിക്കുന്നു. 5

വൃക്ഷങ്ങളുടെ രസം മധുവായിത്തീരുന്നതുകൊണ്ടു് ആ രസം നശിച്ചുപോകുന്നു, അതായതു് രസം പ്രത്യേകമായി നിലനില്ക്കുന്നില്ല, ഇതുപോലെ ഗംഗ മുതലായ നദികരംക്കും, സമുദ്രത്തിൽ കലന്നശേഷം വീണ്ടും അതേരൂപത്തിൽ വരാൻ കഴിയുന്നതല്ല, ജലത്തിൽ തിരമാല, പത, കുമള മുതലായവയുണ്ടായി വീണ്ടും ജലരൂപമായിത്തീർന്ന് അവയും നശിച്ചുപോകുന്നു; എന്നാൽ ജീവികളുടെ കാര്യം ഇങ്ങനെയല്ല. അവ തങ്ങളുടെ കാരണഭാവമായ സത്തിൽ, സുഷുപ്തിയിലും മരണത്തിലും പ്രളയത്തിലും അടിക്കടി വിലയിച്ചുപോയാലും നശിക്കുന്നില്ല എന്നു കാണിക്കുന്നു:—

അജീവമേതൻമ്രിയതേ ശരീരം
വൃക്ഷോഽപിശുഷ്യത്യപജീവകശ്ചേൽ
സ ഏവസദ്യൽ ശ്രുതിഭിരേക വേദ്യം
തം വിശ്വനാഥം ശരണം പ്രപദ്യേ 6

ഈ ശരീരം ജീവനിൽനിന്ന വേർപെടുമ്പോൾ (ഈ ശരീരം ജീവൻെറ വേർപാടിൽ) മരിക്കുന്നു, ഇതുപോലെതന്നെ വൃക്ഷവും ജീവൻെറ വേർപാടിൽ മരിച്ചു (ഉണങ്ങി)പ്പോകുന്നു. എന്നാൽ ജീവൻ നശിക്കുന്നില്ല, ആ ജീവൻ വാസ്തവത്തിൽ യാതൊരു സദ്രൂപംമാത്രവും, യാതൊരു സദ്രൂപമായ ബ്രഹ്മം കേവലം തത്ത്വമസി മഹാവാക്യത്തിലെ മൂന്നു പദങ്ങൾകൊണ്ടുമാത്രം അറിയപ്പെടാവുന്നതുമാകുന്നു, ആ സദ്ബ്രഹ്മരൂപനായ ശ്രീവിശ്വനാഥനെ ഞാൻ ശരണം പ്രാപിക്കുന്നു.

വൃക്ഷാദിസ്ഥാവരവസ്തുക്കൾക്കും ജീവനുണ്ടു്. അനുകൂലമായ വായുവും ജലവും പാർത്ഥിവതത്ത്വവുംകൊണ്ടു് വൃക്ഷത്തിൻെറ ജീവിതം വർദ്ധിക്കുന്നു. എന്നാൽ അതിൻെറ ഒരു ശാഖയിൽനിന്നു ജീവൻ വിട്ടുകഴിഞ്ഞാൽ ആ ശാഖ ഉണങ്ങിപ്പോകുന്നു, എല്ലാ ഭാഗത്തേയും ജീവൻ വിടുന്നതോടുകൂടി ആ വൃക്ഷം മുഴുവൻതന്നെയുമുണങ്ങിപ്പോകുന്നതാണു്. ശരീരത്തിൻെറ കാൎയ്യവും ഇതുപോലെതന്നെ. കൈകാലുകളെ ജീവൻ ത്യജിക്കുന്നെങ്കിൽ ആ അവയവങ്ങൾ നഷ്ടമാകുന്നു, അപ്പോൾ ജീവൻ ശരീരത്തിൻെറ മററുഭാഗങ്ങളിൽ സ്ഥിതിചെയ്യുന്നു, അതിനാലാരെയെങ്കിലും ജീവൻ പൂൎണ്ണമായും ത്യജിക്കുന്നെങ്കിൽ അവൻ നിശ്ചയമായും മരിച്ചുപോകുന്നതാണു്. ജീവനു മരണമേയില്ലെന്നുള്ള ഈ സിദ്ധാന്തം സിദ്ധമായി. 6

അത്യന്തസൂക്ഷ്മവും നാമരൂപരഹിതവുമായ സദ്ബ്രഹ്മത്തിൽനിന്നു് അത്യന്തസ്ഥൂലവും നാമരൂപസഹിതവുമായ ജഗത്തു് എങ്ങനെയുണ്ടാകുന്നു എന്ന ശങ്കയ്ക്കു സമാധാനം:—

ന്യഗ്രോധബീജാദപിടപീവജജ്ഞേ
യതസ്സുതോഽന്നിദ്ദ ഇദം സമഗ്രം
ശ്രദ്ധാവതാ യത്ത്രിപദൈശ്ചവേദ്യം
തം വിശ്വനാഥം ശരണം പ്രപദ്യേ 7

വട (പേരാൽ) വൃക്ഷത്തിന്റെ സൂക്ഷ്മബീജത്തിൽനിന്നു് വലുതായ വടവൃക്ഷമുണ്ടാകുന്നു, അതായതു് പേരാലിന്റെ ചെറിയ ബീജത്തിൽ അതിസൂക്ഷ്മങ്ങളായ അരികൾ അടങ്ങിയിട്ടുണ്ടു്, അതിലൊരേ ഒരരിക്കു് അനുകൂലമായ പരിതസ്ഥിതി (ശീതോഷ്ണാദികൾ) ലഭിക്കുന്നതായാൽ അതിൽനിന്നു പേരാൽ മുളച്ചുണ്ടാകുന്നു. ഇതേവിധം അണുതമ (സൂക്ഷ്മതമ)മായ ഏതൊരു സത്തിൽനിന്നു് ഈ നാമരൂപാത്മകമായ ജഗത്തുദ്ഭവിക്കുന്നുവൊ, ശ്രദ്ധയുള്ള പുരുഷന്നു് ഏതൊന്നിനെ തത്ത്വമസി എന്ന മൂന്നു പദങ്ങളുടെ സമ്യക് (യഥാവിധമായ) വിചാരം വഴിക്കു് അറിയാൻ കഴിയുന്നുവൊ, ആ ബ്രഹ്മരൂപനായ ശ്രീവിശ്വനാഥനെ ഞാൻ ശരണം പ്രാപിക്കുന്നു.

ബാഹ്യവിഷയങ്ങളിൽ ആസക്തിയുള്ള ഒരുവന്നു് പരമേശ്വരന്റെ അതിസൂക്ഷ്മതത്ത്വത്തെസംബന്ധിച്ച ജ്ഞാനം ശ്രദ്ധകൂടാതെ ദൃഢപ്പെടുന്നതല്ല. ശ്രദ്ധയുണ്ടായാൽ ഉദ്ദേശിക്കുന്ന വിഷയത്തിൽ മനസ്സു വിവേചനാപൂർവ്വം സുസ്ഥിരമാകുന്നതാണു്, അതിനാൽ ശ്രദ്ധ, ജ്ഞാനപ്രാപ്തിക്കു സാധനമത്രെ. 7

ഇപ്രകാരം സൂക്ഷ്മതമമായ സത്തു് ജഗത്തിന്നു കാരണം തന്നെ, എന്നാലതു വടബീജം മുതലായതുപോലെ എന്തുകൊണ്ടു പ്രത്യക്ഷമായി കാണപ്പെടുന്നില്ല? ഇതിന്നു സമാധാനം: —

യഥാപ്സുലീനം ലവണം നചപശ്യേ-
ദണിന്ന ഏവം യദലഭ്യ മക്ഷൈഃ
ഗ്രാഹ്യം ച ബുദ്ധ്യാ ത്രിപദൈർഗുരുക്തൈ
സ്തം വിശ്വനാഥം ശരണം പ്രപദ്യേ 8

ജലത്തിൽ ഇട്ടന്ന ഉപ്പ് അതിൽ ലയിച്ചു ഒന്നായിച്ചേരുന്നു. അതിനുശേഷം അതിനെ നേത്രംകൊണ്ടു് കാണാൻ കഴിയുന്നതല്ല, ഇതേപ്രകാരം അതിസൂക്ഷ്മമായി വ്യാപകമായ സദ്ബ്രഹ്മവും ഇന്ദ്രിയങ്ങൾക്ക വിഷയമാകുന്നില്ല. ബ്രഹ്മശ്രോത്രിയനും ബ്രഹ്മനിഷ്ഠനുമായ ഗുരു ഉപദേശിക്കുന്ന തത്ത്വമസി എന്ന മൂന്നു പദങ്ങളുടെ വിവേകംകൊണ്ടു് യാതൊന്നിനെ ഗ്രഹിക്കാൻ (അറിയാൻ) കഴിയുന്നു, ആ ബ്രഹ്മരൂപനായ ശ്രീവിശ്വനാഥനെ ഞാൻ ശരണം പ്രാപിക്കുന്നു. 8

ജലത്തിൽ ലയിച്ചുപോയ ഉപ്പ് ദർശിച്ചോ സ്പർശിച്ചോ അറിയാവുന്നതല്ല, എന്നാൽ നാക്കുകൊണ്ടു് (രസിച്ചു്) അറിയാവുന്നതാണു്. ഇതേമാതിരി ഈ ശരീരത്തിൽതന്നെ വ്യാപിച്ചു സ്ഥിതിചെയ്യുന്ന ജഗൽകാരണമായ സത്തു് ദർശനാദികൾ വഴിക്ക് അനുഭൂതമല്ലെന്നിരുന്നാലും യോഗ്യനായ ഗുരുവിന്റെ ഉപദേശരൂപേണയുള്ള ഉപായാന്തരംകൊണ്ടു് അറിയപ്പെടാൻ കഴിയുന്നതാണെന്നു് ഇവിടെ പറയുന്നു:—

വിക്രോശതോഽബദ്ധദൃശോ സ്വനീവ്യ
ന്നാരേണ ഗമ്യേത യഥാ യഥോക്തം
ആചാര്യവാന്വേത്തി യത്ത്രിശര്യൈ
സ്തം വിശ്വനാഥം ശരണം പ്രപദ്യേ 9

കുറെ കള്ളന്മാർകൂടി ഒരുവൻെറ കയ്യിലുണ്ടായിരുന്ന ധനം മുഴുവൻ കൊള്ളചെയ്തിട്ട് അവനെ, കണ്ണുകെട്ടി ദൂരെദിക്കിലുള്ള അജ്ഞാതമായ ഒരു കൊടുങ്കാട്ടിൽ കൊണ്ടുതള്ളി. അവൻ അവിടെനിന്നു മുറവിളികൂട്ടാൻ തുടങ്ങി. ആ വഴിപോയ ദയാലുവായ ഒരു യാത്രക്കാരൻ ഇതുകേട്ട് അവനെ കെട്ടഴിച്ചുവിടുന്നു. അനന്തരം അയാൾ തൻെറ കണ്ണുതുറന്നു മുൻപിൽ കണ്ടതായ ആ വഴിപോക്കൻെറ മാർഗ്ഗനിർദ്ദേശപ്രകാരം ആളുകളോടു ചോദിച്ചുചോദിച്ച് സ്വദേശത്തിലെത്തിച്ചേരുന്നു. ഇതുപോലെതന്നെ അവിദ്യയാൽ ബന്ധിക്കപ്പെട്ടുപോയ ജ്ഞാനനേത്രത്തോടുകൂടിയ പുരുഷൻ, ഞാൻ സുഖി, ഞാൻ ദുഃഖി, ഞാൻ ഇവൻെറ പുത്രൻ, എൻെറ സർവ്വസ്വവും പൊയ്പ്പോയി. ഇങ്ങനെയുള്ള അദ്ധ്യാസം നിമിത്തം ദേഹരൂപമായ വൻകാട്ടിൽ മുറവിളിച്ചുകൊണ്ടിരിക്കവേ പൂർവ്വപുണ്യവശാൽ ബ്രഹ്മശ്രോത്രിയനും ബ്രഹ്മനിഷ്ഠനുമായ ഒരാചാര്യനെ കണ്ടെത്തുമ്പോൾ അവന്ന് ഇപ്രകാരം ഉപദേശം ലഭിക്കുന്നു; "നീ സംസാരിയൊ പുത്രത്വാദി ധർമ്മങ്ങളോടുകൂടിയവനൊ അല്ല, പിന്നെയോ, 'തത്ത്വമസി' നീ സദ്ബ്രഹ്മംതന്നെയാണ്" ആ സമയം ആചാര്യവാനായ (ആചാര്യനോടുകൂടിയ) ഈ പുരുഷൻ യാതൊരു സദ്ബ്രഹ്മത്തെ തത്ത്വമസി എന്ന മൂന്നു ശബ്ദങ്ങൾകൊണ്ടു പ്രാപിക്കുന്നുവോ ആ സദ്ബ്രഹ്മരൂപനായ ശ്രീ വിശ്വനാഥഭഗവാനെ ഞാൻ ശരണംപ്രാപിക്കുന്നു. 9

വിദ്വാനും മൂഢനും ഒരേക്രമത്തിലാണ് സത്തിനെ പ്രാപിക്കുന്നത്, അതായത് ദേഹത്യാഗസമയം രണ്ടുപേരും സത്തിനെ പ്രാപിക്കുന്ന പ്രകാരം ഒന്നുപോലെതന്നെ (കഴിഞ്ഞ ഒരു ശ്ലോകത്തിൽ ഈ ക്രമം കാണിച്ചിട്ടുണ്ട്) ഇതാണ് അടുത്തു വ്യക്തമാക്കുന്നത്:—

മൂഢോ മുമൂർഷുസ്സതി യൽക്രമേണ
വിദ്വാൻ മുമുക്ഷനാപി താദൃശൈവ
സംപദ്യതേ യത്ര പദത്രയേണ
തം വിശ്വനാഥം ശരണം പ്രപദ്യേ 10

മരണാസന്നനും അജ്ഞാനിയുമായ മനുഷ്യൻ നൈമിത്തികമായി സത്തിനെ പ്രാപിക്കുന്ന അതേക്രമത്തിൽതന്നെ മോക്ഷേഛുവായ ജ്ഞാനിയും ദേഹത്യാഗസമയം തത്വമസി എന്ന മൂന്ന പാദങ്ങളുടെ ജ്ഞാനംകൊണ്ടു് എന്നെന്നേക്കുമായി യാതൊരു സത്തിനെ പ്രാപിക്കുന്നുവൊ, അതായതു് അവന്നു വീണ്ടും ജന്മമില്ലെന്ന ഭാവം, ആ സദ്ബ്രഹ്മരൂപനായ ശ്രീവിശ്വനാഥനെ ഞാൻ ശരണം പ്രാപിച്ചുകൊള്ളുന്നു. 10

മൂഢനും വിദ്വാനും ഒരുപോലെയാണു സത്തിനെ പ്രാപിക്കുന്നതെങ്കിൽ പിന്നെ, മൂഢന്നു വീണ്ടും സംസാരത്തിലേക്കു വരേണ്ടതായും വിദ്വാനു് അതു് (പുനരാവൃത്തി) ഇല്ലാതെയും ഇരിക്കാനുള്ള കാരണമെന്താണെന്നു വ്യക്തമാക്കുന്നു:—

സംപദ്യ യസ്മിന്നബുധോഽബുധസ്തു
പ്രപദ്യതേ ജന്മ മൃഷാഭിസന്ധഃ
ജ്വലത് കുഠാരഗ്രഹവൽത്രിഗമ്യം
തം വിശ്വനാഥം ശരണം പ്രപദ്യേ 11

യാതൊരു സത്തിനെപ്രാപിച്ചിട്ടു് ജ്ഞാനിയായ പുരുഷൻ വീണ്ടും ജനിക്കുന്നില്ല. എന്നാൽ അസത്യത്തിൽ അഭിസന്ധി (അഭിനിവേശംചെയ്യുക, അവനവനെ മറയ്ക്കുക)യോടുകൂടിയ അജ്ഞാനി

വീണ്ടും ജന്മമെടുക്കുന്നു, ഇതിനൊരു ദൃഷ്ടാന്തം പറയുന്നു; മോഷണക്കുററം ചുമത്തി രണ്ടുപേരെ പിടികൂടി, എന്നാൽ ഇതിലാരാണു് മോഷ്ടിച്ചതെന്നു നിശ്ചിതമായില്ല. ചോദിച്ചപ്പോഠം രണ്ടാളും"ഞങ്ങഠം മോഷ്ടിച്ചില്ല" എന്നു നിഷേധിക്കുകയാണു ചെയ്യുന്നതു്. ഇതിൻെറ സത്യാസത്യം പരീക്ഷിക്കുന്നതിലേക്കായി ഒരു മഴു അഗ്നിയിലിട്ടു പഴുപ്പിച്ചുകൊണ്ടുവന്നു് അവരുടെ കയ്യിൽകൊടുക്കുന്നു, അസത്യം പറഞ്ഞവൻ അതു പിടിച്ചതിൽ അവൻെറ കയ്യു് അസദഭിസന്ധി നിമിത്തം വെന്തുപോയി. എന്നാൽ സത്യം പറഞ്ഞവന്നു് അവൻെറ സത്യപ്രതാപം നിമിത്തം ആ മഴു കയ്യിലെടുത്തിട്ടും യാതൊരു ഹാനിയും ഉണ്ടായില്ല; ഇതുപോലെതന്നെ, പോകുന്ന ക്രമം ഒരു പോലെയാണെങ്കിലും "ഞാൻ എൻെറ നിൻെറ," ഇത്യാദി അസത്യാഭിസന്ധിയോടുകൂടിയ മൂഢമനുഷ്യന്നു് അവൻെറ വാസനാബലത്താൽ പുനരാവൃത്തി അവശ്യം ഭവിക്കുന്നുണ്ടു്, എന്നാൽ വാസനാലേശമില്ലാത്തവനും "ഈ പാഞ്ചഭൗതികമായ ദേഹമല്ല ഞാൻ, സദ്രൂപമായ ബ്രഹ്മം തന്നെ ഞാൻ" എന്നു ഗുരു കൃപയാൽ ധരിച്ചിട്ടുള്ളവനും ആയ സത്യാഭിസന്ധിയോടുകൂടിയ ജ്ഞാനിക്കാകട്ടെ പുനരാവൃത്തി ഉണ്ടാകുന്നില്ല; ഇപ്രകാരം തത്ത്വമസി എന്ന മൂന്നു പദങ്ങഠംകൊണ്ടു് പ്രാപിക്കപ്പെടുന്ന ആ സദ്ബ്രഹ്മരൂപനായ ശ്രീവിശ്വനാഥനെ ഞാൻ ശരണം പ്രാപിക്കുന്നു.

ഉപനിഷത്തിൽ ശ്വേതകേതുവിന്നു് അദ്ദേഹത്തിൻെറ പിതാവു് ഈ ജ്ഞാനം ഉപദേശിച്ചിട്ടുണ്ടു്. "തത്ത്വമസി"മഹാവാക്യം ഒൻപതുപ്രാവശ്യം ദൃഷ്ടാന്തപൂർവ്വം ഉപദേശിച്ചിരിക്കുന്നു, ഇവിടെയും ഇതേപ്രകാരം ഈ സ്തബകത്തിലെ മൂന്നാമത്തു ശ്ലോകം മുതൽ പതിനൊന്നാമത്തു ശ്ലോകംവരെ വർണ്ണിക്കപ്പെട്ടിരിക്കുന്നു, കഴിയുന്നതും ഉപനിഷത്തിൻെറ ആശയം വിടാതെയും ദൃഷ്ടാന്താദി

കൾ സ്പഷ്ടമായി ചേർത്തും ശ്ലോകാർത്ഥം ഈ വ്യാഖ്യാനത്തിൽ കൊള്ളിച്ചിട്ടുണ്ട്. ഇനി തത്ത്വമസിമഹാവാക്യത്തെ സംബന്ധിച്ച് മററു ഗ്രന്ഥങ്ങളിൽനിന്നും അവശ്യം അറിഞ്ഞിരിക്കേണ്ട ചില കാര്യങ്ങൾ ഇവിടെ പറയാം.

"തത്ത്വമസി" മഹാവാക്യത്തിൽനിന്നും, ഭാഗത്യാഗ—ജഹദജഹത്-ലക്ഷണവഴിക്ക് ബ്രഹ്മജ്ഞാനം സിദ്ധിക്കുന്നു എന്ന് വേദാന്തമതാനുയായികളായ എത്രയോ വിദ്വാന്മാർ കരുതിപ്പോരുന്നു. ജഹല്ലക്ഷണാ, അജഹല്ലക്ഷണാ, ഭാഗത്യാഗ (ജഹദജഹത്) ലക്ഷണാ ഇങ്ങനെ ലക്ഷണ മൂന്നുപ്രകാരത്തിലുണ്ട്. (ഇതിനു മലയാളത്തിൽ മുറയ്ക്കു, വിട്ടലക്ഷണ, വിടാത്ത ലക്ഷണ, വിട്ടുവിടാത്ത ലക്ഷണ എന്നു പറയുന്നു) ശക്യാർത്ഥത്തിന്റെ സംബന്ധത്തെ ലക്ഷണയെന്നു പറയുന്നു. ശക്യാർത്ഥം വിട്ട് തൽസംബന്ധിയായ അർത്ഥാന്തരത്തിന്റെ (മറെറാന്നിന്റെ) ഉപസ്ഥിതി ഉള്ളിടത്ത് ജഹല്ലക്ഷണ ഭവിക്കുന്നു. (ശക്യാർത്ഥം വിട്ട് തൽസംബന്ധിയായ അർത്ഥാന്തരം(മറെറാന്നു) പ്രതീതമാകുന്നിടത്തു ജഹല്ലക്ഷണയുണ്ട്) ഉദാ: ഒരാൾ തന്റെ സ്നേഹിതനോട്, അവൻ ശത്രുഗൃഹത്തിൽ ഊണുകഴിക്കാൻ പോകുന്നതുകണ്ടിട്ട് പറയുകയാണ് "(അവിടെ) പോയി വിഷം തിന്നോളൂ" എന്ന്. വാക്യാർത്ഥത്തിലടങ്ങിയിരിക്കുന്ന ശക്യാർത്ഥം വിഷഭക്ഷണമാണ്, എന്നാലിവിടെ ലക്ഷ്യമാക്കിയിരിക്കുന്നത് അതല്ല, പിന്നെയൊ ആ ശക്യാർത്ഥംതള്ളി, ശത്രുവിന്റെ വീട്ടിൽചെന്ന് ഉണ്ണാൻപാടില്ല എന്നുള്ള ഭോജനനിവൃത്തിയെയാണ്. ഇതുപോലെ ശക്യാർത്ഥത്തോടുകൂടെ, എവിടെ അർത്ഥാന്തരത്തിന്റെ ഉപസ്ഥിതിയുണ്ടാകുന്നുവൊ അവിടെ അജഹല്ലക്ഷണയാണ്. ഉദാ: ശ്വേതം—വെളുപ്പ്—നില്ക്കുന്നു" ഇവിടെ ശ്വേതശബ്ദം തന്റെ ശ്വേതഗുണരൂപമായ ശക്യാർത്ഥ

ത്തോടുകൂടെത്തന്നെ ശ്വേതഗുണ (വെള്ളനിറ)മുള്ള അശ്വരൂപമായ ദ്രവ്യത്തെ ലക്ഷണാദ്വാരാ ബോധിപ്പിക്കുന്നു. ഇപ്രകാരം ലക്ഷണയിലൂടെ "വെളുത്ത കുതിര നില്ക്കുന്നു" എന്നു് വാക്യാർത്ഥം കിട്ടുന്നു. ഇതേവിധം വിശിഷ്ടവാചകശബ്ദം തന്റെ ശക്യാർത്ഥത്തിന്റെ ഒരംശം വിട്ടു് മററെ അംശത്തിൽ പ്രവർത്തിക്കുമ്പോൾ (ഒരംശം വിട്ടു് മററെ അംശത്തെ ഗ്രഹിക്കുമ്പോൾ) അവിടെ ഭാഗത്യാഗലക്ഷണയായി; ഉദാ: സോ/യം ദേവദത്തഃ (ആ ദേവദത്തനാണു് ഈ ദേവദത്തൻ) "സഃ" (ആ) അയം (ഈ) ഈ പദങ്ങളുടെ വാച്യാർത്ഥം-ശക്യാർത്ഥം—ആ ദേശകാലവിശിഷ്ടനും ഈ ദേശകാലവിശിഷ്ടനും (ആയ ദേവദത്തൻ) എന്നാണു്. എന്നാൽ ഈ വിശിഷ്ടാവയവങ്ങൾക്കു് ഒരിക്കലും ഐക്യം സിദ്ധിക്കാവുന്നതല്ല. അതിനാൽ പ്രസ്തുത രണ്ടു പദങ്ങൾക്കു് ദേവദത്തരൂപമായ വിശേഷ്യമാത്രത്തിലാണു് ലക്ഷണയുള്ളതു്. ഇതുപോലെ മററു സ്ഥലങ്ങളിലും കണ്ടുകൊള്ളണം.

ഇതേപ്രകാരം "തത്ത്വമസി"വാക്യത്തിലെ തൽപദത്തിനു സർവ്വജ്ഞത്വാദിവിശിഷ്ടനായ പരമേശ്വരനെന്നും ത്വം പദത്തിനു് അന്തഃകരണവിശിഷ്ടനായ ജീവനെന്നും ആകുന്നു വാച്യാർത്ഥം. എന്നാൽ ഈ തൽപദവാച്യനായ പരമേശ്വരനു് ത്വം പദവാച്യനായ ജീവനോടുകൂടെ ഐകത്വം യുക്തമായിരിക്കുകയില്ല. അതിനാൽ രണ്ടു പദങ്ങൾക്കും കേവലം സ്വരൂപമാത്രത്തിൽ അതായതു് സർവ്വജ്ഞത്വം, അല്പജ്ഞത്വം ആദിയായ ധർമ്മങ്ങളൊന്നും കൂടാത്ത ശുദ്ധചിന്മാത്രത്തിൽ ലക്ഷണ അംഗീകരിക്കപ്പെട്ടിരിക്കുന്നു. മററു വാക്യങ്ങളിലും ഇതുപോലെതന്നെ.

ഇങ്ങനെതന്നെ പഞ്ചദശീകാരനും പറയുന്നു.

മായാ/വിദ്യേ വിഹായൈവം ഉപാധിപരജീവയോഃ
അഖണ്ഡം സച്ചിദാനന്ദം പരം ബ്രഹ്മൈവ ലക്ഷ്യതേ

പ. ദ. ത. വി. പ്ര. 48

സോ/യം ദേവദത്തഃ" ഈ വാക്യം അനുസരിച്ചുതന്നെ, പരബ്രഹ്മത്തിൻെറ ഉപാധിയായ "മായ"യേയും ജീവാത്മാവിൻെറ ഉപാധിയായ അവിദ്യയേയും തള്ളി അഖണ്ഡവും സച്ചിദാനന്ദവും ആയ പരബ്രഹ്മം, മഹാവാക്യത്താൽ ലക്ഷീകരിക്കപ്പെടുന്നു എന്നു" അർത്ഥം. എന്നാൽ വേദാന്തപരിഭാഷാകാരനായ ശ്രീധർമ്മരാജാദ്ധ്വരീന്ദ്രനാകട്ടെ "തത്ത്വമസ്യാദി" വാക്യങ്ങളിൽ ലക്ഷണയെ ഗണിക്കുന്നതേയില്ല. അദ്ദേഹത്തിൻെറ അഭിപ്രായമിതാണു"; വിശിഷ്ടവാചകപദങ്ങൾക്കുതന്നെ ഏകദേശപരത്വമുള്ളപ്പോൾ പിന്നെ കൂടുതലായി ലക്ഷണയുടെ ആവശ്യമേയില്ല; എന്തെന്നാൽ ശക്തിവൃത്തിയോടു" ഉപസ്ഥിതങ്ങളായിട്ടുള്ള (അടുത്തിരിക്കുന്ന) വിശിഷ്ടങ്ങൾക്കു" അഭേദം സിദ്ധിക്കുന്നതല്ലാ എന്നുവരുമ്പോൾ പിന്നെ ശക്തിവൃത്തിയോടു" ഉപസ്ഥിതങ്ങളായ വിശേഷ്യഭാഗങ്ങളിൽതന്നെ അഭേദാന്വയബോധം സ്വയം പര്യവസാനിച്ചുകൊള്ളും. (നിപതിച്ചുകൊള്ളും). ഉദാ: "ഘടോ/നിത്യഃ" ഇവിടെ ഘടപദവാച്യത്തിൻെറ ഏകദേശ (ഒരംശ)മായ ഘടത്വം അനിത്യപദാർത്ഥത്തോടു" അന്വയിക്കുകയില്ല, അക്കാരണത്താൽതന്നെ, അന്വയത്തിനു യോഗ്യമായ ഘടത്തോടു" (ഘടവ്യക്തിയോടു") ആണു" അനിത്യപദാർത്ഥം അന്വയിക്കുന്നതെന്നു സ്വയം സിദ്ധമാകുന്നു. (പ്രകടമാണു"). അതിനാലിങ്ങനെയുള്ള സ്ഥലങ്ങളിൽ ലക്ഷണയെ അംഗീകരിക്കേണ്ടതായിട്ടേ ഇല്ല. പിന്നെ, പദാർത്ഥത്തിലെ ഏകദേശത്തിൻെറ, വിശേഷണരൂപേണ ഉപസ്ഥിതിയുള്ളിടത്തുമാത്രം സ്വതന്ത്രരൂപത്തിൽ ഉപസ്ഥിതിക്കായി ലക്ഷണാവൃത്തിയെ സ്വീകരിക്കാവുന്നതാണു". ഉദാഹരണമായി "ഘടം നിത്യമാകുന്നു" എന്നുള്ളിടത്തു" കേവലംഘടപദം കൊണ്ടു" ശക്തിവൃത്തിദ്വാരാ സ്വതന്ത്രരൂപത്തിൽ നിശ്ചിതമായ ഘടത്വധർമ്മം ഉപസ്ഥിതമാകുന്നില്ല, അതിനാൽ അപ്രകാരമുള്ള

ഉപസ്ഥിതിക്കവേണ്ടി ഘടപദത്തിന്റെ ഘടത്വത്തിൽ ലക്ഷണയെ സ്വീകരിക്കുന്നതു യുക്തംതന്നെ.

ഇതുപോലെതന്നെ "തത്ത്വമസി" തുടങ്ങിയ മഹാവാക്യങ്ങളിലും ലക്ഷണയെ സ്വീകരിക്കുന്നതു് ഉചിതമായിരിക്കുകയില്ല. എന്തുകൊണ്ടെന്നാൽ സ്വതന്ത്രരൂപത്തിൽ ശക്തിവൃത്തിയോടു് ഉപസ്ഥിതങ്ങളായ തത് ത്വം പദാർത്ഥങ്ങളുടെ ഐക്യബോധത്തിന്നു് ബാധകമായി ഒന്നുംതന്നെ ഇല്ല. അതല്ല, ലക്ഷണകൊണ്ടു വേണം തത്ത്വമസ്യാദിവാക്യങ്ങളുടെ അർത്ഥ (തത്ത്വ)നിർണ്ണയം ചെയ്യേണ്ടതെന്നു പറയുന്നപക്ഷം "ഗേഹേ ഘടഃ" "ഘടേരൂപം" "ഘടമാനയ" ഇത്യാദി വാക്യങ്ങളിലുള്ള ഘടത്വഃഗേഹത്വാദി ധർമ്മങ്ങളിൽ അഭിമതമായ അന്വയബോധത്തിന്നു് യോഗ്യതയില്ലാത്തതിനാൽ അതായതു് ഘടത്വാദിധർമ്മങ്ങളിൽ ആനയനാദിക്രിയകൾക്കു യോഗ്യത (പ്രസക്തി) ഇല്ലാത്തതിനാൽ ആ പ്രയോഗങ്ങളിലും ഘടാദിപദങ്ങൾക്കു കേവലം വിശേഷ്യമാത്രമായ ഘടാദി വ്യക്തികളിൽ താൽപര്യം ലക്ഷണകൊണ്ടേ സിദ്ധിക്കാവൂ എന്നു വരും. എന്നാലീമാതിരിയുള്ള ലക്ഷണ ഒരു വിദ്വാനും അഭിമതമല്ല. അതിനാൽ തത്ത്വമസി തുടങ്ങിയ വാക്യങ്ങളിൽ ലക്ഷണയെ സ്വീകരിക്കുന്നതു് നിഷ്പ്രയോജനമത്രെ. പ്രാചീനാചാര്യന്മാർ ലക്ഷണയെ അംഗീകരിച്ചിട്ടുള്ളതു് "അഭ്യുപഗമവാദ"ത്തെ ഉദ്ദേശമാക്കിയാണു്. വാദിയുടെ ബലപരീക്ഷയ്ക്കായി അനിഷ്ടത്തെ സ്വീകരിക്കുന്നതിന്നു് അഭ്യുപഗമവാദമെന്നു പറയുന്നു.

ഇനി തത്ത്വമസി മഹാവാക്യത്തിൽ പ്രതിപാദിച്ചിട്ടുള്ള ജീവബ്രഹ്മൈക്യത്തെ സംബന്ധിച്ച ശങ്കാസമാധാനങ്ങളാണു്.

ശങ്ക:— "സ ആത്മാ തത്ത്വമസി" ഛാ. 6. 7. 8, ഇവിടെ "അതത്ത്വമസി" എന്നാണ് പദച്ഛേദം; എങ്ങനെയെന്നാൽ "ശബ്ദോനിത്യഃ" ഈ വാക്യത്തിൽ, മുൻസൂചിപ്പിച്ച ഘടദൃഷ്ടാന്തമനുസരിച്ച് "അനിത്യഃ" എന്നാണ് പദച്ഛേദം, അതുപോലിവിടെയും ശകുനിസൂത്രാദികളെ സംബന്ധിച്ച ദൃഷ്ടാന്തപ്രകാരം മേൽപറഞ്ഞവിധം പദച്ഛേദം ചെയ്യേണ്ടതാണ്. എന്തുകൊണ്ടെന്നാൽ ഒന്നാമത്തുഖണ്ഡത്തിൽ "സ യഥാ ശകുനിഃസൂത്രേണ ബദ്ധഃ" (ഛാ. 6. 8. 2) ഈ രീതിയിൽ, ബന്ധിക്കപ്പെട്ട ശകുനിയും (പക്ഷി) സൂത്രവും (ചരട്) രണ്ടും രണ്ടാണ്, അവ ഒന്നാകുന്നതല്ല. ആറാമത്തു ഖണ്ഡത്തിൽ "ലവണമേതദുദകം" (ഛാ. 6. 13. 1) ഇത്യാദികൊണ്ട് നിർദ്ദേശിക്കപ്പെട്ടിരിക്കുന്ന ലവണവും ജലവും രണ്ടുതന്നെ, അവയ്ക്കും ഐക്യം സംഭവിക്കുന്നതല്ല, ഏഴാമത്തു ഖണ്ഡത്തിൽ "പുരുഷം സോമ്യ ഗന്ധാരേഭ്യഃ" (ഛാ. 6. 14. 1) ഇത്യാദിയാൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്ന പുരുഷനും ഗന്ധാരദേശവും രണ്ടാണ്, അവയും ഒന്നല്ല. ഒൻപതാമത്തു ദൃഷ്ടാന്തത്തിൽ "അപഹാർഷീത്സ്തേയമകാർഷീത്" എന്നാദിയായതുകൊണ്ടു കാണിച്ചിരിക്കുന്ന സ്തേനനും അപഹാര്യവും ഒന്നല്ല, അവയൊന്നെന്നു ധരിക്കുന്നവന്ന് അനർത്ഥമേയുണ്ടാകുകയുമുള്ളു. പരകീയമായ ബ്രഹ്മത്തെ താനെന്ന് തന്റേതെന്ന് അഭിമാനിക്കുന്നവനാണ് സ്തേനൻ, അല്ലാതെ ഉള്ളതായ ബ്രഹ്മത്തെ അറിയാത്തവനല്ല.

സമാധാനം:— ശകുനിസൂത്രാദിരൂപമായ ദൃഷ്ടാന്തത്തിൽ ഉള്ള ഭേദത്തേത്തന്നെയും "അതത്" എന്നു പദച്ഛേദം ചെയ്വാൻ ഒരു കാരണമാക്കാവുന്നതല്ല. പ്രസ്തുത പദച്ഛേദം കൂടാതെയും ശകുനിസൂത്രാദികളുടെ ഭേദം യുക്തിസിദ്ധംതന്നെ. ഇങ്ങനെ പദച്ഛേദം ചെയ്താലേ ശകുനിസൂത്രാദികളുടെ ഭേദം സിദ്ധിക്കൂ എന്നില്ലാ എന്നു സാരം. (2. 3. 4.)

ശബ്ദത്തിന്റെ നിത്യത്വം പ്രസിദ്ധംതന്നെ. അതിനാൽ ഘടദൃഷ്ടാന്തത്തിന് വൈഷമ്യമുണ്ട്. (അതു വിഷമദൃഷ്ടാന്തമാകുന്നു). ജ്വരാദിരോഗഗ്രസ്തനായപുരുഷന്ന് സ്വസ്ഥത(ആരോഗ്യം) ലഭിക്കുമ്പോൾ വിശ്രാന്തി ഉണ്ടാകുന്നു. അതുപോലെതന്നെ ജീവനും ജാഗ്രത്സ്വപ്നങ്ങളിലുള്ള ശ്രമത്തിന്റെ നിവൃത്തിക്കായി (ശ്രമം തീർന്ന് തദ്വാരാ സ്വാസ്ഥ്യവും വിശ്രാന്തിയും കൈവരിക്കുന്നതിനായി) സുഷുപ്തിയിൽ ദ്വൈതാത്മകമായ ആത്മസ്വരൂപത്തിൽ സ്ഥിതി ചെയ്യുന്നു, ഈ അർത്ഥത്തിലാണ് ശകുനിസൂത്രദൃഷ്ടാന്തം പറയപ്പെട്ടിരിക്കുന്നതു്, അതിനാൽ ദൃഷ്ടാന്തം മററുപ്രകാരത്തിൽ ഉപപന്നം (അനുയോജ്യം) ആയതുകൊണ്ടു് "സ്വമപീതോ ഭവതി" (6. 8. 1.) എന്ന ശ്രുതിവചനത്താൽ ദാർഷ്ടാന്തികത്തിൽ ഒരു ഭേദവും വരാവുന്നതല്ല.

(5)

ജഗത്തിനു മൂലം സത്താണെങ്കിൽ അതെന്തുകൊണ്ടു് അനുഭൂതമാകുന്നില്ല?

സമാധാനം:— വസ്തു ഉള്ളതുതന്നെയെങ്കിലും അനുഭൂതമാകുന്നില്ല, സാധനവിശേഷംകൊണ്ടുമാത്രമാണ് വസ്തു അനുഭവസിദ്ധമാകുന്നതു്, ഈ അർത്ഥം സ്പഷ്ടമാക്കുന്നതിലേക്കുള്ളതാണ് ലവണോദകദൃഷ്ടാന്തം, അതിനാൽ ആ ദൃഷ്ടാന്തത്തിന്നും ദൃഷ്ടാന്തത്വം പ്രകാരാന്തരേണ യുക്തമായിരിക്കുന്നു, എങ്ങനെയെന്നാൽ ജലത്തിൽ ലയിച്ചുപോയ ലവണം മററുസാധനത്തിന്റെ സഹായത്താൽ അനുഭവപ്പെടുന്നതുപോലെ, സദ്രൂപനായ പുരുഷനും സാധനവിശേഷത്താൽ അനുഭൂതമാകുന്നതാണ്, ഈ ഉദ്ദേശത്തിൽ ലവണോദകദൃഷ്ടാന്തം സമുചിതമായിരിക്കുന്നതിനാൽ അതു ഭേദത്തിനു ഹേതുവാകുന്നില്ല.

(6)

ജലത്തിൽ വിലീനമായ ലവണം നേത്രേന്ദ്രിയങ്ങൾക്ക വിഷയമല്ലാത്തതുപോലെ ജഗത്തിന്ന മൂലമായ സത്തും വിഷയമല്ല, എന്നാലും അതു് (സത്തു്) ഉപായാന്തരംകൊണ്ടു് അറിയപ്പെടാവുന്നതാണല്ലൊ. ഈ അഭിപ്രായം ഉള്ളിൽവെച്ചുകൊണ്ടു് സത്തിൻെറ അനുഭൂതിക്കുള്ള ആ ഉപായമെന്തെന്ന ശങ്കയിൽ "ആചാൎയ്യവാൻ പുരുഷോവേദ" (6. 14. 2.) എന്ന ഉപായം ഉപദേശിക്കന്നതിലേക്കാണു് ഗാന്ധാരപുരുഷദൃഷ്ടാന്തം. അതിനാലിതും മററു വിധത്തിൽ യുക്തിയുക്തംതന്നെ. നിർദ്ദേശാനന്തരം ചിന്തിച്ചു ഗാന്ധാരദേശത്തെ അറിയുന്നതുപോലെ ആചാൎയ്യൻെറ ഉപദേശാനന്തരം ബ്രഹ്മത്തേയും ഊഹാപോഹംകൊണ്ടറിയുന്നു എന്നുള്ള അംശത്തിലാണു ദൃഷ്ടാന്തം, അതിനാലിതും ഭേദത്തിന്ന കാരണ (സാധക)മല്ല.

(7)

അതുപോലെ, ആചാൎയ്യവാനായ വിദ്വാൻ ഏതുക്രമത്തിൽ സത്തിനെ പ്രാപിക്കുന്നു എന്നാശങ്കയുണ്ടാകുമ്പോൾ, സത്യാഭിനിവേശമുള്ളവന്നു് അർത്ഥപ്രാപ്തിയും അസത്യാഭിനിവേശമുള്ളവന്നു് അനർത്ഥപ്രാപ്തിയും ഭവിക്കുമെന്നുള്ളതു പറയുന്നതിലേക്കാണു് "സ്തേനാസ്തേന" ദൃഷ്ടാന്തം, അതിനാലിതിലും പൂൎവ്വോക്തരീത്യാ ദൃഷ്ടാന്തതാ അനുപപന്നം തന്നെ.

(8)

സത്യാനൃതദൃഷ്ടാന്തംകൊണ്ടു് "പുരേ/പാഹാർഷീൽ" സ്തേയമകാർഷീൽ ഈ ഉദാഹരണം അയുക്തമായിത്തീരുന്നില്ല. എന്തെന്നാൽ ഇതു മറെറാന്നിന്നുദാഹരണമായിരിക്കാതെ പ്രസ്തുത ദൃഷ്ടാന്തത്തെത്തന്നെയാണുപപാദിക്കുന്നതു്.

അദ്വൈതസിദ്ധിയുടെ സരളാടീക, ദ്വിതീയപരിച്ഛേദം തത്ത്വമസ്യാദി വാക്യാർത്ഥനിരൂപണത്തിൻെറ പ്രകരണത്തിൽ കൂടുതൽ അറിവാൻ കഴിയുന്നതാണ്. (ഛാ. 6. 16) 11

ആറാമദ്ധ്യായത്തിൻെറ സാരം അവസാനിച്ചു. ഇനി, ഏഴാമദ്ധ്യായത്തിൻെറ സാരമാണാരംഭിക്കുന്നതു്. ശ്രീനാരദമുനി, വേദവേദാംഗാദികളായ സകല വിദ്യകളിലും പാരംഗതനായിരുന്നു, എങ്കിലും അദ്ദേഹത്തിന്നു് ആത്മജ്ഞാനമില്ലാതിരുന്നതിനാൽ ശോകം, രാഗം, ദ്വേഷം മുതലായ സംസാരക്ലേശങ്ങൾ ഉപദ്രവമുണ്ടാക്കിയിരുന്നു. ഇപ്രകാരമുള്ള സംസാരസാഗരം തരണം ചെയ്യുന്നതിനും പരമാനന്ദം പ്രാപിക്കുന്നതിനും ആത്മസാക്ഷാൽക്കാരമല്ലാതെ മററു മാർഗ്ഗമൊന്നുമില്ലെന്നു കേട്ടുകൊണ്ടു് ആ നാരദമുനി ശ്രീസനൽകുമാരഭഗവാൻെറ സന്നിധാനത്തിൽ ജ്ഞാനസമ്പാദനാർത്ഥംപോയി എന്നാണിനി കാണിക്കുന്നതു്: —

ശാസ്ത്രാണ്യധീത്യാപി ശുശോച മോഹാ-
ന്മഹർഷിരാത്മാനവബോധ ഹേതോഃ
യദാത്മയാജീ ഹ്യശുഗാത്മതുഷ്ട
സ്തം വിശ്വനാഥം ശരണം പ്രപദ്യേ 12

അനേകശാസ്ത്രങ്ങൾ അദ്ധ്യയനംചെയ്തു എങ്കിലും ആത്മാവിനെ അറിയാത്തതിനാൽ മഹർഷി ശ്രീനാരദൻ സാംസാരികമോഹങ്ങൾക്കധീനനായി ദുഃഖിച്ചു. എന്നാൽ ആത്മാവിനെ അറിയുന്നവൻ ശോകരഹിതനായി അതായതു് ആനന്ദവാനായി ആത്മാവിൽ സന്തുഷ്ടനായി വിരാജിക്കുന്നു എന്നു് അദ്ദേഹം കേട്ടിരുന്നു. യാതൊരാത്മാവിനെ അറിയുന്നവൻ ശോകം കൂടാതിരിക്കുന്നുവൊ

ആ ആത്മരൂപനായ ശ്രീവിശ്വനാഥഭഗവാനെ ഞാൻ ശരണം പ്രാപിക്കുന്നു.

അനേകശാസ്ത്രങ്ങൾ പഠിച്ചാലും ഒരുവന്നു് ആത്മജ്ഞാനമില്ലെന്നുവന്നാൽ സാംസാരികമായ ജനനമരണചക്രത്തിൽനിന്നും ശോകമോഹാദിക്ലേശങ്ങളിൽനിന്നും മോചനം ലഭിക്കുന്നതല്ലെന്നു താൽപര്യം. 12

അപ്രകാരം ഉത്തരോത്തരം ഉത്തമങ്ങളായ നാമാദിപദാർത്ഥങ്ങളെ ബ്രഹ്മബുദ്ധ്യാ ഉപാസിക്കുന്നതിനെപ്പറ്റി സനൽകുമാരഗുരു ശ്രീനാരദന്നു് ഉപദേശിച്ചതിന്റെ സാരം മൂന്നു ശ്ലോകങ്ങളിലായി വ്യക്തമാക്കുന്നു:—

യദ്ബ്രഹ്മ ബുദ്ധ്യാഽഥ വാങ് മനാംസി-
സങ്കല്പ ചിത്തേ ച വിചിന്തയന്തി
ധ്യാനം ച വിജ്ഞാനമഥോ ബലം ച
തം വിശ്വനാഥം ശരണം പ്രപദ്യേ 13

നാമം, വാണി, (വാഗിന്ദ്രിയം) മനസ്സ്, സങ്കല്പം, ചിത്തം, ധ്യാനം, വിജ്ഞാനം, ബലം ഉത്തരോത്തരം ഉത്തമങ്ങളായ ഇത്രയും പദാർത്ഥങ്ങളെ, ഉപാസകന്മാർ പ്രതിമയെ വിഷ്ണു എന്നു സങ്കല്പിച്ചു് ഉപാസിക്കുന്നതുപോലെ യാതൊരു ബ്രഹ്മമെന്നു വിചാരിച്ചു് ഉപാസിക്കുന്നുവോ ആ ബ്രഹ്മരൂപനായ ശ്രീവിശ്വനാഥനെ ഞാൻ ശരണം പ്രാപിച്ചുകൊള്ളുന്നു. 13

അന്നം ച പാഥോഽഗ്നി മനന്തകം ച
സ്മൃതിം തഥാശാമഥ സൂത്രദേവം
ബ്രഹ്മേതി യൽ സൃഷ്ടവിദന്തി സന്ത
സ്തം വിശ്വനാഥം ശരണം പ്രപദ്യേ 14

അന്നം, ജലം, തേജസ്സ് ആകാശം, സ്മരണം, ആശാ, പ്രാണൻ ക്രമത്തിൽ ഇത്രയും ഉത്തമപദാർത്ഥങ്ങളെ ഉപാസകന്മാർ യാതൊരു ബ്രഹ്മരൂപത്തിൽ ഉപാസിക്കുന്നു, ആ ബ്രഹ്മരൂപനായ ശ്രീവിശ്വനാഥഭഗവാനെ ഞാൻ ശരണം പ്രാപിക്കുന്നു.

1) നാമത്തേക്കാൾ വാണി വാഗിന്ദ്രിയം—ശ്രേഷ്ഠമാണ്, എന്തെന്നാൽ നാമം അതായതു വർണ്ണം വാഗിന്ദ്രിയംവഴിക്കാണു അഭിവ്യക്തമാകുന്നതു് (പ്രകാശിക്കുന്നതു്). വാഗിന്ദ്രിയം വർണ്ണങ്ങളെ അഭിവ്യഞ്ജിപ്പിക്കുന്ന സാധനമെന്നർത്ഥം.

2) മുഷ്ടിക്കുള്ളിൽ നെല്ലിക്കയെന്നപോലെതന്നെ വാണി മനസ്സിൽ അന്തർഭവിച്ചി (അടങ്ങിയി) രിക്കുന്നു. പറയേണ്ടവിഷയത്തേക്കുറിച്ചു മനസ്സിൽ വിചാരമുണ്ടായശേഷമാണ് അതുവെളിയിൽ പറയപ്പെടുന്നതു്, അതിനാൽ വാഗിന്ദ്രിയത്തേക്കാൾ മനസ്സു ശ്രേഷ്ഠം.

3) സങ്കല്പിച്ചതിനുശേഷമേ മനസ്സിൽ വിചാരം ശക്തിപ്പെടുന്നുള്ളു, അതിനാൽ സങ്കല്പം മനസ്സിനേക്കാൾ ശ്രേഷ്ഠമാണ്.

4) ഭൂതഭവിഷ്യദ്വിഷയകമായ പ്രയോജനത്തേക്കുറിച്ചു് നിരൂപിക്കുന്നതിനുള്ള സാമർത്ഥ്യരൂപമായ വൃത്തിതന്നെ ചിത്തം; തന്നിമിത്തം അതു് സങ്കല്പത്തേക്കാൾ ശ്രേഷ്ഠമെന്നു പറഞ്ഞിരിക്കുന്നു.

5) ഏകാഗ്രതാരൂപമായ വൃത്തിയേക്കൂടാതെ പ്രസ്തുത സാമർത്ഥ്യം സിദ്ധിക്കുന്നതല്ല. അതിനാൽ ചിത്തത്തേക്കാൾ ധ്യാനം ശ്രേഷ്ഠം.

6) ധ്യാനത്തിനു കാരണം ശാസ്ത്രാർത്ഥസംബന്ധമായ വിജ്ഞാനമാണ്, അതിനാൽ ധ്യാനത്തേക്കാൾ വിജ്ഞാനം ശ്രേഷ്ഠം.

7) അന്നാദി ആഹാരത്തിൽനിന്നും മനസ്സിന്നു സിദ്ധിക്കുന്ന പ്രതിഭാനസാമർത്ഥ്യത്തെ ബലമെന്നു പറയുന്നു ഈ ബലമില്ലെങ്കിൽ ഒന്നുമറിയാൻ കഴിയുന്നതല്ല, അതിനാൽ ബലം വിജ്ഞാനത്തിന്നും ഹേതുവായതുകൊണ്ടു, ആ വിജ്ഞാനത്തേക്കാൾ ശ്രേഷ്ഠംതന്നെ.

8) ബലം സിദ്ധിക്കുന്നതു് അന്നത്തിൽനിന്നാകയാൽ ആ ബലത്തേ അപേക്ഷിച്ചു് അന്നം ശ്രേഷ്ഠം.

9) ജലമില്ലെങ്കിൽ അന്നമുണ്ടാകുന്നതല്ല, അതിനാൽ ജലം അന്നത്തിന്നു കാരണമായിരിക്കുന്നതുകൊണ്ടു് അന്നത്തേക്കാളും ശ്രേഷ്ഠമാണു്.

10) അതിയായ ചൂടു്, വിദ്യുത്, മുതലായ തേജസ്സിൽനിന്നാണു വർഷത്തിന്റെ ഉത്പത്തി, അതുകൊണ്ടു് തേജസ്സു വൃഷ്ടിദ്വാരാ ജലത്തിന്നു ഹേതുവാകയാൽ തേജസ്സു ജലത്തേക്കാൾ ശ്രേഷ്ഠമാകുന്നു.

11) സൂര്യ്യചന്ദ്രാദികളായ വലിയ തേജോമണ്ഡലങ്ങൾപോലും ആകാശത്തിൽ അന്തർഭവിച്ചിരിക്കുന്നു, ഇങ്ങനെ ആകാശം തേജസ്സിന്നു ഹേതുവായതിനാൽ അതു തേജസ്സിനെ അപേക്ഷിച്ചു ശ്രേഷ്ഠം.

12) സ്മരണമില്ലെങ്കിൽ ആകാശാദികളെല്ലാം വ്യർത്ഥംതന്നെ, എന്തെന്നാൽ സ്മരിക്കാതെ ആകാശാദി പദാർത്ഥങ്ങൾ ഉണ്ടെന്നുതന്നെ ആൎക്കുമറിയാവുന്നതല്ല, അതിനാൽ സ്മരണം ആകാശത്തേക്കാൾ ശ്രേഷ്ഠമായിരിക്കുന്നു.

13) സ്മരണത്തേക്കാറം ശ്രേഷ്ഠം ആശയാകുന്നു, എന്തെന്നാൽ ആശയില്ലാത്തപക്ഷം സ്മരിക്കപ്പെടുന്ന പദാർത്ഥങ്ങളുടെ സ്മരണമുണ്ടാകുന്നതല്ല.

14) മേൽപറഞ്ഞ സർവ്വപദാർത്ഥങ്ങളേക്കാളും ശ്രേഷ്ഠമായിട്ടുള്ളതു പ്രാണനാകുന്നു, രഥചക്രത്തിന്റെ നാഭിയിൽ (കുടത്തിൽ) ആരക്കാലുകറം അർപ്പിക്ക (ഉറപ്പിക്ക) പ്പെട്ടിരിക്കുന്നതുപോലെതന്നെ, ഈ സർവ്വപദാർത്ഥങ്ങളും പ്രാണനിൽ അധിഷ്ഠിതങ്ങളാണു്, അതിനാൽ ഇവയെല്ലാററിലുംവെച്ചു് പ്രാണൻ തന്നെ ശ്രേഷ്ഠൻ.

ഈ വിവരണത്തിൽനിന്നു് മുകളിലത്തെ രണ്ടു ശ്ലോകങ്ങളുടെ ഭാവാർത്ഥം സ്പഷ്ടമായിട്ടുണ്ടു്. (ഛാ. അ. 7. ഖ. 9 മുതൽ 15 വരെ)

മററുള്ള എല്ലാ പദാർത്ഥങ്ങളേക്കാളും ശ്രേഷ്ഠൻ പ്രാണനാണെന്നു പറഞ്ഞു, എന്നാൽ പരാദേവതാ—ഭൂമാഖ്യമായ ബ്രഹ്മം—പ്രാണനേക്കാളും ശ്രേഷ്ഠമാണു്, ആ ഭൂമബ്രഹ്മത്തിന്റെ ജ്ഞാനം കൊണ്ടുമാത്രം പുരുഷൻ യഥാർത്ഥജ്ഞാനിയായിത്തീരുന്നു, അതായതു് ആ സത്യവസ്തുവിനേസംബന്ധിച്ചു് വേണ്ടവണ്ണം വിവരിക്കുവാൻ സമർത്ഥനായി ഭവിക്കുന്നു. അക്കാരണത്താൽതന്നെ അതിനെ യഥാർത്ഥമായറിയുന്നതിലേക്കു് ഹേതു ഹേതുമദ്ഭാവരൂപമായ സാധനം ഇവിടെ കാണിക്കുന്നു:—

സത്യസ്യ വിജ്ഞാന മഥാഽസ്യ തർക്കഃ
ശ്രദ്ധാസ്യ നിഷ്ഠാഽഥ ച ഹേതുരസ്യാഃ
തസ്യാഃ ക്രിയാ യത് സുഖമേവ തസ്യാ-
സ്തം വിശ്വനാഥം ശരണം പ്രപദ്യേ 15

സത്യത്തിന്നു ഹേതു, വിജ്ഞാനവും, വിജ്ഞാനത്തിന്നു ഹേതു തർക്കവും തർക്കത്തിന്നുഹേതു ശ്രദ്ധയുമാകുന്നു. ശ്രദ്ധയ്ക്കു് നിഷ്ഠയും നിഷ്ഠയ്ക്കു കൃതി അല്ലെങ്കിൽ ക്രിയ—ഇന്ദ്രിയസംയമവും—യും ആണു് ഹേതുക്കൾ. അതിന്നു ഹേതുവായിട്ടുള്ള സുഖംയാതൊന്നൊ ആ സുഖരൂപനായ ഭഗവാൻ ശ്രീവിശ്വനാഥനെ ഞാൻ ശരണം പ്രാപിക്കുന്നു.

1) ഇതു് യഥാർത്ഥസത്യമെന്നു് ജ്ഞാനമുണ്ടാകുന്നതോടുകൂടി മനുഷ്യൻ പരമാൎത്ഥത്തെ-സത്യത്തെ—അറിയുന്നതിനാൽ അവനതിനെ—(സത്യത്തെ) പറയുവാൻ കഴിയുന്നു, അതിനാൽ വിജ്ഞാനം സത്യം പറയുന്നതിന്നു കാരണമാണു്.

2) വിജ്ഞാനത്തിന്നുഹേതു തർക്കമാകുന്നു, എന്തുകൊണ്ടെന്നാൽ മനനം ചെയ്യുമ്പോൾ—ഊഹാപോഹം ചെയ്യുമ്പോൾ—ആണു് അറിയാൻ കഴിയുന്നതു്, അതായതു് വിജ്ഞാനം ഉദിക്കുന്നതു്.

3) ഗുരുവാക്യത്തിലും വേദവാക്യങ്ങളിലുമുള്ള ആസ്തിക്യബുദ്ധിക്കു ശ്രദ്ധയെന്നു പേർ, ഈ ശ്രദ്ധ ഇല്ലെങ്കിൽ മനന (തർക്ക) ത്തിന്നു സാദ്ധ്യതയില്ല (മനനം—തർക്കം—സംഭാവ്യമല്ല); അതിനാൽ ശ്രദ്ധയാണു മനനഹേതു.

4) ഗുരുവിനെ ഭക്തിപൂർവ്വം ശുശ്രൂഷിക്കുന്നതിന്നു് നിഷ്ഠയെന്നുപേർ, ഈ നിഷ്ഠകൂടാതെ ശ്രദ്ധയുണ്ടാകാത്തതിനാൽ നിഷ്ഠ ശ്രദ്ധയ്ക്കു ഹേതുവാണു്.

5) ഇന്ദ്രിയസംയമനം, ചിത്തൈകാഗ്ര്യം ഇവയ്ക്കു ക്രിയയെന്നു പേർ, ഈ ഇന്ദ്രിയസംയമനം കൂടാതെ നിഷ്ഠമുതൽവിജ്ഞാനംവരെയുള്ള യാതൊന്നും സിദ്ധിക്കുന്നതല്ല. എന്നാലതു സിദ്ധിച്ചാൽ വിജ്ഞാനംവരെയ്ക്കുള്ള സർവ്വവും മുറയ്ക്കു പ്രാപിക്കപ്പെടുന്നതുമാണു്. അതിനാലിന്ദ്രിയസംയമനം നിഷ്ഠയ്ക്കും മററു സകല കാര്യങ്ങൾക്കും ഹേതുവാകുന്നു.

6) ഈ ക്രിയയ്ക്കു ഹേതു സുഖം—സുഖേച്ഛ—ആണു്, ഒരു പ്രവൃത്തി സുഖത്തിനു കാരണമെന്നു് മനുഷ്യൻ കാണുമ്പോൾമാത്രമാണു് അവനതു ചെയ്യുന്നതു്. 15

മുമുക്ഷുവായിട്ടുള്ളവൻ കൃത്യം (ക്രിയ) മുതലായ സാധനങ്ങൾ നേടി ഏതൊരു സുഖത്തെ അറിയുന്നതിലേക്കാണു പ്രയത്നിക്കേണ്ടതു്.

സുഖന്തു ഭൂമാ ന ഹി സൌഖ്യമല്പേ
യസ്മിന്നദൃഗ്ദൃശ്യ വിഭിത്തി ലേശഃ
യോ വൈ മഹിമ്നി പ്രതിതിഷ്ഠതി സ്വേ-
തം വിശ്വനാഥം ശരണം പ്രപദ്യേ 16

സുഖം, നിരതിശയബ്രഹ്മംതന്നെ, ഇതൊഴിച്ചുള്ള സർവ്വവും അല്പമാണു്, അല്പത്തിൽ യഥാർത്ഥമായ സുഖമില്ല, യാതൊരിടത്തു്—ഭൂമാഖ്യബ്രഹ്മത്തിൽ—ദ്രഷ്ടാവു്, ദൃശ്യം മുതലായ ഭേദം ലേശവുമില്ല, യാതൊന്നു്—ഭൂമാവു്—പരമാർത്ഥദൃഷ്ട്യാ പ്രതിഷ്ഠയൊന്നും കൂടാത്തതു്—അപ്രതിഷ്ഠിതം— എങ്കിലും വ്യാവഹാരികദൃഷ്ട്യാ തന്റെ വിഭൂതിയിൽ അതായതു് സ്വസ്വരൂപത്തിൽതന്നെ പ്രതിഷ്ഠിതമായിരിക്കുന്ന (സ്ഥിതിചെയ്യുന്നു) ആ ഭൂമാവായ ശ്രീവിശ്വനാഥനെ ഞാൻ ശരണം പ്രാപിക്കുന്നു. 16

ആ ഭൂമാഖ്യബ്രഹ്മം സർവ്വവ്യാപകമായ സ്വന്തം ആത്മാവുതന്നെ;—

സ്വാത്മാ ച ഭൂമാ പുരതശ്ച പശ്ചാൽ
യസ്മാൽ സമുദ്ഭൂത മശേഷവിശ്വം
സ്വാരാജ്യവാൻ ക്രീഡതി യദ്വിജാനൻ
തം വിശ്വനാഥം ശരണം പ്രപദ്യേ 17

ഭ്രമാവ് സ്വയം ആത്മാവുതന്നെയാണ്, മുൻപിൽ അതാകുന്നു. പിൻപിലും അതുതന്നെ, അതായതു് സൎവ്വത്ര ഭ്രമാവാണെന്നു സാരം. യാതൊന്നിൽനിന്നു് ഈ സമസ്തബ്രഹ്മാണ്ഡവും ഉദ്ഭൂതമായിരിക്കുന്നു. ഇങ്ങനെ ഏതൊരു ഭ്രമാഖ്യബ്രഹ്മത്തെ താനെന്നറിഞ്ഞു്, മുക്തി പ്രാപിച്ചിട്ടുള്ള ജീവന്മുക്തനായ പുരുഷൻ ആത്മക്രീഡനും, ആത്മരതിയും, ആത്മമിഥുനനും, ആത്മാനന്ദിയും ആയിത്തീരുന്നുവോ ആ ഭ്രമരൂപനായ ശ്രീവിശ്വനാഥനെ ഞാൻ ശരണംപ്രാപിച്ചുകൊള്ളുന്നു. ഇപ്രകാരം സ്വാരാജ്യത്തെപ്രാപിച്ച പുരുഷൻ പരതന്ത്രത കൂടാതെ സൎവ്വലോകങ്ങളിലും കാമചാരിയായി ഭവിക്കുന്നു. പിന്നെ ആത്മരൂപനായി ഭവിക്കുന്നു. 17

യഥോക്തമായ ബ്രഹ്മത്തെ അറിയുന്നതിലേക്കു് ആദ്യമായി ഇന്ദ്രിയസംയമം തുടങ്ങിയ സാധനങ്ങൾ (ഉപായങ്ങൾ) നിൎദ്ദേശിക്കപ്പെട്ടു, സാധനംകൂടാതെ സാദ്ധ്യം നേടാവുന്നതേയല്ല, അതിനാൽ ബ്രഹ്മജ്ഞാനവിഷയത്തിൽ സാധനസംബന്ധമായ കഠിനപുരുഷപ്രയത്നം അത്യന്താപേക്ഷിതമത്രെ, സാധനസമ്പത്തിയില്ലാതെ പ്രമാദമൊ, ഗ്രന്ഥപഠനമൊ, അഥവാ വാദപ്രതിവാദമൊ കൊണ്ടു് ബ്രഹ്മജ്ഞാനം സിദ്ധിക്കുന്നതല്ല. അതിനാൽ ആഹാരശുദ്ധി മുതലായ അവശ്യസാധനങ്ങളെ കാണിക്കുന്നു:—

ആഹാരശുദ്ധൌ ഖലു സത്വശുദ്ധിഃ
തസ്യാഃ ശ്ച ശുഭ്രമാത്മനി നിശ്ചലാധീഃ
യസ്മിം സ്തതശ്ചാഽഖില പാശമോക്ഷ-
സ്തം വിശ്വനാഥം ശരണം പ്രപദ്യേ 18

മനസ്സ് അന്നമയമായതിനാൽ ആഹാരശുദ്ധികൊണ്ടു് അന്തഃകരണവും (മനസ്സും) അവശ്യം ശുദ്ധമാകുന്നതാണ്. അതിനാൽ

ബുദ്ധിയെ സാത്വികവും നിർമ്മലവും ആക്കി സൂക്ഷിക്കുന്നതായ സാത്വികാഹാരംതന്നെ കഴിക്കണം, ശുദ്ധാഹാരത്താൽ, പൂർണ്ണമായി ഇന്ദ്രിയസംയമവും ശുദ്ധബുദ്ധിയും സിദ്ധിക്കുന്നതോടുകൂടെ തന്റെ ആത്മരൂപമായ യാതൊരു ബ്രഹ്മാവിൽ ദൃഢമായ ജ്ഞാനം ഉദിക്കുന്നു, ഈ ആത്മദർശനത്തിൽ, സാംസാരികങ്ങളായ കാമക്രോധാദിപാശങ്ങളിൽനിന്നെല്ലാം മുക്തി ലഭിക്കുന്നതാണ്, ആ ബ്രഹ്മാഖ്യബ്രഹ്മരൂപിയായ ശ്രീവിശ്വനാഥനെ ഞാൻ ശരണം പ്രാപിക്കുന്നു.

ഇതുകൂടാതെ ആദ്യത്തെ രണ്ടു പാദങ്ങൾക്ക് ഈ അർത്ഥം കൂടിയുണ്ട്; ശബ്ദാദിവിഷയവിജ്ഞാനത്തേയും ആഹാരമെന്നു പറയുന്നു, വിഷയവിജ്ഞാനത്തെ രാഗം, ദ്വേഷം, മോഹം, കാമം, ക്രോധം ആദിയായ ദോഷങ്ങൾ സ്പർശിക്കാൻ അനുവദിക്കാതിരിക്കുന്നതിന്നു ശുദ്ധിയെന്നുപേർ; രാഗാദിരഹിതമായി സർവ്വവിഷയങ്ങളെയും ഗ്രഹിക്കുകയെന്നർത്ഥം. ഈവിധമായ ആഹാരശുദ്ധ–രാഗദ്വേഷാദികൾ കൂടാതെ ഇന്ദ്രിയസംയമം വഴിക്കുള്ള വിഷയഗ്രഹണം–കൊണ്ടു് അന്തഃകരണശുദ്ധിയും തദ്ദ്വാരാ പരമാത്മാവിൽ നിരന്തരമായ സ്മൃതിയും ഉണ്ടാകുന്നു; ഇത്യാദി.

വിഷയ വിജ്ഞാനരൂപമായ ആഹാരശുദ്ധിക്കും അന്നാഹാരശുദ്ധി അത്യന്താപേക്ഷിതമാണ്, എന്തുകൊണ്ടെന്നാൽ അന്നത്തിന്റെ സൂക്ഷ്മാംശമാണ് മനസ്സ്. അതിനാൽ അന്നാഹാരകാര്യത്തിൽ അവശ്യം ശ്രദ്ധിക്കേണ്ടതാണ്. അതുപോലെതന്നെ സാധാരണമായി ഭക്ഷിക്കാറുള്ള കേവലം സ്ഥൂലാഹാരത്തിന്റെ ശുദ്ധിയും, ശബ്ദാദിവിജ്ഞാനരൂപമായ ആഹാരം ശുദ്ധമല്ലെങ്കിൽ നിഷ്പ്രയോജനമത്രെ.

സാത്വികാഹാരം കഴിക്കുന്ന ഒരുവൻ മററിന്ദ്രിയങ്ങൾകൊണ്ടും രാഗദ്വേഷാദികൾകൂടാതെ ശുദ്ധവിഷയങ്ങളെത്തന്നെ ഗ്രഹി

ക്കാൻ യത്നിക്കേണ്ടതാണ്. സ്വാഭാവികമായിത്തന്നെ ബുദ്ധിശുദ്ധിയുള്ള മനുഷ്യൻ രാജസവും താമസവും സ്വാദിഷ്ഠവുമായ ആഹാരം എപ്പോഴും വർജ്ജിച്ചിരിക്കണം. ഏതു ജ്ഞാനി ആയാലും ആഹാരശുദ്ധി ഇല്ലെന്നുവന്നാൽ കാമക്രോധാദികളിൽ കുടുങ്ങിപ്പോകുവാനിടയുണ്ടു്. എന്തെന്നാൽ ആഹാരത്തെയനുസരിച്ചുമാത്രമാണ് മനസ്സു നന്നായിരിക്കുക. ഇന്ദ്രിയങ്ങൾ പ്രകൃത്യാതന്നെ ബാഹ്യവിഷയങ്ങളിൽ ആസക്തങ്ങളാണ്. മലിനാഹാരംകൂടി ആയിക്കഴിഞ്ഞാൽ അവ പൂർവ്വാധികം അനിയന്ത്രിതമായി മനസ്സിനെ വിഷയസമുദ്രത്തിൽ മുക്കിക്കളയും.

അനവധി ആളുകൾ ഇക്കാലത്തു യഥേഷ്ടം ആചരണംചെയ്യുന്നവരും ബ്രഹ്മത്തെപ്പററി കേവലം വാർത്താലാപം ചെയ്യുന്നവരും ആയ സാധുക്കൾ (സന്ന്യാസിമാർ) ജ്ഞാനികളാണെന്നു കരുതുന്നുണ്ടു്. ഈ തരത്തിലുള്ള ജ്ഞാനികൾ, പരോപകാരാർത്ഥം ചെയ്യുന്ന അതിതുച്ഛകാര്യങ്ങളേപ്പോലും കർമ്മമെന്നൽഘോഷിച്ചുകൊണ്ടു് അവിടെനിന്നെല്ലാം ഓടിഒളിച്ചുകളയുന്നു. ഇതുപോലെയുള്ള നല്ല കാര്യങ്ങൾക്കായി അക്കൂട്ടർക്കു് അവസരമേയില്ല, എന്നാൽ യഥേഷ്ടം തിന്നുന്നതിനും കുടിക്കുന്നതിനും ഉറങ്ങുന്നതിനും ഭക്തന്മാരേയും ശിഷ്യന്മാരേയും ശിഷ്യകളേയും ഉണ്ടാക്കുന്നതിനും മററും വേണ്ടത്ര സമയമുണ്ടു്, ഈവകയൊന്നും അവർ കർമ്മങ്ങളുടെ കൂട്ടത്തിൽ കണക്കാക്കുന്നുമില്ല.

ഇപ്രകാരമുള്ള ഇന്ദ്രിയങ്ങളുടെ അടിമകളായ ഇവരെ ജ്ഞാനികളെന്നു വിളിക്കാനാണു ഭാവമെങ്കിൽപിന്നെ മൂർഖന്മാരെ ഏതുപേരിലാണു പറയേണ്ടതു്? മൂർഖന്മാരെ നിർദ്ദേശിക്കാൻ പിന്നെ എന്തുശബ്ദമാണുള്ളതു് എന്നർത്ഥം. ജ്ഞാനി, ഇന്ദ്രിയദാസൻ, ഈ രണ്ടു ശബ്ദങ്ങളും ഇരുട്ടും വെളിച്ചവുംപോലെ പരസ്പരം വിരു

ഝങ്ങളാണ്, ബുദ്ധിഗമ്യമേയല്ല. ഗീത ഉപനിഷത്തു മുതലായ ശാസ്ത്രങ്ങളും ഇതിനെ ശക്തിയായി നിഷേധിച്ചിട്ടുണ്ട്. ഒരു ജ്ഞാനിയുടെ വ്യവഹാരം രാഗദ്വേഷാദിമലിനഭാവങ്ങളോടുകൂടെയൊ അഥവാ വെളിയിൽഒരുവിധത്തിൽ ഉള്ളിൽ മറെറാരുവിധത്തിൽ ഇങ്ങനെ കാപട്യരൂപത്തിലൊ ആണെങ്കിൽ അയാളുടെ ജ്ഞാനം തത്തയുടെമൊഴി (രാമനാമത്തിൻെറ ഉച്ചാരണം) പോലെയൊ വേദാന്തപാഠശാലയിലെ വിദ്യാൎത്ഥികൾ ബ്രഹ്മത്തെപ്പററി പറയുന്നതുപോലെയൊ വെറും വ്യൎത്ഥംതന്നെ. വ്യവഹാരത്തിൽ അനുഭവപ്പെടാത്ത ജ്ഞാനം ജ്ഞാനമേയല്ല. ഈ ആശയംതന്നെ ശ്രീമദ്ഭഗവത്ഗീതയിൽ രണ്ടാമദ്ധ്യായത്തിൻെറ ഒടുവിൽ സ്ഥിതപ്രജ്ഞലക്ഷണം വൎണ്ണിക്കപ്പെടുന്നിടത്തും പന്ത്രണ്ടാമദ്ധ്യായത്തിൽ ഭക്തലക്ഷണം വൎണ്ണിക്കുന്നിടത്തും പതിനാലാമദ്ധ്യായത്തിൽ ഗുണത്രയാതീതൻെറ ലക്ഷണം വൎണ്ണിക്കുന്ന ഭാഗത്തും പറഞ്ഞിട്ടുണ്ട്. 18

ഏഴാമദ്ധ്യായത്തിൻെറ സാരം പൂൎത്തിയായി. അടുത്തതു് എട്ടാമദ്ധ്യായത്തിൻെറ സാരമാണ്. ഇതുമുതൽ ഇരുപത്തിമൂന്നാമത്തു ശ്ലോകംവരെ വസന്തതിലകാവൃത്തമാണ്, അതിൻെറ ലക്ഷണം മുൻപു പറഞ്ഞിട്ടുണ്ട്.

ദിക്ക്, ദേശം, കാലം ഈ ഭേദങ്ങളില്ലാത്ത "ഏകമേവാദ്വിതീയ" ബ്രഹ്മത്തെ ഉപദേശിക്കുന്നതു് മന്ദബുദ്ധികളെ സംബന്ധിച്ചിടത്തോളം നിഷ്പ്രയോജനമത്രെ. അതിനാൽ അങ്ങനെയുള്ള മന്ദമതികളായ ജിജ്ഞാസുക്കൾക്കായി ഹൃദയകമലത്തിൽ ബ്രഹ്മത്തെ ഉപദേശിക്കുന്നു. അവൎക്കു് നിൎഗ്ഗുണബ്രഹ്മത്തെ പെട്ടെന്നു ഗ്രഹിക്കാൻ കഴിവില്ലാത്തതുകൊണ്ടു് ഹൃത്കമലം മുതലായ ദേശങ്ങളേയും സത്യകാമം, സത്യസങ്കല്പം ആദിയായ ഗുണങ്ങ

ളേയും ഇവിടെ വിധിക്കുന്നു. വിഷയങ്ങളിലുള്ള ആസക്തി നിവർത്തിക്കുന്നതിന്ന് മുമുക്ഷുക്കൾ ബ്രഹ്മചര്യാദിസാധനങ്ങൾ അവശ്യം അനുഷ്ഠിക്കേണ്ടതാണ്, അതുനിമിത്തം ബുദ്ധിയിൽ ബ്രഹ്മവിദ്യ ക്രമേണ ആരൂഢമാകുന്നതാണെന്നു (ഉദയംചെയ്യുന്നതാണെന്നു) കാണിക്കുന്നു:—

ബ്രഹ്മാലയേ ദഹര സത്മനി പത്മതുല്യേ
യദ് ബ്രഹ്മഖാദപി മഹത്തര മന്തരാസ്തേ
നാംഹോനതൃട്ക്ഷുദജരശ്ച വിമൃത്യുശോക-
സ്സത്യേച്ഛ സത്യകല നശ്ചഗതിസ്സ ശംഭുഃ 19

ബ്രഹ്മം അനുഭവപ്പെടുന്നതു് ഹൃദയമാകുന്ന കൊച്ചുഭവനത്തിലാണ്, പത്മസദൃശമായ ആ ഹൃദയത്തിന്റെയുള്ളിൽ ഈ ബാഹ്യാകാശത്തേക്കാളും വലിപ്പമേറിയ യാതൊരു ബ്രഹ്മം സ്ഥിതിചെയ്യുന്നുവോ പാപം, ദാഹം, വിശപ്പ്, ജര, മരണം, ശോകം ഇവയോടുകൂടാതെയും സത്യകാമം, സത്യസങ്കല്പം ഇവയോടുകൂടിയും ഇരിക്കുന്നതു യാതൊരു ബ്രഹ്മമൊ ആ ബ്രഹ്മരൂപനായ ശ്രീശംഭു—സുഖം നൽകുന്ന ശ്രീശങ്കരഭഗവാൻ—എനിക്കു് ശരണമായി ഭവിക്കണം.

ഇപ്രകാരം ഗുണവിശിഷ്ടമായ ബ്രഹ്മത്തെ ഹൃദയകമലത്തിൽ ഉപാസിക്കേണ്ടതാണെന്നു ഭാവം. 19

ദിവസവും സുഷുപ്തികാലത്തിൽ സർവ്വമനുഷ്യരും തങ്ങളുടെ മൂലസ്വരൂപമായ ഈ ബ്രഹ്മത്തെ പ്രാപിക്കുന്നു എന്നു് മുൻപു പറഞ്ഞുകഴിഞ്ഞതാണ്, മേൽശ്ലോകത്തിലും ആ ഹൃദയബ്രഹ്മത്തെത്തന്നെ വർണ്ണിച്ചു. ഇങ്ങനെ ദിവസവും ഈ ഹൃദയബ്രഹ്മത്തെ

പ്രാപിച്ചിട്ടും അവിദ്യാവശവർത്തികളായ മനുഷ്യർ ഇതിനെ യഥാവിധം പ്രാപിക്കുന്നില്ല, അതായതു് വേണ്ടവണ്ണമറിയുന്നില്ല, ഇതു കഷ്ടാൽകഷ്ടതരമെന്നേ പറയേണ്ടു, ഈ അർത്ഥമാണിനി പറയുന്നതു്:—

യദ്വത്സ്വർണ്ണനിധി മൂർദ്ധചരാ അപീമേ
യദ്ബ്രഹ്മഹന്ത ഹൃദിശംഹൃ്യനതാപിധാനാഃ
യന്തസ്സഥാപ്യഹരഹന്ന ലഭന്ത ഏത-
ല്ലോകാസ്സലോകനിലയോഽസ്തു ഗതിസ്സ ശംഭുഃ
20

ഭൂമിക്കടിയിൽ നിക്ഷേപിക്കപ്പെട്ടിട്ടുള്ള സ്വർണ്ണനിധിയേക്കുറിച്ചു്, അതിൻെറ തൊട്ടുമുകളിൽക്കൂടി നടന്നുപോകുന്നവർക്കുപോലും ഒരറിവുമില്ലാത്തതുപോലെതന്നെ വിഷയങ്ങളിലുള്ള തൃഷ്ണനിമിത്തം സാംസാരികപരിതസ്ഥിതികളിൽ മനസ്സു് പററിച്ചേർന്നുപോയ ആളുകൾ ഹൃദയസ്ഥിതമായ യാതൊരു പ്രത്യഗ്ബ്രഹ്മത്തെ (പരമാത്മാവിനെ) ദിവസവും സുഷുപ്തികാലത്തിൽ പ്രാപിക്കുന്നുണ്ടെങ്കിലും അജ്ഞാനം നിമിത്തം ആ ബ്രഹ്മത്തെ അറിയുന്നില്ല, ഇതു് അതീവകഷ്ടംതന്നെ, പിത്രാദിലോകങ്ങൾക്കു് ആധാരഭൂതമായ ആ ബ്രഹ്മരൂപി ശ്രീശംഭുഭഗവാൻ എനിക്കാശ്രയമായി ഭവിക്കണം. 20

ഇവയെ എല്ലാം വേണ്ടവിധം നിലനിർത്തി ധാരണംചെയ്തുകൊണ്ടുപോകുന്ന ഹേതുരൂപമായ ബ്രഹ്മത്തെ പ്രാപിക്കാൻ ബ്രഹ്മചര്യം അവശ്യമെന്നു കാണിക്കുന്നു:—

യസ്സേതുരേഷ ജഗതാം വിധൃതിർവ്വിഭാത
സ്സംശന്ന യത്ര ദിനരാത്രി കഥാ പ്രസംഗഃ
യോഷാവിതൃഷ്ണമതിരേവ ന വാക്പ്രവീണോ
യം പ്രാപ്തുമർഹതി സദാസ്തുഗതിസ്സ ശംഭുഃ
21

പ്രകൃതമായ യാതൊരു ബ്രഹ്മം ഈ ലോകങ്ങളെയെല്ലാം വിധാരണംചെയ്യുന്നതുകൊണ്ടു് സേതുരൂപമാകുന്നു. ജലത്തെ വിധാരണം ചെയ്യുന്ന പാലംപോലെയാകുന്നു. യാതൊന്നു സർവ്വദാ പ്രകാശമാനമായിരിക്കുന്നു, യാതൊരിടത്തു ദിനരാത്രികളില്ല, അതായതു് യാതൊന്നു കാലപരിച്ഛേദം കൂടാത്തതു്—ത്രികാലങ്ങളാലും അപരിച്ഛേദ്യം—ആയിരിക്കുന്നു, യുവതികളിൽ തൃഷ്ണ (ആസക്തി)യുടെ കണികപോലുമില്ലാത്ത ശുദ്ധബ്രഹ്മചര്യവ്രതത്തോടുകൂടിയവന്നുമാത്രം യാതൊന്നിനെപ്രാപിക്കാൻ കഴിയുന്നു, അല്ലാതെ വാചാലന്മാൎക്കു്, അതായതു് "ഞാൻ ബ്രഹ്മമാണു്, ഇന്ദ്രിയങ്ങൾ അവയുടെ വഴിക്കുപോകുന്നു, ഇതിലെനിക്കെന്തു കാൎയ്യം, ഇതെല്ലാം വെറും മിഥ്യയാണു്", വിഷയഭോഗത്തിൽ ഒരു ദോഷവുമില്ല, ബ്രഹ്മത്തിലാകട്ടെ മൂന്നുകാലത്തും ഭോഗമേയില്ല," എന്നിങ്ങനെയെല്ലാം ഭംഗിവാക്കു പറഞ്ഞു (കൊട്ടിഘോഷിച്ചു) കൊണ്ടുനടക്കുന്ന വിഷയലോലുപന്മാൎക്കു് യാതൊന്നിനെ പ്രാപിക്കാൻ കഴിയുന്നില്ല, ആ ബ്രഹ്മരൂപനായ ശ്രീശംഭുഭഗവാൻ എനിക്കു നിത്യവും ശരണമായി വരണം. 21

ഇപ്രകാരം വിശിഷ്ടമായ ദഹരബ്രഹ്മത്തെ ഉപാസിക്കുന്ന പുരുഷൻ, മരണാനന്തരം സുഷുമ്നാനാഡിവഴിക്കു് ബ്രഹ്മലോകത്തെ പ്രാപിക്കുന്നതാണെന്നു കാണിക്കുന്നു:—

നീലാശ്മരക്തധവളാ ഹൃദയസ്യനാഡ്യ
സ്സ്യൂത്വാഹി യത്ര ഘൃണയോ മിഹിരസ്യതാസു
മൂർദ്ധന്യയാ രവിമതോ ദ്രുഹിണം തതശ്ച
സംയാതി യദ്ദഹരവിത് സ ഹരോ ഗതിർമേ. 22

ഹൃദയത്തെസംബന്ധിച്ച നാഡികൾ നീലവർണ്ണവും, രക്തവ ർണ്ണവും, ശുക്ലവർണ്ണവും ഉള്ളവയാണ്. ഇവയിൽ ആദിത്യന്റെ ര ശ്മികൾ സൂക്ഷ്മരൂപേണ പ്രവേശിച്ചിരിക്കുന്ന ഈ നാഡികളുടെ കൂട്ടത്തിൽ ഒരെണ്ണം മൂർദ്ധാവിലേക്ക പോകുന്ന സുഷുമ്നയെന്നുപേ രായ നാഡിയാണ്. യാതൊരു ഹരബ്രഹ്മത്തെ അറിയുന്ന പുരു ഷൻ ഈ നാഡിവഴിയായി സൂര്യമണ്ഡലത്തിലെത്തി, പിന്നീട് ഹിരണ്യഗർഭനെ പ്രാപിക്കുന്നു അതായത് ബ്രഹ്മലോകത്തിലേ ക്കുപോകുന്നു, അനന്തരം കല്പാവസാനത്തിൽ ബ്രഹ്മഭാവത്തെ പ്രാ പിച്ചു മുക്തനായിത്തീരുകയും ചെയ്യുന്നു, ആ ബ്രഹ്മരൂപനായ ഹരൻ—ദുഃഖത്തെ ഇല്ലാതാക്കുന്ന ശ്രീമഹാദേവൻ—എനിക്ക ശ രണമായി ഭവിക്കണം. 22

ഈ ആത്മാവ് പാപം മൃത്യു, ശോകം ഇവയൊന്നുമില്ലാ ത്തതും സത്യകാമാദിഗുണങ്ങളോടുകൂടിയതുമാകുന്നു. ഇതിനെ അ റിയുന്നയാൾ സർവ്വലോകങ്ങളേയും പ്രാപിക്കും, അയാളുടെ ആഗ്ര ഹങ്ങളെല്ലാം സമ്പൂർണ്ണം സാധിക്കുന്നതുമാണ്; എന്നിങ്ങനെ പ്രജാ പതി പറഞ്ഞു. ഇതു കേട്ടുകൊണ്ട് ദേവരാജനായ ഇന്ദ്രനും, അസു രരാജനായ വിരോചനനും പ്രജാപതിയുടെ അടുക്കൽ ആത്മജ്ഞാ നം സമ്പാദിക്കുന്നതിനായി പോയി എന്ന് ഉപനിഷത്തിൽ ആ ഖ്യായികയുണ്ട്; ഇവിടെ ഒന്നാമതായി ഈ ശ്ലോകത്തിൽ വ്യക്ത മാക്കുന്നതു്, ദൈത്യരാജാവായവിരോചനനെസംബന്ധിച്ചിട ത്തോളം പ്രജാപതിയുടെ ഉപദേശത്തിന്റെ പരിണാമം (ഫലം) എന്തായിരുന്നു എന്നാണ്:—

അക്ഷിസ്ഥഃഏഷപുരുഷഃ ഖലു ദൃശ്യതേ യോ
ബ്രഹ്മൈതദേതദഭയം ഹ്യസുരഃ പ്രജേശാത്
ശ്രുത്വൈവമംബുഗത ബിംബമവേക്ഷ്യ ചാത്മാ
യോ ദേഹ ഇത്യധിജഗാമ ഗതിസ്സ ശംഭുഃ
23

അക്ഷിയിൽ ഈ യാതൊരു പുരുഷൻ കാണപ്പെടുന്നുവോ അതു ബ്രഹ്മവും അതേ കാരണത്താൽ അഭയവും-ഭയമില്ലാത്തതും ആകുന്നു, ഇപ്രകാരം വിരോചനൻ പ്രജാപതിയിൽനിന്നു കേട്ട ശേഷം ജലത്തിൽ തന്റെ പ്രതിബിംബം കണ്ടുകൊണ്ടു് യാതൊരുവൻ ഈ ദേഹത്തെ ആത്മാവെന്നറിയുന്നു, ആ ആത്മരൂപനായ ശ്രീശംഭുഭഗവാൻ എനിക്കാശ്രയമായി തീരണം. 23

ആത്മാവിനെ അറിയേണമെന്നുള്ള ആഗ്രഹത്തോടുകൂടെ ഇന്ദ്രനും വിരോചനനും പ്രജാപതിയുടെ അടുക്കൽചെന്നു് മുപ്പത്തിരണ്ടു വർഷക്കാലം ബ്രഹ്മചര്യം പാർത്തിരുന്നു. അനന്തരം പ്രജാപതി രണ്ടുപേർക്കും മേൽപറഞ്ഞ ഉപദേശം നൽകി. അശുദ്ധാന്തഃകരണനായ വിരോചനൻ പ്രജാപതിയുടെ ഉപദേശത്തിന്റെ വാസ്തവതത്ത്വം മനസ്സിലാക്കാതെ ദേഹമാണാത്മാവെന്നുതന്നെ ധരിച്ചു.

ഇന്ദ്രനും, നേരത്തേതന്നെ, കണ്ണാടിയിലും ജലത്തിലും തന്റെ പ്രതിബിംബം കണ്ടുകൊണ്ടു് ബ്രഹ്മാവിനോടു് (പ്രജാപതിയോടു) സംശയം ചോദിച്ചിരുന്നു. ജലത്തിലും കണ്ണാടിയിലും എവിടെയും ഈ അക്ഷിപുരുഷൻതന്നെ എന്നായിരുന്നു മറുപടി ലഭിച്ചതു്. അതനുസരിച്ചു് അദ്ദേഹം കേവലം ഛായയെത്തന്നെ ആത്മാവെന്നു ധരിക്കുന്നു, എന്നാൽ പിന്നീടു് ഇന്ദ്രനു കുറേക്കൂടി അന്തഃകരണശുദ്ധിയുണ്ടായി, സംശയങ്ങളെല്ലാം ചോദിക്കുന്നതിലേക്കു് അദ്ദേഹം മൂന്നുപ്രാവശ്യം തിരികെവന്നു എന്നാണിനി കാണിക്കുന്നതു്:—

ഇതിന്റെ വൃത്തം ശാർദ്ദൂലവിക്രീഡിതമാണു്, അതിന്റെ ലക്ഷണം, "സൂര്യാശ്വൈർമസജ സ്തതാഃ സഗുരവഃ ശാർദ്ദൂലവിക്രീഡിതം" പന്ത്രണ്ടും എഴും അക്ഷരങ്ങൾ കഴിഞ്ഞു് വിരാമത്തോ

ടുകൂടിയ ശാർദ്ദൂലവിക്രീഡിതം, മഗണം, സഗണം, ജഗണം, സഗണം, തഗണം, തഗണം, ഒരു ഗുരു ഇത്രയും ചേർന്നുണ്ടാകുന്നു എന്നർത്ഥം.

ശ്രുത്വാ ചാക്ഷുഷപൂരുഷം ഗുരുമുഖാ-
ച്ഛായേതി ജഗ്രാഹയം
പശ്ചാദ്ദോഷ മവേക്ഷ്യ തത്ര മഘവാൻ
ശുശ്രാവ യം സ്വാപ്നികം
സൌപ്തം ചാപ്രിയവിത്തിമന്ധതമസം
ചാത്രാപി പശ്യംസ്തത
സ്തത്ബ്രഹ്മതയാഗ്രഹീദ്ദ്വ്യ മദ്വയം
ഭദ്ര്യാൽ സകാശീപതിഃ

ഗുരുവായ പ്രജാപതിയുടെ മുഖത്തിൽനിന്നു് ഇന്ദ്രൻ യാതൊരു അക്ഷിപുരുഷനെസംബന്ധിച്ച ഉപദേശംകെട്ടു് ആ പുരുഷനെ ച്ഛായാത്മാവെന്നു ഗ്രഹിക്കുകയും പിന്നീടു് അവനിൽ മരണധർമ്മത്വാദിദോഷങ്ങൾ കണ്ടുകൊണ്ടു് യാതൊരുവനെ സ്വപ്നത്തെ അനുഭവിക്കുന്നവ (സ്വപ്നപൂരുഷ)നെന്നും തദനന്തരം സുഷുപ്തിയെ അനുഭവിക്കുന്നവ (സുഷുപ്തപൂരുഷ)നെന്നും ശ്രവിക്കുകയും ചെയ്യുന്നു; എന്നാൽ ഈ സ്വാപ്നികനായ ആത്മാവു് പുത്രാദികളുടെ മരണത്തിൽ ദുഃഖിക്കുന്നവനാണെന്നും സൌഷുപ്താത്മാവു് (സുഷുപ്തപുരുഷൻ) അന്ധകാരരൂപനെന്നും—സുഷുപ്തിയിൽ അവൻ തന്നേത്തന്നെ അറിയുന്നില്ല — അറിഞ്ഞിട്ടു വീണ്ടും ബ്രഹ്മാവിന്റെ (പ്രജാപതിയുടെ) ഉപദേശത്തിൽനിന്നു് ആ യാതൊരക്ഷിപുരുഷനേത്തന്നെ അഥവാ യാതൊരാത്മാവിനെതന്നെ മനോവാക്കുകൾക്കു് അഗോചരമായ തത്ബ്രഹ്മമായി അറിയുന്നു. ആ

ബ്രഹ്മരൂപനായശ്രീസൌമ്യകാശീപതി അഭയം അതായതു മോക്ഷം പ്രദാനം ചെയ്യട്ടെ.

ആത്മാവിനെ ച്ഛായാരൂപനെന്നു മനസ്സിലാക്കി ദേവന്മാരുടെ സമീപത്തിലേക്കു പോകുന്നവഴിതന്നെ ഇന്ദ്രൻ ഇങ്ങനെ വിചാരിക്കാൻ തുടങ്ങി; ഈ ദേഹത്തിലെ ഒരു കൈ മുറിഞ്ഞുപോയാൽ ഈ ആത്മാവിൻേറയും കൈ മുറിഞ്ഞുപോകും, ദേഹം ഒററക്കണ്ണുമാത്രംഉള്ളതായിത്തീൎന്നാൽ ആത്മാവിൻേറയും സ്ഥിതിയതുതന്നെ, ദേഹം നശിക്കുകയാണെങ്കിലോ ആത്മാവും നാശമടയും, ബ്രഹ്മാവാകട്ടെ, ആത്മാവു് അജരനെന്നും അമരനെന്നും മൃത്യുവും ശോകവും ഒന്നുമില്ലാത്തവനെന്നും ആണല്ലൊ പറഞ്ഞതു്, അതിനാൽ ഞാൻ ഗ്രഹിച്ചതിൽ എന്തൊ ചിലപിശകുകളുണ്ടു്, ശരി, വീണ്ടും ബ്രഹ്മാവിൻെറയടുക്കലേക്കു പൊയ്ക്കളയാം; ഈ വിചാരത്തിൽ ഇന്ദ്രൻ ബ്രഹ്മസന്നിധിയിൽചെന്നു് സംശയങ്ങളെല്ലാം ഉണൎത്തിച്ചു. "ഇനിയുമൊരു മുപ്പത്തിരണ്ടുവർഷം കൂടി ബ്രഹ്മചൎയ്യമനുഷ്ഠിച്ചു് നീ ഇവിടെ താമസിക്കുക, പിന്നെ ഞാനുപദേശിക്കാം" എന്നായിരുന്നു ബ്രഹ്മാവിൻെറ മറുപടി.

അനന്തരം ഇന്ദ്രനു് ഇപ്രകാരം ഉപദേശം ലഭിച്ചു:— "നീയാതൊരു ച്ഛായയെ ആത്മാവായി മനസ്സിലാക്കിയിരുന്നുവൊ അതു് അക്ഷിപുരുഷനല്ല, ഈ സ്വപ്നത്തെ അനുഭവിക്കുന്നതു് ആരോ അവൻതന്നെയാണു് അക്ഷിപുരുഷൻ."

ഇന്ദ്രൻ ഈ ഉപദേശംകേട്ടു് സന്തുഷ്ടനായി അവിടെനിന്നും പോയി, എന്നാലവനു വഴിയിൽവെച്ചുതന്നെ വീണ്ടും ഇങ്ങനെ വിചാരമുണ്ടായി. മുൻപേ പറഞ്ഞതുപോലെ ഈ ദേഹത്തിനു് എന്തുഹാനിയുണ്ടായാലും അതുകൊണ്ടു് ഈ സ്വപ്നാത്മാവിനു്

ഒന്നുമില്ലെന്നുവരികിലും ചിലപ്പോഴെല്ലാം ഈ ആത്മാവും പുത്രാദികളായ പ്രിയജനങ്ങൾ മരിക്കുന്നതുനിമിത്തം ദുഃഖിക്കുകയും സ്വയം കരയുകയും ചെയ്യുന്നു. അതുപോലെതന്നെ, ചിലപ്പോഴാരെങ്കിലുമിവനെയടിക്കുകയൊ പട്ടുതാദികളിൽനിന്നു് തള്ളിയിടുകയോ ചെയ്യുന്നുമുണ്ടു്, ഈ ആത്മാവു് ശോകവും മൃത്യുവുമില്ലാത്തതും സത്യസങ്കല്പാദിലക്ഷണങ്ങളോടുകൂടിയതുമാണെന്നാണല്ലൊ ബ്രഹ്മാവു പറഞ്ഞിട്ടുള്ളതു്; അതിനാൽ ഞാൻ ഗ്രഹിച്ചിട്ടുള്ളതിൽ എന്തൊ തെററുണ്ടായിരിക്കണം," ഇങ്ങനെ വിചാരിച്ചുകൊണ്ടു് ഇന്ദ്രൻ പിന്നെയും തന്റെ ഗുരുവായ ബ്രഹ്മാവിന്റെയടുക്കലെത്തി ഈ സംശയമറിയിക്കുന്നു. വീണ്ടും ഒരു മുപ്പത്തിരണ്ടു വർഷംകൂടി ബ്രഹ്മചര്യം അനുഷ്ഠിച്ചു പിന്നീടു വരുന്നതിലേക്കു് ഗുരു ആജ്ഞാപിച്ചു. ഇന്ദ്രൻ അങ്ങനെ ചെയ്തു.

അനന്തരം ഗുരു ഇപ്രകാരമുപദേശിച്ചു, "ഞാൻ, സ്വപ്നത്തിന്റെ സാക്ഷിയായി വ്യക്തമാക്കിയിരുന്ന അതേ അക്ഷിപുരുഷൻതന്നെയാണു് സുഷുപ്തിയേയും അനുഭവിക്കുന്നവൻ, അല്ലാതെ പുത്രാദിനിമിത്തം ശോകിക്കുന്ന ജീവനല്ല, അതായതു് ജാഗ്രാദി മൂന്നവസ്ഥകളേയും അനുഭവിക്കുന്ന സാക്ഷിരൂപനായ ആത്മാവാണു് ആ അക്ഷിപുരുഷനെന്നു ഭാവം.

ഈ ഉപദേശത്താൽ ഇന്ദ്രൻ സന്തുഷ്ടനായി അവിടെനിന്നും പുറപ്പെട്ടു, എന്നാൽ മാർഗ്ഗമദ്ധ്യേ വീണ്ടും ഇങ്ങനെയൊരു വിചാരമുണ്ടായി, "സ്വപ്നാത്മാവിനെപ്പോലെ ഇവനു് ശോകാദികളൊന്നുമില്ലെന്നുള്ളതു ശരിതന്നെ എങ്കിലും ഈ സൌഷുപ്താത്മാവിന്നു് സുഷുപ്തികാലത്തിൽ "ഇതുഞാനാകുന്നു"എന്നു തന്നെക്കുറിച്ചു യാതൊരറിവുമില്ലെന്നുമാത്രമല്ല, അന്യനേസംബന്ധിച്ചും ഒരു

ജ്ഞാനവുമില്ല, അതിനാൽ അവൻ നഷ്ടപ്രായൻതന്നെ, ആത്മാവു് അജരനെന്നും അമരനെന്നും ആണല്ലൊ ഉപദേശിക്കപ്പെട്ടിരിക്കുന്നതു്. എൻെറ ധാരണയിൽ എന്തോ തെറ്റുപാററിയിരിക്കണം, ഈ ചിന്തയിൽ ഇന്ദ്രൻ പിന്നെയും തൻെറ ഗുരുവായ ബ്രഹ്മാവിൻെറ സമീപത്തിലെത്തി തൻെറ സംശയമറിയിച്ചു.

ഇന്ദ്രൻെറ ചിത്തത്തിൽ അല്പം മാലിന്യംകൂടി അവശേഷിച്ചിട്ടുണ്ടെന്നു ബ്രഹ്മാവു മനസ്സിലാക്കിക്കൊണ്ടു് അതുംകൂടെ പരിഹരിക്കുന്നതിലേക്കു് വീണ്ടും അഞ്ചുകൊല്ലത്തെ ബ്രഹ്മചര്യപരിപാലനത്തിനുകൂടി വിധിച്ചു. ഇന്ദ്രൻ അങ്ങനെതന്നെ ചെയ്തു. അനന്തരം അവന്നു് ബ്രഹ്മാവുപദേശിച്ചതെല്ലാം നല്ലതുപോലെ മനസ്സിലാകുകയും ആ അക്ഷിപുരുഷരൂപത്തിൽ ഉപദേശിക്കപ്പെട്ട ആത്മാവു തന്നെയാണു തുരീയബ്രഹ്മമെന്നു ബോദ്ധ്യപ്പെടുകയും ചെയ്തു. 24

ഇപ്രകാരം ബ്രഹ്മജ്ഞാനലബ്ധിക്കായി ദേവരാജാവായ ഇന്ദ്രന്നുപോലും നൂറെറാന്നുകൊല്ലം ബ്രഹ്മചര്യം അനുഷ്ഠിക്കേണ്ടതായി വന്നു, അപ്പോൾമാത്രമെ അവന്നു് ഗുരുവിൻെറ അവസാന ഉപദേശത്താൽ പൂർണ്ണജ്ഞാനം സിദ്ധിച്ചുള്ളു, ഈ വസ്തുത ആ (അവസാന)ഉപദേശസഹിതം കാണിക്കുന്നു.

മൃത്യുഗ്രസ്തമിദം ശരീരമമൃതോഹ്യാത്മാ
ശരീരോജ്ഝിതഃ
ദേഹാദ്ധ്യാസകൃതം പ്രിയാപ്രിയശതം
ഹിത്വാ ച തദ്ഭാവനാം
നിഷ്ഠദ്ധ്യേത നിജാത്മനാഽത്മ നിരതോ
വിദ്വാനദഭ്രാബ്ദ കൈഃ
ശ്രുത്വേതീന്ദ്രഇയായ യത് പരപദം
പായാത്സ കാശീപതിഃ 25

ഈ ശരീരം മൃത്യുഗ്രസ്തമാകുന്നു, അതായതു് മരണധർമ്മത്തോടുകൂടിയതാണു്, അശരീരിയായ ഈ ആത്മാവു് മരണധർമ്മത്തോടുകൂടാത്തതുമാണു്, അനേകതരത്തിലുള്ള ഈ സുഖദുഃഖാദികൾ ദേഹാധ്യാസം നിമിത്തമുള്ളതത്രെ; "ഞാൻ ദേഹമാകുന്നു" എന്നിങ്ങനെ ദേഹത്തിൽ ആത്മദൃഷ്ടിവെയ്ക്കുന്നതിന്നുതന്നെ ദേഹാധ്യാസമെന്നുപേർ, അതു മാത്രമാണു സർവ്വദുഃഖത്തിന്നും കാരണം.

അതിനാൽ ഈ ദേഹാത്മഭാവനവിട്ടു്, വിദ്വാനായ പുരുഷൻ ആത്മനിഷ്ഠനായി നിജരൂപത്തെ പ്രാപിക്കണം, അതായതു് നിത്യമുക്തവും, സ്വയം പ്രകാശവുമായ ആത്മസ്വരൂപമായിതീരണം, ഇപ്രകാരമുള്ള ഉപദേശം തന്റെ ഗുരുവായ ബ്രഹ്മദേവനിൽനിന്നു് അനേകവർഷങ്ങൾ കഴിഞ്ഞു് അതായതു നൂറ്റൊന്നു വർഷങ്ങൾക്കുശേഷം ശ്രവിച്ചു് ദേവരാജനായ ഇന്ദ്രൻ യാതൊരു പരപദത്തെ പ്രാപിച്ചു, ആ പരപദരൂപനായ ശ്രീസൌമ്യകാശീപതി എന്നെ രക്ഷിക്കട്ടെ.

മുൻപു അനുഭവിച്ചിട്ടുള്ള ഒന്നിന്റെ തോന്നൽ മറ്റൊരു വസ്തുവിലുണ്ടാകുന്നതിന്നു് അധ്യാസമെന്നുപേർ. ഞാൻ ഉണ്ടു്, ഞാൻ ശരീരമാകുന്നു, ഞാൻ കർത്താവാണു്, ഭോക്താവാണു്, ജനനമരണാദികളുള്ളവനാണു്, ഇത്യാദി; ഇതുതന്നെ സർവ്വദുഃഖങ്ങൾക്കും മൂലം.



# ഷോഡശഃ സ്തബകഃ

## ബൃഹദാരണ്യകസാരം പ്രഥമഭാഗം

ഈ സ്തബകത്തിന്റെ ഉള്ളടക്കം ബൃഹദാരണ്യകോപനിഷത്തിലെ ആദ്യബ്രാഹ്മണങ്ങളുടെ സാരമാണ്. ഇതു് ശുക്ലയജുർവ്വേദത്തിൽപെട്ട മാധ്യംദിനശാഖയുടേയും കാണ്വശാഖയുടേയും ബ്രാഹ്മണത്തിലടങ്ങിയിരിക്കുന്ന ഉപനിഷത്താണ്. ആകാരത്തിൽ ഏററവും വലുതായതിനാൽ ഇതിനെ "ബൃഹത്" എന്നും വനത്തിൽ വെച്ചുപദേശിച്ചതിനാൽ ആരണ്യകമെന്നും പറയുന്നു.

സർവ്വകർമ്മങ്ങളിലുംവെച്ചു് മഹത്തായിട്ടുള്ളതു് അശ്വമേധയജ്ഞമാണ്. ഇതിനൊപ്പം പുണ്യപ്രദമായ ഒരു കർമ്മവും വേദത്തിൽ വിധിക്കപ്പെട്ടിട്ടില്ല. എന്നാൽ ഈ അശ്വമേധം ആദിയായ ഏതു കർമ്മങ്ങളാലും ബ്രഹ്മത്തെ പ്രാപിക്കാവുന്നതല്ല, എന്നു പറയുവാൻപോകുന്നു.

ഹയക്രതുപ്രാഗ്ര്യസമഗ്ര്യ കർമ്മഭിഃ
സമുച്ചിതോ പാസ്തിഭിരപ്യതദ്വിദാ
നലഭ്യതേ ഭവ്യമഭവ്യവസ്തു യത്-
തമാശ്രയാമ്യുത്തര കാശികാധവം 1

ഉപാസനകളോടൊരുമിച്ചു് അശ്വമേധം ആദിയായ സകലവിധകർമ്മങ്ങളും അനുഷ്ഠിച്ചാൽതന്നെയും തജ്ജ്ഞാനം—ബ്രഹ്മജ്ഞാനം— ഇല്ലാത്തവനാൽ, ആനന്ദരൂപവും നിത്യസിദ്ധവുമായ യാതൊരു ബ്രഹ്മം ലഭ്യമല്ലയോ ആ ബ്രഹ്മരൂപനായ ശ്രീ ഉത്തരകാശീപതിയെ ഞാൻ ആശ്രയിക്കുന്നു.

കർമ്മങ്ങളും ഉപാസനകളുംകൊണ്ടു് ഏതെങ്കിലും പുണ്യലോകത്തെ പ്രാപിച്ചാലും അതൊരുകാലത്തു് നശിച്ചുപോകുന്നു. അതിനാൽ ഉൽപത്തിയുള്ളതെല്ലാം എപ്പോഴെങ്കിലും നശിക്കുമെന്നുള്ളതു തീർച്ചയാണു്, ഈ നിശ്ചയത്തിൽ, പൂർണ്ണവൈരാഗ്യം സമ്പാദിച്ചു് ബ്രഹ്മപ്രാപ്തിക്കായി ശ്രവണമനനാദികൾ ചെയ്യേണ്ടതാണെന്നു താത്പര്യം.

ഇതു് "വംശസ്ഥ"വൃത്തമാണു്. ലക്ഷണം:– "ജതൌ തുവംശസ്ഥമുദീരിതം ജരൌ" ജഗണം, തഗണം, ജഗണം, രഗണം, ഈ നാലുഗണങ്ങൾ ചേർന്നാൽ വംശസ്ഥവൃത്തമായി.

ഈ ഉപനിഷത്തു വളരെ വലുതാണു്, വിസ്തരഭയത്താൽ വിഷയം സംക്ഷിപ്തമായി മാത്രം ഇവിടെ വിവരിക്കാം. യജ്ഞത്തിനുള്ള കുതിരയേക്കുറിച്ചുള്ള വിവരണം ഉപനിഷത്തിൽ നോക്കിക്കൊള്ളുക.

അശ്വത്തെ പ്രജാപതിരൂപത്തിൽ ഉപാസിക്കുന്നതിനേയും പ്രജാപതിയുടെ സർവ്വാത്മത്വത്തേയും വ്യക്തമാക്കുന്നു:–

പ്രജേശമധ്യസ്യതി മേധ്യസൈന്ധവേ-
യ മഗ്നിവായ്വർയമഭാവദൃഷ്ട്യ യഃ
ക്രിയാഫലം കാരകമവ്യയം വിരാട്
തമാശ്രയാമ്യുത്തര കാശികാധവം 2

മേധ്യമായ – യജ്ഞോചിതമായ – അശ്വത്തിൽ പ്രജാപതിയെ ആരോപിക്കുന്നു, അതായതു്, മേധ്യമായ അശ്വത്തെ യാതൊരു പ്രജാപതി—വിരാട്—സ്വരൂപേണ ഉപാസിക്കുന്നു, യാതൊരു പ്രജാപതി, അഗ്നിയുടേയും വായുവിന്റേയും ആദിത്യന്റേയും

ഭാവത്തെ ധരിക്കുന്നു, അഗ്ന്യാദികളുടെ രൂപത്തിൽ സ്വയം പരിണമിക്കുന്നു എന്നർത്ഥം, അശ്വമേധാദിക്രിയകളും, കർത്താ, കരണം മുതലായ കാരകങ്ങളും, ക്രിയാഫലങ്ങളായ സ്വർഗ്ഗാദിലോകങ്ങളും വിരാട്ടുമാത്രമാണു്. അതിനാൽ ആ വിരാട്ടുതന്നെ സർവ്വസ്വരൂപവും. ആ വിരാട്സ്വരൂപനായ ശ്രീസൌമ്യകാശീപതിയെ ഞാൻ ആശ്രയിച്ചുകൊള്ളുന്നു.

"അശ്വമേധയജ്ഞംകൊണ്ടു് ഞാൻ യജിക്കുന്നുണ്ടു്" എന്നിങ്ങനെ പ്രജാപതി വിചാരിച്ചു, ഈ മഹാകാര്യത്തെ കാമിച്ചുകൊണ്ടു് ശ്രമപൂർവ്വം (മനുഷ്യനേപ്പോലെ) തപസ്സുചെയ്യാനാരംഭിച്ചു. അനന്തരം അവന്റെ ശരീരത്തിൽനിന്നു് പ്രാണനും അതായതു് ചക്ഷുരാദികളും, വീര്യവും—ബലവും—നിഷ്ക്രമിച്ചു(വെളിയിൽ പോയി). ഇതു രണ്ടും നിഷ്ക്രമിച്ചതുനിമിത്തം പ്രജാപതിയുടെ ശരീരം വീങ്ങിത്തടിച്ചു. അതിനാൽ അമേധ്യ(അശുദ്ധ)മായിത്തീരുകയുംചെയ്തു. "എന്നാൽ എന്റെ ഈ ശരീരം മേധ്യമായിത്തന്നെ ഭവിക്കണം, ഈ ശരീരംകൊണ്ടു് ഞാൻ ശരീരവാനായും തീരണം" എന്നിങ്ങനെ കാമിച്ചുകൊണ്ടു് വീണ്ടും പ്രജാപതി തന്റെ സാമർത്ഥ്യാതിശയത്താൽ അതേശരീരത്തിൽ പ്രവേശിച്ചു, ഈ രീതിയിൽ പ്രജാപതിയുടെ ശരീരം അശ്വത് (വീങ്ങിയതു്) ആയിത്തീർന്നു, അതിനാലവൻ അശ്വമായി. ഇപ്രകാരം അശ്വത്തിനു് വിരാട്ടു് സ്വരൂപത്വം സാധിക്കപ്പെട്ടിരിക്കുന്നു. ഇതുസംബന്ധിച്ച കൂടുതൽ വിവരണം ഉപനിഷത്തിൽ നോക്കിക്കൊള്ളുക. 2

ഇനി ഉദ്ഗീഥബ്രാഹ്മണത്തിന്റെ സാരഭൂതമായ പ്രാണപ്രഭാവത്തെയും ഉപാസനയേയും പറയുന്നു:—

യമശ്മസംഘട്ടിതപാംസു പിണ്ഡവദ്
വിശീര്യതേ പങ്കമഭിദ്രവത് സ്വയം
ഉപാസ്യരൂപം വ്യനരൂപ രൂപിണം
തമാശ്രയാമ്യുത്തര കാശികാധവം 3

മണ്ണാങ്കട്ട, കല്ലിൽക്കൂട്ടിമുട്ടി ച്ഛിന്നഭിന്നമായി (തവിട്ടുപൊടിയായി) പോകുന്നതുപോലെതന്നെ യാതൊരുവനെ പ്രാപിച്ചാൽ സർവ്വപാപംപോലും സ്വയംപൊടിഞ്ഞു-നശിച്ചു-പോകുന്നുവൊ ഉപാസിക്കപ്പെടേണ്ടവനും പ്രാണരൂപമായ സ്വരൂപത്തോടുകൂടിയവനും അതായതു് പ്രാണാകാരനും, ആയ ആ ശ്രീസൌമ്യകാശീപതിയെ ഞാൻ ആശ്രയിക്കുന്നു.

മുഖ്യപ്രാണനെ ഉപാസിക്കുന്നതിനാൽ മനുഷ്യൻെറ ആസുരീവൃത്തികൾ നശിക്കുകയും അവൻ നിഷ്പാപനായിത്തീരുകയും ചെയ്യുന്നതാണെന്ന സാരം. ദേവന്മാരും അസുരന്മാരും തമ്മിലുള്ള സംഘട്ടനത്തിൽ (സമരത്തിൽ) ദേവന്മാരുടെ, വാഗാദികളായ സർവ്വ ഉദ്ഗാതാക്കളേയും അസുരന്മാർ തോൽപിച്ചു. അനന്തരം ദേവന്മാർ പ്രാണദ്വാരാ ഉദ്ഗാനം ചെയ്യപ്പോൾ അസുരന്മാർ നശിച്ചുപോയി. പ്രാണനെ പാപംകൊണ്ടു വേധിക്കാൻ സാധിച്ചില്ല — പാപത്തിനു് പ്രാണൻെറയടുക്കൽചെല്ലാനെ കഴിഞ്ഞില്ല — ഉദാഹരണമായി, ഒരു കല്ലിന്മേൽഎറിയുന്ന മണ്ണാങ്കട്ട സ്വയം തകൎന്നുപോകുന്നു, അതുപോലെ ഈ പാപത്തിന്നുംപററിയെന്നു ചുരുക്കം. ഈ വിഷയം മുൻപു ച്ഛാന്ദോഗ്യത്തിലും പറഞ്ഞിട്ടുണ്ടു്. 3

"ആദ്യം ഒരേ ഒരാത്മാവുമാത്രമേ ഉണ്ടായിരുന്നുള്ളൂ" എന്നു തുടങ്ങിയ പുരുഷവിധബ്രാഹ്മണത്തിൻെറസാരം ഇനി പറയുന്നു:—

വിരാട്സ്വരൂപേണ യ ഏക ഏവ സൻ
ബിഭായ പശ്ചാദ്ബുബുധേ ന കിഞ്ചന
മദന്യദസ്തീതി തതഃ കുതോഭയം
തമാശ്രയാ മ്യുത്തര കാശികാധവം 4

യാതൊരാത്മാവ് വിരാട്ട്സ്വരൂപേണ താൻ ഏകാകിയെ ന്നകരുതി ഭയപ്പെട്ടു—ഭ്രമംനിമിത്തം തൻെറ സ്വരൂപം വിസ്മരി ച്ചുപോയതിനാൽ സാധാരണക്കാരനേപ്പോലെ ഭയപ്പെടാൻ തുട ങ്ങി—എന്നാൽ പിന്നീട് ചിന്തിച്ചതിൻെറ ഫലമായി താന ല്ലാതെ വേറൊന്നുമില്ലെന്നും ആത്മരൂപനായ താനൊരുവൻ മാത്ര മേയുള്ളവെന്നും പിന്നെവിടെനിന്നു ഭയപ്പെടാനാണു് എന്നും അ റിഞ്ഞു, ആ അദ്വിതീയആത്മരൂപനായ ശ്രീസൌമ്യകാശീപതി യെ ഞാൻ ആശ്രയിച്ചുകൊള്ളുന്നു.

അനാദിയായ അവിദ്യ നിമിത്തം ശരീരത്തിൽ മിഥ്യയായ ആത്മാധ്യാസമുണ്ടാകുന്നു, അതിനാൽ ദ്വൈതവ്യവഹാരം സത്യ മെന്നു തോന്നിപ്പോകുന്നു ആ ദ്വൈതപ്രതീതിതന്നെയാണു സ ർവ്വഭയത്തിന്നും കാരണം. ഞാൻ ഏകവും അദ്വിതീയവുമായ ആ ത്മാവാണെന്നുള്ള സ്വരൂപബോധംസിദ്ധിച്ചുകഴിഞ്ഞാൽ പിന്നെ ആർക്കെങ്ങനെ ഭയാദികളുണ്ടാകും. അതുകൊണ്ടു് തൻെറ ആ ത്മാവിനെ യഥാർത്ഥമായി അറിയേണ്ടതാണു്. 4

ആ ആത്മാവ് എല്ലാത്തേക്കാളും പ്രിയപ്പെട്ടതെന്നും ഇത ല്ലാത്ത മററു സർവ്വവും അപ്രിയവും വിനാശിയുമെന്നും കാണി ക്കുന്നു.—

സുതാൽസുവർണ്ണാദഥ ദൈവവിത്തതോ
പ്യതിപ്രിയോഽഭ്യന്തര ഏഷപൂരുഷഃ
വിനങ്ക്ഷ്യതിഹ്യന്യദശേഷമാത്മന
സ്തമാശ്രയാ മ്യുത്തര കാശികാധവം 5

പുത്രൻ, സ്വർണ്ണം ആദിയായ ധനം, ഉപാസന മുതലായ ദൈവവിത്തം ഇവയെക്കാളെല്ലാം അന്തർഭാഗത്തുള്ള ഈ പുരുഷൻ അതായതു് സ്വന്തം അന്തരാത്മാവു് അതിപ്രിയമാകുന്നു; ഈ ആത്മാവിൽനിന്നു് അന്യമായ സർവ്വവും (ഈ ആത്മാവല്ലാത്ത മറെറല്ലാംതന്നെ) നശിച്ചുപോകുന്നതാണു്; ആ ഒന്നുമാത്രമാണു സത്യവും നിത്യവുമായിട്ടുള്ളതെന്നും മറെറല്ലാ വസ്തുക്കളും മിഥ്യയാണെന്നും സാരം. ആ ആത്മരൂപനായ ശ്രീസൌമ്യകാശീപതിയെ ഞാൻ ആശ്രയിക്കുന്നു.

തന്നെ പ്രിയപ്പെടുന്നതുപോലെ മറെറാന്നിനേയും ആരും പ്രിയപ്പെടുന്നില്ലെന്നുള്ളതു് പ്രത്യക്ഷസിദ്ധമാണു്. സ്വാർത്ഥത്തെ കരുതി പുത്രകളത്രാദികളുടെ കാര്യംപോലും അപ്രധാനമായി തള്ളിക്കളയും; ക്രിസ്ത്വാബ്ദം 1899-ലെ കൊടുതായ ക്ഷാമകാലത്തു് അനേകമാളുകൾ സ്വജീവരക്ഷാർത്ഥം സ്വന്തം പിഞ്ചുകുഞ്ഞുങ്ങളെപ്പോലും ത്യജിക്കാൻമടിച്ചിരുന്നില്ല. അതിൽ അനേകം കുട്ടികൾ മൃത്യുവിന്നിരയായിപ്പോകുകയുംചെയ്തു; കച്ചിലും കത്തിയവാറിലും ഉണ്ടായ ഈ ദുർഭിക്ഷം ആത്മാവാണു് എല്ലാവർക്കുമതിപ്രിയമെന്നു് ഇങ്ങനെ തെളിയിച്ചിരുന്നു.

അതിനാൽ സ്വന്തമാത്മാവിൽകവിഞ്ഞു പ്രിയമുള്ളതായി മറെറാന്നുംതന്നെ ഇല്ലെന്നുള്ളതു സകലർക്കമനുഭവമത്രെ, എന്നാലിപ്രകാരം അതിപ്രിയമായ ആത്മാവിനെ യഥാർത്ഥമായി അറിയുവാൻ അനവധി ആളുകളിൽ വളരെ ചുരുക്കംപേർ മാത്രമേ യത്നിക്കുന്നുള്ളൂ. അതിനുകാരണം അവിദ്യാശക്തിയാണു്". 5

“ഞാൻ ബ്രഹ്മമാകുന്നു” എന്ന ജ്ഞാനത്താൽ ദേവന്മാർ, മനുഷ്യർ, ആദിയായ സമസ്തരും ബ്രഹ്മരൂപമായിത്തീർന്നു, ഈ അർത്ഥം ദൃഷ്ടാന്തപൂർവ്വം കാണിക്കുന്നു.

സുരാശ്ച സൎവ്വതാമനുന്തരർഷയോ
യദാത്മബോധേന തതോ/ഭവം മനുഃ
രവിശ്ചഹോരൈത്യക്ഷത വാമദൈവതം
തമാശ്രയാമൃത്തര കാശികാധവം 6

"ഞാൻ ബ്രഹ്മമാകുന്നു" എന്നിങ്ങനെയുള്ള യാതൊരാത്മ ബോധത്താൽ ദേവന്മാർ, മനുഷ്യർ, ഋഷികൾ, ഇവരെല്ലാവരും സർവ്വാത്മഭാവത്തെ പ്രാപിച്ചു,—ബ്രഹ്മസ്വരൂപമായിതീർന്നു, ഇപ്രകാരമുള്ള ബോധംകൊണ്ടുതന്നെ വാമദേവഋഷി "ഞാൻ മനുവും സൂൎയ്യനുമായി ഭവിച്ചിരിക്കുന്നു" എന്നു സുസ്പഷ്ടം കാണുന്നു, ആ ആത്മരൂപനായ ശ്രീസൌമ്യകാശീപതിയെ ഞാൻ ആശ്രയിക്കുന്നു.

വാമദേവഋഷിക്കു യഥാൎത്ഥജ്ഞാനം സിദ്ധിച്ചതിനുശേഷം അദ്ദേഹം സർവ്വാത്മഭാവത്തെ പ്രാപിക്കുന്നു "ഞാൻ സൂൎയ്യനായി, ഞാൻ മനുവായി, അതായതു സൎവ്വസ്വരൂപനായിത്തീൎന്നിരിക്കുന്നു, സൎവ്വവും എന്റെ ആത്മാവുതന്നെ, അതല്ലാതെ മറ്റൊന്നുമില്ല" ഇങ്ങനെയുള്ള ബോധം അദ്ദേഹത്തിനു സിദ്ധിച്ചിരുന്നു എന്നു ഭാവം 6

എന്നാൽ ആത്മാവിനെ അറിയാൻപാടില്ലാത്തതുനിമിത്തം തന്നിൽനിന്നന്യമായി ദേവതയേയും, ദേവതയിൽനിന്നന്യമായി തന്നേയും പരിഗണിച്ചു ഉപാസ്യഉപാസകഭാവേന (ഉപാസ്യനെന്നും ഉപാസകനെന്നുമുള്ള ഭാവത്തിൽ) യജിക്കുന്നവൻ പശുതുല്യനെന്നു കാണിക്കുന്നു.

സ്തുതിപ്രണാമ പ്രണിധാന പൂജനൈ-
ൎയ്യദാത്മനോ/ന്യാം ഭജതേ/നുദേവതാം
യ ആത്മഘാതീ സ പശുൎദ്ദിവൌകസാം
തമാശ്രയാമ്യുത്തര കാശികാധവം 7

ഏതെങ്കിലുമൊരാൾ സ്തുതി, നമസ്കാരം, ധ്യാനം, പൂജനം, മുതലായവയാൽ, യാതൊരാത്മാവിൽനിന്ന് അന്യമായി ദേവതയെ കണക്കാക്കി അതിനെ നിത്യവും ഉപാസിക്കുന്നുവോ ശരീരത്തിൽ ആത്മബുദ്ധിയോടുകൂടിയ ആ മനുഷ്യൻ അജ്ഞാനംനിമിത്തം ആത്മാവിനെ പടുകുഴിയിൽ വീഴ്ത്തുന്നു; അതിനാലവൻ ആത്മഘാതിയാണ്; ആ അജ്ഞാനി സ്വർഗ്ഗാദിലോകങ്ങളിൽ വസിക്കുന്ന ദേവന്മാരുടെ പശുവാകുന്നു; ആ ആത്മരൂപനായ ശ്രീസൌമ്യകാശീപതിയെ ഞാൻ ആശ്രയിച്ചുകൊള്ളുന്നു.

പശു മുതലായ മൃഗങ്ങൾ പാലുകൊടുത്ത് മനുഷ്യരെ പാലിക്കുന്നതുപോലെ സ്തുതി, നമസ്കാരം, യജനം ആദിയായവയാൽ മനുഷ്യനും ദേവന്മാരെ പാലിക്കുന്നു; അതിനാൽ, തന്നേയും ദേവതയേയും വേറെവേറെയെന്നുഗണിച്ചു പൂജിക്കുന്നവൻ ദേവന്മാരുടെ പശുവാകുന്നു; അവരുടെ ഭോഗ്യമെന്നു സാരം. മനുഷ്യർക്കുള്ള, അനവധി പശുക്കളുടെ കൂട്ടത്തിൽ നിന്നു ഒരെണ്ണത്തെത്തന്നെയും കടുവായൊ മറ്റൊ പിടിച്ചുകൊണ്ടുപോയി എന്നുവന്നാൽ അവർ സങ്കടപ്പെടും, അതുപോലെ ഒരു മനുഷ്യൻപോലും ദേവന്മാരുടെ അനേകം പശുക്കൾക്കു സമമാണ്; എന്തെന്നാൽ, പിതൃതർപ്പണം, ഋഷിതർപ്പണം, ദേവയജ്ഞം, ജപം, ആദിയായ വിവിധകർമ്മങ്ങൾവഴിക്ക് ഒരേ മനുഷ്യൻ അനേകദേവതകളെ പാലിക്കുന്നു. അതിനാൽ ആബഹുപശുസ്ഥാനീയനായ മനുഷ്യൻ ഈ സകലകർമ്മങ്ങളുമുപേക്ഷിച്ച് ആത്മജ്ഞാനത്തെ കാംക്ഷിക്കുകയാണെങ്കിൽ ദേവന്മാക്ക് അതൊരു വലിയ ഹാനിതന്നെയായിരിക്കുമെന്നുള്ളതിലെന്താണാശ്ചര്യം. ഇക്കാരണത്താൽ മനുഷ്യൻ തന്റെ സ്വരൂപത്തെ അറിയുന്നതു് ദേവന്മാർക്കിഷ്ടമല്ല. അങ്ങനെ, ഒന്നാമതു് ആത്മജ്ഞാനത്തിൽ ആഗ്രഹമുദിക്കുക എന്നതുതന്നെ വളരെ വിഷമം. ജ്ഞാനേച്ഛ ഉണ്ടായാൽതന്നെയും സ്വരൂപത്തെ

പ്രാപിക്കുന്ന വിഷയത്തിൽ അത്യധികം വിഷമതകളും വിഘ്നങ്ങളും നേരിടുന്നതുമാണ്. ഇന്ദ്രിയങ്ങളുടെ അധിഷ്ഠാനദേവന്മാർ ഓരോരുവരും ആ ഇന്ദ്രിയങ്ങളെയെല്ലാം ബഹിർമുഖമാക്കി ആത്മപ്രാപ്തിയിൽ വിഘ്നമുണ്ടാക്കുകയും മനുഷ്യനെ, "ഞാൻ, എന്റേതു്", നിന്റേതു്", ഇതെനിക്കു ലഭിക്കേണ്ടതാണ്", ഇതെനിക്കു കിട്ടി, ഇത്യാദി സംസാരസംബന്ധമായ വലിയ കുഴപ്പങ്ങളിൽ (കുരുക്കുകളിൽ) അകപ്പെടുത്തുകയും ചെയ്യുന്നു. അതിനാൽ സമാഹിതമായ ചിത്തംകൊണ്ടു് ആത്മപ്രാപ്തിക്കായി ദൃഢപ്രയത്നംചെയ്യേണ്ടതാണ്. 7

ക്ഷേത്രജ്ഞൻ ഏഴു പ്രകാരത്തിൽ അന്നമുൽപാദിപ്പിച്ചു് ദേവന്മാൎക്കു് യഥാവിധം വിഭജിച്ചുകൊടുത്തു. ഇങ്ങനെയുള്ള സപ്താന്നബ്രാഹ്മണത്തിന്റെ സാരമാണിനി പറയുന്നതു്:—

പിതൃസ്വരൂപേണ ച യോऽന്ന സപ്തകം
വിധായജന്തൂൻ വിബുധാൻ പശൂനപി
അഭാജയത് സ്വഞ്ച യഥാസ്വമേവതത്-
തമാശ്രയാമ്യന്തര കാശികാധവം 8

യാതൊരു പരമാത്മാവു്, പിതൃസ്വരൂപേണ, ഏഴുപ്രകാരത്തിലുള്ള അന്നങ്ങളെ നിർമ്മിച്ചു് സർവ്വപ്രാണികൾക്കും, ദേവന്മാൎക്കും, പശുക്കൾക്കും, തനിക്കും ആയി അവയെ വേണ്ടതരത്തിൽ വീതിച്ചുകൊടുക്കുന്നുവൊ ആ പരമാത്മരൂപനായ ശ്രീസൌമ്യകാശീപതിയെ ഞാൻ ആശ്രയിക്കുന്നു.

പിതാവു്— ജ്ഞാനകർമ്മാധികാരിയായ ജീവൻ-പാങ്ക്തോപാസനയും കൎമ്മവുംകൊണ്ടു് (ഉപനിഷത്തിലിതു വൎണ്ണിച്ചി

ട്ടുണ്ട്") ഏഴുവിധത്തിലുള്ള അന്നങ്ങളെ നിർമ്മിക്കുന്നു. അതിൽ ഒന്ന്", സകല പ്രാണിവർഗ്ഗങ്ങളും എല്ലാപ്രകാരത്തിലും ഭക്ഷിക്കുന്നതായ സാധാരണ അന്നം, ഹുതവും—ഹോമിച്ചതും—പ്രഹുതവും—ഹോമിച്ചിട്ടു ബലികൊടുത്തതും—ആയ അന്നം രണ്ടാമത്തേതു"; ഇതു രണ്ടും ദേവന്മാർക്കായിട്ടും മനസ്സ്", വാക്", പ്രാണൻ, ഈ മൂന്നെണ്ണങ്ങൾ തനിക്കുവേണ്ടിയും പയസ്സും ഘൃതവുമാകുന്ന ഏഴാമത്തെ അന്നം പശുക്കൾക്കായും വിതിച്ചുകൊടുത്തു. ഇതിനെസംബന്ധിച്ചു കൂടുതൽ വിവരം ഉപനിഷത്തിലുണ്ട്". 8

മനസ്സ്", വാക്", പ്രാണൻ, ഈ മൂന്നെണ്ണങ്ങളേയും തനിക്കുവേണ്ടി നിർമ്മിച്ചതിനാൽ ആ അന്നോൽപാദകനാം ശരീരിയുമായ പിതാവ്", മനോമയനും, പ്രാണമയനും, വാങ്"മയനുമാകുന്നു എന്നു കാണിക്കുന്നു;—

മനോമയഃ പ്രാണമയോഽത്ര വാങ്മയഃ
പിതൃത്വമാസാദ്യ ജിഘത്സതീവയഃ
ഫലാന്യജന്മാ നിജകർമ്മയന്ത്രിത-
സ്തമാശ്രയാമ്യുത്തര കാശികാധവം 9

യാതൊരുവൻ സ്വയം അജന്മാവാകുന്നു എങ്കിലും മനസ്സ്", വാക്", പ്രാണൻ, ഇവയുടെ വികാരരൂപൻ അഥവാ തൽപ്രധാനൻ ആയിത്തീർന്നു" പിതൃത്വം പ്രാപിച്ചു"-ക്ഷേത്രജ്ഞസ്വരൂപേണ തന്റെ കർമ്മങ്ങളാൽ പ്രേരിതനായി-അവിദ്യാനിമിത്തം കർമ്മഫലഭോഗത്തിൽ ഇച്ഛയുള്ളവനെന്നപോലെ കാണപ്പെടുന്നു, എന്തെന്നാൽ വാസ്തവത്തിൽ പരമാത്മാവിൽ ഇച്ഛയും ക്രിയയും ഇല്ലതന്നെ, ആ പിതൃരൂപനായ ശ്രീസൌമ്യകാശീപതിയെ ഞാൻ ആശ്രയിച്ചുകൊള്ളുന്നു.

മനോവാക്പ്രാണങ്ങളുടെ ആധിദൈവികവർണ്ണനം ഉപനിഷത്തിൽ നോക്കിക്കൊള്ളുക. 9

മനുഷ്യലോകം, പിതൃലോകം. ദേവലോകം ഈ ലോകങ്ങൾ എങ്ങനെയുള്ള കർമ്മങ്ങൾകൊണ്ടു പ്രാപിക്കപ്പെടുന്നു എന്നു വ്യക്തമാക്കുന്നു:—

മനുഷ്യലോകസ്സുതസ്സുതേന കർമ്മണാ
പിതൃശ്ച ലോകസ്സുരവേശ്മ വിദ്യയാ
വിജയ്യ ഏതൈർന്ന വിജീയതേത്തു യ-
സ്തമാശ്രയാമ്യുത്തര കാശികാധവം 10

സ്വപുത്രനേക്കൊണ്ട് ഈ മനുഷ്യലോകത്തെ ജയിക്കാവുന്നതാണ്. കർമ്മംകൊണ്ടു സ്വർഗ്ഗലോകത്തേയും ഉപാസനകൊണ്ടു ബ്രഹ്മലോകത്തേയും മനുഷ്യൻ പ്രാപിക്കാൻ കഴിയും. എന്നാൽ ഈ മൂന്നു സാധനങ്ങൾ—പുത്രൻ, കർമ്മം, ഉപാസന—കൊണ്ടും യാതൊരു പരമാത്മാവിനെ പ്രാപിക്കാൻ സാധിക്കുന്നില്ല, ആ പരമാത്മരൂപനായ ശ്രീസൌമ്യകാശീപതിയെ ഞാൻ ആശ്രയിക്കുന്നു.

പുത്രനേക്കൂടാതെ ഒരുവൻെറ (പിതാവിൻെറ) കത്തവ്യകർമ്മം നിർവ്വഹിക്കപ്പെടാവുന്നതല്ല, അതിനാലിലോകം പുത്രസാദ്ധ്യമെന്നുപറഞ്ഞിരിക്കുന്നു. ദേവലോകവും പിതൃലോകവും ക്രമത്തിൽ വിദ്യയും കർമ്മവുംകൊണ്ടു സാദ്ധ്യമാകുന്നു. 10

മുൻപെ മൂന്നുശ്ലോകങ്ങൾകൊണ്ട് ജഗത്ത് ചിത്രപടത്തിനു സദൃശമെന്നു കാണിച്ചു. ഇനി പറയുന്നതിതാണ്, ഈ സർവ്വജഗത്തും നാമരൂപാത്മകവും, ക്ഷണഭംഗുരവുമായതിനാൽ മിഥ്യയാ

കുന്നു. അതിനാൽ ബുദ്ധിമാനായ പുരുഷൻ ഈ സംസാരത്തിൽ വിരക്തിനേടി പരമാത്മാവിനെ അറിയാനാഗ്രഹിക്കേണ്ടതാണ്:—

ഭവോऽയ മവ്യക്ത തദന്യ ലക്ഷണ
സ്ത്രയം ഹി വൈ നാമ ച രൂപ കർമ്മണി
അതോ വിരജ്യേത ബുധോ യദീപ്സയാ
തമാശ്രയാമ്യുത്തര കാശികാധവം 11

ഈ സംസാരം വ്യക്തവും അവ്യക്തവുമായ സ്വരൂപത്തോട്ടകൂടിയതാണ്; ഇതിൽ കേവലം നാമം, രൂപം, കർമ്മം ഈ മൂന്നമാത്രമല്ലാതെ മറ്റൊരു തത്വവുമില്ല, ഇങ്ങനെ ചിന്തിച്ച് ശമാദി സാധനസമ്പന്നനായി ബുദ്ധിമാനായ പുരുഷൻ യാതൊരു പരമാത്മാവിനെ അറിയുന്നതിന്നുവേണ്ടി വൈരാഗ്യത്തെ സ്വീകരിക്കുകയും സാംസാരികങ്ങളായ വിഷയങ്ങളിൽനിന്ന് നിവൃത്തിക്കുകയും ചെയ്യുന്നുവൊ ആ പരമാത്മരൂപനായ ശ്രീസൌമ്യകാശീപതിയെ ഞാൻ ആശ്രയിച്ചുകൊള്ളുന്നു.

വിചാരിച്ചുനോക്കുമ്പോൾ ഈ മൂന്നു മിഥ്യാപദാർത്ഥങ്ങളൊഴിച്ച് ഒരു സത്യവസ്തുവും (പ്രപഞ്ച)ത്തിൽനിന്നു ലഭിക്കാനില്ല. ദേവദത്തൻ ആദിയായ നാമം, വെളുപ്പ്, കറുപ്പ് മുതലായ രൂപം, മനനം, ദർശനം, ചലനം തുടങ്ങിയ കർമ്മം ഇവയെല്ലാം മിഥ്യാപദാർത്ഥങ്ങളാണ്. അതിനാൽ ആത്മതത്വത്തെ അറിയുന്നതുതന്നെ പരമപുരുഷാർത്ഥമെന്നു ഭാവം. 11

മേൽശ്ലോകത്തിൽ പ്രഥമാദ്ധ്യായത്തിന്റെ അവസാനമുള്ള ഉപസംഹാരമെന്ന ബ്രാഹ്മണത്തിന്റെ സാരം വർണ്ണിക്കപ്പെട്ടു; ഇനി രണ്ടാമദ്ധ്യായത്തിന്റെ സാരമാരംഭിക്കുന്നു:—

വിരാട്ടിനാൽ അല്ലെങ്കിൽ സ്ഥൂലശരീരാത്മകമായ നാമരൂപങ്ങളാൽ ഈ പ്രാണൻ — ലിംഗാത്മാവ് — ആച്ഛന്നൻ അതായത് അപ്രകാശീകൃതനാകുന്നു. സൂത്രാത്മാവെന്ന പേരായ ഈ പ്രാണൻ തന്നെ ബ്രഹ്മമെന്ന ഗാർഗ്ഗ്യമുനി ധരിച്ചിരുന്നു, അങ്ങനെ ബ്രഹ്മത്തെ അറിയുന്നവനെന്ന ഭാവത്താൽ അദ്ദേഹം ഗർവ്വിഷ്ഠനമായിരുന്നു. അനന്തരം അജാതശത്രുവെന്ന പേരുള്ള രാജാവിനോട് ഈ വസ്തുത പറയുകയും ആ വിദ്വാനായ രാജാവ്, ഇതു സത്യബ്രഹ്മമല്ല പ്രാണനാണെന്നും സത്യബ്രഹ്മം അതിൽനിന്ന് അന്യമെന്നും മുനിയെ അറിയിച്ചു; ഈ വിഷയം ഇവിടെ വ്യക്തമാക്കുന്നു:—

> രവീന്ദുവിദ്യുത്പ്രമുഖേഷു പൂരുഷോ
> വിചിന്ത്യതേ ബ്രഹ്മ തദന്യദൂചിവാൻ
> അജാതശത്രുർമ്മുനയേഽപിയത് പരം
> തമാശ്രയാമ്യുത്തര കാശികാധവം 12

ആദിത്യൻ, ചന്ദ്രൻ, വിദ്യുത് (മിന്നൽ) മുതലായ സ്ഥാനവിശേഷങ്ങളിൽ യാതൊരു പുരുഷനെ ഉപാസിക്കുന്നുവൊ അവനിൽനിന്ന് അന്യമാകുന്നു പരബ്രഹ്മം, ഇപ്രകാരം അജാതശത്രുവെന്ന രാജാവ് ഗാർഗ്യനെന്നുപേരായ മുനിയോടുപോലും പറഞ്ഞിരുന്നു; അതായതു് ആ മുനി ബ്രാഹ്മണനായിരുന്നുവെങ്കിലും ക്ഷത്രിയരാജാവ് അദ്ദേഹത്തിന്നുപദേശം നൽകിയിരുന്നു; ആ പരബ്രഹ്മരൂപിയായ ശ്രീകാശീപതിയെ ഞാൻ ആശ്രയിക്കുന്നു.

1) ആദിത്യനിലും ചക്ഷുസ്സിലും ഒരേ പുരുഷൻതന്നെ; അവൻ ചക്ഷുരാദിദ്വാരാ ഹൃദയത്തിൽ പ്രവേശിച്ച് ഞാൻ, എന്റെ, നിന്റെ ഇത്യാദി അഭിമാനത്തോടുകൂടിയവനായിരിക്കുന്നു; ഈ പ്രാണനെ അതായതു ലിംഗാത്മാവിനെ ബ്രഹ്മമെന്നു ഗണിച്ച് (സങ്കല്പിച്ച്) ഗാർഗ്യമുനി ഉപാസിച്ചിരുന്നു:—

2) ചന്ദ്രൻ, മനസ്സ്, (3) വിദ്യുത്, ത്വക്ക്, ഹൃദയം, 4) വായു, പ്രാണൻ, ഹൃദയം, (5) അഗ്നി, വാക്ക്, ഹൃദയം, (6) ജലം, വീര്യം, ഹൃദയം, (7) കണ്ണാടി, ഹൃദയം, (8) നടക്കുന്നവന്റെ പിന്നാലെ ഉണ്ടാകുന്ന ശബ്ദം, ജീവനഭൂതമായ പ്രാണൻ, (9) ദിക്കുകൾ, കർണ്ണങ്ങൾ, ഹൃദയം, (10) ഛായ, ആവരണാത്മകമായ അജ്ഞാനം, ഹൃദയം, (11) പ്രജാപതി, ബുദ്ധി, ഹൃദയം, ഈ എല്ലാ സ്ഥാനങ്ങളിലും വർത്തിക്കുന്ന പ്രാണനെ, ലിംഗാത്മാവിനെ ആ ഗാർഗ്ഗ്യമുനി മുഖ്യബ്രഹ്മമെന്നു ഗണിച്ചിരുന്നു. എന്നാൽ ഈ പതിനൊന്നു സ്ഥാനങ്ങളിൽ ഒന്നിലും വിജ്ഞേയമായ മുഖ്യബ്രഹ്മം ഇല്ല എന്നു് രാജാവായ അജാതശത്രു അദ്ദേഹത്തോടു പറഞ്ഞു. 12

ഇത്രയും പറഞ്ഞശേഷം ആ ഗാർഗ്ഗ്യമുനി മൌനമായിരുന്നു. ബ്രഹ്മത്തെപ്പറ്റി അങ്ങു പറഞ്ഞുതീർന്നോ എന്നു രാജാവു ചോദിച്ചു, "ഉവ്വ്" എന്നു മുനി ഉത്തരം നൽകി. എന്നാൽ അങ്ങ് ബ്രഹ്മത്തിന്റെ യഥാർത്ഥരൂപം അറിയുന്നതേ ഇല്ല എന്നു് രാജാവ് വീണ്ടും പറഞ്ഞു. എങ്കിൽ ഞാനിതാ അവിടുത്തെ ശിഷ്യനായിരിക്കുന്നു, അവിടുന്നുതന്നെ എനിക്കുപദേശം തന്നാലും എന്നു മുനി അപേക്ഷിച്ചു.

അങ്ങ് ഒരു ബ്രാഹ്മണൻ, ആ നിലക്ക് എന്റെ ശിഷ്യത്വം സ്വീകരിച്ചു പഠിക്കാനാഗ്രഹിക്കുന്നതു് എനിക്കു വിപരീതമായി തോന്നുന്നു. അതിനാൽ യവം, സമിത് മുതലായവ കൊണ്ടുവരിക, പ്രണമിക്കുക, ആചാര്യനെ പൂജിക്കുക, ആദിയായി ശിഷ്യന്നു വിധിച്ചിട്ടുള്ള കർമ്മങ്ങൾ ആചരിക്കേണ്ടതായിട്ടില്ല; ഞാൻ ഇതാ അങ്ങേക്കു ബ്രഹ്മത്തെ ഉപദേശിക്കുന്നു, ഇങ്ങനെ പറഞ്ഞു് രാജാവ് എന്തുപദേശം നൽകിയെന്നു ഇനി കാണിക്കുന്നു:—

ഹൃദംബുജേ വ്യോമനി യത്ര ധീ മയ
സ്സുഖേന ശേതേനൃപബാലവിപ്രവത്
അഖണ്ഡ സദ്ബ്രഹ്മ തദേവ സാക്ഷിചിത്-
തമാശ്രയാമ്യുത്തര കാശികാധവം 13

ഹൃദയകമലത്തിന്റെ ഉള്ളിൽ യാതൊരാകാശത്തിൽ അതായത്ത് ആകാശമെന്ന പേരുള്ള ബ്രഹ്മത്തിൽ വിജ്ഞാനമയനായ ജീവൻ, എല്ലാ ഇന്ദ്രിയങ്ങളും വിലയിക്കുമ്പോൾ ഒരു മഹാരാജാവിനേപ്പോലെയും കൊച്ചുകുട്ടിയേപോലെയും വിദ്വാനും ബ്രഹ്മജ്ഞാനിയുമായ ഒരു ബ്രാഹ്മണനേപോലെയും വളരെ സുഖമായി ഉറങ്ങുന്നു. ആ അഖണ്ഡവും സദ്രൂപവുമായ ബ്രഹ്മമത്രെ തന്റെ സ്വരൂപഭൂതമായ സാക്ഷിചൈതന്യം അങ്ങനെയിരിക്കുന്ന ആ ബ്രഹ്മരൂപനായ ശ്രീസൌമ്യകാശിപതിയെ ഞാൻ ആശ്രയിച്ചു കൊള്ളുന്നു.

ജാഗ്രത്, സ്വപ്നം, സുഷുപ്തി ഈ മൂന്നവസ്ഥകൾക്കും സാക്ഷി അതുതന്നെ (ആ ചൈതന്യംതന്നെ). അതുതന്നെ സദ്ബ്രഹ്മം, അതായത്ത് സബീജബ്രഹ്മം; ചിലന്തി അന്യസഹായംകൂടാതെ താനേതന്നെ നൂലുകൾ നിർമ്മിക്കുന്നതു (വലകെട്ടുന്നതു)പോലെയും, അവിക്രിയമായ അഗ്നിയിൽനിന്ന് അനേകം തീപ്പൊരികൾ ഉണ്ടാകുന്നതുപോലെയും തന്നെ മറെറാരുസഹായവും കൂടാതെ നിർവ്വികാരമായ (വികാരരഹിതമായ)ഈ ബ്രഹ്മത്തിൽനിന്ന് പൃഥിവി തുടങ്ങിയ സർവ്വലോകങ്ങളുംവാഗാദികളായ പ്രാണങ്ങളും ഉണ്ടാകുകയും അതിൽതന്നെ ലയിക്കുകയുംചെയ്യുന്നു എന്നുഭാവം.

ഒരു ചെറുബാലകനും, സാർവ്വഭൌമനായ രാജാവും, സംയമിയും വിദ്വാനുമായ ഒരു ബ്രാഹ്മണനും, എങ്ങനെ അത്യാനന്ദത്തോടുകൂടെ നിദ്രചെയ്യുന്നുവോ അതേപ്രകാരം ഹൃദയകമലത്തിലെ ആകാശമദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന ഈ ആത്മാവ് സുഷുപ്തികാലത്തിൽ സാനന്ദം ഉറങ്ങുന്നവനേപോലെ പ്രതീതമാകുന്നു. 13

അടുത്തതായി, ചില ഉപാസകന്മാർ ദേഹമദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന മുഖ്യപ്രാണനെ വത്സനെന്നു (ശിശുവെന്നു) സങ്കല്പിച്ച് ഉപാസിക്കുന്നുവെന്നു കാണിക്കുന്നു:—

വിദന്തി യം പ്രാണശരീരകം ശിശും
ശരീരമാധാനമമുഷ്യ ഭകചന
ശിരോവരാധാനമഥാന്നബന്ധനീ
തമാശ്രയാമ്യുത്തരകാശികാധവം 14

ചില ഉപാസകന്മാർ, യാതൊരു പ്രാണനെ ശിശുരൂപത്തിൽ ഉപാസിക്കുകയും ഈ ശരീരത്തെ അതിന്റെ അധിഷ്ഠാനമെന്നും ശിരസ്സിൽ നേത്രങ്ങൾ, കർണ്ണങ്ങൾ, മുതലായ ദ്വാരങ്ങൾ വിശേഷമായി പ്രത്യേകം പ്രത്യേകം സ്ഥിതി ചെയ്യുന്നതിനാൽ അതിനെ ശ്രേഷ്ഠസ്ഥാനമെന്നും ഈ അന്നത്തെ ബന്ധനരജ്ജു (കെട്ടുന്നതിനുള്ള കയറ്) എന്നും അറിയുകയും ചെയ്യുന്നുവൊ ആ പ്രാണരൂപനായ ശ്രീസൌമ്യകാശീപതിയെ ഞാൻ ആശ്രയിക്കുന്നു.

മററു കരണങ്ങൾക്കുള്ളതുപോലെ പ്രാണന്നു് ബാഹ്യവിഷയങ്ങളിൽ ആസക്തി ഇല്ലാത്തതുകൊണ്ടു്, അതിനെ ശിശുവെന്നും നേത്രാദികളായ മററു പ്രാണങ്ങളുടെ സ്ഥാനമായതിനാൽ ശിരസ്സിനെ പ്രാണന്റെ പ്രത്യാധാനം (പ്രത്യേകമായ അധിഷ്ഠാനം) എന്നും അന്നംകൊണ്ടു മാത്രമെ പ്രാണന്നു് ശരീരത്തിൽ വസിക്കാൻ കഴിയൂ എന്നുള്ളതിനാൽ അന്നത്തെ ബന്ധനരജ്ജുവെന്നും പറഞ്ഞിരിക്കുന്നു.

ഈ രീതിയിൽ ആധാനം പ്രത്യാധാനം മുതലായവയോടുകൂടെ ശിശുരൂപത്തിൽ പ്രാണനെ അറിയുന്നവൻ, രണ്ടു നേത്ര

ങ്ങൾ, രണ്ടു കണ്ണുകൾ, രണ്ടു നാസികകൾ, മുഖം ഈ ഏഴു ദ്വാരങ്ങളിൽ സ്ഥിതിചെയ്യുന്ന ഏഴ് ഇന്ദ്രിയങ്ങളെ വശത്താക്കുന്നു, അതായതു് അവൻ ജിതേന്ദ്രിയനായിത്തീരുന്നു. ഏതെങ്കിലും ഒരിന്ദ്രിയത്തെ പൂർണ്ണമായും വശപ്പെടുത്തുവാനിച്ഛിക്കുന്നവൻ മറ്റെല്ലാ ഇന്ദ്രിയങ്ങളേയും ഏറെക്കുറെ സ്വാധീനപ്പെടുത്തുകതന്നെ വേണം. 14

ശിശുബ്രാഹ്മണത്തിന്റെ സാരം സമ്പൂർണ്ണമായി. അനന്തരം മൂർത്താമൂർത്തബ്രാഹ്മണത്തിന്റെ സാരം വിശദമാക്കുന്നു. സഗുണബ്രഹ്മത്തിനു് മൂർത്തമെന്നും അമൂർത്തമെന്നും രണ്ടു രൂപങ്ങളുണ്ടു്. എന്നാൽ ഇതിന്നുപരമായി (അപ്പുറത്തായി) യാതൊരു നിർഗ്ഗുണബ്രഹ്മം ഭവിക്കുന്നു, യാതൊന്നിനെ നിർദ്ദേശിക്കാൻ ഒരുവിധത്തിലും കഴിയുന്നതല്ല, യാതൊന്നു് മനസ്സിന്നും വാക്കിന്നും വിഷയമല്ലാത്തതിനാൽ "നേതി, നേതി" ഈ നിഷേധവചനങ്ങൾ മുഖേന മാത്രം അറിയപ്പെടുന്നു, ഇതിനെയാണു് ഇനി കാണിക്കുന്നതു്:-

സദസ്തി മൂർത്തം കുജലാനലാത്മകം
ത്യദസ്ത്യമൂർത്തം മരുദംബരാത്മകം
അതീത്യ മൈതേഽവധിഭൂർവ്വിഭാതി യ
ത്തമാശ്രയാമ്യുത്തര കാശികാധവം 15

പൃഥ്വി, ജലം, അഗ്നി ഇവയുടെ രൂപത്തിലുള്ള മൂർത്തമായ ബ്രഹ്മം സതു്; അതായതു പ്രത്യക്ഷത്തിൽ അനുഭവയോഗ്യമാകുന്നു. വായുരൂപേണയും, ആകാശരൂപേണയുമുള്ള അമൂർത്തമായ ബ്രഹ്മം ത്യതു് ആകുന്നു, പ്രത്യക്ഷത്തിലനുഭവപ്പെടാത്തതെന്നർത്ഥം. എന്നാൽ ഈ മൂർത്താമൂർത്തങ്ങൾ രണ്ടിനേയുമതിക്രമിച്ചു് അവയുടെ പരമാവധിരൂപമായി യാതൊന്നു പ്രകാശിക്കുന്നുവൊ ആ പര

ബ്രഹ്മരൂപനായ ശ്രീസൌമ്യകാശീപതിയെ ഞാൻ ആശ്രയി ക്കുന്നു.

ആധിദൈവികം, ആദ്ധ്യാത്മികം ഈ രണ്ടു പ്രകാരങ്ങളെ ആസ്പദമാക്കി മൂർത്താമൂർത്തങ്ങളെന്നു വിവക്ഷിച്ചിരിക്കുന്നു. മേൽ ശ്ലോകത്തിൽ ആധിദൈവികത്തെ വർണ്ണിച്ചു. രണ്ടുപ്രകാരമുള്ള തിൽ മൂർത്താത്മകമായ ഭൂതത്രയത്തിൻെറ സാരം സൂര്യമണ്ഡലവും അമൂർത്താത്മകമായ ഭൂതദ്വയത്തിൻെറ സാരം സൂര്യമണ്ഡലാന്തസ്ഥ നായ പുരുഷനുമാകുന്നു.

അദ്ധ്യാത്മരീതി ഇപ്രകാരമാണ്, പ്രാണവായുവും ഹൃദയാ കാശവുമൊഴിച്ച് ശരീരാരംഭകമായ പൃഥിവി തുടങ്ങിയ മൂന്നു ഭൂ തങ്ങളും മൂർത്തവും അതിൻെറ സാരം ഈ ദക്ഷിണനേത്രവുമാകുന്നു. മററു രണ്ടു ഭൂതങ്ങളായ പ്രാണവായുവും ഹൃദയാകാശവും അമൂർത്ത വും അതിൻെറ സാരം ദക്ഷിണനേത്രത്തിൽ സ്ഥിതിചെയ്യുന്ന ഈ പുരുഷനും അതായതു് ലിംഗാത്മാവുമാണ്.

ആദ്ധ്യാത്മികവും ആധിദൈവികവും വാസ്തവത്തിലൊന്നു തന്നെ. വ്യഷ്ടിയെന്നും സമഷ്ടിയെന്നുമുള്ള ഭേദം ഔപാധികം മാ ത്രമാണ്. ഈ വിഷയം ഏഴാമത്തെ സ്തബകത്തിൽ വിസ്തരിച്ചു പറഞ്ഞിട്ടുണ്ട്. ഇനി പതിമ്മൂന്നാമത്തെ സ്തബകത്തിൽ വിസ്തരി ക്കുന്നതുമാണ്.

ഇപ്രകാരം സ്ഥൂലസൂക്ഷ്മപ്രപഞ്ചാത്മകവും ഹേയഭൂതവും (ത്യാജ്യവും) ആയ മൂർത്താമൂർത്തങ്ങളും അവയുടെ വാസനാരൂപമാ യ അവിദ്യയും അതിൻെറ കാര്യവും അതിൻെറ അഭാവവും സർവ്വ വും നിഷേധിക്കപ്പെട്ടശേഷം പരമാവധി (ഏററവുമവസാനത്തി ലായി) പരബ്രഹ്മം നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു എന്നു സാരം. 15

അടുത്തതായി മൈത്രേയിബ്രാഹ്മണത്തിന്റെ സാരം വിവരിക്കുന്നു. യാജ്ഞവല്ക്യൻ എന്നുപേരായ ഋഷിക്ക് മൈത്രേയി എന്നും കാത്യായനി എന്നും രണ്ടു ഭാര്യമാരുണ്ടായിരുന്നു. അവരിൽ മൈത്രേയി ബുദ്ധിശാലിനിയും ജിജ്ഞാസുവുമായിരുന്നു. യാജ്ഞവല്ക്യഋഷി സന്ന്യസിയ്ക്കാൻ തയ്യാറായി, ആ സമയം അദ്ദേഹം തന്റെ ധനാദികൾ രണ്ടു ഭാര്യമാർക്കുമായി വിഭജിച്ചുകൊടുക്കുന്നതിനിച്ഛിച്ചു. അപ്പോൾ മൈത്രേയി പറയുകയാണ്, ഹേ പ്രഭോ; ഈ പൃഥിവി മുഴുവൻതന്നെ ധനസമ്പൂർണ്ണയായി എനിക്കു ലഭിച്ചാൽ ഞാൻ മുക്തയാകുന്നതാണോ. ഇതിനുത്തരമായി ഋഷി പറയുന്നു:-

> നവിത്തപൂർണ്ണാചലയാ ച ലഭ്യതേ
> യദാത്മഭാവാമൃതഭാവ നിർവൃതിഃ
> സുഖം സുഖാന്യാഹരതീവ വിത്തവാൻ
> തമാശ്രയാമ്യുത്തരകാശികാധവം 16

പൃഥിവി മുഴുവൻ ധനസമ്പൂർണ്ണയായി ലഭിച്ചാൽപോലും അതുകൊണ്ട് യാതൊരാത്മരൂപമായ അമൃതത്വത്തിന്റെ സുഖം പ്രാപിക്കപ്പെടുന്നില്ല, അതായതു് മുക്തി ലഭിക്കുന്നതല്ല. ധനികനായ പുരുഷനാകട്ടെ ആയാസമൊന്നുംകൂടാതെതന്നെ ബാഹ്യങ്ങളായ ലൌകികസുഖങ്ങളെ പ്രാപിക്കാവുന്നതാണ്; ആ ആത്മരൂപനായ ശ്രീസൌമ്യകാശീപതിയെ ഞാൻ ആശ്രയിച്ചുകൊള്ളുന്നു. 16

അപ്പോൾ മൈത്രേയി ചോദിക്കുകയാണ്; മുക്തി ലഭിക്കുന്നതിനു പ്രയോജനപ്പെടാത്ത ധനംകൊണ്ട് ഞാനെന്തു ചെയ്യാനാണ്, അവിടുന്നു മുക്തിവിഷയകമായി എന്തെല്ലാമറിയുന്നുവൊ അതെല്ലാം എനിക്കുപദേശിച്ചുതന്നാലും.

ഋഷിയാകട്ടെ, ജ്ഞാനത്തിൻെറ പരമസാധനഭൂതമായ, സകല ബാഹ്യസുഖസാധനങ്ങളോടുമുള്ള വൈരാഗ്യത്തെ ഉപദേശിക്കുന്നു എന്നു കാണിക്കുന്നു:—

യദാത്മകാമായ പതിഃ പ്രിയോഭവേ
ദ്യദാത്മകാമായ ച കാമിനീപ്രിയാ
യദാത്മകാമായ സുതഃ പ്രിയോഭവേ-
ത്തമാശ്രയാമ്യുത്തര കാശികാധവം. 17

യാതൊരാത്മാവിനുവേണ്ടി ഭാര്യ ഭർത്താവിനെ പ്രിയപ്പെടുന്നു. ഭർത്താവിനുവേണ്ടി പ്രിയപ്പെടുന്നില്ല; യാതൊരാത്മാവിനുവേണ്ടി ഭർത്താവു ഭാര്യയെ പ്രിയപ്പെടുന്നു, ഭാര്യക്കുവേണ്ടി പ്രിയപ്പെടുന്നില്ല; യാതൊരാത്മാവിനുവേണ്ടി പിതാവു പുത്രനെ പ്രിയപ്പെടുന്നു, പുത്രനുവേണ്ടി പ്രിയപ്പെടുന്നില്ല; ആ ആത്മരൂപനായ ശ്രീസൌമ്യകാശീപതിയെ ഞാൻ ആശ്രയിക്കുന്നു.

അങ്ങനെ ഈ മിഥ്യാസംസാരത്തിൽ ഏതെങ്കിലുമൊരു വസ്തുവിനുവേണ്ടി ആ വസ്തു പ്രിയമായിരിക്കുന്നില്ല, നേരെ മറിച്ചു് ആത്മാവിനു–സ്വാർത്ഥത്തിനു–വേണ്ടി സർവ്വവും പ്രിയമായിരിക്കുന്നു. 17

വീണ്ടും ഇതുതന്നെ വ്യക്തമാക്കുന്നു:—

യദാത്മകാമായ വസുപ്രിയം ഭവേ-
ത്തഥാ ച ലോകാമരജന്തവഃ പ്രിയാഃ
യദാത്മനോഽർത്ഥേ നിഖിലം ച വല്ലഭം
തമാശ്രയാമ്യുത്തര കാശികാധവം 18

ധനത്തിനുവേണ്ടി ധനത്തെ പ്രിയപ്പെട്ടന്നില്ല, പിന്നേയോ യാതൊരാത്മാവിനുവേണ്ടി ധനം പ്രിയമായിരിക്കുന്നു; ലോകങ്ങളും, ദേവന്മാരും, സകലജീവജാലങ്ങളും യാതൊരാത്മാവിനുവേണ്ടി പ്രിയമായിരിക്കുന്നു, യാതൊരാത്മാവിനുവേണ്ടിമാത്രം (ആത്മാവിന്റെ പ്രയോജനത്തെ കരുതിമാത്രം) ലോകത്തിൽ സൎവ്വവും പ്രിയവിഷയമായിരിക്കുന്നു; ആ ആത്മരൂപിയായ ശ്രീസൌമ്യകാശീപതിയെ ഞാൻ ആശ്രയിച്ചുകൊള്ളുന്നു 18

യാതൊരാത്മാവിനെ ഉദ്ദേശിച്ചു് ഇതു സൎവ്വവും പ്രിയമായിരിക്കുന്നുവോ, ആ ആത്മാവേതെന്നും അതിനെ എങ്ങനെ ദർശിക്കമെന്നും അറിയേണ്ടതാണെന്നു പറയുന്നു:—

യദാത്മനഃ പ്രേഷ്ഠതമസ്യ ദൃഷ്ടയേ
ശ്രുതിർമതിർധ്യാനമപി പ്രകീൎത്ത്യതേ
തഥാ വിദൻ ബ്രഹ്മഭവത്യശേഷവിത്
തമാശ്രയാമ്യുത്തര കാശികാധവം 19

എല്ലാത്തേക്കാളും പ്രിയപ്പെട്ടതായ യാതൊരാത്മാവിനെ ദർശിക്കുന്നതിനു് ശ്രവണവും—ആചാൎയ്യനും വേദങ്ങളുംമുഖേനയുള്ള ശ്രവണവും—ശ്രവിക്കപ്പെട്ടതായ അൎത്ഥത്തെക്കുറിച്ചുള്ള തൎക്ക (യുക്തി) പൂർവ്വമായ മനനവും, അനന്തരം മനനം ചെയ്യപ്പെട്ട വസ്തുവിന്റെ നിദിദ്ധ്യാസന (ധ്യാന) വും സാധനമായി പറയപ്പെടുന്നു; ഇപ്രകാരം അറിയുന്നവൻ അതായതു് ആത്മാവിനെ ശ്രവണാദികൾ വഴിക്കു് യഥാവിധം സാക്ഷാൽക്കരിക്കുന്ന പുരുഷൻ ബ്രഹ്മരൂപനായും അതിനാൽ സൎവ്വജ്ഞനായും തീരുന്നു, ആ ആത്മരൂപനായ ശ്രീസൌമ്യകാശീപതിയെ ഞാൻ ആശ്രയിക്കുന്നു. 19

ആത്മാവിനെ അറിയുന്നവൻ സർവ്വവും അറിയുന്നു, എന്തുകൊണ്ടെന്നാൽ ആത്മാവിൽനിന്നു വേറായി ഒരു വസ്തുവുമില്ല, ദേവാദികൾ എല്ലാം ആത്മരൂപംതന്നെ, ആത്മാവിൽനിന്ന് അന്യമാണ് ദേവാദികളെന്നറിയുന്നവൻ മുക്തിക്കർഹനല്ല എന്ന് ഇനി പറയുന്നു:—

യദാത്മനോഽന്യത്ര സുരാദികാൻവിദൻ
പരാക്രിയേതാജ്ഞതമസ്സദൃഷ്ടിതൈഃ
ജഗത്സമസ്തം ഹി സതത്ത്വമാത്മന
സ്തമാശ്രയാമ്യത്ര കാശികാധവം 20

യാതൊരു പുരുഷൻ യാതൊരാത്മാവിൽനിന്ന് അന്യമായി ദേവാദികളെ അറിയുന്നുവോ ആ അത്യന്താജ്ഞാനിയായ മനുഷ്യന്ന് ദേവാദികൾ നിമിത്തമായിത്തന്നെ ഒരിക്കലും മുക്തി ലഭിക്കുന്നതല്ല, ഈ ജഗത്തുമുഴുവൻ ആത്മസ്വരൂപം മാത്രമാണ്, ആത്മാവിൽനിന്നു ഭിന്നമായി ഒന്നുമേയില്ലെന്നുഭാവം: ആ ആത്മരൂപിയായ ശ്രീസൌമ്യകാശീപതിയെ ഞാൻ ആശ്രയിക്കുന്നു. 20

ആത്മാവിൽനിന്നു വേറായി ഒരു വസ്തുവുമില്ലെന്നുള്ള വിഷയം അത്ര പെട്ടെന്നു മനസ്സിലാകുന്നതല്ല, അതിനാൽ ദൃഷ്ടാന്തദ്വാരാ അതു വ്യക്തമാക്കുന്നു:—

ന കിഞ്ചിദസ്തി വ്യതിരേകതശ്ചിതേ-
സ്തതസ്തദാത്മത്വമനാത്മവസ്തുനഃ
നിനാദവദ്ദുന്ദുഭിശംഖയോർദൃശം
തമാശ്രയാമ്യത്ര കാശികാധവാ 21

സ്ഫുരണാത്മകമായ തന്റെ ആത്മസ്വരൂപത്തിൽനിന്ന് അന്യമായി ഒരു വസ്തുവുമില്ല, അതിനാലെല്ലാ അനാത്മപദാർത്ഥങ്ങളും ആത്മരൂപമത്രെ. അധിഷ്ഠാനരൂപമായ ആത്മാവിൽനിന്നു ഭിന്നമായി ഒരു വസ്തുവും ഗ്രഹിക്കപ്പെടാൻ കഴിയുന്നതല്ല. യാതൊന്നിൽനിന്നു വ്യത്യസ്തമായി യാതൊന്നു ഗ്രഹിക്കപ്പെടാവുന്നതല്ലയോ അതു് അതിന്റെതന്നെ രൂപമാണ്. ഈ വ്യാപ്തിക്കു രണ്ടു ദൃഷ്ടാന്തങ്ങൾ പറയുന്നു; പെരുമ്പറയുടേയും ശംഖിന്റേയും ഉച്ചനാദങ്ങൾപോലെ എന്നു്, ഉച്ചത്തിൽ പെരുമ്പറ അടിക്കുമ്പോൾ അതിന്റെതന്നെ ശബ്ദവിശേഷങ്ങളെ അതിൽനിന്നു വേറെ ഗ്രഹിക്കാൻ കഴിയുന്നില്ല, പിന്നെയൊ, ആ പെരുമ്പറയുടെ ശബ്ദസാമാന്യത്തെ ഗ്രഹിക്കുന്നതുകൊണ്ടു് അതിന്റെ ശബ്ദവിശേഷങ്ങളേയും ഗ്രഹിക്കാൻ സാധിക്കുന്നു.

ഇതേപ്രകാരം ഉച്ചത്തിൽ ശംഖു് ഊതുമ്പോൾ അതിന്റെ വിശേഷശബ്ദങ്ങളെ ഗ്രഹിക്കാൻ കഴിയുന്നില്ല, എന്നാൽ ആ ശംഖിന്റെ ശബ്ദസാമാന്യത്തെ ഗ്രഹിക്കുന്നതുകൊണ്ടു് അതിന്റെ വിശേഷശബ്ദങ്ങളും ഗ്രഹണയോഗ്യമായിതന്നെ തീരുന്നു. ഈ ദൃഷ്ടാന്തങ്ങളിൽ നിർദ്ദിഷ്ടമായ സാമാന്യശബ്ദങ്ങളിൽനിന്നു് വിശേഷശബ്ദങ്ങൾ ഭിന്നമല്ലാതെ ഏകരൂപമായിതന്നെ ഇരിക്കുന്നു, ഇതേപ്രകാരം സ്ഫുരണരൂപമായ ബ്രഹ്മസാമാന്യത്തിൽനിന്നു് അനാത്മപദാർത്ഥവിശേഷങ്ങൾ ഒന്നും ഭിന്നമല്ലാതെ സർവ്വവും തദ്രൂപം (ബ്രഹ്മരൂപം) തന്നെ ആയിരിക്കുന്നു, ആ ബ്രഹ്മരൂപിയായ ശ്രീസൌമ്യകാശീപതിയെ ഞാൻ ആശ്രയിച്ചുകൊള്ളുന്നു.

ഉപനിഷത്തിൽ ഇതേവിഷയത്തിനു് ദൃഷ്ടാന്തമായി വീണവായനയേയും പറയുന്നുണ്ടു്. അനേകഉദാഹരണങ്ങളിലൂടെ മനസ്സിലാക്കിത്തരുന്നതിനാണു്, പലേവിധത്തിൽ വിലക്ഷണങ്ങ

ളായ, ചേതനാചേതനപദാർത്ഥങ്ങൾ സ്ഥിതികാലത്തിലും പ്രത്യ ഗാത്മാവിൻെറ സത്തകൊണ്ടു് സത്തയുള്ളതായിരിക്കുന്നു, അവയ്ക്കു് ഒരുകാലത്തും ഭിന്നമായ സത്തയേ ഇല്ല.

ജഗത്തിൻെറ സ്ഥിതികാലത്തിൽ സർവ്വപദാത്ഥങ്ങൾക്കും ബ്രഹ്മത്വം പ്രതിപാദിച്ചു് (സർവ്വപദാത്ഥങ്ങളും ബ്രഹ്മമെന്നു് പ്രതിപാദിച്ചു്) ഇനി, ഉൽപത്തികാലത്തും അതേപ്രകാരംതന്നെ എന്നു പ്രതിപാദിക്കുന്നതിലേക്കു്, സർവ്വ കാര്യ്യവർഗ്ഗങ്ങളും ഉണ്ടാകുന്നതിനുമൻപു് അവ, കാരണത്തോടു് അഭിന്നമായിരുന്നു എന്നുള്ള വിഷയത്തിൽ ദൃഷ്ടാന്തംകാണിക്കുന്നു:—

യഥാപ്പൃഥഗ്ധൂമകണാ ധനഞ്ജയാ-
ത്തഥർഗ്ഗ്യജുസ്സാമ ച നിസ്സരന്തി ഹി
യതഃപരാന്നിഃശ്വസിതോപമം നരാ-
ത്തമാശ്രയാമ്യുത്തര കാശികാധവം 22

എരിഞ്ഞുകൊണ്ടിരിക്കുന്ന അഗ്നിയിൽനിന്നു നാനാവിധത്തിലുള്ള ധൂമങ്ങളും, തീപ്പൊരികളും ഉണ്ടാകുന്നതു് എങ്ങനെയോ അതേമാതിരി, പരമപുരുഷനായ യാതൊരുപരമാത്മാവിൽനിന്നു് നിഃശ്വസിക്കുന്നതിനുതുല്യം അതായതു് ഒരു പ്രയത്നവും കൂടാതെ തൻെറ ശ്വാസം വെളിയിലേക്കു വിടുന്നതുപോലെ, പ്രയത്നമെന്നിയേ ഋഗ്വേദം, യജുർവേദം, സാമവേദം ആദിയായ സകല ശബ്ദപ്രപഞ്ചങ്ങളും ഉണ്ടാകുന്നുവോ ആ പരമാത്മരൂപിയായ ശ്രീസൌമ്യകാശീപതിയെ ഞാൻ ആശ്രയിക്കുന്നു.

ഉത്പത്തിക്കുമൻപു് ഈ ധൂമാദിപ്രപഞ്ചം അഗ്നിരൂപമായിരുന്നതുപോലെ ഈ ഋഗ്വേദാദിപ്രപഞ്ചങ്ങളും ഉൽപത്തിക്കുമൻപു് കേവലം ബ്രഹ്മരൂപംതന്നെ ആയിരുന്നുഎന്നുഭാവം 22

ഉൽപത്തികാലത്തും സ്ഥിതികാലത്തും പ്രപഞ്ചം ബ്രഹ്മരൂപമെന്ന് സാധിച്ചു, ഇനി, പ്രലയകാലത്തും പ്രപഞ്ചം ബ്രഹ്മരൂപമെന്ന ദൃഷ്ടാന്തപൂൎവ്വം സാധിക്കുന്നു:—

വിലീയതേഽക്ഷേ വിഷയസ്തദാത്മനി
ധിയാഞ്ച സോഽപ്യാത്മനി യത്ര ശേമുഷീ
അനന്തവിജ്ഞാനഘനേഽസ്ത്വമുദ്രവത്
തമാശ്രയാമ്യുത്തര കാശികാധവം 23

പ്രലയം, അഥവാ സുഷുപ്തി, മുതലായകാലങ്ങളിൽ ഇന്ദ്രിയങ്ങളുടെ വിഷയങ്ങൾ അതാതിനെ സംബന്ധിച്ച ഇന്ദ്രിയങ്ങളിലും, ആ ഓരോഇന്ദ്രിയവും മനസ്സിലും ആ മനസ്സ് ബുദ്ധിയിലും ലയിക്കുന്നു. അവസാനത്തിൽ ഈ ബുദ്ധിയും, ലോകത്തിൽ ഒട്ടാകെയുള്ള ജലം സമുദ്രത്തിൽചേൎന്ന് തദ്രൂപമായിത്തീരുന്നതുപോലെതന്നെ അനന്തവും പ്രജ്ഞാനമാത്രവും ഏകരസവും ആയ യാതൊരാത്മാവിൽ ലയിക്കുന്നു, ആ ആത്മരൂപനായ ശ്രീഉത്തരകാശീപതിയെ ഞാൻ ആശ്രയിച്ചുകൊള്ളുന്നു. 23

ഉത്പത്തി, സ്ഥിതി, ലയം ഈ മൂന്നുകാലങ്ങളിലും ബ്രഹ്മത്തിൽനിന്നു ഭിന്നമായി ഒന്നുമേ ഇല്ലെന്ന് മേൽ പ്രതിപാദിക്കപ്പെട്ടു, ഇതു് പ്രാകൃതികപ്രലയത്തെസംബന്ധിച്ച വിഷയമാണു്, ബ്രഹ്മജ്ഞാനത്താൽ ബ്രഹ്മജ്ഞാനികളുടെ അജ്ഞാനം നശിക്കുന്നതിനു് ആത്യന്തികപ്രലയമെന്നുപറയുന്നു; ഇനി, ആ ആത്യന്തികപ്രലയത്തെ ദൃഷ്ടാന്തപൂൎവ്വംകാണിക്കുന്നു:—

ലവണശകലമപ്സു പ്രാസ്തമസ്തം ഗതം സ-
ത്തദനപൃഥഗമൂൎത്തസ്സൂക്ഷ്മതേ നോദ്ഗ്രഹീതും
വിദപിയദപിയാതസ്തദപദ്ഭിന്നമാത്രോ
ഭവതി ന ബഹുസംജ്ഞസ്തം ഭജേ വിശ്വനാഥം 24

ഒരുകട്ടഉപ്പ് വെള്ളത്തിലിട്ട് തദ്രൂപ (ജലരൂപ) മായിതീ ന്നശേഷം വെള്ളത്തിൽനിന്ന് അതു് വേറേ (വേർപെടുത്തി) എടുക്കാൻ എങ്ങനെ സാധിക്കുന്നില്ലയോ അതേവിധം, പ്രജ്ഞൈകരൂപവും ഏകരസവും ആയ ബ്രഹ്മത്തെ അറിയുന്നവിദ്വാനും, ദേഹം, ഇന്ദ്രിയങ്ങൾ, ആദിയായ ഉപാധികൾവിട്ട് യാതൊരുബ്രഹ്മത്തിൽ ഏകീഭൂതമായി വീണ്ടും ജീവഭാവത്തെപ്രാപിക്കുന്നില്ല, ഞാൻ ഇന്നാളുടെ പുത്രനാണ്, ഇതെൻെറ ധനമാണ്, ഞാൻ സുഖി, ഞാൻ ദുഃഖി ഇത്യാദി വിശേഷവിജ്ഞാനങ്ങൾ ഒന്നും കൂടാത്തവനായും ഭവിക്കുന്നു, ആ ബ്രഹ്മരൂപനായ ശ്രീവിശ്വനാഥഭഗവാനെ ഞാൻ ഭജിക്കുന്നു 24

ഈപ്രകാരം പ്രജ്ഞാനഘനമായ ബ്രഹ്മത്തെ അറിയുന്നവന്ന് ഭേദദൃഷ്ടിക്കു കാരണമൊന്നുമില്ലാത്തതുകൊണ്ട് കർത്താവ്, കർമ്മം തുടങ്ങിയ വ്യവഹാരങ്ങളൊന്നുമില്ലെന്നുകാണിക്കുന്നു:—

സ്ഫുടസമുദിതസമ്യഗ്വിത്തിതോ യസ്യ ഭിത്തി
ർവ്വിപസരതിസമൂലം വിശ്വമാത്മൈവ ഭാതി
തദനുകഥമതിഷ്ഠേൽകർതൃകർമ്മക്രിയാദി—
വ്യവഹൃതിരസതീയം വിശ്വനാഥസ്സമാവ്യാൽ 25

ഹൃദയത്തിലുണ്ടായ സംശയവിപര്യയങ്ങൾ വിട്ടുമാറി യഥാർത്ഥമായ ജ്ഞാനംകൊണ്ട്, ഞാൻ, നീ എന്നുതുടങ്ങിയ നാനാതരത്തിലുള്ള ഭേദം അതിൻെറ കാരണമായ അവിദ്യയോടുകൂടെ യാവനൊരുത്തന്ന് നഷ്ടമായിത്തീരുകയും അവിദ്യാനാശത്താൽ യാവനൊരുത്തന്ന് ലോകംസമ്പൂർണ്ണമായും കേവലം ആത്മരൂപമായിത്തന്നെ പ്രകാശിക്കുകയും ചെയ്യുന്നുവോ ഇങ്ങനെയുള്ള ആത്മജ്ഞാനം ഉദിച്ചതിന്നുശേഷം ആ ജ്ഞാനിയായ പുരുഷന്ന് കർത്താ

വു്, കർമ്മം, ക്രിയ ആദിയായ ഈ മിഥ്യാവ്യവഹാരം എങ്ങനെ നിലനില്ക്കും.

ബ്രാഹ്മഭാവത്തിലെത്തിച്ചേന്ന (ബ്രഹ്മനിഷ്ഠനായ) വിദ്വാൻ എങ്ങനെ കർമ്മങ്ങളനുഷ്ഠിക്കുമെന്ന സാരം. എന്തെന്നാൽ ആ പുരുഷൻ തൻെറ ദൃഷ്ടിയിൽ തന്നേയും, മറെറല്ലാററിനേയും ബ്രഹ്മമാത്രമായിട്ടാണു് വീക്ഷിക്കുന്നതു്, ഇപ്രകാരം യാതൊന്നിൻെറ ജ്ഞാനത്താൽപുരുഷൻ നൈഷ്കർമ്മ്യഭാവത്തെ പ്രാപിക്കുന്നുവൊ ആ ബ്രഹ്മരൂപിയായ ശ്രീവിശ്വനാഥൻ എന്നെ രക്ഷിക്കട്ടെ.

എപ്പോറം ദ്വൈതമുണ്ടോ അപ്പോറം ഒരാറം മറെറാരാളെ കാണുന്നു. അതായതു് പരസ്പരം കാണുന്നു, എന്നാൽ ആർക്കാണൊ ഈ സർവ്വജഗത്തും കേവലം ആത്മരൂപമായിത്തന്നെ പ്രകാശിക്കുന്നതു്അവൻ എന്തു (കരണം)കൊണ്ടു്എന്തിനെഗ്രഹിക്കും? എന്തുകൊണ്ടെന്നാൽ വിദ്യാവസ്ഥയിൽ ക്രിയ, കാരകം, ഫലം തുടങ്ങിയ ഒരു ഭേദവ്യവഹാരവും ഇല്ലെന്നു താൽപര്യം.

അവസാനത്തെ രണ്ടു ശ്ലോകങ്ങറം മാലിനീവൃത്തത്തിലുള്ളതാണു്, അതിൻെറ ലക്ഷണം— "നനമയയയുതേയം മാലിനീ ഭോഗിലോകൈഃ" അർത്ഥം—രണ്ടു നഗണം, ഒരു മഗണം, രണ്ടു യഗണം, ഇത്രയും ചേന്നാൽ മാലിനീവൃത്തമായി ഇതിൽ എട്ടാമത്തെ അക്ഷരത്തിലും പിന്നീടു് ഏഴാമത്തെ അക്ഷരത്തിലും വിരാമമുണ്ടു്.



# ത്രയോദശഃ സ്തബകഃ



## ബൃഹദാരണ്യകസാരം ദ്വിതീയഭാഗം

കഴിഞ്ഞ സ്തബകത്തിന്റെ അവസാനത്തിൽ ഉൽപത്തിസ്ഥിതിലയങ്ങളായ മൂന്നുകാലങ്ങളിലും ഈ സർവ്വജഗത്തും ആത്മാവിൽനിന്ന് അന്യമല്ലാതെ കേവലം ആത്മമാത്രമാണെന്ന് പ്രതിപാദിക്കപ്പെട്ടു. ഇനി ആ വിഷയത്തെതന്നെ ഉപസംഹരിക്കുന്നതിനായി മധുബ്രാഹ്മണത്തിന്റെ സാരം പറയുന്നു. ആധിദൈവികവും ആദ്ധ്യാത്മികവും ആധിഭൗതികവും ആയ ഈ നാനാവിധപദാർത്ഥങ്ങളിൽ ഒരേഒരാത്മാവുമാത്രമാണ് അടങ്ങിയിരിക്കുന്നതെന്നും ഈ സർവ്വപദാർത്ഥങ്ങളും വാസ്തവത്തിൽ അധിഷ്ഠാനമായ കേവലാത്മാവുതന്നെയെന്നും സമഷ്ടിവ്യഷ്ടിഭേദം മായികം അഥവാ ഔപാധികം മാത്രമാണെന്നും കാണിക്കുന്നു:—

> പൃഥ്വീ സമസ്തജനിമന്മധു ജന്തുവർഗ്ഗഃ
> പൃഥ്വീമധുദ്വിവിധപൂരുഷ ഏഷ പൃഥ്വ്യാം
> മൂർത്ത്യാം ച യസ്സ മധു തന്മധുകാരണാത്മാ
> ബ്രഹ്മാസ്മി യത്തമനിശം സ്മര വിശ്വനാഥം 1

ഈ പൃഥ്വി എല്ലാപ്രാണികളുടേയും മധുവാകുന്നു, മധുവിനു തുല്യം പ്രിയകാര്യമാണെന്നർത്ഥം; ഈ പ്രാണിവർഗ്ഗങ്ങൾ സർവ്വവും പൃഥ്വിയുടെ മധു അതായതു് കാര്യമാകുന്നു. പൃഥ്വിയിൽ ചിന്മാത്രവും പ്രകാശരൂപവുമായി അധിദൈവമായും, ഈ ശരീരത്തിൽ പൃഥ്വിയുടെ അംശത്തെമാത്രം അഭിമാനിക്കുന്ന അദ്ധ്യാത്മമായും ഇങ്ങനെ രണ്ടുവിധത്തിലുള്ള യാതൊരാത്മാവു ഭവിക്കുന്നുവോ അ

തും എല്ലാപ്രാണികൾക്കും കാരണമായതിനാൽ മധുവാകുന്നു; എല്ലാപ്രാണികളും ഈ പുരുഷൻെറ മധു അതായതു കാൎയ്യമാകുന്നു; ഇപ്രകാരം മധുരൂപത്തിൽ വൎണ്ണിക്കപ്പെട്ട അദ്ധ്യാത്മവും അധിദൈവവും അധിഭൂതവുമായ സൎവ്വജഗത്തിന്നും കാരണം യാതൊരു പ്രത്യഗ്ബ്രഹ്മമോ അതൊന്നുമാത്രം സത്യവും, കാൎയ്യാത്മകമായ ജഗത്തുമുഴുവൻ മിഥ്യയുമാകുന്നു,— വാചാരംഭണംമാത്രമാണു; ആ സൎവ്വകാരണബ്രഹ്മസ്വരൂപിയായ ശ്രീവിശ്വനാഥനെ അല്ലയോ മനസ്സേ നീ നിരന്തരം സ്മരിച്ചാലും അഥവാ ഹേ മനുഷ്യാ! നീ നിരന്തരം സ്മരിച്ചാലും.

ഒടുവിലത്തെ പാദത്തിൽ മനസ്സിനു് സൎവ്വമധുവായ പ്രഭുവിൻെറ സ്മരണത്തെപ്പററി ഒരുവൻബോധനം കൊടുത്തിരിക്കുന്നു. അതു് ശുദ്ധപരാഭക്തിയുടെ അനന്യഭാവത്തേയും മഹിമയേയും ദ്യോതിപ്പിക്കുന്നു. 1

പൃഥ്വീതുടങ്ങിയ മധുചതുഷ്ടയംപോലെ ഇനി സൂൎയ്യാദിമധുചാതുഷ്ടയവും ഏകമെന്നുകാണിക്കുന്നു: —

പൂഷാ സമസ്തജനിമന്മധു ജന്തുവൎഗ്ഗഃ
പൂഷ്ണോമധു ദ്വിവിധപൂരുഷ ഏഷ പൂൎണ്ണി
നേത്രേ ച യസ്സമധു സൎവ്വമധൂദ്വഹം സദ്
ബ്രഹ്മാസ്തി യത്തമനിശം സ്മര വിശ്വനാഥം 2

ഈ സൂൎയ്യൻ സമസ്തപ്രാണികളുടേയും മധുവാകുന്നു, ഈ സൎവ്വപ്രാണികളും സൂൎയ്യൻെറ മധുവാകുന്നു; സൂൎയ്യനിൽ സ്ഥിതിചെയ്യുന്ന ആധിദൈവികം, ദക്ഷിണനേത്രത്തിൽ സ്ഥിതിചെയ്യുന്ന ആദ്ധ്യാത്മികം ഇങ്ങനെ ആത്മാവു രണ്ടുപ്രകാരത്തിൽ കാണപ്പെടുന്നു, അതും പ്രാണികളുടെ എല്ലാം മധുവാകുന്നു, സൎവ്വപ്രാണിക

ളും അതിൻെറ മധുവാകുന്നു, ഇപ്രകാരം സൎവ്വമധുക്കൾക്കും കാരണഭൂതവും സത്താമാത്രവും ആയ യാതൊരധിഷ്ഠാനബ്രഹ്മം ഭവിക്കുന്നുവോ ആ ബ്രഹ്മസ്വരൂപിയായ ശ്രീവിശ്വനാഥനെ അല്ലയോ മനസ്സേ നീ നിരന്തരം സ്മരിച്ചാലും.

ഉപനിഷത്തിൽ, പതിന്നാലുവിധത്തിൽ മധുചതുഷ്ടയാത്മകമായ ബ്രഹ്മത്തെ പ്രതിപാദിച്ചിട്ടുണ്ട്. അതിൻെറ സാരം മധുരൂപത്തിൽ വൎണ്ണിക്കപ്പെട്ട ഈ ഭേദസമൂഹങ്ങൾ സൎവ്വവും കേവലം ബ്രഹ്മരൂപമെന്നത്രെ 2

ബ്രഹ്മഭാവത്തെ പ്രാപിച്ച വിദ്വാനിൽ ഈ സൎവ്വപ്രപഞ്ചവും എങ്ങനെ ആരോപിക്കപ്പെട്ടിരിക്കുന്നു എന്നു ദൃഷ്ടാന്തപൂൎവ്വം കാണിക്കുന്നു: —

യദ്ബ്രഹ്മഭൂതവിബുധേ നിഖിലാത്മഭൂത
ഭൂതാനി ചേന്ദ്രിയഗണാഭുവനാത്മദേവാഃ
സൎവ്വേൎപ്പിതാസ്സമമരാ ഇവ ചക്രനാഭൌ
രേ രേ മനസ്ത്വമനിശം സ്മരവിശ്വനാഥം 3

സകലപ്രാണികളും, ഇന്ദ്രിയസമൂഹവും, ഭൂരാദിലോകങ്ങളും ഈ സമസ്തജീവാത്മാക്കളും, അഗ്നി, വായു, തുടങ്ങിയ സൎവ്വദേവന്മാരും, രഥചക്രത്തിൻെറ നടുക്കടത്തിൽ ആരക്കാലുകൾ തുല്യനിലയിൽ അൎപ്പിക്കപ്പെട്ടിരിക്കുന്നതുപോലെതന്നെ യാതൊരു ബ്രഹ്മാത്മഭാവത്തെ പ്രാപിച്ച സൎവ്വാത്മരൂപനായ വിദ്വാനിൽ അധിഷ്ഠിതങ്ങളായിരിക്കുന്നു. (സമൎപ്പിക്കപ്പെട്ടിരിക്കുന്നു ) ഇപ്രകാരം അധിഷ്ഠിതമായ ഈ മിഥ്യാപ്രപഞ്ചത്തിൽ സൎവ്വത്ര വൈരാഗ്യത്തോടുകൂടി അല്ലയോ മനസ്സേ നീ അതേബ്രഹ്മരൂപിയായ ശ്രീവിശ്വനാഥനെ നിരന്തരം സ്മരിച്ചാലും.

രണ്ടപ്രാവശ്യം "രേ," "രേ." എന്നു നീചസംബോധനം ചെയ്തിരിക്കുന്നതിൻെറ ഉദ്ദേശമിതാണ്. മിഥ്യാസൃഷ്ടിയിൽ വൈരാഗ്യം വെക്കുകയും പരമാത്മാവിനെ സ്മരിക്കുകയും അത്യാവശ്യമാകുന്നു, അല്ലാത്തപക്ഷം മുക്തി സിദ്ധിക്കുന്നതല്ല. അതിനാലെല്ലായ്പ്പോഴും സാംസാരികങ്ങളായ ചുററുപാടുകളിൽ (ലൌകികവിഷയങ്ങളിൽ) മയങ്ങിക്കിടക്കുന്ന മനസ്സിനെ, ഗാഢനിദ്രയിൽ പെട്ട മനുഷ്യനെ എന്നപോലെ ഉണത്തി ഈശ്വരാഭിമുഖമാക്കിത്തീക്കുന്നതിലേക്ക് പ്രേരിപ്പിച്ചിരിക്കുന്നു. 3

ബാഹ്യവിഷയങ്ങളിൽ മനസ്സുവെച്ചിരിക്കുന്നവക്ക് ഒരിക്കലും ഈശ്വരസ്മരണയുണ്ടാകുന്നതല്ല. ഈശ്വരൻെറ അസ്തിത്വത്തിലും (ഉൺമയിലും) അവക്ക സംശയംജനിക്കുന്നു. ഇങ്ങനെയുള്ളവരുടെ മനസ്സിനെ സംബോധനചെയ്തുകൊണ്ടു (ഉത്തേജിപ്പിച്ചുകൊണ്ടു) പറയുകയാണ്; പരമാത്മാവാകട്ടെ മായാവശാൽ മായാവശഗനായി നിങ്ങളുടെ എവരുടേയും ശരീരത്തിൽ പ്രവേശിച്ച് സാക്ഷിരൂപത്തിൽ വിരാജിക്കുന്നു, ദൂരെയെങ്ങുമേയല്ല. ഇപ്രകാരം സ്വരൂപഭൂതമായിതന്നെ വിളങ്ങുന്ന ഈശ്വരനെ വിസ്മരിച്ച് നിങ്ങൾ ഈ മിഥ്യാവിഷയങ്ങളിൽ എന്തിനാസക്തരായിരിക്കുന്നു?

യോഽയം പരാൽപരതരഃ പുരുരൂപധാരീ
മായാവശാൽ പ്രതിശരീരമനുപ്രവിശ്യ
സർവ്വാനുഭൂർഭവതി നിർഭയശോകമേകം
രേ രേ മനസ്തമനിശം സ്മരവിശ്വനാഥം 4

ശരീരം, ഇന്ദ്രിയങ്ങൾ മുതലായവയെ അപേക്ഷിച്ച് ബുദ്ധി അഥവാ പ്രകൃതി ശ്രേഷ്ഠമാണ്, അതിനേക്കാളും ശ്രേഷ്ഠനും

സർവ്വാന്തരനും സർവ്വോത്തമനും ആയ ഈ യാതൊരു പരമാത്മാവ് തന്റെ മായയാൽ ദേവന്മാർ, മനുഷ്യർ ആദിയായവരിൽ ഓരോരുത്തരുടേയും ശരീരത്തിൽ പ്രവേശിച്ച് അനേകരൂപങ്ങളെ ധരിച്ചിരിക്കുന്നവനായും സർവ്വവിഷയങ്ങളേയും അനുഭവിക്കുന്ന ദ്രഷ്ടാവ്, ശ്രോതാവ്, മന്താവ് ഇത്യാദിയായും വിത്തുകുന്നു, ഭയശോകങ്ങളോടുകൂടാത്തവനും ആ അദ്വിതീയ ആത്മരൂപിയുമായ ശ്രീവിശ്വനാഥനെ അല്ലയോ മനസ്സേ നീ പകലും രാത്രിയും സ്മരിച്ചാലും.

ശരീരംതോറും ആത്മാവ് വേറേവേറേയെന്നു തോന്നുന്നത് മായകൊണ്ടാണ്; വാസ്തവത്തിൽ ഒരേഒരാത്മാവുതന്നെയാണു സർവ്വശരീരങ്ങളിലും സ്ഥിതിചെയ്യുന്നത്. ഒരേസൂര്യൻതന്നെ ജലംനിറച്ചിട്ടുള്ള അനേകകുടങ്ങളിൽ അനേകമായി പ്രതിഭാസിക്കുന്നതുപോലെയാണിത്. 4

ഇങ്ങനെ മധുബ്രാഹ്മണത്തിന്റെ സാരം ഇവിടെ നാലുശ്ലോകങ്ങൾകൊണ്ട് സമാപ്തമായി ഈ മധുവിദ്യയുടെ മാഹാത്മ്യം വെളിപ്പെടുത്തുന്നതിലേയ്ക്കു തത്സംബന്ധമായ ഒരാഖ്യായിക അടങ്ങിയ മന്ത്രങ്ങൾ ഋഗ്വേദത്തിലുണ്ട്. ആ മന്ത്രങ്ങൾ ഉപനിഷത്തിലും കൊടുത്തിരിക്കുന്നു. മധുവിദ്യ മനസ്സിലാക്കുന്നതിനു അശ്വിനീകുമാരന്മാർക്കു വളരെ ക്ലേശങ്ങൾ സഹിക്കേണ്ടതായി വന്നിരുന്നു. ഈ വിദ്യ അത്രമാത്രം ദുഷ്പ്രാപമെന്നാണ് ആഖ്യായികയുടെ താൽപര്യം. കൂടാതെ ഈ വിഷയവും ശ്രദ്ധേയമാണ്. വേദങ്ങളിലെ സംഹിതാഭാഗത്തിൽ ഇതുപോലെ ആഖ്യായികകളെ സംഗ്രഹിച്ചിട്ടുള്ള മന്ത്രങ്ങളുണ്ട്. ഈ മന്ത്രങ്ങൾ ബ്രാഹ്മണഭാഗത്തിൽ സ്പഷ്ടമാക്കപ്പെട്ടിരിക്കുന്നു. പുരാണങ്ങളിൽ ചില സ്ഥലത്തും ഈ കഥകളെ സവിസ്തരം സംഗ്രഹിച്ചിട്ടുണ്ട്. വൈദികഭാ

ഗങ്ങളിൽനിന്നു് പുരാണങ്ങളിൽ ഏതെല്ലാം കഥകളാണ സംഗ്രഹിക്കപ്പെട്ടിരിക്കുന്നതെന്നും, മറ്റും പലപല വിഷയങ്ങൾ ഏതു മാതിരി ശ്രുതോപബൃംഹണങ്ങളെ ലക്ഷ്യമാക്കിയാണ ആവിഷ്കരിക്കപ്പെട്ടിരിക്കുന്നതെന്നും (ചേൎക്കപ്പെട്ടിരിക്കുന്നതെന്നും) സപ്രമാണം വ്യക്തമാക്കുന്നതും, സാമാന്യദൃഷ്ട്യാ പരസ്പരവിരുദ്ധങ്ങളും അനുപയുക്തങ്ങളുമായ വിഷയങ്ങളെ ഇപ്പോഴത്തെ ദേശകാലങ്ങൾക്കുകൂടി ഉപയുക്തമായവിധം വിമൎശിക്കുന്നതും ആയ ഒരു സൎവ്വോത്തമഗ്രന്ഥം ഉണ്ടാകുന്നപക്ഷം ആധുനികജനതയ്ക്കു് അത്യന്തം പ്രയോജനപ്രദമായിരിക്കും. ഇപ്പോഴൊരുവിഭാഗം ജനങ്ങൾ പുരാണങ്ങളിലെ മുഴുവൻ അൎത്ഥങ്ങളും വെറും കപോലകല്പിതമെന്നും വേറൊരുവിഭാഗം അതു സകലവും സത്യമെന്നും ദുരാഗ്രഹം പിടിക്കുന്നുണ്ടു്, അതിനാൽ ജനസമുദായം ഇങ്ങനെ രണ്ടുചേരികളായിതിരിഞ്ഞിരിക്കുകയാണു്. അവരുടെ കലഹം ശമിക്കുന്നതിനും വൈദികധൎമ്മങ്ങളുടെ മൎമ്മം കൂടുതലായി ഗ്രഹിക്കുന്നതിനും ടി. ഗ്രന്ഥം ഉപകരിക്കുകയും ചെയ്യും.

മധുവിദ്യയിലെ ആഖ്യായിക അടങ്ങിയ ഋക്കുകൾ (മന്ത്രങ്ങൾ) അൎത്ഥസഹിതം ഇവിടെ എഴുതുന്നു:-

"ഇദംവൈതന്മധുദധ്യങ്ങാഥൎവ്വണോഽശ്വിഭ്യാമുവാച
തദേന ഋഷിഃ പശ്യന്നവോചത്"

ഈ "മധു"വിനെ അഥൎവ്വഗോത്രത്തിൽ ജനിച്ച ദധ്യങ്ങ് എന്നു പേരുള്ള ഋഷി, ദേവവൈദ്യന്മാരിൽ ശ്രേഷ്ഠരായ രണ്ടശ്വിനീകുമാരന്മാരോടു പറഞ്ഞു - മന്ത്രദ്രഷ്ടാവായ ഒരു ഋഷി ഈ മന്ത്രത്തെ വെളിപ്പെടുത്തി; ഇതു ബ്രാഹ്മണഭാഗമാകുന്നു.

"തദ്വാംനരാസനയേദംസഃ ഉഗ്രമാവിഷ്കൃണോമിതന്യ-
തുർനവൃഷ്ടിം
ദധ്യങ്ഹയന്മധ്വാഥർവ്വണോവാമശ്വസ്യശീർഷ്ണാ-
പ്രയദീമുവാച"

നരാ = അല്ലയോ നരാകാരന്മാരായ അശ്വിനീകുമാരന്മാരെ, നിങ്ങൾ സ്വന്തലാഭത്തിനായി ചെയ്തിട്ടുള്ള ഉഗ്രകർമ്മത്തെ ഞാൻ അതായതു് മന്ത്രദ്രഷ്ടാവായ ഋഷി, മേഘം, ഗർജ്ജനം, വിദ്യുത്, മുതലായതുകൊണ്ടു് വൃഷ്ടിയെ പ്രകാശിപ്പിക്കുന്നതു് (വെളിപ്പെടുത്തുന്നതു്, പോലെതന്നെ പ്രകാശിപ്പിക്കുന്നു. അഥർവ്വവംശത്തിൽപെട്ട ദധ്യങ് എന്ന പേരായ ഋഷി അശ്വത്തിന്റെ മസ്തകംകൊണ്ടു് നിങ്ങൾക്കു് ആത്മജ്ഞാനാത്മകമായ മധുവിദ്യയെ സംബന്ധിച്ചു് യാതൊരുപദേശം നല്ലവണ്ണം ചെയ്തിരുന്നുവൊ അതിനേയും ഞാൻ പ്രകാശിപ്പിക്കുന്നു.

ആഖ്യായിക ഇപ്രകാരമാണു്, അശ്വിനീകുമാരന്മാർ ദധ്യങ് ആഥർവ്വണമുനിയിൽനിന്നും മധുവിദ്യ മനസ്സിലാക്കാനിച്ഛിച്ചു; അപ്പോൾ ഋഷി പറഞ്ഞു "ഈ വിദ്യ നീ ആരോടെങ്കിലും പറയുന്നു എങ്കിൽ അപ്പോൾതന്നെ ഞാൻ നിന്റെ ശിരസ്സു ഛേദിക്കുന്നതാണു്." എന്നു് ഇന്ദ്രൻ എന്റെ അടുക്കൽ പറഞ്ഞിട്ടുണ്ടു്; അതിനാൽ പറയാൻ ഭയമുണ്ടു്; എന്നാലവൻ എന്റെ ശിരസ്സു് ഛേദിക്കുകയില്ല എങ്കിൽ ഞാൻ പറഞ്ഞുതരാം.

അശ്വിനി:— അങ്ങയെ ശിരഛേദത്തിൽനിന്നു ഞങ്ങൾക്കു രക്ഷിക്കാൻ കഴിയും.

ഋഷി— എങ്ങനെ?

അശ്വനി:— പറയാം, ഉപദേശിക്കുന്നതിനുമുൻപുതന്നെ അങ്ങയുടെ ഈ ശിരസ്സു് ഞങ്ങളുടെ വൈദ്യവിദ്യകൊണ്ടു് മുറിച്ചു് മറെറവിടെയെങ്കിലും സൂക്ഷിച്ചുവെച്ചുകൊള്ളാം. അനന്തരം ഒരശ്വത്തിന്റെ ശിരസ്സു മുറിച്ചുകൊണ്ടുവന്നു് അങ്ങയുടെ ഉടലിൽ

ചെയ്ക്കുന്നുണ്ട്. അതു് അശ്വശിരസ്സുകൊണ്ട് ഉപദേശിക്കുക; പിന്നീട് ഇന്ദ്രൻവന്നു് ആ മസ്തകം മുറിക്കുമ്പോഠം ഞങ്ങഠം അങ്ങയുടെ ശിരസ്സുകൊണ്ടുവന്നു് വീണ്ടും ഉടലിൽ യോജിപ്പിച്ചുകൊള്ളാം.

ഋഷിക്കു് ഇതിഷ്ടപ്പെട്ടു. അനന്തരം അശ്വിനീകുമാരന്മാർ അപ്രകാരംതന്നെ ചെയ്തു. ഉപദേശാനന്തരം ഇന്ദ്രൻ വന്നു് ആ അശ്വത്തിൻെറ ശിരസ്സു മുറിച്ചപ്പോഠം അശ്വിനീകുമാരന്മാർ സൂക്ഷിച്ചുവച്ചിരുന്ന, ഋഷിയുടെ ശിരസ്സുകൊണ്ടുവന്നു വീണ്ടും സംയോജിപ്പിച്ചു. (ശാംകരഭാഷ്യം നോക്കുക)

ഈ രീതിയിലാണു് വേദത്തിൽ, ആഖ്യായിക അടങ്ങിയിട്ടുള്ള മന്ത്രവർഗ്ഗം. ബ്രാഹ്മണഭാഗത്തിൽ ഇതിനെ സ്പഷ്ടമായി വ്യാഖ്യാനിച്ചിട്ടുണ്ട്. സായണൻ, ഉവടൻ, മഹീധരൻ, ശ്രീശങ്കരാചാര്യർ, പാശ്ചാത്യകാരന്മാരായ പ്രൊ. വിത്സൻ, മാക്സ്മുള്ളർ മുതലായ എല്ലാ മഹാന്മാൎക്കും ഇതു സമ്മതമത്രെ. ശ്രീശങ്കരാചാര്യരവൎകളുടെ ഉപനിഷത്ഭാഗത്തിനു മാത്രമാണു് ഭാഷ്യം ചമച്ചിരിക്കുന്നതു്. മേൽ പ്രസ്താവിച്ച കഥ അദ്ദേഹത്തിൻെറ ഭാഷ്യത്തിൽനിന്നു് എടുത്തിട്ടുള്ളതാണു്. അനവധികാലമായി ശിഥിലമായി കിടന്നിരുന്ന വൈദികധർമ്മത്തെ ശ്രീസ്വാമികഠം പുനരുജ്ജീവിപ്പിച്ചു. അദ്ദേഹം ഇല്ലായിരുന്നു എങ്കിൽ വൈദികസാഹിത്യം ഇന്നു് ഒരുപക്ഷെ ഇത്രപോലുംതന്നെ അവശേഷിക്കുക ഇല്ലായിരുന്നേനെ.

രണ്ടാമദ്ധ്യായത്തിൻെറ സാരം പൂൎണ്ണമായി. മൂന്നാമദ്ധ്യായത്തിലെ രണ്ടാമത്തെ ബ്രാഹ്മണത്തിൽ യാജ്ഞവല്ക്യനും ജരൽകാരുവിൻെറ ഗോത്രത്തിൽ ജനിച്ച ആൎത്തഭാഗനുംതമ്മിൽ ഒരു സംവാദം നടക്കുന്നുണ്ട്. പുണ്യപാപങ്ങഠംനിമിത്തം അനേകജന്മങ്ങ

ളെട്ടക്കണ്ടതായിട്ടുണ്ടെന്നും മുക്തിസിദ്ധിക്ക് കേവലം ബ്രഹ്മജിജ്ഞാസമാത്രമാണ് കർത്തവ്യമായിട്ടുള്ളതെന്നും അതിൽ പ്രതിപാദിക്കുന്നു. ഈ വിഷയമാണ് ഇനി പറയുന്നത്:-

പുണ്യേന പാപ പടലേന ച തത്തദേത്യ
ജന്മേഹ ഹന്ത വിഷയേന്ദ്രിയമൃത്യു ചക്രേ
ഭ്രാമ്യത്യനാരത മവൈതി ന മൃത്യു മൃത്യും
യം കർമ്മഠസ്തമനിശം സ്മര വിശ്വനാഥം 5

പലവിധത്തിലുള്ള പുണ്യപാപങ്ങൾ നിമിത്തം അതാതിനനുസരണമായ ജന്മങ്ങളെ പ്രാപിച്ച് ഇവിടെ ശബ്ദാദിവിഷയങ്ങളും ശ്രോത്രാദിഇന്ദ്രിയങ്ങളും ആകുന്ന മൃത്യുചക്രത്തിൽപെട്ട് നിരന്തരം കറങ്ങിക്കൊണ്ടേയിരിക്കുന്നു; ഇതു കഷ്ടാൽകഷ്ടതരമെന്നേ പറയേണ്ടൂ. കർമ്മപ്രധാനികളായ അജ്ഞാനികൾ, ഗ്രഹാതിഗ്രഹരൂപ (വിഷയേന്ദ്രിയരൂപ)മായ മൃത്യുവിന്നും മൃത്യുവായിട്ടുള്ള അതായതു് മൃത്യുവിന്നും നാശത്തെ ചെയ്യുന്ന യാതൊരു പരമാത്മാവിനെ പ്രാപിക്കുന്നില്ലയോ ആ പരമാത്മരൂപനായ ശ്രീവിശ്വനാഥനെ അല്ലയോ മനസ്സേ നീ രാത്രിയും പകലും ഇടവിടാതെ സ്മരിച്ചാലും.

പുണ്യകർമ്മത്താൽ മുകളിലേയ്ക്കു (ഉപരിലോകങ്ങളിലേയ്ക്കു") പോകുക, വീണ്ടും താഴെപതിക്കുക, ഇങ്ങനെ ചക്രാകാരമായ സംസാരത്തിലെതന്നെ, സ്ഥാവരജംഗമയോനികളിൽ പുണ്യപാപങ്ങൾക്കനുസരിച്ചു ജീവൻ കറങ്ങിക്കൊണ്ടിരിക്കുന്നു എന്നുള്ള വിഷയം ഛാന്ദോഗ്യസാരത്തിന്റെ ടീകയിൽ വിസ്തരിച്ചുപറഞ്ഞിട്ടുണ്ട്.

5

ശരി, അല്പകർമ്മത്തിൽനിന്നു സിദ്ധിക്കുന്ന പുണ്യം സ്വല്പം മാത്രമാകുന്നു, എങ്കിലും അശ്വമേധം പോലെയുള്ള മഹായജ്ഞത്താൽ മഹത്തായ പുണ്യം സമ്പാദിക്കാം; അപ്പോൾ പിന്നെ എങ്ങനെ അധഃപതനമുണ്ടാകും (താഴെ വീഴും) തന്നെയുമല്ല പിന്നീട് സംസാരത്തിൽനിന്നു് നിശ്ചയമായും മുക്തി സിദ്ധിക്കുകയും ചെയ്യും; ഇതിനുത്തരമായി പറയുന്നു:—

പാരിക്ഷിത പ്രഭൃതയഃ പുരുപുണ്യപുഞ്ജ
ഭാജോഽപി സ്വത്രഭുവനാദി ഭവപ്രഭേദാൻ
ഗച്ഛന്തി മോക്ഷഭവനം ന വിശന്തി യസ്യ
രേ രേ മനസ്ത്വമനിശം സ്മര വിശ്വനാഥം 6

യാതൊന്നനുഷ്ഠിക്കുന്നതുകൊണ്ടു് സർവ്വപാപവും നശിക്കുന്നുവൊ അതു് അശ്വമേധം, ആ യാഗം കഴിക്കുന്നയാൾ പാരീക്ഷിതൻ, അങ്ങനെ അശ്വമേധവും രാജസൂയം മുതലായ മറ്റു വലിയവലിയ യജ്ഞങ്ങളും കഴിക്കുന്നവർ മഹാപുണ്യശാലികളാണെങ്കിലും ബ്രഹ്മലോകം തുടങ്ങിയ സംസാരഗതികളെ പ്രാപിക്കുകയല്ലാതെ അവർക്കു് യാതൊരു പരമാത്മാവിന്റെ മോക്ഷപദത്തിലെത്താൻ കഴിയുന്നില്ല, ആ പരമാത്മരൂപിയായ ശ്രീവിശ്വനാഥനെ ഹേ മനഃസ്സു നീ ദിവസവും സ്മരിക്കുക.

അശ്വമേധയാഗമനുഷ്ഠിക്കുന്നവർ ബ്രഹ്മലോകത്തേയും മറ്റുപാസകന്മാർ ശാസ്ത്രോക്തങ്ങളായ അന്യലോകങ്ങളേയും പ്രാപിക്കുന്നു. ഈ ശ്ലോകം ഭുജ്യുബ്രാഹ്മണത്തിന്റെ സാരമാണു്. അശ്വമേധയാഗമനുഷ്ഠിക്കുന്നവർ മരണാനന്തരമെവിടേയ്ക്കുപോകുന്നു എന്നുള്ള ഭുജ്യുവിന്റെ ചോദ്യത്തിനു് യാജ്ഞവല്ക്യമുനി മറുപടി

പറയുന്നു; മുപ്പത്തിരണ്ടു ദിനരാത്രങ്ങൾകൊണ്ടു് സൂര്യന്റെ രഥം എത്രമാത്രം സഞ്ചരിക്കുന്നുവൊ അത്രയും വിസ്താരമുള്ളതും സമുദ്രാദികളോടുകൂടിയതും പ്രാണികളുടെ ഭോഗങ്ങൾക്ക് ഹേതുഭൂതവും ആണു് ഈ ലോകം. അതിന്റെ ഇരട്ടി പരിമാണത്തോടുകൂടി പൃഥ്വി അതിനെ വ്യാപിച്ചിരിക്കുന്നു, പൃഥ്വിയെ അതിന്റെ ഇരട്ടി വലിപ്പമുള്ള ഘനോദമെന്ന സമുദ്രം ചുററിയിരിക്കുന്നു. ഇങ്ങനെ മഹത്തായ ഈ അണ്ഡം രണ്ടുകപാലങ്ങൾ ചേൎന്നിട്ടുള്ളതാണു്. ആ കപാലങ്ങളുടെ മദ്ധ്യഭാഗത്തിൽ ഈച്ചയുടെ ചിറകിന്നു് അഥവാ കത്തിയുടെ വായ്ത്തലയ്ക്കുതുല്യം ഛിദ്ര (വിടവു്) മുണ്ടു്; ആ ഛിദ്രാകാശംവരെ അശ്വമേധികവും വിരാഡാത്മരൂപവും ആയ അഗ്നി ഗരുഡപക്ഷിയുടെ രൂപം ധരിച്ചു് ആ അശ്വമേധയാജികളുടെ ആത്മാക്കളെ കൊണ്ടുപോകുകയും സ്വയം സ്ഥൂലമായതിനാൽ അവിടെനിന്നു് വായുവിനെ ഏൽപിക്കുകയും ചെയ്യുന്നു. പിന്നീടു് ആ സൂത്രാത്മാവായ വായു അവരെ ആ ഛിദ്രത്തിനു വെളിയിൽ കൊണ്ടുവന്നു് അശ്വമേധയാജികളുടെ സ്ഥാനമായ ബ്രഹ്മലോകത്തിലേയ്ക്കു കൊണ്ടുപോകുന്നു. 6

എന്നാൽ ഈ കൎമ്മങ്ങൾകൊണ്ടു് ആത്യന്തികമായ മുക്തി ലഭിക്കുന്നതേയല്ല; അതിലേയ്ക്കു ഈ ബ്രഹ്മത്തെ അറിയുകതന്നെ വേണം; അതിന്റെ ലക്ഷണമടങ്ങിയ ഉഷസ്തബ്രാഹ്മണത്തിന്റെ സാരം പറയുന്നു:—

സാക്ഷാദ്ദൃശേസ്തി നിഖിലാത്മകമാത്മവസ്തു
 വിജ്ഞാതി വിജ്ഞമഥ സംഹതി സംനിയന്തൃ
ബ്രഹ്മാദ്വയം യദിതരൽ ഖപുരീവ ചാൎത്തം
 രേ രേ മനസ്ത്വമനിശം സ്മര വിശ്വനാഥം. 7

യാതൊന്നു് സർവ്വസ്വരൂപമായ് സാക്ഷാൽ ആത്മവസ്തുവായും ബുദ്ധിയുടേയും വിജ്ഞാതാവായും ഈ ശരീരം ആദിയായ കാര്യകാരണസംഘാതത്തിന്റെ പ്രേരയിതാവായും അദ്വയബ്രഹ്മരൂപമായും ഭവിക്കുന്നുവോ യാതൊന്നിന്റെ അഭാവത്തിൽ മററു സകല ജഗൽപദാർത്ഥങ്ങളും ആകാശത്തിൽ ഗന്ധർവ്വനഗരമെന്നപോലെ വിനാശശീലവും മിഥ്യയുമായിത്തീരുന്നുവോ ആ ആത്മരൂപിയായ ശ്രീവിശ്വനാഥനെ അല്ലയോ മനസ്സേ നീ സദാപി സ്മരിച്ചാലും.. 7

വേണ്ടവണ്ണമുള്ള ജ്ഞാനലബ്ധിക്കായി പുത്രാദി മൂന്നേഷണകളും ത്യജിച്ചു് സന്ന്യാസം സ്വീകരിക്കേണ്ടതാവശ്യമാണെന്ന സിദ്ധാന്തത്തെ കഹോലബ്രാഹ്മണത്തിന്റെ സാരമായിട്ടു പറയുന്നു:—

യദ്ബ്രഹ്മ ചൈകമഖിലാന്തരമസ്യവിത്ത്യൈ
പ്രത്യക്ഷധൂർമ്മിരഹിതം ഗുണിനോഹ്യ-
ഗൌണം
ഭിക്ഷാർത്ഥിനസ്സ്വയമടന്തി ബുധാ വിധൂയ
വിത്തൈഷണാസ്തമനിശം സ്മര വിശ്വനാഥം
8

സകല ചരാചരങ്ങളുടേയും അന്തർഭാഗത്തിൽ സ്ഥിതിചെയ്യുന്ന സാക്ഷിസ്വരൂപവും ജായതേ, അസ്തി, വർദ്ധതേ (ജനനം, സ്ഥിതി, വളർച്ച) ആദിയായ ആറു വികാരങ്ങളോടു് അഥവാ വിശപ്പ്, ദാഹം, ശോകം, മോഹം, ജരാ, മരണം ഈ ആറു വികാരങ്ങ (ഊർമ്മിക) ളോടു കൂടാത്തതും മുഖ്യവും അതായതു നിരുപാധികവുമായ യാതൊരദ്വിതീയബ്രഹ്മം ഭവിക്കുന്നുവോ അതിനെ യഥാർത്ഥമായി അറിയുന്നതിലേയ്ക്കു് ലോകൈഷണ, വിത്തൈഷണ, പുത്രൈഷണ ഈ മൂന്നു് ഏഷണകളേയും ത്യജിച്ചു്

ശമദമാദി ഗുണങ്ങളോടുകൂടിയ വിദ്വാനായ പുരുഷൻ സന്ന്യാസം സ്വീകരിച്ച് താനെതന്നെ കേവലം ഭിക്ഷാപാത്രത്തെ (ഭിക്ഷുചര്യയെ) ആശ്രയിച്ചുകൊണ്ടു് ശരീരധാരണംചെയ്തു വിചരിക്കുന്ന, ആ ബ്രഹ്മരൂപനായ ശ്രീവിശ്വനാഥനെ അല്ലയോ മനസ്സേ നീ നിരന്തരം സ്മരിച്ചാലും. 8

പ്രസ്തുത ജ്ഞാനപ്രാപ്തിക്കു് സന്ന്യാസം അവശ്യമെന്നു കാണിക്കുന്നതിലേക്കു് ഈ ശ്ലോകത്തിൽ വിധിപൂർവകമായ സന്ന്യാസത്തെ പ്രതിപാദിക്കുന്നു:–

യദ്ബ്രഹ്മബോധമഭികാംക്ഷ്യ ബുധാ നിരീഹാ
മുണ്ഡാ വിവർണ്ണവസനാശ്ച വിവർണ്ണലിങ്ഗാഃ
ആരണ്യകേഷു വിചരന്തി ച യൽപ്രബുദ്ധാ
നിഷ്കിഞ്ചനാസ്തമനിശം സ്മര വിശ്വനാഥം 9

പരോക്ഷജ്ഞാനികളും വിവിദിഷുക്കളുമായിട്ടുള്ളവർ യാതൊരു ബ്രഹ്മത്തെ ബോധിക്കണമെന്നിച്ഛിച്ചുകൊണ്ടും, യാതൊരു ബ്രഹ്മത്തെ അപരോക്ഷമായി അറിഞ്ഞിട്ടുള്ള വിദ്വാന്മാർ ജീവന്മുക്തിസുഖത്തിനായിട്ടും, ഏഷണകളെ ത്യജിച്ച് മുണ്ഡിതരായും കാഷായവസ്ത്രധാരികളായും സ്വവർണ്ണത്തിന്റെ (ജാതിയുടെ) ചിഹ്നങ്ങളായ ഉപവീതം, ശിഖ, തിലകം, മുതലായവ വെടിഞ്ഞും അതായതു സന്ന്യാസം സ്വീകരിച്ചും ഒന്നും പരിഗ്രഹിക്കാതെ ഉപനിഷത്തുകളിൽ അഥവാ വനങ്ങളിൽ വിചരിക്കുന്നുവോ ആ ബ്രഹ്മരൂപിയായ ശ്രീവിശ്വനാഥനെ അല്ലയോ മനസ്സേ നീ സദാപി സ്മരിച്ചാലും

വിവിദിഷുക്കൾ വേദാന്തശ്രവണാദികളിൽ പ്രവൃത്തരാകുന്നു എന്നും, വിദ്വാന്മാർ ഏകാന്തദേശത്തിൽ സമാധിയിൽ നിമഗ്ന

രാകുന്നു എന്നും ഭാവം. ഈ ശ്ലോകത്തിൽ വിവിദിഷാസന്ന്യാസവും വിദ്വൽസന്ന്യാസവും രണ്ടും കാണിച്ചിരിക്കുന്നു. 9

ബ്രഹ്മത്തിന്റെ ശ്രവണമനനനിദിദ്ധ്യാസനങ്ങൾകൊണ്ടു് മനുഷ്യൻ തദ്രൂപനായിത്തീരുന്നു എന്നു കാണിക്കുന്നു:—

നിശ്ശേഷമേതമവബുദ്ധ്യ യമാത്മവിദ്യ-
ഭാഗ്ജ്ഞാനനിഷ്ഠിതമതിർമ്മനനൈകശീലഃ
പാണ്ഡിത്യബാല്യമുനിതാഭിരകൃത്യശേഷഃ
സർവ്വീഭവേൽതമനിശം സ്മര വിശ്വനാഥം
10

നിത്യസിദ്ധമായ യാതൊരാത്മാവിനെ ശാസ്ത്രാചാര്യന്മാർ മുഖേന സമ്പൂർണ്ണമായും യഥാവിധി അറിഞ്ഞു് ആത്മദർശിയായ മനുഷ്യൻ യാതൊന്നിന്റെ വിചാരത്തിൽ സ്ഥിരീകൃതമായ (നിമഗ്നമായ) ബുദ്ധിയോടുകൂടിയും അനാത്മദൃഷ്ടി തിരസ്കരിച്ചു് ആത്മാകാരവൃത്തിയിൽ അഭ്യാസശീലനായും വർത്തിക്കുന്നു; അവനു് ശ്രവണമനനനിദിദ്ധ്യാസനദ്വാരാ യാതൊരു കർത്തവ്യവും അവശേഷിക്കുന്നില്ല, ഇങ്ങനെ സർവ്വഭാവത്തെ പ്രാപിക്കുന്നു, അതായതു് ബ്രഹ്മരൂപനായിത്തീരുന്നു; ആ ബ്രഹ്മാത്മസ്വരൂപനായ ശ്രീവിശ്വനാഥനെ അല്ലയോ മനസ്സേ നീ നിത്യവും സ്മരിച്ചാലും. 10

ഇപ്രകാരം യാതൊരു മഹാത്മാവിന്നു് ബ്രഹ്മദർശനം സിദ്ധിച്ചുവോ അവനത്രേ യഥാർത്ഥബ്രാഹ്മണനെന്നു് അടുത്ത മൂന്നു ശ്ലോകങ്ങൾകൊണ്ടു വ്യക്തമാക്കുന്നു:—

യദ്ബ്രഹ്മ സമ്യഗവഗച്ഛതി യോ മഹാത്മാ
പ്രത്യക്തയാ വേത്തി വിശ്വതനശ്ച വിദ്വാൻ
സ ബ്രാഹ്മണസ്സ പുരു പൂജ്യതമസ്സധന്യ-
സ്തസ്മൈ നമസ്തമനിശം സ്മര വിശ്വനാഥം 11

യാതൊരു മഹാത്മാവായ പുരുഷൻ യാതൊരു ബ്രഹ്മത്തെ തന്റെ അന്തരാത്മാവായി അറിയുന്നു, അതേ കാരണത്താൽ ബ്രഹ്മക്രീഡനായി സർവ്വാത്മാവായിട്ടും തീരുന്നു, അവൻതന്നെ യഥാർത്ഥബ്രാഹ്മണൻ, അവനത്രേ അത്യന്തപൂജനീയൻ, അവൻ തന്നെയാണ് ധന്യനും, ആ മഹാത്മാവിനു നമസ്കാരം, അവന്റെ ആത്മാവും ആ ബ്രഹ്മരൂപിയുമായ ശ്രീവിശ്വനാഥനെ അല്ലയോ മനസ്സേ നീ ഇടവിടാതെ സ്മരിച്ചാലും. 11

വർണ്ണാശ്രമാസ്പൃഗശരീര പദേ ഹി യസ്മിൻ
താദൃഗ്ധിയൈവ വിഹരേദിവയോ വിപശ്ചിത്
സ ബ്രാഹ്മണസ്സ ബഹുമാന്യതമസ്സധന്യ-
സ്തസ്മൈനമസ്തമനിശം സ്മര വിശ്വനാഥം 12

യാതൊരാത്മജ്ഞാനിയായ വിദ്വാൻ "ഞാൻ വർണ്ണാശ്രമങ്ങൾ ഇല്ലാത്തവനാണ്" എന്ന ജ്ഞാനത്തോടുകൂടെ വർണ്ണാശ്രമരഹിതമായ യാതൊരു അശരീരപദത്തിൽ അതായതു് ബ്രഹ്മത്തിൽ ക്രീഡിക്കുന്നു (വിഹരിക്കുന്നു)അതായതു്, ബ്രഹ്മം എന്റെ വാസ്തവികരൂപമാണ്, ബ്രഹ്മത്തിൽ വർണ്ണാശ്രമങ്ങൾക്കോ ശരീരത്തിനോ സംബന്ധമില്ല എന്നിങ്ങനെയുള്ള ജ്ഞാനം യാതൊരുവനുണ്ടാകുന്നു, അവൻതന്നെ യഥാർത്ഥബ്രാഹ്മണൻ, അവൻതന്നെ ബഹുമാന്യൻ, അവനത്രെ ധന്യൻ, അവനു നമസ്കാരം; ആ ബ്രഹ്മരൂപനായ ശ്രീവിശ്വനാഥനെ അല്ലയോ മനസ്സേ നീ സർവ്വദാ സ്മരിച്ചാലും. 12

വിപ്രോഽഹമാഢ്യകുലവാനിതി മന്യമാനോ
ന ബ്രാഹ്മണശ്ചിദഹമിത്യനുചിന്തയൻ യൽ
സ ബ്രാഹ്മണസ്സ ബഹുമാന്യതമസ്സധന്യ-
സ്തസ്മൈ നമസ്തമനിശം സ്മര വിശ്വനാഥം 13

ഞാൻ വിപ്രനാണു്, കുലീനനാണു്, എന്നിങ്ങനെയെല്ലാം വിചാരിക്കുന്ന കേവലം ജാതിബ്രാഹ്മണൻ യഥാർത്ഥബ്രാഹ്മണനല്ല, പിന്നെയോ ഞാൻ ചിദ്രൂപമായ ബ്രഹ്മമാകുന്നു എന്നിപ്രകാരം വാസ്തവതത്ത്വം അറിയുന്നവനാരോ അവൻതന്നെ യഥാർത്ഥ ബ്രാഹ്മണൻ, അവനത്രെ ബഹുമാന്യൻ, ധന്യവാദത്തിനു പാത്രവുമവൻതന്നെ, അവനായിക്കൊണ്ടു നമസ്കാരം, ആ ബ്രഹ്മരൂപിയായ ശ്രീവിശ്വനാഥനെ അല്ലയോ മനസ്സേ നീ എന്നും സ്മരിച്ചാലും

ബ്രഹ്മത്തെ അതിൻെറ വാസ്തവരൂപത്തിൽ അറിയുന്നവൻ മാത്രമേ യഥാർത്ഥ ബ്രാഹ്മണനാകുന്നുള്ളു എന്നു ഇവിടെ മൂന്നു ശ്ലോകങ്ങൾകൊണ്ടു് വ്യക്തമാക്കി. 13

ഈ പഞ്ചഭൂതങ്ങൾ സകലലോകങ്ങൾക്കും ആശ്രയഭൂതനായ സൂത്രദേവനിലും, ആ സൂത്രദേവൻ പരമാത്മാവിലും ഓതപ്രോതമാകുന്നു (നെടുകയും കുറുകയുമിരിക്കുന്നു) എന്നു് ഗാർഗ്ഗിബ്രാഹ്മണത്തിൻെറ സാരഭൂതമായ അടുത്തശ്ലോകംകൊണ്ടു കാണിക്കുന്നു:—

ഓതഞ്ചമിശ്രിതമമിശ്രിതഭൂതവർഗ്ഗേ
പ്രോതഞ്ച സോഽഥ സകലാശ്രയസൂത്രദേവേ
പ്രാണാത്മനി സ്വയമതർക്ക്യ മഹിമ്നി സോഽപ്യു-
ദ്ഭൂതോ യതസ്തമനിശം സ്മര വിശ്വനാഥം 14

പഞ്ചീകൃതങ്ങളായ ഈ സ്ഥൂലപഞ്ചമഹാഭൂതങ്ങൾ സർവ്വവും അവയുടെ കാര്യങ്ങളോടുകൂടെ സൂക്ഷ്മങ്ങളായ പഞ്ചമഹാഭൂതങ്ങളിൽ ഓതപ്രോത (അധിഷ്ഠിത) മാകുന്നു, ആ അപഞ്ചീകൃതഭൂതവർഗ്ഗം പ്രാണരൂപനും, അചിന്ത്യമായ മാഹാത്മ്യമുള്ളവനും സർവ്വപ്രപഞ്ചത്തിന്നും ആശ്രയഭൂതനുമായ സൂത്രദേവനിൽ ഓതപ്രോതമാണു്, ആ സൂത്രദേവനാകട്ടെ സ്വയം നിരവശേഷവും ശുദ്ധബുദ്ധനിത്യമുക്തവുമായ യാതൊരു ബ്രഹ്മത്തിൽ നിന്നു് ഉദ്ഭൂതമായിരിക്കുന്നു ആ ബ്രഹ്മരൂപനായ ശ്രീവിശ്വനാഥനെ അല്ലയോ മനസ്സേ നീ നിരന്തരം സ്മരിച്ചാലും. 14

ഇനി ഉദ്ദാലകന്റേയും യാജ്ഞവല്ക്യന്റേയും സംവാദരൂപത്തിലുള്ള അന്തര്യാമിബ്രാഹ്മണത്തിന്റെ സാരം പറയുന്നു; ഉദ്ദാലകന്റെ ചോദ്യത്തിന്റെ സാരമാണു് ഈ ശ്ലോകത്തിലടങ്ങിയിരിക്കുന്നതു്:—

സൂത്രഞ്ച സംഗ്രഥിതസർവ്വജഗദ്യഥാ സ്രക്
സൂത്രേണ തസ്യ ച നിയന്തൃതയാന്തരസ്ഥം
ജാനൻഭവത്യമരവിത്സ്വപരത്രയീവിത്
നിശ്ശേഷവിത്തമനിശം സ്മര വിശ്വനാഥം 15

ചരടുകൊണ്ടു മാല കെട്ടിയിരിക്കുന്നതുപോലെതന്നെ, മേൽ പ്രസ്താവിച്ച പ്രാണരൂപനായ സൂത്രദേവനാൽ ഈ സർവ്വജഗത്തും കെട്ടപ്പെട്ടിരിക്കുന്നു; മാലകളിൽനിന്നു ചരടുപൊട്ടിപ്പോയാൽ അതിൽ കോർത്തിരിക്കുന്ന മണികൾ മുഴുവൻ ഛിന്നഭിന്നമായി പോകുംപോലെ ഈ ശരീരത്തിൽനിന്നു പ്രാണൻ പുറത്തുപോകുന്നതായാൽ അവയവങ്ങളെല്ലാം ഛിന്നഭിന്നമായി (ശിഥിലമായി) നശിച്ചുപോകുമെന്നു സാരം; ഈ സൂത്രത്തിന്റേയും (സൂത്ര

ദേവൻേറയും) ഉള്ളിൽ സ്ഥിതനായും അതിൻെറ നിയാമകനായും ഇരിക്കുന്നതും യാതൊരു അന്തൎയ്യാമിയായ പരമാത്മാവോ അതിനെ അറിയുന്നവൻ ദേവവേത്താവായും അതായതു് സൎവ്വദേവന്മാരേപ്പോലും നിയന്ത്രിക്കുന്നതു ബ്രഹ്മമാണെന്നറിയുന്നവനായും ആത്മാവു്,പ്രാണിസമൂഹം, മൂന്നുവേദങ്ങൾ ഇവയുടെ ജ്ഞാതാവായും ഇപ്രകാരം എല്ലാം അറിയുന്നവനായും ഭവിക്കുന്നു; അങ്ങനെ ഈ സൎവ്വചരാചരങ്ങളുടേയും നിയാമകൻ കേവലം അന്തൎയ്യാമിയായ ബ്രഹ്മമെന്നറിയുന്നു; ആ ബ്രഹ്മത്തെ വാസ്തവരൂപത്തിലറിയുന്നവന്നു് മാറു സൎവ്വപദാൎത്ഥങ്ങളുടേയും യഥാൎത്ഥബോധമുദിക്കുന്നു; ആ ബ്രഹ്മരൂപനായ ശ്രീവിശ്വനാഥനെ അല്ലയോ മനസ്സേ നീ സദാസമയവും സ്മരിച്ചാലും. 15

യാജ്ഞവല്ക്യമുനി, ഉദ്ദാലകമുനിയോടു പറഞ്ഞ മറുപടിയിൽ അന്തൎയ്യാമിബ്രഹ്മത്തെ വൎണ്ണിച്ചു; അതിൻെറ സാരമടങ്ങിയതാണു് ഇതുമുതൽ 19-ാമതു ശ്ലോകംവരെയുള്ള നാലു ശ്ലോകങ്ങൾ; ഇനി അതിലൊന്നാമത്തെ ശ്ലോകത്തിൽ ആ അന്തൎയ്യാമിയായ പരമാത്മാവു് എങ്ങനെ പൃഥ്വിയിൽ സ്ഥിതിചെയ്യുന്നു എന്നു കാണിക്കുന്നു:—

പൃഥ്വ്യാം സ്ഥിതോഽന്തരതരോ യമക്രന്നപൃഥ്വീ
യം വേദ യസ്യ പൃഥിവീ തനുരാത്മഭൂതം
സൎവ്വസ്യ നിൎവ്വപുഷമസ്ത സമസ്തധൎമ്മം
നാരായണം തമനിശം സ്മര വിശ്വനാഥം 16

അന്തൎയ്യാമി, പൃഥ്വിയിൽ സ്ഥിതിചെയ്യുന്നു; എങ്ങനെയെന്നാൽ പൃഥ്വിയുടെ അന്തൎഭാഗത്തായി അതിൻെറ അഭിമാനിയാ

യ ദേവതയും അതിനേക്കാളും ഇവൻ ആഭ്യന്തരമായതിനാൽ അന്തരതരനായ നിയാമകനായും അതായതു് പൃഥ്വിയുടേയും പൃഥ്വ്യഭിമാനി ദേവതയുടേയും നിയന്താവായും സ്ഥിതിചെയ്യുന്നു. ആകട്ടെ, ഇവനെ (അന്തര്യാമിയെ) തന്നെ പൃഥ്വ്യഭിമാനിദേവതയെന്നു കല്പിച്ചാലെന്താണു ന്യൂനത? അതിനുത്തരം; "എന്റെ ഉള്ളിൽ എന്നെത്തന്നെയും നിയമിച്ചു(നിയന്ത്രിച്ചു)കൊണ്ടിരിക്കുന്ന എന്തോ ഒന്നുണ്ടെ"ന്നിങ്ങനെ ആ അന്തര്യാമിയേക്കുറിച്ചു് പൃഥ്വ്യഭിമാനി ദേവതയ്ക്കു് അറിയാനേ കഴിയുന്നതല്ല; എന്നുതന്നെയുമല്ല, പൃഥ്വ്യഭിമാനി ദേവതയുടെ ശരീരംതന്നെയാണു് അവന്റെ ശരീരം— അധിഷ്ഠാനം, അഥവാ നിയാമകക്ഷേത്രം—ആ അന്തര്യാമിബ്രഹ്മം സകലത്തിന്റേയും ആത്മാവുതന്നെ, അതു് സ്വയം ശരീരമില്ലാത്തതും സാംസാരികധർമ്മങ്ങളോടുകൂടാത്തതുമാകുന്നു; ആ അന്തര്യാമിയും നാരായണസ്വരൂപിയുമായ ശ്രീവിശ്വനാഥനെ അല്ലയോ മനസ്സേ നീ അഹോരാത്രം സ്മരിച്ചാലും.

വിഷ്ണുവിന്നും ശ്രീവിശ്വനാഥന്നും തമ്മിൽ ഒരു ഭേദവുമില്ലെന്നു് സഗുണോപാസകന്മാർ ധരിച്ചിരിക്കേണ്ടതാണു്. ഈശ്വരനെ ഉപാസിക്കുന്നതിലേക്കു മാത്രമായിട്ടാണു് പലതരത്തിലുള്ള മൂർത്തിവിഭാഗങ്ങൾ ശാസ്ത്രങ്ങളിൽ വർണ്ണിക്കപ്പെട്ടിരിക്കുന്നതു്. മനുഷ്യനു് നിരാകാരത്തിൽ അത്രപെട്ടെന്നു പിടികിട്ടുന്നതല്ല. അതേകാരണത്താൽ ധ്യാനംകൊണ്ടു് ചിത്തൈകാഗ്ര്യം സമ്പാദിക്കുന്നതിലേക്കു് മൂർത്തിരൂപം ഒരു കേന്ദ്രമാകുന്നു. പിന്നീടു് അതു് ശിവൻ, വിഷ്ണു, ആദിയായി അനേകപ്രകാരത്തിൽ കല്പിക്കപ്പെടുന്നു. കേവലം മേൽപറഞ്ഞതുതന്നെയാണു് ഉദ്ദേശമെന്നിരിക്കെ ഭേദവിഷയത്തിൽ വാശിപിടിച്ചു് കലഹിക്കേണ്ടതായിട്ടില്ല. ഞാൻ നിരാകാരത്തെ ഉപാസിക്കുന്നു എന്നൊരാൾ പറയുന്നു എങ്കിൽ അതു് ജ്ഞാനവും ഏകാഗ്രതയും കൂടാതെ പെട്ടെന്നു സാധി

ക്കാവുന്ന ഒന്നല്ല. മനസ്സിന്നും ബുദ്ധിക്കും എവിടംവരെ എത്താൻ കഴിയുമൊ അവിടംവരെയുള്ള ഉപാസനകൾ എല്ലാം വാസ്തവത്തിൽ സാകാരമായിതന്നെ ഗണിക്കപ്പെടണം; അതു മൂൎത്തിധ്യാനമൊ, അഥവാ കേവലം ആകാശത്തിലൊ ഹൃദയത്തിലൊ ഉള്ള ധ്യാനമൊ ഏതുമായിക്കൊള്ളട്ടെ എതൊരാൾക്ക് ഈ സൎവ്വജഗത്തും തന്റെ ആത്മരൂപമെന്ന് അനുഭൂതമായൊ അങ്ങനെ ബ്രഹ്മമായി ഭവിച്ച പുരുഷന്നാകട്ടെ തന്നിൽനിന്ന് ഭിന്നമായി മറ്റൊന്നുമേയില്ലാത്തതിനാൽ അവൻ ഏന്തിനെ ഉപാസിക്കും. അപ്രകാരമുള്ളവനെ നിരാകാരോപാസകനെന്നൊ നിൎവ്വികല്പസമാധി സിദ്ധിച്ചവനെന്നൊ പറയുന്നു എങ്കിൽ അതു (യുക്തം)തന്നെ.

വാസ്തവത്തിൽ, നാരായണനെന്നും വിശ്വനാഥനെന്നും ഉള്ള രണ്ടു ശബ്ദങ്ങളുടേയും അൎത്ഥം ഒന്നുതന്നെയെന്ന് ഉപാസകന്മാർ അവശ്യം അറിഞ്ഞിരിക്കേണ്ടതാണ്; ഈ രണ്ടു ശബ്ദങ്ങളും ഒരേ ഈശ്വരന്റെ വാചകങ്ങളാണ്; വിശ്വത്തിനാരാണൊ നാഥൻ അവൻ വിശ്വനാഥൻ, ഈശ്വരനെന്നൎത്ഥം, നാരായണശബ്ദത്തിന്റെ അൎത്ഥം മനുസ്മൃതിയിൽ ഇപ്രകാരമാണ്;

ആപോ നാരാ ഇതി പ്രോക്താ ആപോ വൈ നരസൂനവഃ
താ യദസ്യായനം പൂൎവ്വം തേന നാരായണഃ സ്മൃതഃ

ജലത്തെ നാരമെന്നു പറയുന്നു, എന്തുകൊണ്ടെന്നാൽ അതു് നരനിൽ അതായതു പരമാത്മാവിൽനിന്നുണ്ടായതാണ്. സൃഷ്ടിക്കു മുൻപ് ആ ജലംതന്നെ ആയിരുന്നു പരമാത്മാവിന്റെ അയനം അതായതു് നിവാസസ്ഥാനം, അതിനാൽ ഈശ്വരനെ നാരായണനെന്നു പറയുന്നു. ഇങ്ങനെ നാരായണശബ്ദവും ഈശ്വരനാമമത്രെ. നാരായണൻതന്നെ വിശ്വനാഥൻ, വിശ്വനാഥൻതന്നെ നാരായണൻ. രണ്ടു ശബ്ദങ്ങൾക്കും ഒരു അൎത്ഥമാണുള്ളതു്.

എല്ലാവരുടേയും ഹൃദയത്തിൽ സ്ഥിതിചെയ്യുന്ന പരമാത്മാവ് അന്തരതരനായിരുന്നു (ഏററവും അന്തർഭാഗത്തിരുന്നു)കൊണ്ടു് പൃഥ്വിയുടെ നിയാമകനാണെന്നു പറഞ്ഞതുപോലെതന്നെ ജലത്തിന്റെ വിഷയത്തിലും (അതേപ്രകാരമെന്നു)വണ്ണിക്കുന്നു:-

തിഷ്ഠൻ ജലേ നിയമകൃച്ച ജലസ്യ യോ യം
നോ വേത്തി കം ജലതനശ്ച ജലാന്തരാസ്തു
ആത്മാ ച കൃത്സ്നജഗതോഹ്യഭവീ ച യഃ ശ്രീ-
നാരായണം തമനിശം സ്മര വിശ്വനാഥം 17

യാതൊരുവൻ ജലത്തിൽ സ്ഥിതിചെയ്തുകൊണ്ടു് ജലത്തെ നിയമനം ചെയ്യുന്നുവൊ, യാതൊരുവനെ ജലാഭിമാനിയായ ദേവത അറിയുന്നില്ലയൊ എന്നുതന്നെയല്ല, സ്വയം അശരീരിയായതിനാൽ യാതൊരുവന്റെ ശരീരം അതായതു് അധിഷ്ഠാനം ആ ജലാഭിമാനിയായ ദേവതയാകുന്നുവൊ, യാതൊരുവൻ ജലദേവതയുടേയും അന്തർഭാഗത്തു വത്തിക്കുന്നുവൊ, യാതൊരുവൻ സമസ്ത ജഗത്തിന്നും ആത്മാവും ശ്രുതിപ്രസിദ്ധമായ സംസാരധർമ്മങ്ങളോടുകൂടാത്ത അസംസാരിയും ആകുന്നുവൊ, ആ അന്തര്യാമിയും ശ്രീനാരായണരൂപിയുമായ വിശ്വനാഥനെ അല്ലയോ മനസ്സേ നീ രാവും പകലും സ്മരിച്ചാലും. 17

ഈ രണ്ടു ശ്ലോകങ്ങൾകൊണ്ടു് എല്ലാ ആധിദൈവികപദാത്ഥങ്ങളിലും ആ അന്തര്യാമിതന്നെ വ്യാപിച്ചിരിക്കുന്നു എന്നു് പ്രതിപാദിച്ചു. ഇനി ബ്രഹ്മാദിസ്തംബപര്യന്തം, അതേ ആത്മാവുതന്നെയാണു് വ്യാപിച്ചിരിക്കുന്നതെന്നിങ്ങനെ ആധിഭൌതികപദാർത്ഥങ്ങളിലും അതിന്റെ വ്യാപകതയെ കാണിക്കുന്നതാണു് അടുത്ത ശ്ലോകം:—

ഭൂതേഷു തിഷ്ഠതി സമേഷു നിയാമകശ്ച
തേഷാം ഹി ഭൂതതന്തരന്തരഗശ്ച യോഽസ്യ
നാവൈതി ഭൂതതതിരാത്മദൃശിം ച യം ശ്രീ-
നാരായണം തമനിശം സ്മര വിശ്വനാഥം 18

ഈ യാതൊരു പരമാത്മാവു് അനന്തങ്ങളായ സകല പ്രാണികളിലും സ്ഥിതിചെയ്യുന്നവനും അവയുടെ നിയാമകനും ആകുന്നു. സൎവ്വജീവജാലങ്ങളുടേയും ശരീരം യാതൊരുവന്റെ നിയാമകക്ഷേത്രമാകുന്നു എന്നുള്ളതു പ്രസിദ്ധമാണു്; യാതൊരുവൻ സൎവ്വഭൂതങ്ങളുടേയും ഹൃദയത്തിൽ വസിക്കുന്നു എങ്കിലും ഈ പ്രാണിസമൂഹം യാതൊരാത്മചൈതന്യത്തെ അറിയുന്നില്ല; ആ പരമാത്മാവും നാരായണാഖ്യനമായ ശ്രീവിശ്വനാഥനെ അല്ലയൊ മനസ്സെ നീ നിരന്തരം സ്മരിച്ചാലും. 18

ഇനി ആദ്ധ്യാത്മികവിഷയകമായ അന്തൎയ്യാമിദൎശനത്തെ പറയുന്നു.—

ദ്രഷ്ടാഃ ന ദൃഷ്ടിവിഷയഃ ശ്രുതിഗോചരോ ന
ശ്രോതാഽമതോ മനനകൃച്ച ന ബുദ്ധിബോദ്ധ്യഃ
ബോദ്ധാ ച യോഽന്യരഹിതശ്ച യദന്യദാൎത്തം
സ്രക്സൎപ്പവൽ തമനിശം സ്മര വിശ്വനാഥം 19

യാതൊരാത്മാവു് ദ്രഷ്ടാവാകുന്നു, എന്നാൽ ദൃഷ്ടിക്കു വിഷയമല്ല, ശ്രവിക്കുന്നവനാകുന്നു, എന്നാൽ ശ്രവണേന്ദ്രിയത്തിനു വിഷയമല്ല, മനനം സങ്കല്പം ആദിയായവ ചെയ്യുന്നവനാണു്. എന്നാൽ മനസ്സിന്നു വിഷയമല്ല, അറിയുന്നവൻ അതായതു നിശ്ചയിക്കുന്നവനാണെങ്കിലും സ്വയം ബുദ്ധിയാൽ ബോധിക്കപ്പെടാവുന്നവനല്ല. യാതൊരുവൻ കേവലം ഏകവും അദ്വിതീയവുമാകുന്നു.

യാതൊരുവൻെറ അഭാവത്തിൽ മാറു സർവ്വപദാൎത്ഥങ്ങളും, മാലയിൽ ഭ്രമത്താൽ സർപ്പം പ്രതീതമാകുന്നതുപോലെ, വിനാശശീല അഥവാ മിഥ്യയായി പ്രതീതമാകുന്നതും ആകുന്നു, ആ ബ്രഹ്മാത്മരൂപിയായ ശ്രീവിശ്വനാഥനെ അല്ലയോ മനസ്സേ നീ നിത്യവും സ്മരിച്ചാലും. 19

അന്തൎയ്യാമി ബ്രാഹ്മണത്തിൻെറ സാരം സമാപ്തമായി. ഇനി അവസാനംവരെ അക്ഷരബ്രാഹ്മണത്തിൻെറ സാരമാണ പറയുന്നതു്, അതിൽ നിരുപാധികബ്രഹ്മത്തെ വൎണ്ണിക്കുന്നു:—

സർവേ/പി യേന വിധൃതാഃ ഖലു ലോകിലോകാഃ
സോ/വ്യാകൃതേ നഭസി തച്ച യദക്ഷരേ ച
ഗാംഗേയ കുണ്ഡലനിഭം പ്രതിതിഷ്ഠതി ശ്രീ-
സച്ചിദ്ഘനം തമനിശം സ്മര വിശ്വനാഥം
20

സർവ്വലോകങ്ങളിലുമുള്ള പ്രാണിവൎഗ്ഗങ്ങളും സർവ്വലോകങ്ങളും യാതൊരു സൂത്രദേവനാൽതന്നെ, ധരിക്കപ്പെട്ടിരിക്കുന്നുവൊ, ആ വ്യാകൃതനായ സൂത്രദേവൻ അവ്യാകൃതമായ ആകാശത്തിൽ അതായതു് മായാവിശിഷ്ടനായ ഈശ്വരനിൽ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു, ആ അവ്യാകൃതമാകട്ടെ അടുത്ത ശ്ലോകത്തിൽ വൎണ്ണിക്കാൻപോകുന്ന യാതൊരു അക്ഷരബ്രഹ്മത്തിൽ സുവർണ്ണകുണ്ഡലന്യായേന പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നുവൊ ആ സത്യജ്ഞാനസ്വരൂപിയും ബ്രഹ്മാത്മകനുമായ ശ്രീവിശ്വനാഥനെ അല്ലയൊ മനസ്സെ നീ നിരന്തരം സ്മരിച്ചാലും.

സ്വർണ്ണത്തിൽനിന്നു് കടകം, കുണ്ഡലം, മുകുടം, മോതിരം ആദിയായ അനേകതരത്തിലുള്ള ആഭരണങ്ങൾ ഉത്ഭൂതമാകുന്നു, അവയെല്ലാം വാസ്തവത്തിൽ സ്വർണ്ണം മാത്രമായതിനാൽ സ്വർണ്ണത്തിൽതന്നെ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു. അതേവിധം ഈ ജഗത്തും ബ്രഹ്മത്തിന്റെ വിവൎത്തമാണു്, തന്റെ രൂപം പരിത്യജിക്കാതെ (വിടാതെ) ഒരു വസ്തു മററുപ്രകാരത്തിൽ പ്രതീതമാകുന്നതിന്നു് വിവൎത്തമെന്നു പറയുന്നു (തന്റെ രൂപം പരിത്യജിക്കാതെ യാതൊന്നു മററുപ്രകാരത്തിൽ പ്രതീതമാകുന്നുവൊ അതിന്നു് വിവൎത്തമെന്നു പറയുന്നുവെന്നു ഭാവം.) സ്വർണ്ണത്തിന്റെ വിവൎത്തമായ കുണ്ഡലം ഇതിന്നുദാഹരണമാണു്. ഇതുപോലെതന്നെ ഈ ജഗത്തും അവ്യാകൃതമായ ബ്രഹ്മവും ഇതു രണ്ടും നിരുപാധികമായ അക്ഷരബ്രഹ്മത്തിൽ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നതിനാൽ ബ്രഹ്മം മാത്രമാണെന്നറിയണം. 20

യാതൊന്നിൽ ഈ വ്യാകൃതവും അവ്യാകൃതവുമെല്ലാം പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നുവോ ആ അക്ഷരബ്രഹ്മത്തെതന്നെ അടിയിലത്തെ ശ്ലോകംകൊണ്ടു വർണ്ണിക്കുന്നു:—

**അസ്ഥൂലമേതദനണു ശ്രവണാക്ഷിവാണീ-**
**ഹീനം ഹ്യലോഹിതമബാഹ്യ മനന്തരം ച**
**അപ്രാണമസ്തുഗുണമസ്തി യദേവ ഭോക്തൃ-**
**ഭോജ്യേതരത്തമനിശം സ്മര വിശ്വനാഥം**

**21**

ഈ അക്ഷരബ്രഹ്മം സ്ഥൂലം (മഹത്തു്, വലുതു്) അല്ല, അണുവും (ചെറുതും) അല്ല, ശ്രോത്രം, നേത്രം, വാക് മുതലായ ഇന്ദ്രിയങ്ങളൊന്നുമില്ലാത്തതും പ്രസിദ്ധമായ ആഗ്നേയ (അഗ്നിയുടെ)

രൂപത്തിൽ (ചെമ്പിൽ) നിന്നു ഭിന്നവുമാണു്, അതിൻെറ വെളിയിൽ ഒന്നുംതന്നെ ഇല്ല, അതു് അത്രമാത്രം അപരിച്ഛിന്നവും ഛിദ്രരഹിതവും (വിടവില്ലാത്തതും)ആകുന്നു, അദ്ധ്യാത്മമായ പ്രാണനിൽ നിന്നു് അന്യവുംശബ്ദസ്പർശാദിഗുണങ്ങളോടുകൂടാത്തതുമാകുന്നു, യാതൊന്നു് ഭോക്താവും ഭോജ്യവുമല്ല, ആ അക്ഷരബ്രഹ്മരൂപിയായ ശ്രീവിശ്വനാഥനെ അല്ലയൊ മനസ്സെ നീ എല്ലായ്പ്പോഴും സ്മരിച്ചാലും 21

കഴിഞ്ഞ ശ്ലോകത്തിൽ നിഷേധവാചകശബ്ദങ്ങൾകൊണ്ടു് അക്ഷരബ്രഹ്മത്തിൽ ദ്രവ്യം, ഗുണം, കർമ്മം ആദിയായ സകല പ്രപഞ്ചത്തേയും നിഷേധിച്ചു് അതിനെ കേവലം ചിന്മാത്രവും സർവ്വധർമ്മരഹിതവും ആയ രൂപത്തിൽ വർണ്ണിച്ചു; അതേ ബ്രഹ്മത്തിൻെറ ആജ്ഞയാൽ മാത്രമാണു് സൂര്യചന്ദ്രാദികൾ സർവ്വവും തങ്ങളുടെ കൃത്യങ്ങളിൽ നിയമേന പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതെന്നു് ഇനി രണ്ടു ശ്ലോകങ്ങൾ കൊണ്ടു് കാണിക്കുന്നു:—

യന്യപ്രശാസന മഹിമ്ന ഇമൌ രവീന്ദൂ
സ്വസ്വോദയാസ്തമയ കർമ്മണി നിഷ്ഠിതൌസ്തഃ
സ്വശ്ചസ്ഥിരാസ്ഥിരതരം സ്ഫുടനാട്ട്യപേതം
നിസ്തിഷ്ഠതസ്തമനിശം സ്മര വിശ്വനാഥം 22

യാതൊരുവൻെറ ആജ്ഞാശക്തികൊണ്ടു് ഈ സൂര്യചന്ദ്രന്മാർ തങ്ങളുടെ ഉദയാസ്തമനകർമ്മങ്ങളിൽ നിയമേന പ്രവർത്തിച്ചുകൊണ്ടിരിക്കുന്നുവൊ, സ്വർഗ്ഗവും ഭൂമിയും ഗുരുത്വ(ഘന)മുള്ളതുകൊണ്ടു് അസ്ഥിരസ്വഭാവമുള്ളവയെങ്കിലും (വീണുപോകാവുന്നവയാണെങ്കിലും) യാതൊരു അക്ഷരബ്രഹ്മത്തിൻെറ ആജ്ഞയാൽ സ്ഥിരതരമായും, (വീണുപോകാതെയും) സ്വാവയവങ്ങളായതുകൊ

ണ്ടു് പൊട്ടിപ്പോകാവുന്നവയാണെങ്കിലും അങ്ങനെയൊന്നും സം ഭവിക്കാതെയും നിയന്ത്രിതമായി നിലനിന്നുപോരുന്നുവൊ ആ ബ്രഹ്മരൂപിയായ ശ്രീവിശ്വനാഥനെ അല്ലയൊ മനസ്സെ നീ നി രന്തരം സ്മരിച്ചാലും. 22

കാലം മുതലായവയെല്ലാം അതേ ബ്രഹ്മത്തിന്റെ കല്പനയ നുസരിച്ചു് സ്വസ്വകർമ്മങ്ങളനുഷ്ഠിക്കുന്നു എന്നു പറയുന്നു:—

യസ്യപ്രശാസന മഹിമ്ന ഇമേ ച കാലാ
മാസർത്തുവത്സരപരാഃ കലയന്തി ജന്തൂൻ
നദ്യഃ സ്രവന്തി ധവലാദ്രിമശൈലതശ്ച
ഗംഗാദയസ്തമനിശം സ്മര വിശ്വനാഥം 23

യാതൊരുവന്റെ ആജ്ഞയാൽ കാലത്തിന്റെ അവയവങ്ങ ളായ മാസങ്ങൾ, ഋതുക്കൾ, വത്സരങ്ങൾ ആദിയായവ ഗണിത ക്കാരെന്നപോലെ (കണക്കവെക്കുന്നവരേപോലെ) സർവ്വജീവജാ ലങ്ങളുടേയും ആയുസ്സു മുതലായവയെ ഗണിക്കുകയും (എണ്ണി തിട്ട പ്പെടുത്തുകയും) ഗംഗാ, യമുനാ, സിന്ധു തുടങ്ങിയ നദികൾ വെ ള്ളിപോലെ വെണ്മയേറിയ ഹിമാലയപർവ്വതത്തിൽനിന്നു് നിയ മേന പ്രവഹിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നുവൊ ആ ബ്രഹ്മരൂ പനായ ശ്രീവിശ്വനാഥനെ അല്ലയൊ മനസ്സു നീ സദാസമയ വും സ്മരിച്ചാലും.

സ്ഥാവരജംഗമങ്ങളായ സകല പദാർത്ഥങ്ങളും ആ ബ്രഹ്മ ത്തിന്റെ ആജ്ഞയാലാണു പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതെന്നു സാരം. 23

ആ അക്ഷരബ്രഹ്മത്തെ പ്രാപിക്കുന്നതിനുള്ള ഒരേഒരുപായം അതിനെസംബന്ധിച്ചു അറിവു മാത്രമാണു്; എത്രയെല്ലാം കർമ്മ

ങ്ങളും ഉപാസനകളും അനുഷ്ഠിച്ചാലും അതുകൊണ്ടു് സംസാരലാഭമല്ലാതെ പരമാത്മലാഭം സിദ്ധിക്കുന്നതല്ല എന്നുവ്യക്തമാക്കുന്നു:-

യജ്ഞതപോദാനബുദ്ധിർബ്ബുധ്യതേ യന്ന യസ്സം
സരതി സകൃപണോ യസ്ത്വക്ഷരം ബ്രഹ്മ സമ്യക്
വിഗതവിഷയതൃഷ്ണോ വേത്തി സ ബ്രഹ്മഭൂതോ
ഭവതി ഭവവിമുക്ത്യൈ ഭാവയേ തദ്ഭവോംഘ്രിം 24

യാതൊരുവൻ ഹോമം മുതലായവ കഴിക്കുകയും ജലതപങ്ങൾ അനുഷ്ഠിക്കുകയും ചെയ്യുന്നുവൊ അവൻ യാതൊരക്ഷരബ്രഹ്മത്തെ അറിയുന്നില്ല; നേരേമറിച്ചു് ഭോഗങ്ങളിൽ ആസക്തിയോടുകൂടിയ ആ കൃപണൻ അതായതു് ദീനൻ പുണ്യപാപങ്ങളനുസരിച്ചു് അടിക്കടി ജന്മമരണങ്ങളെ പ്രാപിക്കുന്നു, ഭോഗാദിസാധനങ്ങളെ ശാശ്വതമെന്നു വിശ്വസിച്ചിരിക്കുന്നു എന്നു താൽപര്യം; അതിനാലവൻ അനേകവാസനകൾ അഥവാ തൃഷ്ണകൾ കൊണ്ടു് നിറഞ്ഞ വിഷയങ്ങളിൽ ലോലുപനാകയാൽ കൃപണനെന്നു പറയപ്പെടുന്നു; അവന്റെ ഗതി, ജനനമരണരൂപമായ പ്രവാഹത്തിൽ കറങ്ങുകമാത്രമാണു്. എന്നാൽ യാതൊരുവന്റെ സംസാരസംബന്ധമായ സകല തൃഷ്ണകളും നശിച്ചുപോയിരിക്കുന്നുവൊ ആ ദൃഢവൈരാഗ്യവാനായ പുരുഷൻ അക്ഷരബ്രഹ്മത്തെ യഥാർത്ഥരൂപത്തിലറിയുന്നുണ്ടു്, അവനാകട്ടെ ബ്രഹ്മരൂപമായിതീരുന്നു, അതായതു് അവനു് പിന്നീടു് ജന്മമരണങ്ങൾ ഭവിക്കുന്നില്ല, അനേകകാരണത്താൽ ഗ്രന്ഥകർത്താവു് സ്വയം ഇപ്രകാരം പറയുന്നു; ഞാനും ഈ സംസാരത്തിൽനിന്നു മോചിക്കുന്നതിലേക്കു് ആ അക്ഷരബ്രഹ്മരൂപിയായ ശ്രീശിവന്റെ പാദപങ്കജങ്ങളെ സദ്ഭാവം ഭാവനചെയ്യുന്നു അഥവാ സ്മരിക്കുന്നു.

ഇങ്ങനെ ജ്ഞാനികളും അഭേദരൂപത്തിൽ ഭജിച്ചുകൊണ്ടിരിക്കുന്നു എന്നറിയേണ്ടതാണ്. 24

ഇനി അവസാനമായി അതേ അക്ഷരബ്രഹ്മാത്മകനായ ശ്രീശിവനെ സ്തുതിച്ചിട്ട് സ്തബകം പൂർണ്ണമാക്കുന്നു:—

അചലിതചിതിമാത്രം ഹ്യക്ഷരം ബ്രഹ്മ യദ്വൈ
പ്രചലിതതനു തന്വാം ദർശനാദിക്രിയാകൃത്
സകലസുജനരന്തർഹൃത്സു ചോപാധിഭേദാ-
ദ്ഭവതി ഭവ വിമുക്ത്യൈ ഭാവയേ തച്ഛിവാംഘ്രിം
25

ശ്രുതിപ്രസിദ്ധമായ ഈ അക്ഷരബ്രഹ്മം യാതൊന്നോ അത് ക്രിയാരഹിതവും കേവലം ചിന്മാത്രവുമത്രെ, അപ്രകാരമെങ്കിലും അതു ചലിതസ്വരൂപമായി ഭവിച്ചിട്ട് അതായത് സക്രിയമായി (ക്രിയയോടുകൂടിയതായി) തീർന്നിട്ട് ഈ ദേഹത്തിൽ കാണുക, കേൾക്കുക മുതലായ ക്രിയകൾ ചെയ്തുകൊണ്ടിരിക്കുന്നതായിതോന്നുന്നു, ഇതേവിധം, ഘടാദികളിൽ സൂര്യന്റെ പ്രതിബിംബമെന്നപോലെ ശരീരരൂപമായ ഉപാധികളുടെ ഭേദത്താൽ എല്ലാ പ്രാണികളുടേയും ഹൃദയത്തിൽ നിയാമകരൂപേണ വർത്തിക്കുന്നു. ആ അക്ഷരബ്രഹ്മരൂപിയായ ശ്രീശിവന്റെ ചരണകമലങ്ങളെ ഈ സംസാരത്തിൽനിന്നു മുക്തി ലഭിക്കുന്നതിലേക്ക് (മോചനം സിദ്ധിക്കുന്നതിലേക്ക്) ഞാൻ ഹൃദയംഗമമായി (ഭക്തിപൂർവ്വം) ഭാവന ചെയ്യുന്നു.

ഈ സ്തബകത്തിൽ 23-ാമതു ശ്ലോകംവരെ വസന്തതിലകവൃത്തവും അവസാനത്തെ രണ്ടു ശ്ലോകങ്ങൾ മാലിനീവൃത്തവുമാകുന്നു. ഈ രണ്ടു വൃത്തങ്ങളുടേയും ലക്ഷണം മുൻപു പറഞ്ഞുകഴിഞ്ഞതാണ്. 25

# ചതുർദശഃ സ്തബകഃ

## ബൃഹദാരണ്യകസാരം മൂന്നാം ഭാഗം

പതിമ്മൂന്നാമത്തെ സ്തബകത്തിൽ അക്ഷരബ്രാഹ്മണത്തിൻെറ സാരത്തെ വൎണ്ണിച്ചു. ഇനി മൂന്നാമദ്ധ്യായത്തിലെ ഒരേഒരു ശാകല്ല്യബ്രാഹ്മണം മാത്രമെ ബാക്കിയുള്ളു. അതിൻെറ സാരം ഈ സ്തബകത്തിൽ ആറാമത്തെ ശ്ലോകംവരെ പറയും. മൂന്നാമദ്ധ്യായത്തിൽ വിവാദരൂപേണതന്നെ (സംഭാഷണരൂപേണതന്നെ) ശ്രുതി, ബ്രഹ്മനിൎണ്ണയം ചെയ്തു. ശാകല്യഋഷി, യാജ്ഞവല്ക്യഋഷിയോടു് ചോദ്യംചോദിക്കുന്നതിനാൽ ഈ ബ്രാഹ്മണത്തെ ശാകല്യബ്രാഹ്മണമെന്നു പറയുന്നു. കഴിഞ്ഞ സ്തബകത്തിലെ ഇരുപതാമത്തു ശ്ലോകത്തിൽ അക്ഷരബ്രാഹ്മണത്തിൻെറ സാരത്തിൽ, സൎവ്വജഗത്തും പ്രാണാത്മാവായ സൂത്രദേവനിൽ ഓതപ്രോതമെന്നു പറഞ്ഞിട്ടുണ്ടു്; ആ പ്രാണദേവനെ സവിസ്തരം വൎണ്ണിക്കുന്നതിലേക്കു് ഇനി, ആ ദേവൻെറ ദേവവിഭൂതികളെപ്പററി പറയുന്നു:—

പ്രാണാത്മനോ യസ്യ മഹാവിഭൂതേ-
　　ൎവ്വിസ്താരമാത്രം ഹി സമസ്തദേവാഃ
അനന്തസംഖ്യാ വസുരുദ്രമുഖ്യാ-
　　സ്സ സൌമ്യനാഥഃ ശ്രിയമാദധാതു 1

ഇതിൻെറ വൃത്തം ഒൻപതാമത്തെ സ്തബകത്തിൽ വ്യക്തമാക്കിയിട്ടുള്ള "ഇന്ദ്രവജ്ര"തന്നെ; പതിനഞ്ചാമത്തു ശ്ലോകംവരെ ഈ വൃത്തം തന്നെയാണു്.

എണ്ണിത്തിട്ടപ്പെടുത്താൻ പാടില്ലാത്തവിധം അനവധി സംഖ്യാബലത്തോടുകൂടിയും വസു, രുദ്രൻ ഇവർ മുഖ്യരായും ഇരിക്കുന്ന സകല ദേവന്മാരും അനേകതരത്തിലുള്ള ഈ സൃഷ്ടിരൂപമായ ഐശ്വര്യത്തോടുകൂടിയതും പ്രാണാത്മകവുമായ യാതൊരു ബ്രഹ്മത്തിൻെറ വിസ്താരംമാത്രമൊ ആ ബ്രഹ്മരൂപിയായ ശ്രീസൌമ്യകാശീപതി, എനിക്കു ബ്രഹ്മവിദ്യാരൂപമായ ലക്ഷ്മിയെ പ്രദാനം ചെയ്യട്ടെ.

ദേവന്മാരെല്ലാവരും പ്രാണദേവൻെറ വിസ്താരം മാത്രമാണെന്നു ഭാവം.

ഉപനിഷത്തിൽ ദേവന്മാരുടെ വിസ്താരവും സംകോചവും പറഞ്ഞിട്ടുണ്ടു്, അതിവിടെ ചുരുക്കിപറയാം:-

ശാകല്യൻ: ദേവന്മാർ എത്രയുണ്ടു്?

യാജ്ഞവല്ക്യൻ: 3003. മൂവായിരത്തിമൂന്നു ദേവന്മാർ സംകോചിക്കുമ്പോൾ (ചുരുങ്ങുമ്പോൾ) 303, 33, 6, 3, 2, 1½, 1 ഇങ്ങനെ ക്രമത്തിൽ സങ്കോചം ഭവിക്കുന്നു, (ചുരുങ്ങുന്നു) അതായതു് ദേവന്മാരുടെവിശേഷവിഭാഗങ്ങളെല്ലാം ഒരേ പ്രാണദേവനിൽ അന്തർഭവിക്കുന്നു. എങ്ങനെയെന്നാൽ വിശേഷസംഖ്യകൾ 33 ദേവന്മാരിലും ആ മുപ്പത്തിമൂന്നു ദേവന്മാർ പ്രാണനിലും അടങ്ങിപ്പോകുന്നു. അതേകാരണത്താൽ സൎവ്വദേവന്മാരും പ്രാണൻെറ വിസ്താരം മാത്രമാണെന്നു പറയാം.

ശാകല്യൻ: ആ മുപ്പത്തിമൂന്നു ദേവന്മാർ ആരെല്ലാം?

യാജ്ഞവല്ക്യൻ: എട്ടു വസുക്കൾ, പതിനൊന്നു രുദ്രന്മാർ, പന്ത്രണ്ടു് ആദിത്യന്മാർ, ഇന്ദ്രൻ, പ്രജാപതി.

ശാകല്യൻ: അവരെ പ്രത്യേകം പ്രത്യേകം വേർതിരിച്ചു പറഞ്ഞാലും.

യാജ്ഞവല്ക്യൻ: അഗ്നി, പൃഥ്വി, വായു, അന്തരിക്ഷം, സൂര്യൻ, സ്വർഗ്ഗം, ചന്ദ്രസ്സ്, നക്ഷത്രങ്ങൾ ഇവരാണ് എട്ടു വസുക്കൾ; ഇവരാൽതന്നെ ഇതു് (ജഗത്തു്) മുഴുവനും വാസിതം അതായതു് ആച്ഛാദിതമായിരിക്കുന്നതുകൊണ്ടു് ഇവരെ വസുക്കളെന്നു പറയുന്നു.

ഇന്ദ്രിയങ്ങൾ പത്തു്, മനസ്സ് ഒന്നു് ഇതുയുംചേർന്നു് പതിനൊന്നു രുദ്രന്മാർ. മരണസമയം ഇവ ശരീരത്തിൽനിന്നു വെളിയിൽപോകുന്നു; അപ്പോൾ ബാക്കി ബന്ധുമിത്രാദികളെ കരയിക്കുന്നതിനാൽ ഇവയെ രുദ്രന്മാരെന്നു പറയുന്നു.

പന്ത്രണ്ടു മാസങ്ങളെ അഭിമാനിക്കുന്ന ദേവന്മാരെ പന്ത്രണ്ടു് ആദിത്യന്മാരെന്നു പറയുന്നു; അവർ സകല ജീവികളുടേയും ആയുസ്സിനെ ആദാനംചെയ്തുകൊണ്ടു് അതായതു് ഗ്രഹിച്ചുകൊണ്ടു് ചുററിത്തിരിയുന്നു; അതിനാൽ ആദിത്യന്മാരെന്നു പേർ സിദ്ധിച്ചു. മേഘത്തിൻെറ ഉള്ളിലുള്ള ഗർജ്ജനത്തെ,(മേഘഗർജ്ജനത്തെ, ഇടിമുഴക്കത്തെ) അഭിമാനിക്കുന്ന ദേവതയാണ് ഇന്ദ്രൻ.

യജ്ഞത്തിൻെറ ദേവതയാണു പ്രജാപതി.

ശാകല്യൻ: ആറു ദേവന്മാർ ഏതെല്ലാമാണ്?

യാജ്ഞവല്ക്യൻ: വസുക്കളിൽനിന്നും ചന്ദ്രനേയും നക്ഷത്രങ്ങളേയും തള്ളി അവശേഷിക്കുന്ന ആറെണ്ണംതന്നെ.

ശാകല്യൻ: മൂന്നു്, രണ്ടു്, ഒന്നര, ഒന്നു് ഇവരേതെല്ലാം?

യാജ്ഞവല്ക്യൻ: പൃഥ്വി, അന്തരിക്ഷം, സ്വർഗ്ഗം ഈ മൂന്നു വസുക്കൾതന്നെ മൂന്നുദേവന്മാർ; ബാക്കി വസുക്കൾ ഇവരിൽതന്നെ അന്തർഭവിക്കുന്നു.

അന്നം, പ്രാണൻ ഇങ്ങനെ രണ്ടുദേവന്മാർ, ഇവരിൽ മററെല്ലാദേവന്മാരും അടങ്ങിപ്പോകുന്നു.

ചലിക്കുന്നതായ വായു അധ്യർദ്ധനെന്നും, ഒന്നരദേവനെന്നു പറയപ്പെടുന്നു. ഈ വായുവിനാൽതന്നെയാണ് സർവ്വചരാചരങ്ങളും അധി = അധികം ആർധ്നോത് = വൃദ്ധിയെ പ്രാപിച്ചിട്ടുള്ളതു്. അതിനാലിതിനെ അധ്യർധനെന്നു പറയുന്നു.

ഇനി ഒരു ദേവനാകട്ടെ പ്രാണൻ = സൂത്രാത്മാവുതന്നെ. ഇതേ സൂത്രദേവനിൽ സർവ്വവും അന്തർഭവിച്ചിരിക്കുന്നു, അതുകൊണ്ടുതന്നെ ഇവൻ ബ്രഹ്മരൂപനെന്നു പറയപ്പെടുന്നു.

ഇതേരീതിയിൽ പൂർവ്വാദിദിക്കുകളിലെ ഇന്ദ്രാദിദേവന്മാരെയും ഇതിൽ കാണിച്ചിട്ടുണ്ടു്.

സകല ദിഗ്ദേവതകളുടേയും ഉപസംഹാരം, അഥവാ പ്രതിഷ്ഠ പരംപരയാ ഹൃദയത്തിൽതന്നെ കാണിച്ചിരിക്കുന്നതിൽനിന്നു് ഉപനിഷത്തിൻെറ ഉപദേശം ഇതാണെന്നു മനസ്സിലാക്കാം, അതായതു് വെളിയിൽ നിങ്ങൾക്കുതോന്നുന്ന സകല ശക്തിസമൂഹവും നിങ്ങളുടേ ഹൃദയത്തിൽ മാത്രമത്രെ. ബഹിർമ്മുഖങ്ങളായ (വെളിയിലേക്കു പൊയ്ക്കൊണ്ടിരിക്കുന്ന) വൃത്തികളെ അഭ്യാസം വഴിക്കു നിരോധിച്ചാൽ ഈ വസ്തുത പ്രത്യക്ഷത്തിൽ കാണാവുന്നതാണു്. എന്നാൽ ഇതാണു നിങ്ങളുടെ കർത്തവ്യം അഥവാ ലക്ഷ്യമെന്നു കരുതരുതു്. നിങ്ങളുടെ മുഖ്യലക്ഷ്യം (ഉദ്ദേശ്യം) സ്വന്തം സ്വരൂപത്തെ (ആത്മാവിനെ) ദർശിക്കുക എന്നുള്ളതായിരിക്കണം. അതിനാൽ ഈ സർവ്വസിദ്ധികളും നിജസ്വരൂപത്തെ പ്രാപിക്കുന്നതിൽ വലിയ ബാധകൾതന്നെയാണു്. ഈ സിദ്ധികളെല്ലാം വളരെ ബുദ്ധിമുട്ടുകൂടാതെ നിങ്ങൾക്കു സ്വാധീനമാക്കാ

വന്നതാണ്. എന്നാലും നിങ്ങൾ ഇവയിൽ ആസക്തരാകാതെ നിജസ്വരൂപം അറിയുന്നതിൽതന്നെ തൽപരരായിരിക്കുക. അതുകൊണ്ടുമാത്രമേ നിങ്ങൾക്കു മുക്തി ലഭിക്കുകയുള്ളു.

യാതൊന്നിൽ സ്ഥൂലപ്രപഞ്ചമെല്ലാം പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നുവൊ, ആ ഹൃദയം ഈ സ്ഥൂലദേഹത്തിൽ പ്രതിഷ്ഠിതമാണ്, ഇങ്ങനെ അന്യോന്യാശ്രയത്തോടുകൂടിയ ഈ സ്ഥൂലസൂക്ഷ്മദേഹങ്ങൾ രണ്ടും ക്രമത്തിൽ പരമാത്മാവിൽ പ്രതിഷ്ഠിതമെന്നു കാണിക്കുന്നു.

സർവ്വഞ്ച നാമാകൃതികർമ്മരൂപം
പ്രതിഷ്ഠിതം വൈ ഹൃദി സാ ച ദേഹേ
ഉഭേ ച യസ്മിൻ ക്രമശഃ പരസ്മിൻ
സ സൌമ്യനാഥഃ ശ്രിയമാദധാതു 2

നാമരൂപ കർമ്മാത്മകമായ (നാമം, രൂപം, കർമ്മം ഇവ സ്വരൂപമായ) ഈ സർവ്വപ്രപഞ്ചവും ഹൃദയത്തിൽതന്നെ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു, ആ ഹൃദയം ഈ ദേഹത്തിൽ പ്രതിഷ്ഠിതമാണ്, ആ ദേഹവും ഹൃദയവും രണ്ടും ക്രമത്തിൽ ഏതൊരു പരമാത്മാവിൽ പ്രതിഷ്ഠിതമൊ ആ പരമാത്മരൂപിയായ സൌമ്യകാശീപതി, ബ്രഹ്മവിദ്യാപ്രയുക്തമായ ലക്ഷ്മിയെ പ്രദാനംചെയ്യട്ടെ.

സ്ഥൂലസൂക്ഷ്മപ്രപഞ്ചങ്ങൾ സർവ്വവും സൂത്രദേവനിലും ആ സൂത്രദേവൻ അന്തര്യാമിയാകുന്ന കാരണാത്മാവിലും ആ കാരണാത്മാവ് നിർവ്വിശേഷമായ പരബ്രഹ്മത്തിലും പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു, ഇതാണ്ക്രമം. 2

ആ പരബ്രഹ്മത്തിന്റെയാകട്ടെ നിഷേധമുഖേനയല്ലാതെ മററുപ്രകാരത്തിൽ പറഞ്ഞു ധരിപ്പിക്കാൻ കഴിയുന്നതല്ലെന്നു കാണിക്കുന്നു.

യന്നേതി നേതീതി നിഷേധവാചാ
നിർദ്ദിശ്യതേഽഗ്രാഹ്യമശീര്യമേതൽ
അസക്ത ബദ്ധാവ്യയമാത്മതത്വം
സ സൌമ്യനാഥഃ ശ്രിയമാദധാതു 3

യാതൊരാത്മതത്വം "ഇതല്ല, ഇതല്ല" എന്നിങ്ങനെ സകല ഉപാധികളുടേയും നിഷേധരൂപത്തിലുള്ള (സകല ഉപാധികളേയും നിഷേധിച്ചുകൊണ്ടുള്ള) വാക്കിനാൽ മാത്രം നിർദ്ദേശിക്കപ്പെടുന്നുവൊ യാതൊരാത്മതത്വം, ഇന്ദ്രിയം ആദിയായ സർവ്വകാരണങ്ങളാലും ഗ്രഹിക്കപ്പെടാവുന്നതല്ലയൊ അവിനാശിയും ആസക്തി രഹിതവും നിത്യമുക്തവും സുഖദുഃഖാദികളോടു കൂടാത്തതും ആയ ആ ആത്മരൂപി ശ്രീസൌമ്യകാശീപതി ബ്രഹ്മവിദ്യാജനിതമായ ലക്ഷ്മിയെ പ്രദാനം ചെയ്യട്ടെ. 3

പ്രത്യക്ഷം, അനുമാനം തുടങ്ങിയ ഒരു പ്രമാണം കൊണ്ടും ഈ ആത്മാവിനെ അറിയാവുന്നതല്ലേ? ഇതിനു സമാധാനം:-

പ്രത്യക്ഷതർക്കാദ്യഖില പ്രമാണൈഃ
പ്രമീയതേ ന ശ്രുതിമൂർദ്ധഭിന്നൈഃ
യഃ പൂരുഷഃ പ്രത്യഗഖണ്ഡബോധഃ
സ സൌമ്യനാഥഃ ശ്രിയമാദധാതു 4

വേദാന്തവാക്യത്തിൽനിന്നു ഭിന്നമായ പ്രത്യക്ഷം, അനുമാനം, തുടങ്ങിയ ഒരു പ്രമാണത്താലും അതായതു് വേദാന്തവാക്യമൊഴിച്ചുള്ള മറെറാരു പ്രമാണത്താലും, അഖണ്ഡബോധ സ്വരൂപമായ യാതൊരന്തരാത്മാവു് പ്രമിതമായി ഭവിക്കുന്നില്ലയൊ, (അറിയപ്പെടുന്നില്ലയൊ) അഥവാ പ്രാപിക്കപ്പെടുന്നില്ലയൊ, ആ

പ്രത്യഗാത്മരൂപിയായ ശ്രീ സൌമ്യകാശീപതി നമുക്കു ബ്രഹ്മ വിദ്യാജനിതമായ ലക്ഷ്മിയെ നൽകി അനുഗ്രഹിക്കട്ടെ. 4

നശിച്ചുപോയ വൃക്ഷം വീണ്ടും അതിൻെറ ബീജത്തിൽ നിന്നുണ്ടാകുന്നതുപോലെതന്നെ മരിച്ചുപോയ മനുഷ്യരെല്ലാവരും സദ്ബ്രഹ്മത്തിൽനിന്നു ജനിക്കുന്നു എന്നു കാണിക്കുന്നു:—

വൃക്ഷേവിശീർണ്ണേ സമുദേതിബീജാ-
നവീനവൃക്ഷഃ സഗുണിസ്സ ഇത്ഥം
യതഃ പ്രരോഹന്തി മൃതാ മനുഷ്യാഃ
സ സൌമ്യനാഥഃ ശ്രിയമാദധാതു 5

ഒരു വൃക്ഷം നശിച്ചുപോയതിനു ശേഷം അതിൻെറ ബീജത്തിൽനിന്നു് അതേമാതിരിയിലുള്ള പുതിയ വൃക്ഷം ഉണ്ടാകുന്നതുപോലെ തന്നെ ബീജത്തോടുകൂടിയതും അണുരൂപവുമായ യാതൊരു ബ്രഹ്മത്തിൽ നിന്നു് മരിച്ചുപോയ മനുഷ്യർ വീണ്ടും ജനിക്കുന്നുവോ ആ ബ്രഹ്മരൂപനായ ശ്രീ സൌമ്യകാശീപതി എനിക്കു് ബ്രഹ്മവിദ്യാപ്രയുക്തമായ ലക്ഷ്മിയെ പ്രദാനം ചെയ്യട്ടെ.

വൃക്ഷത്തിനും പുരുഷനുംതമ്മിൽ സാദൃശ്യം ഉപനിഷത്തിൽ ആറു മന്ത്രങ്ങൾകൊണ്ടു് കാണിച്ചിട്ടുണ്ടു്. 5

ഇതേ ബ്രഹ്മത്തെ തന്നെ വർണ്ണിച്ചു് പ്രകൃത അദ്ധ്യായത്തിൻെറ സാരം അവസാനിപ്പിക്കുന്നു:—

വിജ്ഞാന മാനന്ദഘനം യദസ്തി
ദാതുഃ പരംബ്രഹ്മഫലം പ്രയച്ഛത്
മുക്തോപസൃപ്യഞ്ച ശിവം പ്രശാന്തം
സ സൌമ്യനാഥഃ ശ്രിയമാദധാതു 6

യാതൊരു പരബ്രഹ്മം വിജ്ഞപ്തി (വിജ്ഞാന) രൂപവും ആനന്ദപൂർണ്ണവും ദാതാവിന്നു (ദാനംകൊടുക്കുന്ന യജമാനന്നു) അതാതുഫലത്തെ കൊടുക്കുന്നതും മുക്തപുരുഷന്മാൎക്കു പരമഗതിരൂപവും കല്യാണമയവും ശാന്തസ്വരൂപവും ആകുന്നുവൊ ആ ബ്രഹ്മരൂപിയായ ശ്രീസൌമ്യകാശീപതി, ബ്രഹ്മവിദ്യാജന്യമായ ലക്ഷ്മിയെ പ്രദാനം ചെയ്യട്ടെ.

"ഫലമത ഉപപത്തേഃ" ഈ ബ്രഹ്മസൂത്രത്തിൽ പരബ്രഹ്മം തന്നെ സകലൎക്കും കൎമ്മഫലം കൊടുക്കുന്നു എന്നു ന്യായപൂൎവ്വകം പ്രതിപാദിച്ചിട്ടുണ്ടു. 6

ഇനി, നാലാമദ്ധ്യായത്തിന്റെ സാരമാരംഭിക്കുന്നു, അതിലാദ്യമായി, യാജ്ഞവല്ക്യൎഷി ജനകരാജാവിന്നുപദേശിക്കുന്നതായ ആ ഷഡാചാൎയ്യബ്രാഹ്മണത്തിന്റെ സാരംവ്യക്തമാക്കുന്നു:—

വാക്പ്രാണ ചക്ഷുഃ ശ്രവണാനി ചിത്തം
ബ്രഹ്മേതിബുദ്ധ്വാ ഹൃദയം ച വിദ്വാൻ
യദ്ബ്രഹ്മ വിജ്ഞാതുമഗൌണമൎഹേൽ
സ സൌമ്യനാഥഃ ശ്രിയമാദധാതു 7

വാക്, പ്രാണൻ, ചക്ഷുസ്സ്, ശ്രോത്രം, മനസ്സ്, ഹൃദയം, ഇവയെ അതായതു ഇവയുടെ എല്ലാം ദേവതകളെ, ബ്രഹ്മരൂപമെന്നറിഞ്ഞു ഉപാസിക്കുന്ന പുരുഷൻ യാതൊരു മുഖ്യബ്രഹ്മത്തെ അതായതു ബ്രഹ്മത്തിന്റെ നിരുപാധികരൂപത്തെ അറിയാൻ അൎഹിക്കുന്നുവൊ ആ ബ്രഹ്മരൂപനായ ശ്രീസൌമ്യകാശീപതി, ബ്രഹ്മവിദ്യാപ്രയുക്തമായ ലക്ഷ്മിയെ പ്രദാനം ചെയ്യട്ടെ. 7

ആദിക്കം ആദിയിൽ (ഏററവും ആദിയിൽ, അതായതു യാതൊന്നിൻേറയും ഉൽപത്തിക്കമുമ്പു) യാതൊരു വസ്തുവും ഇല്ലാതിരിക്കുന്ന ആ സമയത്തിൽ ഈ പുരുഷൻ ആത്മാവിൻെറ ജ്യോതിസ്സുകൊണ്ടു് സ്വപ്നാദിയിൽ വ്യവഹരിക്കുന്നു എന്ന ജ്യോതിർബ്ബ്രാഹ്മണത്തിൻെറ സാരം കാണിക്കുന്നു:—

ആദിത്യ ചന്ദ്രാഗ്നിവചാംസി യത്ര
ശാമ്യന്തിമർത്ത്യഃ കുരുതേ തദാതേച
യജ്ജ്യോതിഷാ കർമ്മ നിജാത്മരൂപഃ
സ സൌമ്യനാഥഃ ശ്രിയമാദധാതു 8

യാതൊരിടത്തു് ആദിത്യന്നും, ചന്ദ്രന്നും, അഗ്നിക്കും വാക്കിന്നും ഒന്നും പ്രവൎത്തിക്കാൻ (വ്യാപരിക്കാൻ) കഴിയുന്നില്ല, ആ സമയം സ്വപ്നത്തിൽ മനുഷ്യൻ യാതൊരാത്മരൂപമായ ജ്യോതിസ്സുകൊണ്ടു് തൻെറ കർമ്മങ്ങൾ ചെയ്യുന്നു, ആ സ്വാത്മരൂപനായ ശ്രീസൌമ്യകാശീപതി ബ്രഹ്മവിദ്യാജന്യമായ ലക്ഷ്മിയെ പ്രദാനം ചെയ്യട്ടെ.

മനുഷ്യൻ ആദ്യം സൂൎയ്യൻെറ ജ്യോതിസ്സു (പ്രകാശം) കൊണ്ടും, സൂൎയ്യൻ അസ്തമിക്കുമ്പോൾ ചന്ദ്രനെക്കൊണ്ടും, ചന്ദ്രൻെറ അസ്തമനത്തിൽ വാക്കുകൊണ്ടും, അതും നശിക്കുമ്പോൾ സ്വപ്നാവസ്ഥയിൽ സ്വന്തം ആത്മജ്യോതിസ്സിൻെറ ബലംകൊണ്ടും സർവ്വവ്യവഹാരങ്ങളും നടത്തുന്നു; ആ സമയം അവന്നു്, വെളിയിലുള്ള മററു യാതൊരു ജ്യോതിസ്സിൻേറയും സഹായം സിദ്ധിക്കുന്നില്ല. 8

ഈ ആത്മജ്യോതിസ്സിൻെറ രൂപമെന്തെന്നു വ്യക്തമാക്കുന്നു.

യജ്ജ്യോതിരന്തർഹൃദി പൂരുഷാഖ്യം
പരത്ര ചാത്രാപി മതിപ്രധാനം
ചരത്യഥ ധ്യായതി ചേലതീവ
സ സൌമ്യനാഥഃ ശ്രിയമാദധാതു 9

പുരുഷനെന്ന നാമത്തോടുകൂടിയ ജ്യോതിസ്സ്വരൂപനായ യാതൊരാത്മാവു് ബുദ്ധിയുടെ ഉള്ളിൽ വർത്തിച്ചുകൊണ്ടു് ബുദ്ധിപ്രധാനനായി ബുദ്ധിയോടുകൂടി താദാത്മ്യഭാവത്തെ പ്രാപിച്ചു്, ഇങ്ങനെ വിജ്ഞാനമയനായി ജീവരൂപത്തിൽ പരലോകത്തിലും ഇഹലോകത്തിലും ചുററിത്തിരിയുന്നതായും, പിന്നീടു് ബുദ്ധിയുടെ തന്നെ സംബന്ധത്താൽ അതു ധ്യാനിക്കുന്നതായും ബുദ്ധി, പ്രാണൻ മുതലായവയുടെ ചലനധർമ്മം കൊണ്ടു് അതും ചലനാത്മകമായ ധർമ്മത്തോടുകൂടിയതായും പ്രതീതമാകുന്നു, ആ സ്വയം ജ്യോതിസ്സും ആത്മരൂപിയുമായ ശ്രീസൌമ്യകാശീപതി ബ്രഹ്മവിദ്യാപ്രയുക്തമായ ലക്ഷ്മിയെ പ്രദാനം ചെയ്യട്ടെ. 9

ബുദ്ധി മുതലായവയെ പ്രകാശിപ്പിക്കുന്ന ആത്മാവു് സ്വയം ധർമ്മമൊന്നും ഇല്ലാത്തവനാണെങ്കിലും ബുദ്ധ്യാദികളുടെ ധർമ്മത്തോടുകൂടിയവനെന്നു പ്രതീതമാകുന്നതായി പറഞ്ഞു. ഇനി ആ ആത്മാവു് സ്വപ്നത്തിൽ സ്വയം ജ്യോതിസ്സ്വരൂപനാകുന്നു എന്നു സമർത്ഥിക്കപ്പെടുന്നു:—

യഃ പൂരുഷാത്മാ വിഷയേന്ദ്രിയാദ്യൈഃ
സംകീർണ്ണഭോ ജാഗ്രതി ഭാത്യകീർണ്ണഃ
സ്വപ്നേ സ്വയംജ്യോതിരലുപ്തദൃഷ്ടിഃ
സ സൌമ്യനാഥഃ ശ്രിയമാദധാതു 10

ജീവസ്വരൂപനായ യാതൊരു പരമാത്മാവ് ജാഗ്രദവസ്ഥയിൽ രൂപാദിവിഷയങ്ങളാലും നേത്രാദി ഇന്ദ്രിയങ്ങളാലും മനസ്സ്", ബുദ്ധി മുതലായവയാലും സങ്കീർണ്ണ (മിശ്രീകൃത)മായ ജ്യോതിസ്സോടുകൂടിയവനായി പ്രകാശിക്കുന്നു, അതായത് ജാഗ്രത്തിൽ ഇന്ദ്രിയം, ബുദ്ധി, മനസ്സ്, സൂര്യൻ ആദിയായവ ഉള്ളതുകൊണ്ട് അവയുമായി ചേർന്നിരിക്കുന്ന ആത്മാവിന്റെ സ്വയം ജ്യോതിർഭാവം (സ്വയം പ്രകാശത്വം) സിദ്ധമാകുന്നില്ല. (വെളിപ്പെടുന്നില്ല) എന്നാൽ സ്വപ്നാവസ്ഥയിൽ ആ ഇന്ദ്രിയാദികളുടെ അഭാവത്താൽ ശുദ്ധവും അസംസൃഷ്ടവും (അമിശ്രിതവും)ആയ രൂപത്തിൽ അവിനാശി (വിനശിക്കാത്ത) ദൃഷ്ടിയോടുകൂടിയ സാക്ഷിസ്വരൂപനായ ആത്മാവ് സ്വയം ജ്യോതിസ്സായി വിളങ്ങുന്നു; സ്വപ്നാവസ്ഥയിൽ ഇന്ദ്രിയങ്ങൾ, ബുദ്ധി, ആദിത്യൻ ആദിയായ ബാഹ്യജ്യോതിസ്സുകളില്ലാത്തതുകൊണ്ട്, ആത്മാവ് തന്റെ തന്നെയായ ജ്യോതിസ്സുകൊണ്ടു പ്രകാശിക്കുന്നു എന്നു താൽപര്യം. അതിനാൽ അതു സ്വയം ജ്യോതിസ്സാണ്, ആ സ്വയം ജ്യോതിസ്സും ആത്മസ്വരൂപനുമായ ശ്രീസൌമ്യകാശീപതി ബ്രഹ്മവിദ്യാജന്യമായ ലക്ഷ്മിയെ നൽകുമാറാകട്ടെ. 10

സ്വപ്നത്തിലും, സൂര്യചന്ദ്രാദികളും രഥം മുതലായവയും പ്രതീതമാകുന്നുണ്ട്; എന്നാലതു് സർവ്വവും വാസനാത്മകമായ മനസ്സിന്റെ തന്നെ പരിണാമങ്ങളാണ്. സ്വയം ജ്യോതിരൂപനായ ആത്മാവ് വാസ്തവത്തിൽ സാക്ഷിസ്വരൂപമാണ്; എന്നാലപ്പോൾ മനോവാസന ആ പദാർത്ഥങ്ങളെ സൃഷ്ടിക്കുന്നതായി തോന്നുന്നു:—

രഥാൻ തുരംഗാനഥ രാജമാർഗാൻ
സരാംസി യോ/സൌ സൃജതേ സ്രവന്തീഃ
മോദ പ്രമോദാനപി പൂരുഷാത്മാ
സ സൌമ്യനാഥഃ ശ്രിയമാദധാതു 11

യാതൊരു പരമാത്മാവു് ജീവസ്വരൂപം കൈക്കൊണ്ടു് സ്വപ്നത്തിൽ രഥങ്ങൾ, കുതിരകൾ, തടാകങ്ങൾ, നദികൾ, റോഡുകൾ, ആനന്ദം, വിശേഷാനന്ദം ഇവയെ എല്ലാം സൃഷ്ടിക്കുന്നതായി പ്രതീതമാകുന്നുവൊ ആ പരമാത്മരൂപനായ ശ്രീസൌമ്യകാശീപതി ബ്രഹ്മവിദ്യാപ്രയുക്തമായ ലക്ഷ്മിയെ പ്രദാനം ചെയ്യട്ടെ. 11

ഈ വിഷയംതന്നെ വിസ്തരിച്ചുപറയുന്നു.—

ഉച്ചാവചാൻ സംസൃതിമാത്രരൂപാൻ
നിർമ്മായനാരീ നഗരാദികാൻ യഃ
ഭുങ്ക്തേ സ്വയംഭാസ്സുവിവിക്തമൂർത്തി-
സ്സ സൌമ്യനാഥഃ ശ്രിയമാദധാതു 12

യാതൊരുവൻ ജീവരൂപേണ, സ്വപ്നത്തിൽ ദേവാദികളുടെ ഉൽകൃഷ്ടദേഹ(രൂപ)ങ്ങളേയും, പക്ഷികൾ, മൃഗങ്ങൾ തുടങ്ങിയവയുടെ നീചദേഹ(രൂപ)ങ്ങളേയും, സ്ത്രീകൾ, നഗരങ്ങൾ മുതലായവയേയും നിർമ്മിച്ചു് അവയെ അനുഭവിക്കുന്നതായി കാണപ്പെടുന്നു, യാതൊരുവൻ സ്വയം ജ്യോതിസ്സും യഥാർത്ഥത്തിൽ ഇവയെല്ലാററിൽനിന്നും വിഭിന്നവും അതായതു് ഇവയുടെ കേവലം സാക്ഷിരൂപം മാത്രവും ആകുന്നു. ആ സ്വയം ജ്യോതിസ്സ്വരൂപനായ ശ്രീസൌമ്യകാശീപതി ബ്രഹ്മവിദ്യാപ്രയുക്തമായ സുഖം നൽകട്ടെ.

സ്വപ്നത്തിൽ മനസ്സുതന്നെ വിഷയിയുടേയും വിഷയത്തിന്റേയും ആകാരം ധരിക്കുന്നു, ആത്മാവാകട്ടെ കേവലം സാക്ഷിയും ചിന്മാത്രവുമാകുന്നു എന്നു ഭാവം. 12

ജാഗ്രത്തിന്റെ സാക്ഷിയും, സ്വയം ജ്യോതിസ്സായ ആത്മാവു തന്നെയാണെന്നും അതു് രണ്ടവസ്ഥകളിൽനിന്നും ഭിന്നമാണെന്നും കാണിക്കുന്നു:—

സ്വപ്നേ ച ദയാജാഗ്രതി ജാഗരൂക-
സ്തൽപുണ്യപാപാനനുബദ്ധ ഏവ
സംക്രീഡതേഽയം പുരുഷോ ഹ്യസംഗഃ
സ സൌമ്യനാഥഃ ശ്രിയമാദധാതു 13

സദാസമയവും ജാഗരൂകനായിരിക്കുന്ന (ഉണർവ്വോടുകൂടിയിരിക്കുന്ന) യാതൊരാത്മാവ് സ്വപ്നത്തിലും ജാഗ്രത്തിലും അവയുടെ പുണ്യപാപങ്ങളാൽ ബന്ധിക്കപ്പെടാതെ (പുണ്യപാപങ്ങളോടുചേരാതെ) രമിച്ചുകൊണ്ടു ഇരിക്കുന്നു; എന്തുകൊണ്ടെന്നാൽ ഈ ആത്മാവ് സ്വയം നിസ്സംഗനാകുന്നു, ആ ആത്മരൂപിയായ ശ്രീസൌമ്യകാശീപതി ബ്രഹ്മവിദ്യാജന്യമായ സുഖം പ്രദാനം ചെയ്യട്ടെ. 13

ആ ആത്മാവുതന്നെയാണു് സുഷുപ്ത്യവസ്ഥയുടേയും സാക്ഷിയെന്നു വ്യക്തമാക്കുന്നു:—

യഃ സംപ്രസാദേ ച നിജസ്വരൂപേ
സ്ഥിരത്യപാസ്താഖിലതത്സുഖാത്മാ
സ്വയംപ്രഭോഽയം പുരുഷോഹ്യസംഗഃ
സ സൌമ്യനാഥഃ ശ്രിയമാദധാതു 14

യാതൊരാത്മാവു് സുഷുപ്തിയിലാകട്ടെ സർവ്വദുഃഖങ്ങളിൽനിന്നു വിനിർമ്മുക്തനായും സുഖസ്വരൂപനായും സ്വയം പ്രകാശനായും (തീർന്നു്) തന്റെ സ്വരൂപത്തിൽ സ്ഫുരിക്കുന്നു. (വിള

ങ്ങുന്നു) എന്തുകൊണ്ടെന്നാൽ ഈ പ്രകൃതനായ ആത്മാവ് സദാ സമയവും സർവ്വസംഗരഹിതനാകുന്നു. (ഒരിക്കലും ഒരു വസ്തുവിനോടും ചേർന്നിരിക്കുന്നില്ല) ആ ആത്മസ്വരൂപനായ ശ്രീസൌമ്യകാശീപതി ബ്രഹ്മവിദ്യാപ്രയുക്തമായ സുഖത്തെ പ്രദാനം ചെയ്യട്ടെ.

സ്വയം ജ്യോതിസ്സായ ആത്മാവ് ജാഗ്രദാദി മൂന്നവസ്ഥകളിലും അസംഗനാണെന്ന് ഉപനിഷത്തിൽ സവിസ്തരം പ്രതിപാദിക്കപ്പെട്ടിട്ടുണ്ട്. ഇവിടെ ആ ഭാഗം സംക്ഷിപ്തമായിട്ടെ വ്യാഖ്യാനിച്ചിട്ടുള്ളു. 14

ഈ ആത്മാവ് ജാഗ്രത്തിലും സ്വപ്നത്തിലും ചുററിക്കറങ്ങിക്കൊണ്ട്, ആ അവസ്ഥകളിലെ ധർമ്മങ്ങളോടുകൂടാതെ (ധർമ്മങ്ങളെ സ്പർശിക്കാതെ) എങ്ങനെയാണ് വീണ്ടും സുഷുപ്തിയിലെത്തിച്ചേരുന്നതെന്നു ദൃഷ്ടാന്തപൂർവ്വം കാണിക്കുന്നു:—

സ്വപ്നേ ച യോ ജാഗ്രതി മത്സ്യതുല്യ-
ശ്ചരത്യഥ ശ്യേനവദാത്മനീഡം
സുഷുപ്തമാസർപ്തി പൂരുഷാത്മാ
സ സൌമ്യനാഥഃ ശ്രിയമാദധാതു 15

ദേഹരൂപമായ പുരത്തിൽ ശയിച്ചുകൊണ്ടിരിക്കുന്ന ജീവസ്വരൂപനായ യാതൊരു ആത്മാവ്, ഒരു വലിയ മത്സ്യത്തെപോലെ സ്വപ്നത്തിലും ജാഗ്രത്തിലും ചുററിത്തിരിയുകയും അനന്തരം പരുന്തിനേപ്പോലെ തന്റെ സ്വരൂപഭൂതമായ സുഷുപ്ത്യവസ്ഥയിൽ വന്നുചേരുകയും ചെയ്യുന്നുവൊ ആ ശ്രീ സൌമ്യകാശീപതി ബ്രഹ്മവിദ്യാജന്യമായ സുഖം നൽകട്ടെ.

പ്രവഹിച്ചുകൊണ്ടിരിക്കുന്ന ഒരു മഹാനദിയിൽ വർത്തിക്കുന്നതായ ഒരു വലിയ മത്സ്യം ഇരുകരകളോടും ചേർന്ന് നിഷ്പ്ര

യാസം സഞ്ചരിക്കുന്നു. എന്നാലതു് ആ രണ്ടുകരകളിൽനിന്നു സ്വയം വേർപെട്ടും അവയുടെ ധർമ്മങ്ങളാൽ സ്പർശിക്കപ്പെടാതെയുമാണിരിക്കുന്നതു് ഇതേതരത്തിൽ അസംഗനായ ആത്മാവും ജാഗ്രൽ സ്വപ്നാവസ്ഥകളിൽ രണ്ടിലും ചുററിസഞ്ചരിക്കുന്നു. ഒരു പരുന്തു് തൻെറ ശക്തിവിനിയോഗിച്ചു് ആകാശത്തിൽ ചുററിപ്പറന്നു് ക്ഷീണിച്ചതിനുശേഷം ചിറകുകൾ ചുരുക്കി സ്വന്തം കൂട്ടിൽ വന്നുചേരുന്നതുപോലെതന്നെ, ജാഗ്രൽ സ്വപ്നാവസ്ഥകളിൽ ചുററിക്കറങ്ങി ക്ഷീണിതനായ ആത്മാവും വിശ്രമിക്കുന്നതിലേക്കു് വീണ്ടും തൻെറ ആശ്രയസ്ഥാനവും കാരണസ്വരൂപവുമായ സുഷുപ്തിയിൽ ചെന്നുചേരുന്നു. 15

ഇതുമുതൽ ഇനി, ഇരുപത്തിമൂന്നാമത്തെ ശ്ലോകംവരെ മന്ദാക്രാന്താവൃത്തമാണു്. അതിൻെറ ലക്ഷണം:—

"മന്ദാക്രാന്താ ജലധിഷഡഗൈർഭാനതൌതാദ്ഗുരുചേൽ"

ഒന്നാമതു് മഗണം, പിന്നീടു് ഭഗണം, നഗണം, രണ്ടു തഗണം, അനന്തരം രണ്ടുഗുരു അക്ഷരങ്ങൾ ഇവയടങ്ങിയിട്ടുള്ളതും ക്രമത്തിൽ നാലമത്തേയും, ആറാമത്തേയും, ഏഴാമത്തേയും അതായതു് അവസാനത്തേയും അക്ഷരങ്ങളിൽ വിരാമമുള്ളതുമായ വൃത്തത്തെ മന്ദാക്രാന്തയെന്നു പറയുന്നു.

ജാഗ്രൽ സ്വപ്നാവസ്ഥകളിലെ സ്ഥൂലസൂക്ഷ്മ ശരീരങ്ങളിൽനിന്നും ആ അവസ്ഥകളിൽ നിന്നും ആത്മാവുഭിന്നമെന്നും അവയുമായി ആത്മാവിന്നു സ്വതേ (സ്വാഭാവികമായി) സംബന്ധമില്ലെന്നും മേൽ ശ്ലോകങ്ങൾകൊണ്ടു കാണിച്ചു; ഇനി അവിദ്യാസംബന്ധവും ആത്മാവിന്നു പരമാർത്ഥത്തിലില്ലെന്നു കാണിക്കുന്നു:—

സൃഷ്ട്വാ സ്വപ്നേ വിവിധ വിഷയാൻ
സൂക്ഷ്മനാഡീഗതസ്സൻ
യദ്യൽപശ്യാമ്യഹമസകലം
തത്തദാത്മൈവസാക്ഷാൽ
വിദ്വന്മൂർത്തിർ ഇതി മനുതേ
ഗാഢ സംസ്കാര തന്ത്രഃ
സൌമ്യാധീശഃ ശ്രിതസുരതരുഃ
ശ്രേയസേ നസ്സ ഭൂയാൽ 16

സ്വപ്നാവസ്ഥയിൽ, ഹിതയെന്നു പേരുള്ളതും തലമുടി രോമത്തിന്റെ ആയിരത്തിലൊരംശം മാത്രം (വലിപ്പം) ഉള്ളതുമായ ചെറിയ നാഡികളിൽ സഞ്ചരിച്ചുകൊണ്ടു് അനേക പ്രകാരത്തിൽ വാസനാരൂപങ്ങളായ വിഷയങ്ങളെ സൃഷ്ടിച്ചു് "ഞാൻ എന്തെല്ലാം കാണുന്നുവൊ അതു സർവ്വവും സാക്ഷാൽ ആത്മസ്വരൂപം തന്നെ" എന്നിങ്ങനെ ജാഗ്രൽ കാലത്തിലെ "സർവ്വജഗത്തും ആത്മരൂപമാകുന്നു" എന്നുദിച്ച ജ്ഞാനത്തിന്റെ ദൃഢമായ സംസ്കാരബലത്താൽ, ബ്രഹ്മവേത്താവായ വിദ്വാന്റെ സ്വരൂപത്തിൽ യാതൊരുവൻ വിചരിക്കുന്നു, ആശ്രിതന്മാർക്കു കല്പവൃക്ഷവും അതായതു് സകലാഭീഷ്ടങ്ങളും സമ്പൂർണ്ണം സാധിച്ചുകൊടുക്കുന്നവനും അഥവാ ദേവതാരവൃക്ഷങ്ങളുടെമദ്ധ്യത്തിൽ വിരാജിക്കുന്നവനും ഉത്തരകാശിക്കധിപതിയുമായ ആ ശ്രീവിശ്വനാഥൻ എനിക്കു ശ്രേയസ്സിനായിക്കൊണ്ടുഭവിക്കട്ടെ, അതായതു് മോക്ഷദാതാവായി തീരട്ടെ. 16

സ്വപ്നത്തിൽ, ക്രിയാകാരകഫലങ്ങളൊന്നും കൂടാത്ത കേവലം ആത്മസ്വരൂപത്തെ കാണുന്നു എന്നിങ്ങനെ പറഞ്ഞു; ഇനി സുഷുപ്തിയിൽ ജ്ഞാനികളും അജ്ഞാനികളും എല്ലാവരും നിഷ്പ്രയാസം പ്രാപിക്കുന്നതും ആ ആനന്ദമയവുമായ ആത്മസ്വരൂപ

ത്തിൻെറ സുഷുപ്ത്യവസ്ഥയിലെ പ്രത്യക്ഷഭാവത്തെ ദൃഷ്ടാന്തപൂർവ്വം നിർദ്ദേശിക്കുന്നു:—

കാന്താശ്ലിഷ്ടഃ കിമപികമനോ
വേത്തി നാന്തർന ബാഹ്യം
യദ്വൽ സ്വാത്മന്യഭയതൃഷിയഃ
പ്രാപ്തനിർഭേദഭാവഃ
ആനന്ദാത്മാ സ്വപിതിച തഥാ
നീരുജഃ പൂരുഷാത്മാ
സൌമ്യാധീശഃ ശ്രിതസുരതരുഃ
ശ്രേയസേ നസ്സ ഭൂയാൽ 17

തൻെറ പ്രിയയുമായി വിഷയ സുഖത്തിലേർപ്പെട്ടിരിക്കുന്ന കാമിയായ പുരുഷൻ അന്തർഭാഗത്തും ബഹിർഭാഗത്തുമുള്ള ഒരു പദാർത്ഥത്തേയും അറിയാത്തതുപോലെ തന്നെ യാതൊരുവൻ ജീവാത്മരൂപേണ സുഷുപ്തിയിൽ, തൻെറ സ്വരൂപഭൂതവും, ഭയതൃഷ്ണാദികളോടു കൂടാത്തതും ആയ ബ്രഹ്മത്തിൽ അഭേദഭാവത്തെ പ്രാപിച്ച് ബാധാരഹിതനായി ആനന്ദരൂപനായിതീർന്നു് ഉറങ്ങുന്നുവൊ ആ ബ്രഹ്മസ്വരൂപിയും ആശ്രയിക്കുന്നവൎക്കു കല്പവൃക്ഷവും ആയ ശ്രീഉത്തരകാശീപതി എനിക്കു ശ്രേയസ്സരുളട്ടെ. 17

സുഷുപ്തിയിൽ സമസ്തവും ഏകരൂപമായി തീരുന്നു. അതിനാൽ ആ സമയം ആത്മാവിന്നു് വിശേഷജ്ഞാനമില്ലാത്തതുകൊണ്ടു് അതിനെ സ്വയം ജ്യോതിസ്സെന്നു പറയാവുന്നതല്ല. എന്തുകൊണ്ടെന്നാൽ സ്വയം ജ്യോതിസ്സിന്നാകട്ടെ മററു ജ്യോതിസ്സിൻെറ സഹായം കൂടാതെ തന്നെ മററെല്ലാ പദാർത്ഥങ്ങളും പ്രതീതമാകണം, ഇതിന്നുത്തരം പറയുന്നു:—

പശ്യന്നേവ സ്വയമചല ചിദ്
ദൃശ്യജാതം ന പശ്യ-
ത്യന്യൽ സുപ്തേ കരണരഹിതഃ
പ്രാജ്ഞഭാവം പ്രപന്നഃ
ദ്രഷ്ടുർദ്രഷ്ടേർഭവതി വിലയോ
നാവിനാശിത്വതോ യഃ
സൌമ്യാധീശഃ ശ്രിതസുരതരുഃ
ശ്രേയസേ നസ്സ ഭൂയാൽ 18

യാതൊരാത്മാവു് സുഷുപ്തികാലത്തിൽ ചക്ഷുരാദികരണങ്ങൾ കൂടാതെ പ്രജ്ഞപ്തിഭാവത്തെ അതായതു് വിശേഷവിജ്ഞാനത്തിൻെറ അഭാവരൂപമായ പ്രകൃഷ്ടജ്ഞാനഭാവത്തെ അഥവാ ബ്രഹ്മഭാവത്തെ പ്രാപിച്ചു, എങ്കിലും അചലമായ ചൈതന്യം അതിൻെറ സ്വരൂപമാകുന്നു. അതിനാൽ സാക്ഷിരൂപേണ കാണുമ്പോഴും (കാണുന്നുണ്ടെന്നുവരികിലും) തന്നിൽനിന്നു് അന്യമായി ഒരു ദൃശ്യപദാർത്ഥത്തേയും കാണുന്നില്ല; എന്തുകൊണ്ടെന്നാൽ തന്നിൽ നിന്നു ഭിന്നമായി വാസ്തവത്തിൽ ഒന്നുമേയില്ലതന്നെ, പിന്നെന്തിനേയാണു കാണുന്നതു്? ഇതാണാശയം. അവിനാശി ആയതിനാൽ ദ്രഷ്ടാവിൻെറ ദൃഷ്ടിക്കു് ഒരിക്കലും നാശം നേരിടുന്നില്ല. ആ സദാത്മസ്വരൂപനും ഭക്തന്മാർക്കു് ഭുക്തിമുക്തിപ്രദനും ആയ ശ്രീഉത്തരകാശീപതി നമുക്കു് മംഗളമരുളട്ടെ. 18

തന്നിൽനിന്നു് അന്യമായി ഒരു ദൃശ്യപദാർത്ഥവും വാസ്തവത്തിലില്ലെന്നു് കഴിഞ്ഞ ശ്ലോകത്തിൽ പറഞ്ഞു. എന്നാൽ ജാഗ്രൽ സ്വപ്നങ്ങളിൽ മററു പദാർത്ഥങ്ങളെ കാണുന്നുണ്ടല്ലൊ; ഇതിനെന്തുകാരണമെന്നുള്ളതിനു സമാധാനം പറയുന്നു:—

സ്വസ്മാദന്യൽ സ്ഫുരതിതമസാ
പ്രത്യുപസ്ഥാപിതം സത്
തത്ര ദ്വൈതേ ചരതി പുരുധാ
ധീമയോ യഃ പരാത്മാ
ദൃഷ്ടിസ്പൃഷ്ടി പ്രഭൃതി കൃതിഭിർ-
ജാഗ്രത സ്വാപ്നഭൂമ്യോഃ
സൌമ്യാധീശഃ ശ്രിതസുരതരുഃ
ശ്രേയസേ നസ്സ ഭൂയാൽ 19

യാതൊരു പരമാത്മാവ് വിജ്ഞാനമയനായ ജീവൻെറ രൂപത്തിൽ, അനാദിയായ അവിദ്യയിൽ നിന്ന് ഉത്ഭൂതമായി തന്നിൽ നിന്ന് അന്യമായിരിക്കുന്ന, ആ അവിദ്യയുടെ കാര്യമായ ജഗത്താകുന്ന ദ്വൈതത്തിൽ, ജാഗ്രൽ സ്വപ്നാവസ്ഥകളിൽ കാണുക, മണക്കുക, മുതലായ ഇന്ദ്രിയവ്യാപാരങ്ങളാൽ നാനാതരത്തിൽ വ്യവഹരിച്ചുകൊണ്ടിരിക്കുന്നതായിട്ടു പ്രതീതമാകുന്നുവൊ ആ പരമാത്മസ്വരൂപിയും ദേവതാരവൃക്ഷങ്ങളുടെ മദ്ധ്യത്തിൽ വിരാജിക്കുന്നവനുമായ ശ്രീഉത്തരകാശീപതി എനിക്കു ശ്രേയസ്സു നൽകീടട്ടെ. 19

ആത്മാവ് ജാഗ്രത്തിൽനിന്ന് സ്വപ്നത്തിലേക്കു പോകുന്നതുപോലെ തന്നെ ഈ ലോകത്തിൽ നിന്ന് പരലോകത്തിലേക്കും പോകുന്നു എന്നുള്ളതു് ദൃഷ്ടാന്തപൂർവ്വം കാണിക്കുന്നു:—

ഭാരാക്രാന്തം ശകടമിവ യോ
ലിങ്ഗമാസ്ഥായ വിദ്യാ-
കർമ്മാശ്ലിഷ്ടം വപുരഭിനവം
പൂർവ്വദേഹാത് പ്രയാതി

ജാഗ്രത് സ്വപ്നക്രമവദമൃതം
ഛാത്തി ജീവത്വ ഭൃത്ത്വീ-
സൌമ്യാധീശഃ ശ്രിതസുരതരുഃ
ശ്രേയസേ നസ്സ ഭൂയാൽ 20

ഏതൊരു പരമാത്മാവു് ജീവഭാവം ധരിച്ചുകൊണ്ടു് ഭാരം കയററിയ വണ്ടിയെന്നപോലെ മരണസമയം ഉപാസനാകർമ്മങ്ങളോടു കൂടിയ സൂക്ഷ്മശരീരത്തെ വഹിച്ചു് ജാഗ്രത്തിൽ നിന്നു സ്വപ്നത്തിലേക്കും സ്വപ്നത്തിൽ നിന്നു ജാഗ്രത്തിലേക്കും പോകുന്ന തരത്തിലുള്ള അതേ ക്രമത്തിൽ, ഈ ശരീരത്തെ ത്യജിച്ചിട്ടു് ലോകാന്തരത്തിൽ വേറെ പുതിയ ശരീരത്തെ ഗ്രഹിക്കുകയും ആ ശരീരത്തിൽ തന്നെ ഇരുന്നു് തന്റെ കർമ്മത്തിനൊത്ത ഫലത്തെ അനുഭവിക്കുകയും ചെയ്യുന്നുവൊ ആ പരാത്മരൂപിയും ഭക്തന്മാൎക്കു് അഭീഷ്ടത്തെ പ്രദാനം ചെയ്യുന്നവനുമായ ശ്രീസൌമ്യകാശീപതി എനിക്കു കല്യാണമരുളട്ടെ.

അത്യധികം ഭാരമെടുത്തിട്ടുള്ള ഒരു കഴുതയെ കഴുതക്കാരനൊ, അഥവാ ഭാരമേററിയ വണ്ടിയെ വണ്ടിക്കാരനൊ നയിക്കുകയും ആ വണ്ടി അല്ലെങ്കിൽ കഴുത അനേകവിധം ശബ്ദം പുറപ്പെടുവിച്ചുകൊണ്ടു് സഞ്ചരിക്കുകയും ചെയ്യുന്നു. അതുപോലെതന്നെ ഈ ലിംഗശരീരം ആത്മാവിനാൽ അധിഷ്ഠിതമായിട്ടു് മരണകാലത്തിൽ "ഹിക്കാ" എന്നുതുടങ്ങി പലവിധ ശബ്ദങ്ങൾ ശബ്ദിച്ചുകൊണ്ടും വിദ്യാകർമ്മങ്ങളാകുന്ന ചുമടുകൾ സംഭരിച്ചുകൊണ്ടും പോകുകയും അങ്ങിനെ പോയി ആ വിദ്യാകർമ്മങ്ങൾക്കനുസരിച്ചുള്ള മററു ശരീരത്തെ ഗ്രഹിക്കുകയും ചെയ്യുന്നു എന്നു സാരം. വിദ്യാശബ്ദത്തിനു് ഇവിടെ പ്രമാണത്തിൽ നിന്നും അപ്രമാണ

ത്തിൽ നിന്നും ജനിക്കുന്ന വിഹിതവും പ്രതിഷിദ്ധവുമായ ജ്ഞാനം (ഭാവന) എന്നാണർത്ഥം, ആത്മജ്ഞാനമെന്നല്ല; വാക്കു്, മനസ്സു്, ശരീരം ഇവകൊണ്ടു് സാദ്ധ്യമായിട്ടുള്ളതെല്ലാം കർമ്മമെന്നും അറിയേണ്ടതാണു്. 20

ഇനി നാലാമത്തെ ബ്രാഹ്മണത്തിന്റെ സാരം പറയുന്നു. ആത്മാവു്, മരണസമയം സ്ഥൂലദേഹമുപേക്ഷിച്ചു് തന്റെ കർമ്മത്തിനനുസരിച്ച ഫലമനുഭവിക്കുന്നതിലേക്കു് ലിംഗശരീരത്തോടുകൂടി ലോകാന്തരത്തിലേക്ക പോകുന്നു എന്നു് മുൻശ്ലോകത്തിൽ പറഞ്ഞു; അതു് ഈ ശരീരത്തിൽ ഏതേതു സ്ഥാനങ്ങളിലൂടെയാണു പോകുന്നതെന്നു് ദൃഷ്ടാന്തപൂർവ്വം കാണിക്കുന്നു:—

യോഽയം മൂർദ്ധ്നാ നയനസുഷിണാ
വാന്യരന്ധ്രേണ ദേഹാ-
ന്നിഷ്ക്രമ്യാന്യത് സപദി വപുര-
ബ്ജന്തുവജ്ജീവമൂർത്തിഃ-
ധാമ്മം ധർമ്മാദഥ ച ദുരിതാ
ദ്വൈരിതഞ്ചാദദീത
സൌമ്യാധീശഃ ശ്രിതസുരതരുഃ
ശ്രേയസേ നസ്സ ഭൂയാൽ 21

ജീവസ്വരൂപനായ യാതൊരു പരമാത്മാവു് ബ്രഹ്മലോകപ്രാപ്തിക്കു് അർഹമായ കർമ്മമാണു ചെയ്തിട്ടുള്ളതെങ്കിൽ ബ്രഹ്മരന്ധ്രംവഴിക്കും, ആദിത്യലോകപ്രാപ്തിക്കു് അനുയോജ്യമായ പുണ്യകർമ്മമാണു് അനുഷ്ഠിച്ചിട്ടുള്ളതെങ്കിൽ നേത്രദ്വാരത്തിലൂടെയും മററു കർമ്മങ്ങൾക്കു് അതാതിന്നു യോജിച്ച ദ്വാരങ്ങൾ വഴിക്കും ഈ ദേഹത്തിൽ നിന്നു നിർഗ്ഗമിച്ചു് പുണ്യത്താൽ പുണ്യഫ

ലവും പാപത്താൽ പാപഫലവും അനുഭവിക്കുന്നതിനു യോഗ്യമായ വേറെ പുതിയ ശരീരത്തെ, തൃണജളൂകമെന്നപോലെ ഉടനെ തന്നെ ഗ്രഹിക്കുന്നു, തന്റെ ഭക്തന്മാക്ക് നിരതിശയമായ മോക്ഷപദത്തെത്തന്നെയും പ്രദാനം ചെയ്യുന്ന ആ പരമാത്മരൂപി ശ്രീസൌമ്യകാശീപതി എനിക്കു ശ്രേയസ്സുനൽകിടട്ടെ.

തൃണജളൂകമെന്നു പേരുള്ള ഒരുതരം പുഴു, ഒരു തൃണത്തിൽനിന്നു മറ്റൊരു തൃണത്തിലേക്കു് കടക്കുമ്പോൾ (ഇഴയുമ്പോൾ) അതിന്റെ പിൻഭാഗത്തുള്ള അവയവത്തെ മുൻഭാഗത്തുള്ള അവയവത്തിന്റെ സ്ഥാനത്തിൽ ഒതുക്കി ചേക്കുന്നു, ഇതുപോലെതന്നെ ഈ ജീവാത്മാവു് മുൻപു സ്വീകരിച്ചിട്ടുള്ള ഈ സ്ഥൂലശരീരത്തെ ത്യജിക്കുന്നതോടൊപ്പം തന്റെ വാസനയ്ക്കൊത്ത മറുശരീരത്തെ ധരിച്ചു് അവിടെതന്നെ, താൻ ഉപസംഹരിക്കപ്പെടുന്നു, അതായതു് ആത്മാഭിമാനം ചെയ്യുന്നു എന്നു ഭാവം. 21

കാമിയായ മനുഷ്യനാകട്ടെ പരലോകത്തിൽ പോകുന്നതിലേക്കു് സൂക്ഷ്മശരീരം സ്വീകരിക്കേണ്ടതായുണ്ടു്; എന്നാൽ യഥാർത്ഥബ്രഹ്മജ്ഞാനം സിദ്ധിച്ചു ആപ്തകാമനായ മനുഷ്യനു്, ലോകാന്തരഗമനംകൊണ്ടു് പ്രയോജനമൊന്നുംതന്നെ ഇല്ലാത്തതിനാൽ ലിംഗശരീരമൊ മറ്റോതെങ്കിലും ശരീരമൊ ധരിക്കേണ്ടതായിട്ടില്ല; അവന്റെ ആത്മാവു്, കുടം ഉടയുമ്പോൾ അതിന്റെ ഉള്ളിലുള്ള ഘടാകാശം മഹാകാശത്തിൽ ലയിച്ചുപോകുന്ന അതേവിധം ഇവിടെവെച്ചുതന്നെ പരമാത്മാവിൽ ചേർന്നു് തദ്രൂപമായി തീരുന്നു എന്നു കാണിക്കുന്നു:—

ഭോക്തും ഭോഗാൻ ഭ്രമതിവിഷയാ-
സക്തിതോƒത്രാപ്യമുത്ര
ബ്രഹ്മജ്ഞാനാദഥ ച ജനുഷേ
നാസ്തതൃഷ്ണഃ സ്വധിഷ്ണ്യം

പ്രാപ്തഃ പ്രാണോൽക്രമണ വിരഹാ-
ദ്ഭാതി യോ ജീവമുൎത്തിഃ
സൌമ്യാധീശഃ ശ്രിതസുരതരുഃ
ശ്രേയസേ നസ്സ ഭൂയാൽ 22

ജീവസ്വരൂപനായ യാതൊരു പരമാത്മാവു് വിഷയങ്ങളിൽ ആസക്തി നിമിത്തം ഭോഗങ്ങൾ ഭുജിക്കുന്നതിലേക്കു് ഇഹപരലോകങ്ങളിൽ ചുററിക്കറങ്ങിക്കൊണ്ടെ ഇരിക്കുന്നു, അതായതു് ജന്മമരണങ്ങളെ പ്രാപിച്ചുകൊണ്ടെ ഇരിക്കുന്നു; എന്നാൽ യഥാൎത്ഥബ്രഹ്മജ്ഞാനത്താൽ വിഷയാദികളിലുള്ള തൃഷ്ണയിൽനിന്നു് നിവൃത്തനായിട്ടു് (തൃഷ്ണവെടിഞ്ഞു്) തന്റെ മൂലസ്വരൂപമായ ബ്രഹ്മത്തെത്തന്നെ പ്രാപിക്കുകയുംചെയ്യുന്നു; അക്കാരണത്താൽ സൂക്ഷ്മശരീരാരംഭകമായ വാഗാദിപ്രാണങ്ങൾ ഒരിടത്തും ഗമിക്കാത്തതുകൊണ്ടു് വീണ്ടും ജന്മത്തെ പ്രാപിക്കുന്നില്ല; ആ ബ്രഹ്മസ്വരൂപിയും ഭക്തവത്സലനുമായ ശ്രീസൌമ്യകാശീപതി എനിക്കു ശ്രേയസ്സു പ്രദാനം ചെയ്യട്ടെ.

പ്രയോജനമില്ലാത്തതിനാൽ ബ്രഹ്മജ്ഞാനിയുടെ പ്രാണങ്ങൾ മറെറാരുസ്ഥലത്തും പോകുന്നില്ല. ഇങ്ങനെ മനുഷ്യൻ ജീവിച്ചിരിക്കെതന്നെ ഈ ശരീരത്തിൽവെച്ചുതന്നെ മുക്തനത്രെ. പിന്നീടു് ദേഹപാതാനന്തരം, നദി സമുദ്രത്തിൽപതിച്ചു് സമുദ്രരൂപമായി തീരുന്നതുപോലെ, അവൻ തന്റെ പാരമാൎത്ഥികസ്വരൂപമായ ബ്രഹ്മമായിതീരുന്നു; അവന്നു് വീണ്ടും ജനിക്കേണ്ടതായി വരുന്നില്ല. 22

ജീവിച്ചിരിക്കവേതന്നെ താൻ ബ്രഹ്മരൂപമാണെന്നറിയുന്ന പുരുഷൻ ജീവന്മുക്തനെന്നു പറയപ്പെടുന്നു. അവന്നു ദേഹമുണ്ടെങ്കിലും അതിനെ സംബന്ധിച്ച അഭിമാനം ഒരിക്കലുമുണ്ടാകുന്നില്ല.

അവൻ ജീവിച്ചിരിക്കുന്നു എങ്കിലും മരിച്ചവനെപോലെ ശാരീരികമായ സംബന്ധം പുലൎത്തുന്നില്ല. ഈ വസ്തുത ദൃഷ്ടാന്തപൂൎവ്വം വ്യക്തമാക്കുന്നു:—

ജിജ്ഞാസന്തേ യദിഹ വിവിധൈഃ
കൎമ്മഭിൎന്നിൎന്നിമിത്തൈഃ
പുണ്യാ പുണ്യേ തരതി സുതരാം
യദ്വിദൻ ബ്രഹ്മസാക്ഷാൽ
ശേതേ യദ്വിദ്വപുരുരഗനിൎമ്മോകവത് പ്രാസ്തമാരാത്
സൌമ്യാധീശഃ ശ്രിതസുരതരുഃ
ശ്രേയസേ നസ്സ ഭൂയാൽ 23

യാതൊരു ബ്രഹ്മത്തെ ഈലോകത്തിൽ നാനാപ്രകാരത്തിലുള്ള നിഷ്കാമകൎമ്മങ്ങൾ മുഖേന മനുഷ്യർ അറിയുവാനിച്ഛിക്കുന്നു, യാതൊരു ബ്രഹ്മത്തെ "അതു ഞാൻതന്നെയാകുന്നു" എന്നു സാക്ഷാലറിയുന്ന മനുഷ്യൻ പുണ്യപാപങ്ങളെ നിഷ്പ്രയാസം തരണം ചെയ്യുന്നു, യാതൊരു ബ്രഹ്മത്തെ അറിയുന്നവന്റെ ശരീരം സൎപ്പകഞ്ചുകം (പാമ്പുംപടം) പോലെ ദൂരത്തിൽ തള്ളപ്പെടുന്നു, ആ ബ്രഹ്മരൂപനും ഭക്തന്മാരെ അനുഗ്രഹിക്കുന്നവനും ആയ ശ്രീഉത്തരകാശിപതി വിശ്വനാഥഭഗവാൻ എനിക്കു മംഗളം പ്രദാനം ചെയ്യട്ടെ.

സൎപ്പം അതിന്റെ ജീൎണ്ണിച്ച കഞ്ചുകം (പടം) വെടിഞ്ഞശേഷം പിന്നീടതിൽ ഞാൻ എന്നോ എന്റേതെന്നോ ഉള്ള അഭിമാനം ഒരിക്കലും വെയ്ക്കുന്നില്ല; ഇതേപ്രകാരം ഈ സ്ഥൂലസൂക്ഷ്മ

ശരീരങ്ങളെ അനാത്മവസ്തുക്കളെന്നും മിഥ്യയെന്നും മനസ്സിലാക്കിയതിനുശേഷം ജീവന്മുക്തനായ പുരുഷൻ, ശരീരത്തെ ധരിച്ചാൽ തന്നെയും മരിച്ചവനേപോലെ അതുമായി ലേശവും ബന്ധം നില നിൎത്തുന്നില്ല; അതായതു് ദേഹത്തിൽ അഹന്തയും മമതയും ഒരിക്കലും പുലൎത്തുന്നില്ല എന്നു സാരം. 23

ഇനി അവസാനത്തെ രണ്ടു ശ്ലോകങ്ങൾ സ്രഗ്ധരാവൃത്തത്തിലുള്ളതാണു് ഇതിന്റെ ലക്ഷണം "മ്രഭ്നൈര്യാനാം ത്രയേണ ത്രിമുനിയതിയുതാ സ്രഗ്ധരാ കീൎത്തിതേയം" മ, ര, ഭ, ന മൂന്നു യഗണം, ഇതുയുംചേൎന്നാൽസ്രഗ്ധരാവൃത്തമായി. ഇതിൽ ഓരോ ഏഴാമത്തെ അക്ഷരത്തിലും മൂന്നു വിരാമം ഉണ്ടു്.

ആത്മാവിന്റെ യഥാൎത്ഥസ്വരൂപം ബ്രഹ്മം തന്നെയാണു്, ഇതു് അനേകപ്രമാണങ്ങൾകൊണ്ടു് മുകളിൽ വ്യക്തമാക്കി. കഴിഞ്ഞ ശ്ലോകത്തിൽ ആ ആത്മാവിനെ സാക്ഷാൽകരിച്ചിട്ടുള്ള ജീവന്മുക്തന്റെ ലക്ഷണവും പറഞ്ഞു.

എന്നാലിവക സംഗതികളെല്ലാം സാധനസമ്പത്തിയിൽ ഉയൎന്നതലത്തിലെത്തീട്ടുള്ള ആത്മദൎശികളെ സംബന്ധിച്ചുള്ളതാണു്. സാധകന്മാർ ഈ ഉൽകൃഷ്ടസ്ഥാനത്തെത്തിച്ചേരുന്നതിലേക്കു് അട്ടുത്തുപറയുവാൻപോകുന്ന സാധനങ്ങൾ തീവ്രമായി അനുഷ്ഠിച്ചു് സ്വന്തം ശരീരത്തെ ആത്മജ്ഞാനസമ്പാദനത്തിനു് യോഗ്യമാക്കിത്തീൎക്കണം. ജ്ഞാനം വൎദ്ധിക്കുന്തോറും ഈ സൎവ്വസാധനങ്ങളും സ്വാഭാവികമായിതന്നെ തീരുകയും, അവിദ്യയാകുന്ന മൂടുപടം ദൂരെ നീങ്ങുകയും ചെയ്യുന്നതാണു്. എന്നാലിക്കാലത്തുള്ള ജ്ഞാനികളേപോലെ, ഈ സാധനങ്ങൾ ഒരിക്കലും വെടിഞ്ഞുകളയരുതെന്നുള്ളതു് പ്രത്യേകം ശ്രദ്ധിക്കേണ്ടതാണു്. ഉച്ച

കോടിയിലുള്ള സാധനങ്ങൾകൊണ്ടുമാത്രമേ അവിദ്യാവിനാശ മാകുന്ന സാദ്ധ്യം സിദ്ധിക്കുകയുള്ളു. അവസാനത്തിൽ തന്റെ ചിന്മാത്രസ്വരൂപമാകുന്ന ആത്മാവു് സാക്ഷാൽഅനുഭൂതമായി തീരുന്നു. അതിനാൽ അത്യുത്സാഹപൂർവ്വം സാധനങ്ങൾ സമ്പാദിക്കേണ്ടതാണെന്നു കാണിക്കുന്നു:—

ശാന്തിർദാന്തിസ്തിതിക്ഷാഽഽപ്യുപരതിരഥ യ-
ച്ചിത്തനൈശ്ചല്യമേതൈ-
ര്യോയത് പ്രത്യക്പ്രപശ്യത്യഹമിദമിതിസ
ബ്രാഹ്മണോ ബ്രഹ്മതുല്യഃ
മുഖ്യം ബ്രാഹ്മണ്യമേതന്നവികൃത സുകൃതൈഃ
ക്ഷീയതേ വർദ്ധതേ വാ
വന്ദേ തം ഹൈമഭൂമീധരശിഖരലസത്
സൌമ്യകാശീപുരീശം 24

ശാന്തി, (അന്തഃകരണത്തെ തൃഷ്ണാദികളിൽനിന്നു് പിൻതിരിക്കുക, നിവർത്തിക്കുക) ദാന്തി (വെളിയിലുള്ള ഇന്ദ്രിയങ്ങളുടെ വ്യാപാരങ്ങളിൽനിന്നു് നിവർത്തിക്കുക) തിതിക്ഷ, (ശീതോഷ്ണാദികൾ സഹിക്കുക) ഉപരതി, (ഏഷണകളെല്ലാം ത്യജിക്കുക അഥവാ ആ ത്യാഗപൂർവ്വകമായ സന്ന്യാസം) ചിത്തൈകാഗ്ര്യം ഈ ശമാദികളായ സർവ്വസാധനങ്ങൾകൊണ്ടും യാതൊരുപുരുഷൻ പ്രത്യഗ്രൂപമായ യാതൊരു ബ്രഹ്മത്തെ "ഇതു ഞാനാകുന്നു" എന്നിപ്രകാരം നല്ലവണ്ണം കാണുന്നു, അതായതു് സാക്ഷാൽകരിക്കുന്നു; അവൻതന്നെയഥാർത്ഥബ്രാഹ്മണൻ, അവൻതന്നെയാണു് ബ്രഹ്മരൂപം അഥവാ അവൻ ഹിരണ്യഗർഭനുതുല്യം പൂജനീയനാകുന്നു. ഇതാകുന്നു മുഖ്യബ്രാഹ്മണ്യം—ബ്രാഹ്മണത്വം—ഇവൻ പാ

പത്താൽ നശിക്കുകയൊ പുണ്യത്താൽ വർദ്ധിക്കുകയൊ ചെയ്യുന്നില്ല. അങ്ങനെ ആ ബ്രഹ്മരൂപിയായ ബ്രാഹ്മണൻ തന്റെ ജ്ഞാനാഗ്നിയാൽ സർവ്വപുണ്യപാപങ്ങളേയും ദഹിപ്പിക്കുന്നു, പിന്നെ അവയുമായി അവന്നേതെങ്കിലും സംബന്ധമൊ അവകൊണ്ടു് എന്തെങ്കിലും പ്രയോജനമൊ ഇല്ലതന്നെ; ആ ബ്രഹ്മരൂപിയും ഹിമാലയപർവ്വതത്തിന്റെ ശിഖരത്തിൽ വിരാജിക്കുന്നവനും ശ്രീഉത്തരകാശീപതിയും ആയ വിശ്വനാഥഭഗവാനെ ഞാൻ വന്ദിക്കുന്നു. 24

ബൃഹദാരണ്യകത്തിൽ ജ്ഞാനഭാഗം കൂടുതലായി അടങ്ങിയിട്ടുള്ളതു് നാലാമദ്ധ്യായം വരെ മാത്രമാണു്. മേൽശ്ലോകം കൊണ്ടു് ഇവിടെയും ജ്ഞാനഭാഗം അടങ്ങിയ ഉപനിഷത്തിന്റെ സാരം സമാപ്തമായി. ബൃഹദാരണ്യത്തിന്റെ അവസാനത്തിലുള്ള ഖിലകാണ്ഡത്തിലെ രണ്ടദ്ധ്യായങ്ങളിൽ പലവിധമായ ഉപാസനകളേയും കർമ്മങ്ങളേയും പറയുന്നുണ്ടു്. ഇനി ആ ഉപാസനാകർമ്മങ്ങളെ വിവരിക്കുന്ന രണ്ടദ്ധ്യായങ്ങളുടെ സാരം അടിയിലത്തെ ശ്ലോകംകൊണ്ടു് കാണിച്ചു് ഈ സ്തബകം പൂർണ്ണമാക്കുന്നു:—

പൂർണ്ണം പൂർണ്ണപ്രതിഷ്ഠാനിരുപചരിത സ-
ദ്വസ്തു യദ്ബ്രഹ്മ സാക്ഷാ-
ദധ്യസ്തൈർന്നാമരൂപൈരുപഹിതപദവീ-
മാപ്നുവദ്ഭൂരി ഭേദൈഃ
കർമ്മോപാസ്തിപ്രകാരൈഃ കമിതൃഭിരിതരൈ-
ശ്ചൈതദാരാധ്യതേ/ദ്ധാ
വന്ദേ തം ഹൈമഭൂമീധരശിഖരലസത്
സൌമ്യകാശീപുരീശം 25

ദേശകാലവസ്തുക്കൾകൊണ്ടു പരിച്ഛേദമില്ലാത്തതും കാര്യാത്മകമെങ്കിലും പരിപൂർണ്ണവുമായിരിക്കുന്ന ബ്രഹ്മത്തിന്റെ അധിഷ്ഠാനവും, നിരുപാധികവും, സത്താമാത്രസ്വരൂപവും പ്രത്യഗഭിന്നവുമായ ഈ യാതൊരു ബ്രഹ്മം ഭവിക്കുന്നുവൊ അതു് ആരോപിതങ്ങളായ നാനാതരത്തിലുള്ള നാമരൂപങ്ങളാൽ സോപാധികഭാവം പ്രാപിച്ചു് പലവിധ ഭേദഭാവങ്ങളിലൂടെ അതായതു് അനേകപ്രകാരത്തിലുള്ള കർമ്മോപാസനകൾ മുഖേന ഇഹപരലോകങ്ങളേയും മററു ധനാദികളേയും കാമിക്കുന്ന പുരുഷന്മാരാലും ഇങ്ങനെയുള്ള കാമനകളെല്ലാം ത്യജിച്ച നിഷ്കാമപുരുഷന്മാരാലും അത്യന്ത ഭക്തിയോടുകൂടി ആരാധിക്കപ്പെടുന്നു; അങ്ങനെ കാമികളും അകാമികളുമായ രണ്ടുതരത്തിലുള്ള ജനങ്ങളും പൂർണ്ണബ്രഹ്മത്തെ നാനാപ്രകാരത്തിൽ നാമരൂപങ്ങൾ കല്പിച്ചു് ഭക്തിപൂർവ്വം ആരാധിക്കുന്നു, ആ ബ്രഹ്മരൂപിയും ഹിമാലയപർവ്വതത്തിന്റെ ശിഖരത്തിൽ വിരാജിക്കുന്നവനും ശ്രീഉത്തരകാശീപുരിക്കധിപതിയുമായ വിശ്വനാഥഭഗവാനെ ഞാൻ വന്ദിക്കുന്നു.

ഇപ്രകാരം മധുകാണ്ഡം, മുനികാണ്ഡം, ഖിലകാണ്ഡം ഈ മൂന്നു കാണ്ഡങ്ങളോടും ആറദ്ധ്യായങ്ങളോടും കൂടിയതും വേദാന്തസാരസർവ്വസ്വഭൂതവുമായ ശ്രീബൃഹദാരണ്യകോപനിഷത്തിന്റെ സാരം നിരൂപിച്ചുകഴിഞ്ഞു. ശുക്ലയജുർവ്വേദത്തിലെ ബ്രാഹ്മണഭാഗമായ ശതപഥബ്രാഹ്മണത്തിന്റെ (അവസാന ഭാഗം) ബൃഹദാരണ്യകോപനിഷത്തെന്നു പറയപ്പെടുന്നു. 25

# പഞ്ചദശഃ സ്തബകഃ

"നിഗമ കല്പതരോൎഗ്ഗളിതം ഫലം
ശുകമുഖാ ദമൃത ദ്രവസംയുതം"

ഉപനിഷത്തുകളിൽവച്ച് പത്ത് ഉപനിഷത്തുകൾ (ദശോപനിഷത്തുകൾ) മഹത്തരങ്ങളാണ്. അവയുടെ സാരം പതിനാലാമത്തെ സ്തബകം വരെ വിവരിച്ചു, ഇനി മററു ചെറിയ ഉപനിഷത്തുകളുടെ സാരം വൎണ്ണിക്കുന്നതിനാരംഭിക്കുന്നു. ഈ സ്തബകത്തിൽ ഇരുപത്തിനാലാമത്തെ ശ്ലോകംവരെ ശ്വേതാശ്വതരോപനിഷത്തിൻെറയും അവസാനശ്ലോകത്തിൽ ബ്രഹ്മബിന്ദു ഉപനിഷത്തിൻെറയും സാരമാണു വിവരിക്കുന്നത്. ഇതിൽ പറയപ്പെടുന്ന ചെറിയ ഉപനിഷത്തുകൾ ആ വലിയ പത്തുപനിഷത്തുകളുടെ സരളരീതിയിലുള്ള സാരസംഗ്രഹമാകുന്നു. അവയുടേയും സാരം മാത്രമേ ഇവിടെയെടുത്തിട്ടുള്ളു. അതിനാൽ സാരാൽസാരതരമായ (അത്യന്തസാരമായ) ഇതു് ജിജ്ഞാസുക്കൾക്ക് മനനംചെയ്യാൻ ഏററവും പററിയതുതന്നെ.

വൃക്ഷത്തിൽ സ്വതേ യാതൊരു രസവും (ആസ്വാദ്യതയും) അടങ്ങിയിട്ടില്ല; എന്നാലതിൻെറ ഫലത്തിൽ നല്ല രസമുണ്ടുതാനും. അതിനാൽ വൃക്ഷത്തിൻെറ സാരഭൂതമായ ഫലം സകലരും പ്രേമപൂൎവ്വം ആസ്വദിക്കുന്നു. ആ ഫലങ്ങളിൽവെച്ചുതന്നെയും ഏതെങ്കിലും ഒരെണ്ണം ശുകം (തത്തക്കിളി) തൻെറ കൊക്കുകൊണ്ടു കൊത്തിപ്പിളൎന്നു (രുചിച്ചു) എന്നുവരട്ടെ, ആ ഫലം വളരെ സ്വാദിഷ്ടമായതിനാൽ എല്ലാവരും അമൃതതുല്യം ആസ്വദിക്കുന്നു

താണു്. എന്തുകൊണ്ടെന്നാൽ അതു് വൃക്ഷത്തിന്റെ സാരമെന്നുള്ളതൊന്നു്, കൂടാതെ ശുകം ആസ്വദിച്ച ആ ഫലം സർവ്വോത്തമമായതിനാൽ അതിന്റേയും സാരരൂപമാകുന്നു, ഇങ്ങനെ ആ ഫലമാകട്ടെ സാരാൽസാരതരം തന്നെ.

ഇതേപ്രകാരം ഇവിടെ മേൽപറഞ്ഞ വലിയ ഉപനിഷത്തുകൾ വൃക്ഷസ്ഥാനീയങ്ങളും അവയുടെ സാരരൂപമായ ചെറിയ ഉപനിഷത്തുകൾ ആ വൃക്ഷത്തിന്റെ ഫലസ്ഥാനീയങ്ങളുമാകുന്നു. അവയിൽനിന്ന ഗ്രന്ഥകർത്താവു സംഗ്രഹിച്ചിട്ടുള്ള സാരത്തിന്നാകട്ടെ ശുകമുഖാസ്വാദിതവും അമൃതതുല്യവുമായ ഫലത്തിന്റെ സ്ഥാനമാണുള്ളതു്. ഗ്രന്ഥകർത്താവായ, ജ്ഞാനയോഗി ശ്രീതപോവനസ്വാമികൾ ശുകദേവന്റെ സ്ഥാനത്തും വിരാജിക്കുന്നു; എന്തുകൊണ്ടെന്നാൽ ശ്രീസ്വാമിജി തന്റെ അനുഭവാമൃതംകൂടിയും ഇതിൽ കലർത്തിയിട്ടുണ്ടു് (പൊഴിച്ചിട്ടുണ്ടു്) അതിനാൽ ഈ ഉപനിഷത്താകുന്ന വൃക്ഷത്തിന്റെ പരമസാരരൂപവും അമൃതതുല്യവുമായ ഫലത്തെ ബ്രഹ്മജ്ഞാനേച്ഛുക്കൾ അതിപ്രേമത്തോടുകൂടി നിരന്തരം അനുഭവിക്കേണ്ടതാണു്.

ഇവിടെ ആദ്യമായി ജഗത്തിന്റെ കാരണത്തെ സംബന്ധിച്ച ചിന്തിക്കുന്നു. എത്രയോ ആളുകൾ കാലം, സ്വഭാവം മുതലായവയെ ജഗൽകാരണമായി കണക്കാക്കിവരുന്നു എന്നുള്ളതുകാണിക്കുന്നു:—

കാലഏവ ജഗന്മൂലം സ്വഭാവ ഇതി ചാപരേ
വദന്തി യമജാനന്തഃ സ ശംഭുഃ പ്രീയതാം പ്രഭുഃ 1

ജഗത്തിന്റെ ഉൽപത്തിയും സ്ഥിതിയും നാശവും കാലപരിപാകത്തിൽ (കാലം സമാഗതമാകുമ്പോൾ) മാത്രമെ സംഭവിക്കു

ന്നുള്ള. ഇപ്രകാരം സർവ്വജഗത്തിന്നും കാരണം കാലപരിണാമമായതിനാൽ കാലംതന്നെ ഈ ജഗത്തിന്ന സ്വതന്ത്രകാരണമെന്ന കാലവാദികൾ പറയുന്നു. അഗ്നിക്ക് ഉഷ്ണതയും പൃഥിവിക്ക് കാഠിന്യവും സ്വതഃസിദ്ധമായ ഗുണമെന്നതുപോലെ ഓരോ പദാർത്ഥത്തിന്നും നിയതവും സ്വതഃസിദ്ധവുമായ ഏതൊരു ഗുണം ഭവിക്കുന്നുവോ അതുതന്നെ സ്വഭാവം; ഈ സ്വഭാവത്തിൽനിന്ന മാത്രമാണ് ജഗത്തിന്റെ ഉൽപത്ത്യാദികൾ നടക്കുന്നതു്, അതിനാൽ സ്വഭാവം തന്നെ ജഗത്തിന്നുകാരണം എന്നിങ്ങനെ സ്വഭാവവാദികൾ ഗണിക്കുന്നു. യാതൊരു പരമാത്മാവിനെ ജഗത്തിന്റെ മുഖ്യകാരണമെന്നറിയാൻ പാടില്ലാത്തതിനാൽ താൎക്കികാദികൾ ഇപ്രകാരം കാലം മുതലായവയെ ജഗൽകാരണമായി പറയുന്നുവൊ ആ പരമാത്മരൂപനും സർവ്വശക്തനുമായ ശ്രീശങ്കരഭഗവാൻ എന്നിൽ പ്രസാദിക്കട്ടെ. 1

ഇതു് അനുഷ്ടുപ്പ്വൃത്തത്തിലുള്ള ശ്ലോകമാണ്, മുൻസ്തബകങ്ങളിലും ഈ വൃത്തം വന്നിട്ടുണ്ടു്, എന്നാൽ ലക്ഷണം പറഞ്ഞിട്ടില്ല.

ഇനി ഭൂതവാദികളേയും യദൃച്ഛാവാദികളേയും വൎണ്ണിക്കുന്നു:—

ഭൂതാനി ജഗതോ മൂലം യദൃച്ഛേതി ച കേചന
ജാനന്തി യമജാനന്തഃ സ ശംഭുഃ പ്രീയതാം പ്രഭുഃ 2

ഈ പൃഥ്വി മുതലായ ഭൂതങ്ങൾ തന്നെ, പരസ്പരം സമ്മേളിച്ചു് (ചേൎന്നു്) ജഗത്തിന്റെ ഉൽപത്ത്യാദികൾ നിർവ്വഹിക്കുന്ന എന്നു് ഭൂതവാദികൾ കരുതുന്നു; ഭൂതമൊ, സ്വഭാവമൊ, കാലമൊ ഒന്നും കാരണമല്ല, യദൃച്ഛയാ മാത്രമാണ് ജഗത്തുത്ഭൂതമാകുന്നതു്, കാൎയ്യകാരണബന്ധമൊന്നും കൂടാതെ ആകസ്മികമായി

സംഭവിക്കുന്നതിന്ന് യദൃച്ഛയെന്നുപറയുന്നു; ആ യദൃച്ഛയിൽനിന്നു തന്നെയാണ് ജഗത്തിൻെറ ഉൽപത്തി മുതലായവയെന്ന് യദൃച്ഛാവാദികൾ വാദിക്കുന്നു; ആശ്ചൎയ്യമെന്നേ പറയേണ്ടൂ! കാലം, സ്വഭാവം, ഭൂതം, യദൃച്ഛാ ഇത്യാദി കാരണങ്ങൾക്കും കാരണമായിരിക്കുന്ന യാതൊരു പരമാത്മാവിനെ അവർ അറിയുന്നില്ല ആ പരമാത്മരൂപനും സർവ്വേശ്വരനും ആയ ശ്രീശങ്കരഭഗവാൻ എന്നിൽ പ്രസന്നനാകട്ടെ. 2

ജഗത്തിൻെറ മൂലകാരണം പരമാത്മാവുതന്നെയെന്നു കാണിക്കുന്നു:—

ഗുണൈന്നിഗൂഢോ യോ ദേവഃ കാരണാനാഞ്ച കാരണം
സ ഏവ ജഗതോമൂലം സ ശംഭുഃ പ്രീയതാംപ്രഭുഃ 3

യാതൊരു പരമാത്മാവ് സത്വാദി ത്രിഗുണസ്വരൂപിണിയായ മഹാമായാശക്തിയാൽ മറയ്ക്കപ്പെട്ട് പ്രസ്തുത ജഗത്തിൻെറ സർവ്വഗൌണകാരണങ്ങൾക്കും കാരണമാകുന്നു, തന്നിമിത്തം അതു (പരമാത്മാവ്) തന്നെ, ജഗത്തിൻെറ ഒരേ ഒരു മൂലകാരണമാകുന്നു; ആ പരമാത്മരൂപിയും വിശ്വകർത്താവുമായ ശ്രീശങ്കരഭഗവാൻ എന്നിൽ പ്രീതനാകട്ടെ. 3

ആ ദേവനെ സാക്ഷാൽകരിക്കുന്നതുകൊണ്ട് ഈ മായാവരണം മാറുന്ന എന്നുപറയുന്നു:—

വിശ്വമായാവിനാശഃ സ്യാദസ്യ ദേവസ്യ ദർശനാത്
അക്ഷരസ്യ ക്ഷരേശസ്യ സ ശംഭുഃ പ്രീയതാംപ്രഭുഃ 4

പ്രകൃതിയുടെ നാഥനും വിനാശരഹിതനും ആയ യാതൊരു ദേവ–പരമാത്മാവി–ന്റെ സാക്ഷാൽകാരത്താൽ ഈ സൎവ്വജഗത്തും അതിന്റെ ഉപാദാനകാരണമായ അവിദ്യയോടുകൂടെ നശിച്ചുപോകുന്നുവൊ ആ പരമാത്മരൂപനും സൎവ്വാധിഷ്ഠാതാവുമായ ശ്രീശങ്കരഭഗവാൻ എപ്പോഴും പ്രസാദിക്കട്ടെ. 4

ആത്മജ്ഞാനം കൂടാതെ ക്ലേശങ്ങൾ നിവൎത്തിക്കുന്നതല്ല എന്നു പറയുന്നു:—

ക്ലേശപാശാപഹാനിസ്സ്യാദ്ദേവം ജ്ഞാത്വൈവ നാന്യഥാ
ബ്രഹ്മശബ്ദാഭിധേയം യം സ ശംഭുഃ പ്രീയതാം പ്രഭുഃ 5

ബ്രഹ്മമെന്ന നാമത്തോടുകൂടിയ യാതൊരാത്മദേവനെ–ആത്മരൂപമായ ബ്രഹ്മത്തെ–അറിയുന്നതുകൊണ്ടുമാത്രം അവിദ്യാ, അസ്മിതാ, രാഗം, ദ്വേഷം തുടങ്ങിയ, ക്ലേശരൂപമായ പാശങ്ങൾ ആത്യന്തികമായി നിവൎത്തിക്കുന്നു, അല്ലാതെ മറ്റൊന്നിനാലും നിവൎത്തിക്കുന്നതല്ല, ആ ബ്രഹ്മരൂപിയും സർവ്വേശ്വരനുമായ ശ്രീശങ്കരഭഗവാൻ എന്നിൽ പ്രസന്നനായിഭവിക്കട്ടെ. 5

ആ ബ്രഹ്മരൂപമായ ആത്മാവാകട്ടെ ഈ ദേഹത്തിൽ തന്നെ ഉണ്ടെന്നു ദൃഷ്ടാന്തപൂൎവ്വം കാണിക്കുന്നു:—

യോനിനിഷ്ഠോ യഥാ വഹ്നിസ്തദ്വദാത്മാപി ദേഹഗഃ
യോഽദൃശ്യോ ദൃശ്യതേഽഭ്യാസാത് സ ശംഭുഃ പ്രീയതാം പ്രഭുഃ
6

അഗ്നിക്കു മുഖ്യകാരണം കാഷ്ഠം (വിറകു്, കമ്പു്) ആകുന്നു, അതിൽ അഗ്നി അവ്യക്തരൂപത്തിൽ സ്ഥിതിചെയ്യുന്നു എങ്കിലും

നമുക്കതിനെ വ്യക്തരൂപത്തിൽ കാണാൻകഴിയുന്നില്ല; എന്നാൽ മഥനം മുഖേന (കാഷ്ഠംതമ്മിൽ കടയുന്നതുകൊണ്ടു്) പ്രകടമാകുന്നതിനാൽ അതേ കാഷ്ഠത്തിൽ അഗ്നി മൂർത്തസ്വരൂപത്തെ കൈക്കൊള്ളുന്നു. ഇതേവിധം ഈ ദേഹത്തിൽതന്നെ സ്ഥിതനായ ആത്മാവു് അവ്യക്തരൂപത്തിൽ സ്ഥിതിചെയ്യുന്നതിനാൽ കാണപ്പെടുന്നില്ല, അപ്പോഴതിനു (കാണുന്നതിനു) ള്ള ഉപായമെന്താണ്? ബാഹ്യവിഷയങ്ങളിൽ വ്യാപരിച്ചുകൊണ്ടിരിക്കുന്ന ഇന്ദ്രിയങ്ങളും, മനസ്സുമുതലായവയെ ഓംകാരാദികളുടെ ഉപാസനാരൂപമായ അഭ്യാസം വഴിക്കു നിരോധിക്കുന്നതുകൊണ്ടു് അവ അന്തർമ്മുഖമായിത്തീരുന്നു, അതിനാൽ ദേഹത്തിൽ സ്ഥിതിചെയ്യുന്ന ആത്മാവിന്റേയും സമ്യക് (വേണ്ടവണ്ണമുള്ള) ദർശനം സിദ്ധിക്കുന്നതാണ്, ആ ആത്മരൂപനും സർവ്വേശ്വരനുമായ ശ്രീശങ്കരഭഗവാൻ പ്രീതനായിതീരട്ടെ. 6

തന്റെ ദേഹത്തെ താഴത്തെ അരണിയായും ഓംകാരത്തെ മേലത്തെ അരണിയായും സങ്കല്പിച്ചു് ധ്യാനരൂപമായ മഥനംകൊണ്ടു് അതായത്തു് നിരന്തരം ധ്യാനിക്കുന്നതുകൊണ്ടു്, അഗ്നിയുടെ ദർശനം കാഷ്ഠത്തിൽ സിദ്ധിക്കുന്നതുപോലെ ആത്മാവിന്റെ ദർശനം ഇതേ ദേഹത്തിൽതന്നെ സിദ്ധിക്കുന്നതാണ്.

ഈ ജഗത്തിൽ ആത്മാവു് എപ്രകാരം സർവ്വത്രവ്യാപിച്ചിരിക്കുന്നു എന്നുള്ളതു് ദൃഷ്ടാന്തപൂർവ്വം വ്യക്തമാക്കുന്നു:—

ക്ഷീരേ സർപ്പിര്യഥാ തദ്വദാത്മാ യസ്സർവ്വഗോഽദ്വയഃ
ഗൃഹ്യതേ സത്യതപസാ ദ്യശംഭുഃ പ്രീയതാം പ്രഭുഃ 7

പാലിൽ ഓരോ അണുവിലും നെയ്യു് ഏതുവിധം വ്യാപിച്ചിരിക്കുന്നുവൊ അതേവിധം ഈ ജഗത്തിലും ഓരോ അണുവിലും

ഈ ഒരേഒരാത്മാവുതന്നെ സർവ്വത്ര വ്യാപിച്ചിരിക്കുന്നു; ഇതിനെ എങ്ങനെ ഗ്രഹിക്കാമെന്നാണെങ്കിൽ പറയാം; സത്യവും ചിത്തത്തിൻെറ ഏകാഗ്രതാപൂർവ്വമായ ധ്യാനവും കൊണ്ടുതന്നെ യാതൊന്നിനെ ഗ്രഹിക്കാൻ സാധിക്കുന്നു, ആ ആത്മരൂപിയും സർവ്വവ്യാപകനുമായ ശ്രീശങ്കരഭഗവാൻ എന്നിൽ പ്രീതനായി ഭവിക്കട്ടെ. 7

മനസ്സും വാക്കും കർമ്മവും കൊണ്ടു് സത്യത്തെ പാലിക്കണമെന്നുള്ളതു മനസ്സിലായി, എന്നാൽ മേൽപറഞ്ഞ ധ്യാനരൂപമായ തപസ്സ് ആത്മദർശനവിഷയത്തിൽ എങ്ങനെ അനുഷ്ഠിക്കണമെന്നുള്ളതു സ്പഷ്ടമായി മനസ്സിലായില്ല, ഇതിനു സമാധാനം:—

സമേദേശേ വിശുദ്ധേ ച ഗുഹാദൌ വാതവർജ്ജിതേ
സ്ഥിത്വൈവ യമനുധ്യായേത് സ ശംഭുഃ പ്രീയതാം
പ്രഭുഃ 8

സമനിരപ്പോടുകൂടിയതും പരിശുദ്ധവും ഗുപ്തവും അതായതു് നിർജ്ജനവും ഏകാന്തവും വായുസഞ്ചാരംപോലും കുറഞ്ഞതും ആയ സ്ഥലത്തിരുന്നു് ആസനാദിദ്വാരാ ക്രമം ക്രമം (പടിപടി) ആയി യോഗിയായ പുരുഷൻ യാതൊരു പരമാത്മാവിനെ ധ്യാനിക്കുന്നുവൊ ആ പരമാത്മരൂപിയും സർവ്വേശ്വരനുമായ ശ്രീശങ്കരഭഗവാൻ നിത്യവും പ്രസന്നനായി ഭവിക്കട്ടെ. 8

ധ്യാനനിഷ്ഠനായ യോഗിക്കു് ബ്രഹ്മദർശനത്തിനു മുൻപായി എന്തെല്ലാം കാണാറാകുന്നു എന്നു വ്യക്തമാക്കുന്നു:—

യസ്യാഭിവ്യക്തിതഃ പൂർവ്വമക്ക്ധൂമാദി ദർശനം
സംഭവേദ്യോഗിനാം യോഗേ സ ശംഭുഃ പ്രീയതാം
പ്രഭുഃ 9

യോഗിക്ക് യാതൊരു പരമാത്മാവിൻെറ ദർശനം സിദ്ധിക്കുന്നതിനു മുൻപ് യോഗാഭ്യാസകാലത്തിൽ സൂര്യൻ, ധൂമം, അഗ്നി, വായു, വിദ്യുത് (മിന്നൽ) ചന്ദ്രൻ ആദിയായവയുടെ ദർശനം ഉണ്ടാകുന്നുവൊ ആ പരമാത്മരൂപനും സർവ്വേശ്വരനുമായ ശ്രീശങ്കരഭഗവാൻ എന്നിൽ പ്രസന്നനാകട്ടെ. 9

അനന്തരം യോഗിക്ക് പെട്ടെന്നുതന്നെ അന്തർഭാഗത്തിൽ പരമാത്മദർശനം സിദ്ധിക്കുന്നു എന്നു പറയുന്നു:-

കൃതാർത്ഥോ ഭ്രാജതേ യോഗീ തേജോമയകളേബരഃ
പ്രത്യഞ്ചം വീക്ഷ്യ യം സാക്ഷാൽ സ ശംഭുഃ പ്രീയതാം പ്രഭുഃ 10

പിന്നീട് ആ യോഗി, തൻെറ ഉള്ളിൽ സ്ഥിതിചെയ്യുന്ന യാതൊരു പരമാത്മാവിനെ ഉടൻതന്നെ, സാക്ഷാൽ ദർശിച്ചിട്ട് അതായത് അഭേദരൂപത്തിൽ സാക്ഷാത്തായി അനുഭവിച്ചിട്ട് കൃതകൃത്യനായി തേജോമയമായ ശരീരത്തോടുകൂടിയവനായി വിരാജിക്കുന്നുവോ ആ പരമാത്മരൂപിയും സർവ്വേശ്വരനുമായ ശ്രീശങ്കരഭഗവാൻ എന്നിൽ പ്രസാദിക്കട്ടെ. 10

ആത്മദർശിയായ പ്രകൃതയോഗി, ചിത്തത്തിൻെറ ഉത്ഥാനകാലത്തിൽ വിശ്വരൂപനായ പരമാത്മാവിനെ വീക്ഷിക്കുന്നു:-

വിശ്വബാഹുർവിശ്വമൂർത്തിർവിശ്വേശോ വിശ്വഭാവനഃ
വിശ്വാധാരശ്ചയോ രുദ്രഃ സ ശംഭുഃ പ്രീയതാം പ്രഭുഃ 11

യാതൊരു പരമാത്മാവു് അനന്തമായ ബാഹുക്കളെള്ളവനാകുന്നു, അതായതു് ജഗത്തിൽ എത്രമാത്രം ബാഹുക്കളുണ്ടോ അതെല്ലാം അവൻെറതന്നെ ബാഹുക്കളാകുന്നു; അവൻ അവസാനമില്ലാത്ത ശരീരത്തോടുകൂടിയവനാകുന്നു, പ്രപഞ്ചത്തിലുള്ള സർവ്വശരീരങ്ങളും അവൻെറ ശരീരങ്ങൾതന്നെയാകുന്നു എന്നു താൽപര്യം. ആ പരമാത്മാവു് ജഗത്തിൻെറ നാഥനും സൃഷ്ടികർത്താവും വിശ്വത്തിന്നു് അധിഷ്ഠാനഭൂതവും ആകുന്നു, ആ പരമാത്മരൂപിയും രുദ്രമൂർത്തിയും സർവ്വേശ്വരനും ആയ ശ്രീശങ്കരഭഗവാൻ എന്നിൽ പ്രസന്നനായിത്തീരട്ടെ. 11

കൂടാതെ: —

ജ്യായോഽണീയോവാ ന കിഞ്ചിദ്യസ്മാത് സ്തബ്ധശ്ച-
കാസ്തി യഃ
വൃക്ഷവന്മോക്ഷദോ മോക്ഷഃ സ ശംഭുഃ പ്രീയതാം പ്രഭുഃ
12

യാതൊരു പരമാത്മാവിനേക്കാൾ വലുതായും ചെറുതായും ഒന്നുമേയില്ല, അതായതു് എല്ലാ അണുപദാർത്ഥങ്ങളിലും ആകാശം പൃഥ്വി തുടങ്ങിയ എല്ലാ മഹൽപദാർത്ഥങ്ങളിലും വ്യാപിച്ചിരിക്കുന്നതിനാൽ അതു് അണുതരവും അതേപ്രകാരം മഹത്തരവുമാകുന്നു. യാതൊരുവൻ, വൃക്ഷത്തേപ്പോലെ സ്ഥിരനും അചഞ്ചലനുമായിട്ടു് ജഗത്തിൽ സർവ്വത്ര പ്രകാശിച്ചുകൊണ്ടിരിക്കുന്നു, യാതൊരുവൻ മോക്ഷദാതാവും സ്വയം മോക്ഷസ്വരൂപനുമാകുന്നു, ആ പരമാത്മരൂപനും വിശ്വേശ്വരനുമായ ശ്രീശങ്കരഭഗവാൻ പ്രസാദിക്കട്ടെ. 12

ഇത്രതന്നെയുമല്ല: —

**യോഷാ പുമാൻ കുമാരശ്ച കുമാരീ ചാസ്ഥി യോ വിരാട്**
**ദണ്ഡഗ്രാഹീ ച ജരഠഃ സ ശംഭുഃ പ്രീയതാം പ്രഭുഃ 13**

വിരാട്സ്വരൂപനായ യാതൊരു പരമാത്മാവ് സ്ത്രീ, പുരുഷൻ, കുമാരൻ, കുമാരി, ദണ്ഡധാരിയായവൃദ്ധൻ, ആദിയായ സമസ്തവുമാകുന്നു, അതായതു് യുവാവു്, യുവതി തുടങ്ങി നാനാരൂപത്തിൽ പ്രതീതമാകുന്നതു് ഒരേ ഒരു അദ്വിതീയ പരമാത്മാവുതന്നെ, ആ പരമാത്മസ്വരൂപിയും പ്രഭുവുമായ ശ്രീശങ്കരഭഗവാൻ എന്നിൽ പ്രീതനാകട്ടെ.

ഒരേ പരമാത്മാവുതന്നെ തൻെറ മായാശക്തിയാൽ ബഹുപ്രകാരത്തിൽ വിചിത്രരൂപം ധരിക്കുന്നു എന്നു ഭാവം. 13

പരമാത്മാവു് തൻെറ മായാശക്തിയാൽ ജീവസ്വരൂപം ധരിക്കുന്നു എങ്കിലും അതിന്നു് ആ ജീവഭാവത്തിൽ നിന്നു് മോചിക്കാൻ (വിട്ടുമാറാൻ) വിഷമമെന്നു കാണിക്കുന്നു:—

**അജയാ മോഹിതോ ഭുങ്ക്തേ ജനസ്താം ന ജിഹാസതി**
**ഗുണമയ്യ്യാ ത്വ യ ച്ഛക്ത്യാ സ ശംഭുഃ പ്രീയതാം പ്രഭുഃ**
**14**

യാതൊരു പരമാത്മാവിൻെറ, അനാദിയും ത്രിഗുണമയിയുമായ ശക്തിയാൽ മോഹിതനായി മനുഷ്യൻ അതിനെ അതായതു് അവിദ്യാകാര്യമായ നാനാവിധത്തിലുള്ള സുഖദുഃഖാദികളെ അനുഭവിക്കുന്നു, എത്രയും പണിപ്പെട്ടാലും അതിനെ വിടാൻ കഴിയുന്നതല്ല, ആ പരമാത്മരൂപിയും സർവ്വശക്തനുമായ ശ്രീശങ്കരഭഗവാൻ എന്നിൽ പ്രസന്നനാകട്ടെ. 14

മായയിൽ നിസ്സംഗനായിരുന്നു് അതിൻെറ നിയാമകൻ (അതിനെ നിയമിക്കുന്നവൻ) പരമാത്മാവാകുന്നു; മായയിൽ സംഗത്തോടുകൂടിയവനെ ജീവനെന്നു പറയുന്നു, ഇങ്ങനെ ഒരേ പരചൈതന്യം ജീവേശ്വരന്മാരവത്തെ ധരിക്കുന്നു എന്നു കാണിക്കുന്നു:-

മായയാ സൃജതേ വിശ്വം മായീ യസ്സംഗവർജ്ജിതഃ
അന്യസ്തു സജ്ജതേ തസ്മിൻ സ ശംഭുഃ പ്രീയതാം

പ്ര്യഃ 15

മായാവിശിഷ്ടനായിരുന്നിട്ടും അതിൽ (മായയിൽ) സംഗം കൂടാതെ മായാവിസ്ഥാനീയനായ യാതൊരു പരമാത്മാവു് ഈ സർവ്വചരാചരാത്മകമായ ജഗത്തിനെ തൻെറ മായാശക്തിയാൽ സൃഷ്ടിക്കുന്നു; ജീവന്മാരകട്ടെ അജ്ഞാനത്താൽ ആവൃതനായി ആ മായാമയമായ ജഗത്തിൽ അകപ്പെട്ടുപോകുന്നു; ആ പരമാത്മസ്വരൂപനും സർവ്വേശ്വരനും ആയ ശ്രീശങ്കരഭഗവാൻ എന്നിൽ പ്രസാദിക്കട്ടെ. 15

മായാവിയുടെ ദൃഷ്ടാന്തം ലോകത്തിൽ സുപ്രസിദ്ധമാണു്.

പരമാത്മാവിൻെറ സ്വരൂപം ദുർജ്ഞേയമാകുന്നു. അതേ കാരണത്താൽ, ഒരേവിഷയത്തെത്തന്നെ പ്രകാരാന്തരേണ വീണ്ടും വീണ്ടും പറയുന്നതായാൽ ഹൃദയത്തിൽ ദൃഢമായി പതിയുമല്ലൊ എന്നുവിചാരിച്ചു് ആ ആവൃത്തിയെ മുൻനിറുത്തി ഇവിടം മുതൽ ഇരുപത്തിമൂന്നാമത്തു ശ്ലോകംവരെ പരബ്രഹ്മത്തെ വിവിധ പ്രകാരത്തിൽ വർണ്ണിക്കുന്നു:--

ഈ സ്തബകത്തിലെ ആദ്യത്തെ മൂന്നുശ്ലോകങ്ങൾകൊണ്ടു്, മററു കാരണങ്ങളെയെല്ലാം നിരസിച്ചിട്ടു് ബ്രഹ്മത്തെത്തന്നെ ജഗൽ

ക്കാരണമായി പ്രതിപാദിച്ചുകഴിഞ്ഞു എങ്കിലും ഈ ശ്ലോകത്തിൽ മററുള്ള ജഗൽക്കാരണവാദികളേയും വീണ്ടും നിരസിച്ച് (നിഷേധിച്ച്) ബ്രഹ്മത്തെ മാത്രം ജഗൽക്കാരണമെന്നു സാധിക്കുന്നു:—

ഉപാദാനം മായാശബളിതപരബ്രഹ്മ ജഗതഃ
പ്രധാനം വാണുർവ്വാ ക്ഷണികചിദസദ്വാ ന ഭവതി
നിഷ്പാദ്യൈതദ്ധ്യാനിം യദിഹ വിബുധാ നിർവൃതി-
മിതാ-
സ്സദാ തദ്ദേവാംഘ്രിസ്മരണമധുമത്തം ഭവ മനഃ 16

മായാവിശിഷ്ടമായ പരബ്രഹ്മംതന്നെ ഈജഗത്തിന്ന് ഉപാദാനകാരണം, സാംഖ്യന്മാരുടെ ത്രിഗുണമയിയായ പ്രകൃതിയും വിജ്ഞാനവാദികളായ ബൌദ്ധന്മാരുടെ ക്ഷണികവിജ്ഞാനവും അഥവാ ശൂന്യവാദികളുടെ ശൂന്യവും ജഗത്തിന്നു കാരണമല്ല, വിദ്വാന്മാർ മുഖ്യകാരണമായ യാതൊരു പരബ്രഹ്മത്തെ സാക്ഷാത് കരിച്ചിട്ട് ഈലോകത്തിൽ പരമശാന്തിയെ—മോക്ഷത്തെ-പ്രാപിച്ചുവൊ അല്ലയോ മനസ്സേ നീ നിത്യവും ആ പരബ്രഹ്മരൂപിയായ ശ്രീമഹാദേവന്റെ ചരണകമലങ്ങളുടെ സ്മരണമാകുന്ന യാതൊരു മധു ഭവിക്കുന്നുവൊ ആ മധുകൊണ്ട് മത്തനായിതീരുക, ആ മധുവിന്റെ ആസ്വാദനത്താൽ (ആ മധു ആസ്വദിച്ച്) ആനന്ദവാനായിതീരുകയെന്നു സാരം.

ഇതു് "ശിഖരിണി" വൃത്തത്തിലുള്ള ശ്ലോകമാണ്, അതിന്റെ ലക്ഷണം "രസൈഃ രുദ്രൈഃ ച്ഛിന്നാ യമനസഭലാഗഃ ശിഖരിണി" ആറും പിന്നീട് പതിനൊന്നും അക്ഷരങ്ങളിൽ വിരാമവും യഗണം, മഗണം, നഗണം, സഗണം, ഭഗണം, ഒരു ലഘു, ഒരു ഗുരുഅക്ഷരം ഇവയും ചേന്നാൽ ശിഖരിണീവൃത്തമായി. 16

സൂര്യചന്ദ്രാദികൾപോലും ഇല്ലാത്തിടമായ ആ പരബ്രഹ്മത്തിൻെറ വിചിത്രസ്വരൂപത്തെ എങ്ങനെ വർണ്ണിക്കാനാണ് (വർണ്ണിക്കാനെ സാദ്ധ്യമല്ല) എന്നു കാണിക്കുന്നു:—

തമോ വാ രാത്രിർവാ ദിവസഗണനാ വാ ദ്യുതിരിയം
ന യത്ര സ്വസ്മിൻ യദ്വിലസതി ശിവം ശാന്തമതുലം
ന ശൂന്യം നാശൂന്യം സജനരജനശ്ചാപി യദഹോ
സദാ തദ്ദേവാംഘ്രിസ്മരണമധുമത്തം ഭവ മനഃ 17

യാതൊരിടത്തു് അന്ധകാരവുമില്ല, രാത്രിയുമില്ല, അവിടെ ദിവസമില്ല, സൂര്യപ്രകാശമവുമില്ല, എന്നാൽ തന്നിൽതന്നെ യാതൊന്നു് കല്യാണവും ശാന്തവും അപ്രതിമവുമായ സ്വരൂപത്തിൽ പ്രകാശിച്ചുകൊണ്ടിരിക്കുന്നു, അതു് ശൂന്യമോ അശൂന്യമോ അല്ല, ജന്മമില്ലാത്തതോ ജന്മമുള്ളതോ അല്ല, ഇങ്ങനെ ആശ്ചര്യജനകമായ വിചിത്രസ്വരൂപത്തോടുകൂടിയ യാതൊരു പരബ്രഹ്മം ഭവിക്കുന്നുവോ ആ പരബ്രഹ്മസ്വരൂപനായ ശ്രീമഹാദേവൻെറ ചരണകമലങ്ങളുടെ സ്മരണമാകുന്ന മധു യാതൊന്നോ അതിനെ ആസ്വദിച്ചു് അല്ലയോ മനസ്സേ നീ നിരന്തരം ആനന്ദമത്തനായിരിക്കുക. 17

സർവ്വത്ര പ്രകാശിച്ചുകൊണ്ടിരിക്കുന്ന ഈ ബ്രഹ്മത്തെ തങ്ങളുടെ നിജരൂപമെന്നറിഞ്ഞു് ഋഷികൾ മുക്തന്മാരായി എന്നു കാണിക്കുന്നു:—

അധശ്ചോർദ്ധ്വം പശ്ചാത് പുരത ഇതി സർവാസു
നിതരാം
കകുപ്സു ഭ്രാജിഷ്ണു പ്രസൃതമഹമിത്യേതദൃഷയഃ

നിഗ്രഢം യത് പൂർവ്വൈർവിദുരപി വിദന്ത്യദ്യ സുധിയഃ
സദാ തദ്ദേവാംഘ്രിസ്മരണമധുമത്തം ഭവ മനഃ 18

താഴെ, മുകളിൽ, മുൻപിൽ, പുറകിൽ ഇത്യാദി സർവ്വദിക്കുകളിലും യാതൊരു പരബ്രഹ്മം സ്വയം പ്രകാശമായി നിരന്തരം വ്യാപിച്ചും മായയാലും അതിന്റെ കാര്യവർഗ്ഗത്താലും മറഞ്ഞും ഇരിക്കുന്നു, പുരാതനരായ ഋഷികൾ ഈ ബ്രഹ്മത്തെ "അതുഞാനാകുന്നു" എന്നിപ്രകാരം അറിയുന്നു, അതേബ്രഹ്മരൂപിയായ ശ്രീമഹാദേവന്റെ പാദപത്മങ്ങളുടെ സ്മരണമാകുന്ന മധുവിന്റെ ആസ്വാദനത്താൽ അല്ലയോ മനസ്സേ നീ പ്രമത്തനായിത്തീരുക. 18

പരമാത്മാവ്, നാശമുള്ള സകല പദാർത്ഥങ്ങളുടേയും വിനാശകാരിയും സ്വയം അവിനാശിയുമാകുന്നു എന്നിങ്ങനെ തുടങ്ങിയ അതിന്റെ (പരമാത്മാവിന്റെ) മാഹാത്മ്യം വ്യക്തമാക്കുന്നു:-

പരാത്മാ പാച്യാനാം പരിപചനകൃത് പ്രച്യുതിമൃതീ
ബിഭീതോ യസ്മാദ്യഃ സ്വയമസ്പൃഷ്ടതാം കർമ്മഫലദഃ
വിധത്തേ കർമ്മാത്തി ധ്രുവമഥ ഫലം തസ്യ വിവിധം
സദാ തദ്ദേവാംഘ്രിസ്മരണമധുമത്തം ഭവ മനഃ 19

യാതൊരു പരമാത്മാവ് എല്ലാ നശ്വരപദാർത്ഥങ്ങളുടേയും വിനാശകാരകനാകുന്നു, അപക്ഷയവും വിനാശവും യാതൊരുവനെ ഭയപ്പെടുന്നു, അതായതു് യാതൊരുവൻ അപക്ഷയവിനാശങ്ങളില്ലാത്തവനാകുന്നു, യാതൊരുവൻ സർവ്വപ്രാണികൾക്കും പുണ്യപാപരൂപമായ കർമ്മത്തിന്റെ ഫലത്തെ കൊടുക്കുന്നവനാകുന്നു, യാതൊരുവൻ ജീവരൂപേണ ധർമ്മാധർമ്മരൂപത്തിലുള്ള കർമ്മം ചെയ്യുകയും അതേ കർമ്മത്തിന്റെ വിവിധ തരത്തിലുള്ള ഫലം

നനഭവിക്കുകയും ചെയ്യുന്നു, ആ പരമാത്മരൂപനായ ശ്രീമഹാദേവൻെറ ചരണകമലസ്മരണമാകുന്ന മധു യാതൊന്നൊ അതിനെ ആസ്വദിക്കുന്നതിൽ അല്ലയോ മനസ്സേ നീ എപ്പോഴും ആനന്ദമത്തനായിരിക്കുക. 19

ന യോഷിത് ഷണ്ഡോ വാ ന ഖലു പുരുഷോ വാപി-
പുരുഷഃ
പരാത്മാ യോഽലിംഗോഽപ്യതനുതനു രൂപൈഃ-
പ്രകൃതിജൈഃ
സലിംഗഃ ക്രീഡത്യോംതനുരിദമവഷ്ടഭ്യ ഭുവനം
സദാ തദ്ഭവാംഘ്രിസ്മരണമധുമത്തം ഭവ മനഃ 20

യാതൊരു പരിപൂർണ്ണ പരമാത്മാവ് സ്ത്രീയല്ല നപുംസകവുമല്ല, നിശ്ചയമായും അവൻ പുരുഷനോ അല്ലതന്നെ, യാതൊരുവൻ വാസ്തവത്തിൽ നിരാകാരനായിരുന്നും പ്രകൃതിജന്യങ്ങളായ സ്ഥൂലസൂക്ഷ്മരൂപങ്ങൾകൊണ്ട് സാകാരനായിത്തീൎന്ന് ഈ ജഗത്തിൻെറ സൃഷ്ടി മുതലായ വ്യാപാരങ്ങൾ നടത്തി സ്വയമേ വിനോദിക്കുന്ന (ഈ ജഗത്തിൻെറ ധാരണാദിവ്യാപാരം മുഖേന സ്വയമേ വിനോദിക്കുന്ന) യാതൊരുവൻ ഓംകാര സ്വരൂപമാകുന്നു, ഇപ്രകാരമെല്ലാമിരിക്കുന്ന ആ പരമാത്മരൂപനായ ശ്രീമഹാദേവൻെറ ചരണകമലസ്മരണരൂപമായ മധുവിനെ ആസ്വദിക്കുന്നതിൽ അല്ലയോ മനസ്സേ! നീ സദാമത്തനായിരിക്കുക. 20

ജഗൽ (സംസാര) ചക്രം തിരിച്ചുകൊണ്ടിരിക്കുന്നത് പരമാത്മാവല്ലാതെ മററാരുമല്ലെന്നു പറയുന്നു:—

മഹിമ്നാ യസ്യേദം ഭ്രമതി ഭവചക്രം ഭവപതേർ-
ഭ്രമേന്നോ കാലേന പ്രകൃതിവശതോ വാ ന ച ഭവേത്
ഭ്രമേ നൈഷ്കാരണ്യം ശിവശിവ തവൈവൈഷോ/പി-
മഹിമാ
സദാ തദ്ദേവാംഘ്രിസ്മരണമധുമത്തം ഭവ മനഃ 21

സംസാരപതിയായ (നായകനായ) യാതൊരു പരമാത്മാവിന്റെ മഹിമാവിനാൽ (മാഹാത്മ്യത്താൽ) തന്നെ, ഈ സംസാരചക്രം കറങ്ങിക്കൊണ്ടിരിക്കുന്നു, പൂർവ്വോക്തമായകാലത്താൽ അഥവാ പ്രകൃതിയാൽതന്നെ കറങ്ങിക്കൊണ്ടിരിക്കുന്നു എന്നുപറയുന്നതിൽ എന്താണു ന്യൂനത? സമാധാനം:- കാലത്താലൊ പ്രകൃതിയാലൊ കറങ്ങുന്നതല്ല, എന്തുകൊണ്ടെന്നാൽ ഇതു രണ്ടും ജഡമാണ്, എന്നാൽ സംസാരത്തിന്റെ ഗതി നിഷ്കാരണമായി (കാരണംകൂടാതെ) സംഭവിക്കുകയുമില്ല, അതിനാൽ ചേതനസ്വരൂപമായ പരമാത്മാവുതന്നെ ജഗത്തിന്നു കാരണം, മററൊന്നുമേയല്ല, അല്ലയോ ശിവ! അല്ലയോ ശിവ! ജഗത്തിന്നു കാരണഭൂതമായ മോഹത്തെ മനുഷ്യൻ പ്രാപിച്ചുകൊണ്ടേ ഇരിക്കുന്നു എന്നുള്ളതും അവിടുത്തെവിചിത്രമഹിമാവുതന്നെ, ഇപ്രകാരം മഹിമശാലിയും പരമാത്മരൂപനും ആയ മഹാദേവന്റെ പാദപത്മസ്മരണമാകുന്ന മധു ഉണ്ണുന്നതിൽ അല്ലയോ മനസ്സേ നീ സദാപി മത്തനായിരിക്കുക. 21

"ശിവ, ശിവ" എന്നുള്ള ദ്വിരുക്തി ഭക്ത്യതിശയത്തേയും അപാരമഹിമയേയും സൂചിപ്പിക്കുന്നു.

പ്രകൃതിയിൽനിന്നുതന്നെ ഈ സർവ്വകാര്യങ്ങളും ഉത്ഭൂതമാകുന്നു; ആത്മാവ് സ്വയം കാരണമൊ കാര്യമൊ അല്ല, എന്നു വ്യക്തമാക്കുന്നു:—

ന കാര്യ്യം യസ്യേഷന്നാ ച കരണമപ്യസ്യ സദൃശഃ
കനീയാൻ ജ്യായാൻ വാ ന ച ഗുണമയീ യസ്യ വിപുലാ
സ്വതഃ സിദ്ധാ ശക്തിർവ്വിലസതി വിഭോബാധാദി വപുഷാ
സദാ തദ്ദേവാംഘ്രിസ്മരണമധുമത്തം ഭവ മനഃ 22

യാതൊരു പരമാത്മാവിന്നു യഥാൎത്ഥത്തിൽ ലേശം പോലും കാര്യ്യമില്ല, കാരണവും ഒന്നുമില്ല, അഥവാ യാതൊരുവന്നു കാര്യ്യകരണസംഘാതം അതായതു ദേഹേന്ദ്രിയസമൂഹം ഇല്ല, ഇവന്നു തുല്യനായും മറ്റൊന്നുംതന്നെ ഇല്ല, ഈ പരമാത്മാവിനേക്കാൾ ചെറുതായൊ വലുതായൊ ഒരു വസ്തുവുമില്ല, കേവലം അദ്വിതീയരൂപനായ അവനൊരുവൻ മാത്രമാണുള്ളതു, ശരി, അങ്ങനെയാണെങ്കിൽ ഈ ജഗത്തു എപ്രകാരം ഉദ്ഭൂതമാകുന്നു? സമാധാനം:– ആ പരമാത്മാവിന്റെ സ്വതഃസിദ്ധവും നൈസൎഗ്ഗികവും അനാദിയും അപരിച്ഛിന്നയുമായ മായാശക്തി, ജ്ഞാനം, ഇച്ഛാ, ക്രിയാ ഇവയുടെ സ്വരൂപത്തിൽ നാനാവിധത്തിൽ ജഗദാകാരമായി വിളങ്ങികൊണ്ടിരിക്കുന്നു, അതേ പരമാത്മരൂപിയായ ശ്രീമഹാദേവന്റെ പാദപത്മസ്മരണമാകുന്ന തേൻ നുകരുന്നതിൽ അല്ലയോ മനസ്സേ നീ സദാ മത്തനായിരിക്കുക. 22

ബ്രഹ്മാവിനെ സൃഷ്ടിച്ചതും അദ്ദേഹത്തിന്നു വേദവിജ്ഞാനം നൽകിയതും ആ പരമാത്മാവുതന്നെ എന്നുപറയുന്നു:—

പ്രധാനക്ഷേത്രജ്ഞൌ പ്രഭുരഭവഹേതുൎന്ന ച പതിർ-
യദന്യഃ കശ്ചിദ്ദ്യോ ജനയതിവിധിം വിശ്വജനകം
യദൈശ്വൎയ്യാത് സ്മാരം സ്മരതി ഹൃദയേ ചാസ്യ-
നിഗമഃ
സദാ തദ്ദേവാംഘ്രിസ്മരണമധുമത്തം ഭവ മനഃ 23

യാതൊരു പരമാത്മാവ് പ്രകൃതിയുടേയും ജീവൻേറയും നാഥ (നിയാമക) നാകുന്നു, മോക്ഷത്തിന്നു ഹേതുവാകുന്നു, മുമുക്ഷുക്കൾക്കു മോക്ഷം കൊടുക്കുന്നവനാകുന്നു, ഇവനല്ലാതെ ഈ ജഗത്തിന്ന് മറെറാരധിഷ്ഠാതാവുമില്ല, യാതൊരുവൻ വിശ്വത്തിൻെറ സൃഷ്ടികത്താവായ ബ്രഹ്മാവിനെ ആദ്യമായി ഉൽപാദിപ്പിക്കുന്നു, തന്നെയുമല്ല യാതൊരുവൻെറ മഹിമാവിനാൽ ആ ബ്രഹ്മാവിൻെറ തന്നെ ഹൃദയത്തിൽ സമ്പൂൎണ്ണമായ വേദജ്ഞാനം ഉദിക്കുന്നു, അതേ ബ്രഹ്മരൂപനായ ശ്രീമഹാദേവൻെറ പാദപത്മസ്മരണമാകുന്ന മധുവിൻെറ ആസ്വാദനത്തിൽ അല്ലയോ മനസ്സേ നീ എല്ലാനേരവും മത്തനായിരിക്കുക. 23

പരമാത്മജ്ഞാനം കൂടാതെ മോക്ഷം സിദ്ധിക്കുന്നതല്ല് എന്നു ദൃഷ്ടാന്തപൂൎവ്വം കാണിക്കുന്നു:—

അബുധാ ബ്രഹ്മൈതദ്ധ്യദി യദമൃതം യാതി മനുജ-
സ്തദാ കുൎയ്യാത് കൃത്തേരിവ ച വിയതോ വേഷ്ടനമപി
മുമുക്ഷുൎയ്യം വിദ്യാദപിഷയവിധുരേണൈവ മനസാ
സദാ തദ്ദേവാംഘ്രിസ്മരണമധുമത്തം ഭവ മനഃ 24

സൎവ്വഹൃദയങ്ങളിലും സ്ഥിതിചെയ്യുന്ന യാതൊരു പരമാത്മാവിനെ യഥാവിധം അറിയാതെ മനുഷ്യൻ മോക്ഷത്തെ പ്രാപിക്കുമെന്നു വന്നാൽ അവന്ന് ആകാശത്തെ തോലുപോലെ തെറുക്കാൻ സാധിക്കുമെന്നതു തീൎച്ചതന്നെ, ബ്രഹ്മത്തെ അറിയാതെ സംസാരത്തിൽ നിന്നു മോചനം ലഭിക്കുക ആകാശത്തെ ചുരുട്ടുന്നതിനു തുല്യം അസംഭാവ്യമാണെന്നു സാരം. ഇനി ബ്രഹ്മത്തെ

അറിയുന്നതിലേക്കുള്ള സാധനം നിർദ്ദേശിക്കുന്നു; മുക്തിയെഇച്ഛി ക്കുന്ന പുരുഷന്ന് യാതൊരു പരമാത്മാവിനെ, ബാഹ്യവിഷയ ങ്ങളിൽ നിന്നും നിവർത്തിച്ച ശുദ്ധചിത്തം വഴിക്കുമാത്രം അറി യാൻ കഴിയുന്നുവൊ അതേ പരമാത്മരൂപിയായ ശ്രീമഹാദേ വന്റെ പാദപത്മസ്മരണമാകുന്ന മധു ആസ്വദിക്കുന്നതിൽ അല്ല യോ മനസ്സേ നീ സദാ ആനന്ദമത്തനായിരിക്കുക. 24

തോലുതെറുക്കുന്നതുപോലെ ആക്കെങ്കിലും ആകാശത്തെ തെ റുക്കാനൊ ബ്രഹ്മത്തെ അറിയാതെ ആക്കെങ്കിലും മുക്തിയെ പ്രാ പിക്കാനൊ കഴിയുന്നതല്ലാ എന്നു താൽപര്യം.

ബ്രഹ്മജ്ഞാനം സിദ്ധിച്ചശേഷം ഗ്രന്ഥങ്ങളേക്കുറിച്ചുള്ള താ ല്പര്യം വിട്ടുപോകുന്നു, ജ്ഞാനിയായവൻ ശാസ്ത്രഭ്രമം ത്യജിച്ച് കേവലം തന്നിഷ്ഠ (ബ്രഹ്മനിഷ്ഠ) നായിതീരുന്നു എന്നുപറയുന്നു:–

നിരുദ്ധേ ചിത്തേ തു സ്ഫുരതി
പരവിദ്യാ സ്ഫുടമിയം
മഹാമോഹധ്വാന്തം ദലയതി
ച ബാലോപമമഥ
നിരർത്ഥാൻഗ്രന്ഥൌഘാൻ ത്യജതി
യദഭിജ്ഞൊപ്തിനിരതഃ
സദാ തദ്ദേവാംഘ്രിസ്മരണ
മധുമത്തം ഭവ മനഃ 25

ഈ പരബ്രഹ്മവിദ്യ, വിഷയങ്ങൾ നിരോധിക്കപ്പെട്ടിട്ടുള്ള (വിഷയനിരുദ്ധമായ) ചിത്തത്തിൽ സ്പഷ്ടമായി നിസ്സംശയം പ്രകാശിക്കുകയും മായാമയവും മഹാമോഹരൂപവുമായ അന്ധകാരത്തെ നശിപ്പിക്കുകയും ചെയ്യുന്നു, അനന്തരം യാതൊരു പരമാത്മാവിൻെറ ജ്ഞാനത്തിൽ നിഷ്ഠയോടുകൂടിയ പുരുഷൻ, ധാന്യമാഗ്രഹിക്കുന്നവൻ വയ്ക്കോൽ വെടിഞ്ഞിട്ടു് ധാന്യമാത്രത്തെ ഗ്രഹിക്കുന്നതുപോലെതന്നെ, നിഷ്പ്രയോജനങ്ങളായ ഗ്രന്ഥങ്ങളെ ത്യജിക്കുന്നു, എന്തെന്നാൽ ആത്മലാഭത്താൽ അവൻ തൃപ്തനായി; പിന്നീട് ഗ്രന്ഥങ്ങൾകൊണ്ടു് അവനു പ്രയോജനമില്ലാത്തതിനാൽ സർവ്വവും ത്യജിച്ചു് തൻെറ സ്വരൂപത്തിൽ മഗ്നനായി ഭവിക്കുന്നു; (സ്ഥിരനിഷ്ഠനായി ഭവിക്കുന്നു), അതെബ്രഹ്മരൂപനായ ശ്രീമഹാദേവൻെറ ചരണകമലസ്മരണമാകുന്ന തേനാസ്വാദിക്കുന്നതിൽ അല്ലയോ മനസ്സേ നീ സദാസമയവും മത്തനായിതീരുക. 25



# ഷോഡശഃ സ്തബകഃ

പതിനാറാമത്തെ സ്തബകത്തെസംബന്ധിച്ച്, ഈ സ്തോത്രത്തിന്റെ പ്രഥമാവൃത്തിയുടെ സംശോധകനും ഭൂമികാകാരനുമായ വേദാന്തതീർത്ഥപഞ്ചനദീയ ഹരിദ്വാരിലാൽ ശാസ്ത്രികൾ ഇങ്ങനെ എഴുതിയിരിക്കുന്നു. "അസ്മിൻ സ്തബകേ സ്വാമിപാദൈഃ ദ്രുതവിളംബിതേന ഛന്ദസാ കൃതാ വിശ്വനാഥ സ്തുതിഃ സഹൃദയേ ആഹ്ലാദാതിശയം ജനയിഷ്യതീതി" ശ്രീസ്വാമിപാദങ്ങൾ ഈ സ്തബകത്തിൽ ദ്രുതവിളംബിതവൃത്തത്തിൽ രചിച്ചിട്ടുള്ള ശ്രീവിശ്വനാഥസ്തുതി സഹൃദയന്മാരുടെ ഹൃദയങ്ങളിൽ അത്യാനന്ദമുളവാക്കുന്നതാണ്. മഹാശയനായ ശ്രീ ശാസ്ത്രികളുടെ ഈ സുസമ്മതിയെ ഞാനും ഇവിടെ അനുമോദിച്ചുകൊള്ളുന്നു; ഈ പതിനാറാമത്തെ സ്തബകം ഭക്തന്മാരുടെ മനസ്സിനെ ആനന്ദിപ്പിക്കുകയും ഭക്തിരസസാഗരത്തിൽ ആറാടിക്കുകയും ചെയ്യുമെന്നുള്ളത് തീർച്ച തന്നെ.

ഇതിൽ ആദ്യത്തെ 20 ശ്ലോകംവരെ കൈവല്യോപനിഷത്തിന്റെ സാരമാണ് വർണ്ണനാവിഷയം. ബ്രഹ്മവിദ്യ എന്തുപായത്താൽ പ്രാപിക്കപ്പെടുന്നു എന്ന് ആശ്വലായനമുനി ബ്രഹ്മാവിനോടു ചോദിക്കുന്നു. "ശ്രദ്ധാ ഭക്തി ധ്യാനയോഗാദവേഹി" എന്നു ബ്രഹ്മാവിന്റെ മറുപടി; ഇതിന്റെ അർത്ഥമടങ്ങിയതാണ് ഈ പ്രഥമശ്ലോകം:—

യമിഹ പശ്യതി ചാസ്തികതാമതി-
ശ്ചരണഭക്തിരചഞ്ചലധീരപി

ഇതി ഗുണത്രയനേത്രയുതഃ പുമാൻ
സ ഹൃദി ഖേലതു സൌമ്യപതിസ്സദാ 1

ഈലോകത്തിൽ ആസ്തിക്യബുദ്ധിയുള്ളവൻ മാത്രം, അതായതു് ഗുരുവാക്യത്തിലും വേദാന്തവാക്യങ്ങളിലും ശ്രദ്ധാ, ഈശ്വരന്റെ ചരണകമലങ്ങളിൽ ഭക്തി, ഇളക്കമില്ലാത്ത (സുദൃഢമായ) ഏകാഗ്രത, ഈ മൂന്നു വിശിഷ്ടസാധനങ്ങളാകുന്ന നേത്രം ആക്കണ്ടോ ആ പുരുഷൻമാത്രം യാതൊരുവനെ യഥാവിധം ദർശിക്കുന്നു—സാക്ഷാൽ അനുഭവിക്കുന്നു—ആ പരമാത്മരൂപനും ശ്രീഉത്തരകാശിക്കധിപതിയുമായ വിശ്വനാഥൻ എന്റെ അന്തഃകരണത്തിൽ നിരന്തരം ക്രീഡിക്കട്ടെ.

ഇതു് ദ്രുതവിളംബിതവൃത്തമാകുന്നു. അതിന്റെ ലക്ഷണം "നഭൌ ഭരൌ" ആദ്യം നഗണം, പിന്നീടു് രണ്ടു ഭഗണം അനന്തരം രഗണം ഇങ്ങിനെ നാലു ഗണങ്ങൾ ചേർന്നാൽ ദ്രുതവിളംബിതവൃത്തമായി. 1

കർമ്മംകൊണ്ടോ ധനംകൊണ്ടോ ഈശ്വരനെ പ്രാപിക്കാമെന്നുള്ള ആശ വ്യർത്ഥമാകുന്നു എന്നും ജ്ഞാനം കൂടാതെ അവനെ പ്രാപിക്കാവുന്നതല്ല എന്നും പറയുന്നു:—

വിവിധകർമ്മചയൈന തഥാത്മജൈർ
ധനചയൈശ്ച ന കശ്ചിദവാപ്നുയാത്
യദവബോധജയത്പദനിർവൃതിം
സ ഹൃദി ഖേലതു സൌമ്യപതിസ്സദാ 2

ശ്രൌതങ്ങളും സ്മാർത്തങ്ങളുമായ കർമ്മങ്ങൾ അനുഷ്ഠിക്കുക,

പുത്രാദികളെ ഉത്പാദിപ്പിക്കുക, മാനുഷം ദൈവം എന്നി രണ്ടു പ്രകാരത്തിലുമുള്ള ധനങ്ങൾ സമ്പാദിക്കുക, ഇവയാൽ ഏതൊരു വനും യാതൊരു പരമാത്മാവിന്റെ ജ്ഞാനത്തിൽനിന്നു ഉദ്ഭൂത മാകുന്ന മോക്ഷപദത്തെ പ്രാപിക്കാൻ കഴിയുന്നില്ലയോ ആ പര മാത്മരൂപനായ ശ്രീസൌമ്യകാശിപതി എന്റെ ഹൃദയത്തിൽ നിരന്തരം വിഹരിക്കട്ടെ.

ജ്ഞാനത്താൽ മാത്രമേ മോക്ഷം സിദ്ധിക്കുകയുള്ളു, അല്ലാതെ കർമ്മാദികൾകൊണ്ടു സിദ്ധിക്കുന്നതല്ല എന്നു ഭാവം. 2

സകലസന്ന്യസനം ന തതോഽന്യതോ
യദനുദർശനസാധനമിഷ്യതേ
പരമഹംസപദാത്മകമാസ്തികൈഃ
സ ഹൃദി ഖേലതു സൌമ്യപതിസ്സദാ 3

സന്ന്യാസമല്ലാതെ പരമാത്മദർശനത്തിനു മററു ശ്രേഷ്ഠസാ ധനമൊന്നുമേയില്ലെന്നു കാണിക്കുന്നു.

പരമഹംസനാമത്താൽ പ്രസിദ്ധമായിട്ടുള്ള, സർവ്വകർമ്മങ്ങളു ടേയും സാധനസഹിതമായ ത്യാഗത്തെ തന്നെ ആസ്തികന്മാർ യാ തൊരു പരമാത്മാവിനെ ദർശിക്കുന്നതിൽ സാധനമായി പറയു ന്നു; സന്ന്യാസം കൊണ്ടല്ലാതെ മറേറതുസാധനത്താലും യാതൊരു വന്റെ സാക്ഷാത്ക്കാരം അസംഭാവ്യമാകുന്നു, ആ പരമാത്മരൂ പിയായ ശ്രീസൌമ്യകാശിപതി എന്റെ ഹൃദയത്തിൽ നിര ന്തരം ക്രീഡിക്കട്ടെ. 3

അതിനാൽ മനസ്സും വാക്കും കൎമ്മവും കൊണ്ടു് സന്ന്യാസാശ്രമം സ്വീകരിച്ചിട്ടുള്ള സന്ന്യാസിമാർ മാത്രം ബ്രഹ്മാനന്ദത്തിൽ മഗ്നരാകുന്നു എന്നു പറയുന്നു.

യതയ ഏവ യദാത്മസമാധിനാ
സുഖസരസ്വതിമജ്ജിതുമീശ്വരാഃ
ഗൃഹപരാ ന തഥാ ഗൃഹമേധിനഃ
സ ഹൃദി ഖേലതു സൌമ്യപതിസ്സദാ 4

കേവലം സന്ന്യാസികൾമാത്രം യാതൊരാത്മാവിനെ ധ്യാനിക്കുന്നതിനാൽ ആനന്ദരൂപമായ സുഖസമുദ്രത്തിൽ മുഴുകുന്നതിന് സമൎത്ഥരാകുന്നു, അതായതു് സ്വന്തം ആത്മരൂപമായ ആനന്ദസാഗരത്തിൽ സദാസമയവും മുഴുകിക്കൊണ്ടേ ഇരിക്കുന്നു. സന്ന്യാസികളെപ്പോലെ ഗൃഹസ്ഥാശ്രമികൾക്കു് നിജാനന്ദത്തെ കൈക്കലാക്കുവാൻ കഴിയുന്നതല്ല, എന്തുകൊണ്ടെന്നാൽ അവൎക്കു് തങ്ങളുടെ ഗൃഹസംബന്ധമായ യോഗക്ഷേമാദികൎമ്മങ്ങളിൽ ശ്രദ്ധ ചെലുത്തേണ്ടതായുണ്ടു്. അതേ കാരണത്താൽ ബ്രഹ്മവിദ്യ ദൃഢമായി പതിയുകയില്ല; ആ ആത്മസ്വരൂപനായ ശ്രീസൌമ്യകാശീപതി എന്റെ ഹൃദയത്തിൽ നിത്യവും രമിച്ചുകൊണ്ടേയിരിക്കട്ടെ. 4

നിൎഗ്ഗുണബ്രഹ്മം അഥവാ നിരാകാരബ്രഹ്മം മനസ്സിന്നും വാക്കിന്നും വിഷയമല്ലാത്തതിനാൽ അതു ദുൎഗ്രഹമാണു്; അതിനാൽ ആദ്യം സാധകാവസ്ഥയിൽ (സാധന ചെയ്യുമ്പോൾ) മുമുക്ഷു, ശിവന്റെ സഗുണസ്വരൂപം ധ്യാനിക്കേണ്ടതാണു് എന്നു നിൎദ്ദേശിക്കുന്നു.

വിമലചിത്തതനുൎവിജനേ ജന-
ശ്ശിവമവക്രതനുശ്ച വിചിന്തയേത്

ജിതഹൃഷീകഗതിസ്സ്മര തസ്ഥിവാൻ
സ ഹൃദി ഖേലതു സൌമ്യപതിസ്സദാ 5

മുമുക്ഷുവായ പുരുഷൻ ശുദ്ധചിത്തനും പവിത്രഗാത്രനും ആയി നിർജ്ജനസ്ഥാനത്തിൽ അതായതു് ഏകാന്തദേശത്തിൽ ഇരുന്നു് കല്യാണരൂപനായ യാതൊരുശിവനെചിന്തിക്കുന്നു (ധ്യാനിക്കുന്നു). ഇരിക്കേണ്ടതെങ്ങനെയെന്നു വ്യക്തമാക്കുന്നു, ശരീരം കഴുത്തു് മസ്തകം ഇവ നേരെ നിവിൎത്തും (നിൎത്തിയും) നിശ്ചലമായും വച്ചുകൊണ്ടു് ബാഹ്യവിഷയങ്ങളിലേക്കുള്ള ഇന്ദ്രിയങ്ങളുടെ ഗതികളെ ജയിച്ചു് (തടഞ്ഞു്) യാതൊരു ശിവസ്വരൂപത്തെ ധ്യാനിക്കണം, ഉത്തരകാശിക്കധിപതിയായ ആ ശിവൻ എന്റെ ഹൃദയത്തിൽ നിരന്തരം രമിക്കട്ടെ. 5

അസിതകണ്ഠമുമേശമനദ്ഭുതം
പ്രഭുമജം ത്രിദൃശം പരമേശ്വരം
ഹൃദി ദധീത തഥായമനന്യധീഃ
സ ഹൃദി ഖേലതു സൌമ്യപതിസ്സദാ 6

വിഷപാനം നിമിത്തം നീലനിറമായ കണ്ഠത്തോടുകൂടിയവനും പാൎവ്വതിയുടെ പതിയും അത്യത്ഭുതസ്വരൂപിയും സൎവ്വചരാചരങ്ങൾക്കും പ്രഭുവും ഈശ്വരനും ജന്മരഹിതനും ത്രിനേത്രനും ആയ പരമേശ്വരനെ മുൻശ്ലോകത്തിൽ വ്യക്തമാക്കിയ ധ്യാനാവസ്ഥയിലിരുന്നു് ആ അനന്യബുദ്ധിയോടുകൂടിയ (ഏകാഗ്രചിത്തനായ) പുരുഷൻ തന്റെ ഹൃദയത്തിൽ ധരിക്കണം—നിരന്തരം ചിന്തിക്കണം — ആ സൌമ്യകാശീപതി ശ്രീശിവൻ എന്റെ ഹൃദയത്തിൽ രാപ്പകൽ രമിക്കട്ടെ. 6

ഇങ്ങനെ സാകാരധ്യാനത്താൽ വൃത്തി അന്തർമ്മുഖമായി ത്തീരുന്നതുകൊണ്ടു് അതേ ശിവസ്വരൂപത്തോടു് അഭിന്നമായി ട്ടുള്ള (അതേ ശിവസ്വരൂപത്തിൽ നിന്നു് ഭിന്നമല്ലാത്ത) തന്റെ ചിത്സ്വരൂപമായ ആത്മാവിനെ ക്രമേണ അവന്നു് സാക്ഷാൽ അറിയാനിടയാകുന്നു.

യമനന്തസംഭവദേവമുമാധവം
സുഖചിദാത്മകമാത്മപദം മുനിഃ
സകലസാക്ഷിണമൃച്ഛതി ചിദ്ഘനം
സ ഹൃദി ഖേലതു സൌമ്യപതിസ്സദാ 7

മേൽ പറഞ്ഞപ്രകാരം സച്ചിദാനന്ദസ്വരൂപിയും ഉമാപതിയുമായ യാതൊരു മഹാദേവനെ ചിന്തിച്ചുകൊണ്ടു് ധ്യാനനിഷ്ഠനായ പുരുഷൻ സമസ്തവസ്തുക്കൾക്കും സാക്ഷിയും ചൈതന്യസ്വരൂപനുമായ ആത്മാവിനെ ക്രമേണ പ്രാപിക്കുന്നു, ആ ആത്മസ്വരൂപനായ ശ്രീസൌമ്യകാശീപതി സദാസമയവും എന്റെ ഹൃദയത്തിൽ രമിക്കട്ടെ. 7

സാകാരധ്യാനത്തിലൂടെ നിരാകാരവസ്തുവിനെ ക്രമേണ പ്രാപിക്കുന്നു.

ബ്രഹ്മാവ്, വിഷ്ണു മുതലായ സാകാരമൂർത്തികൾ മുഖേനയും ആത്മസ്വരൂപിയായ ആ ശിവനെത്തന്നെയാണുപാസിക്കുന്നതു്. അതിനാൽ ആ സാകാരമൂർത്തികളിൽ ഒരു ഭേദവുമില്ല. ഉപാസകന്മാരുടെ കേവലം രുചിവ്യത്യാസമനുസരിച്ചു് ആത്മദേവനിൽ നാനാതരത്തിൽ സഗുണരൂപങ്ങൾ കല്പിക്കപ്പെടുന്നു എന്നു പറയുന്നു.

കമലജഃ കമലാപതിരപ്യയം
പശുപതിഃ സുരതാരപതീ ച സഃ
യമിഹ പശ്യതി യോ നിജഹൃത്തടേ
സ ഹൃദി ഖേലതു സൌമ്യപതിസ്സദാ 8

യാതൊരു ജ്ഞാനിയായപുരുഷൻ ഇതേശരീരത്തിൽ തന്റെ ഹൃദയസ്ഥാനത്തിൽ യാതൊരു പരമാത്മാവിനെ സ്വന്തം ആത്മരൂപേണ അറിയുന്നുവൊ ആ പുരുഷൻ തന്നെ ബ്രഹ്മാവ്, ലക്ഷ്മീവല്ലഭനായ ശ്രീവിഷ്ണുവും അവൻതന്നെ, ദേവരാജനായ ഇന്ദ്രനും നക്ഷത്രരാജാവായ ചന്ദ്രനും അവൻതന്നെ, ആ പരമാത്മദർശി സർവ്വാത്മഭാവത്തെ പ്രാപിക്കുന്നു എന്നു താത്പര്യം; ആ പരമാത്മരൂപനായ ശ്രീസൌമ്യകാശീപതി എന്റെ ഹൃദയത്തിൽ നിരന്തരം വിഹരിക്കട്ടെ. 8

തന്റെ ആത്മസ്വരൂപമായ ശിവനെ അറിയാതെ മുക്തി സിദ്ധിക്കുന്നതല്ലാ എന്നു പറയുന്നു.

പുരിശയം പുരുഷം പരമാദരാ-
ദ്യമനുവീക്ഷ്യ വിലംഘയതി ക്ഷണാത്
ജനിമൃതീ ന വിമുക്തിരിതോഽന്യഥാ
സ ഹൃദി ഖേലതു സൌമ്യപതിസ്സദാ 9

ഹൃദയമാകുന്ന നഗരത്തിൽ വസിച്ചുകൊണ്ടിരിക്കുന്ന യാതൊരു പരമപുരുഷനെ ശ്രദ്ധാഭക്തികൾകൊണ്ടു് സാക്ഷാത്തായി ദർശിച്ചു് മുമുക്ഷുവായ പുരുഷൻ നിമിഷത്തിനുള്ളിൽ അതായതു ദർശിക്കുന്ന മാത്രയിൽതന്നെ ജനനമരണങ്ങളെ അതിക്രമിക്കുന്നു,

പിന്നീട്ട അവന്ന ജനനമരണങ്ങൾ ഭവിക്കുന്നില്ല എന്ന ഭാവം; ഇതല്ലാതെ മറേറതു് ഉപായത്താലും ഒരിക്കലും മുക്തി സിദ്ധിക്കുന്നതല്ല, ആ പരമപുരുഷനായ ശ്രീസൌമ്യകാശീപതി എൻെറ ഹൃദയത്തിൽ നിത്യവും രമിക്കട്ടെ. 9

ചരാചരാത്മകമായ സകല ജീവജാലങ്ങളും തങ്ങളുടെ ആത്മാവിൽ അധിഷ്ഠിതമെന്ന കാണിക്കുന്നു.

നിരവശേഷമവസ്ഥിതമാത്മനി
സ്വഹൃദയാന്തരിദം ഹി ചരാചരം
ഇതി നിതാന്തമതിഃ പദമേതി യത്
സ ഹൃദി ഖേലതു സൌമ്യപതിസ്സദാ 10

ചരാചരാത്മകമായ ഈ സർവ്വജഗത്തും സമ്പൂർണ്ണമായും സ്വന്തം ഹൃദയകമലത്തിൻെറ മദ്ധ്യത്തിലുള്ള ആത്മാവിൽതന്നെ സ്ഥിതിചെയ്യുന്നു; അതിനാൽ ഇതു് സർവ്വവും തൻെറ സ്വരൂപം മാത്രമാണു്, ഇങ്ങനെ നിരന്തരം ദൃഢബുദ്ധിയോടുകൂടിയ അഥവാ നിഷ്ഠയോടുകൂടിയ പുരുഷൻ യാതൊരു പരമാത്മാവിനെ പ്രാപിക്കുന്നുവോ ആ പരമാത്മരൂപനായ ശ്രീസൌമ്യകാശീപതി എൻെറ ഹൃദയത്തിൽ അഹോരാത്രം ക്രീഡിക്കട്ടെ. 10

ജ്ഞാനാഗ്നി, ഭവ (സംസാര)ബന്ധനത്തെ ദൂരീകരിക്കുന്നു, ഇതിനെ (ഈ ജ്ഞാനാഗ്നിയെ) പ്രകാശിപ്പിക്കുന്നതിനുള്ള ഉപായം നിർദ്ദേശിക്കുന്നു.

സുധിഷണാപ്രണവാരണിഘർഷണാ-
ജ്ജ്വലിത ഏഷ ഭവേജ്ജ്വലനോ ദൃശം

യദവബോധതന്നർഭവബന്ധനീം
സ ഹൃദി ഖേലതു സൌമ്യപതിസ്സദാ 11

ഏകാഗ്രബുദ്ധിയാകുന്ന ദക്ഷിണാരണി, പ്രണവമാകുന്ന ഉത്തരാരണി, ഇതു രണ്ടും ചേർത്തുകടയുന്നവഴിക്ക—ഹൃദയമഥനത്താൽ—പ്രജ്ജ്വലിതമായ, യാതൊരു പരമാത്മാവിന്റെ ജ്ഞാനസ്വരൂപവും വിദ്വൽപ്രസിദ്ധവുമായ ഈ അഗ്നി, സംസാരമാകുന്ന പാശത്തെ നിശ്ശേഷം ദഹിപ്പിക്കുന്നുവോ ആ പരമാത്മരൂപിയായ ശ്രീസൌമ്യകാശീപതി എന്റെ ഹൃദയത്തിൽ സദാ വിളയാടട്ടെ.

മീതെയും, അടിയിലും ചേർത്തുപിടിച്ചു് തമ്മിൽ കടഞ്ഞു് തീകത്തിക്കുന്നതിനുപയോഗിക്കുന്ന അരയാലിന്റെയോ അഥവാ ചെട്ടെന്നു തീകത്തിക്കാവുന്ന മറ്റേതെങ്കിലും മരത്തിന്റേയോ കാഷ്ഠഖണ്ഡങ്ങൾക്ക അരണി എന്നു പറയുന്നു. യാഗാദികളിൽ അതുകൊണ്ടു അഗ്നിയെ ജ്വലിപ്പിക്കുന്നു. ഇപ്രകാരം ഇവിടെയും ബുദ്ധിയും ഓംകാരവുമാകുന്ന അരണിദ്വാരാ മഥനത്താൽ ജ്ഞാനാഗ്നിയെ പ്രകാശിപ്പിക്കുകയും അതു ഭവബന്ധനത്തെ നശിപ്പിക്കുകയും ചെയ്യുന്നു. 11

അസംഗനായ ആത്മാവും സ്വമായയാൽ മോഹിതനായിട്ടു ദേഹാദിയിൽ അധ്യാസമുണ്ടായി ജാഗ്രദാദ്യവസ്ഥകളിൽ സുഖദുഃഖാദികൾ അനുഭവിക്കുന്നു എന്നു കാണിക്കുന്നു.

സ്വയമസംഗചിദപ്യവിദ്യയാ
വിപരിമൂഢ ഇവോഢകളേബരഃ
ചലതി യോ ലലനാദിഷു ജാഗ്രതി
സ ഹൃദി ഖേലതു സൌമ്യപതിസ്സദാ 12

ഈ യാതൊരു പരമാത്മാവു സ്വയം സംഗരഹിതനും ചൈതന്യസ്വഭാവനുമാകുന്നു, എന്നാൽ പ്രകടമായി, അനാദിയായിരിക്കുന്ന തന്റെ അവിദ്യാബലത്താൽ മൂഢനെന്നപോലെ അധ്യാസദ്വാരാ ശരീരത്തെ സ്വീകരിച്ച് അതിൽ ഞാൻ, എന്റെ ഇത്യാദി അഭിമാനമുള്ളവനായിതീൎന്ന് ജാഗ്രദവസ്ഥയിൽ സ്ത്രീ, അന്നം, പാനം ആദിയായ വിഷയങ്ങളിൽ വ്യവഹരിച്ചുകൊണ്ടിരിക്കുന്നതായി പ്രതീതമാകുന്നു, ആ ആത്മസ്വരൂപനായ ശ്രീസൌമ്യകാശീപതി രാജാക്കൽ എന്റെ ഹൃദയത്തിൽ ക്രീഡിക്കട്ടെ. 12

ജാഗ്രത്തിലെ സ്ഥിതി പറഞ്ഞശേഷം ഇനി സ്വപ്നത്തിലെ സ്ഥിതി കേൾപ്പിക്കുന്നു.

അഥ ച യഃ കരണോപരമേസ്വയം
സൃജതി വാസനയാ സകലം ജഗത്
അഥ നിമജ്ജതിഗാഢതമഃ പ്രധൌ
സ ഹൃദി ഖേലതു സൌമ്യപതിസ്സദാ 13

ജാഗ്രത്തിനുശേഷം സ്വപ്നാവസ്ഥയിൽ യാതൊരാത്മാവു ഭേദിക്കുന്നുവോ അവൻ സുഷുപ്ത്യവസ്ഥയെ പ്രാപിച്ചിട്ടു ഗാഢാജ്ഞാനമാകുന്ന കൂപത്തിൽ മുങ്ങിപോകുന്നു; മൂലാവിദ്യാരൂപമായ കാരണത്തിൽ അവസ്ഥാനം (സ്ഥിതി) ചെയ്യുന്നു എന്നു സാരം; ആ ആത്മരൂപിയായ ശ്രീസൌമ്യകാശീപതി എന്റെ അന്തഃകരണത്തിൽ നിരന്തരം രമിക്കട്ടെ. 13

അനന്തരം സുഷുപ്തിയിൽ

നിരുപദമ നിജധാമ്നി നിരങ്കശേ
സുഖഘനേ/സ്തസമസ്ത ഭിദേഹി യഃ
സ്വയമിഹ സ്വമഹിമ്നി വിരാജതേ
സ ഹൃദി ഖേലതു സൌമ്യപതിസ്സദാ 14

പൂർവ്വോക്തനായ ആ യാതൊരു ആത്മാവുതന്നെ, സുഷുപ്ത്യവസ്ഥയിൽ നിരുപമവും നിർബാധവും സുഖസ്വരൂപവും സമസ്തഭേദങ്ങളുടേയും അവസാനരൂപവും (ഭേദങ്ങളെല്ലാമററതും) ആയിരിക്കുന്ന അദ്വിതീയമായ തന്റെ ധാമത്തിൽ, സ്വന്തം മഹിമാവിൽ സ്വയം വിരാജിക്കുന്നു; ആ ആത്മരൂപനായ ശ്രീസൌമ്യകാശീപതി എന്റെ ഹൃദയത്തിൽ നിരന്തരം രമിക്കട്ടെ. 14

കാരണഭൂതമായ സുഷുപ്തിസ്ഥാനത്തുനിന്നും ആ ആത്മാവിന്നു വീണ്ടും സ്വകർമ്മാനുസാരം ജാഗ്രത്തിൽ വരേണ്ടതായുണ്ട്:—

സ്വകൃത കർമ്മനിയന്ത്രിത ഏവ യഃ
സ്വഭവനാദ്ധി വിനിഷ്ക്രമതേ ബഹിഃ
വ്യവഹരത്യഥ പൂരുഷഭാവഭൃത്
സ ഹൃദി ഖേലതു സൌമ്യപതിസ്സദാ 15

മായാപരിമോഹിതനായ മേൽ പ്രസ്താവിക്കപ്പെട്ട യാതൊരാത്മാവു് സ്വകൃതങ്ങളായ (താൻ ചെയ്തിട്ടുള്ള) കർമ്മങ്ങളാൽ പ്രേരിതനായി തന്റെ സ്വരൂപഭൂതമായ സുഷുപ്തിസ്ഥാനത്തുനിന്നു് വീണ്ടും വെളിയിൽ അതായതു് ജാഗ്രൽസ്ഥാനത്തിൽ വരികയും, തന്നെ ജീവരൂപനെന്നു കണക്കാക്കി ഞാൻ ഈ ദേഹത്തനാകുന്നു, ഇതെന്റെ ഗൃഹമാണു്, ഞാൻ സുഖിയാകുന്നു, ഞാൻ ദുഃഖിയാകുന്നുഇത്യാദി വ്യവഹരിക്കുകയും ചെയ്യുന്നതായി കാണപ്പെടുന്നു, ആ ആത്മസ്വരൂപിയായ ശ്രീസൌമ്യകാശീപതി എന്റെ ഹൃദയത്തിൽ എപ്പോഴുംകളിയാടട്ടെ. 15

തന്റെ മൂലസ്വരൂപത്തെ അറിയുന്നതുവരെ ആ ആത്മാവ് മൂന്നുശരീരത്തിലും ചുററിക്കറങ്ങിക്കൊണ്ടേ ഇരിക്കുന്നു എന്നു സ്പഷ്ടമാക്കുന്നു:—

ത്രിഷുപുരേഷ്വയമേവമനാരതം
ചരതി യഃ പുരുധാ രചയൻ സ്വയം
ഭുവനമേതദശേഷമവിദ്യയാ
സ ഹൃദി ഖേലതു സൌമ്യപതിസ്സദാ 16

പൂർവ്വോക്തനായ ആ യാതൊരാത്മാവ് തന്റെ അവിദ്യയാൽ ഈ സമസ്തജഗത്തിനേയും അനേകതരത്തിൽ—ആകാശാദി ഭൂതങ്ങൾ, ദേവന്മാർ, മനുഷ്യർ, പശു തുടങ്ങി നാനാരൂപത്തിൽ—സൃഷ്ടിച്ചിട്ടു മേൽ പറഞ്ഞവിധം ജാഗ്രദാദി മൂന്നവസ്ഥകളിലും സ്ഥൂലാദി മൂന്നുശരീരങ്ങളിലും ലേശംപോലും വിശ്രമം കൂടാതെ സ്വയം ചുററിസഞ്ചരിച്ചുകൊണ്ടിരിക്കുന്നു, ആ ആത്മസ്വരൂപനായ ശ്രീസൌമ്യകാശീപതി എന്റെ ഹൃദയത്തിൽ എപ്പോഴും വിളയാടട്ടെ. 16

ജാഗ്രത്തു മുതലായ മൂന്നു പുരങ്ങൾ ആ ആത്മാവിൽ വിലയം പ്രാപിക്കുന്നു:—

ഇദമഖണ്ഡചിതി പ്രവിലീയതേ
സുഖസരസ്വതി, യത്ര പുരത്രയം
ഉരഗരജ്ജുനിഭേ ച നിജാത്മനി
സ ഹൃദി ഖേലതു സൌമ്യപതിസ്സദാ 17

ജാഗ്രത്തു സ്വപ്നം സുഷുപ്തി ഈ മൂന്നു പുരങ്ങളും അഥവാ ഈ മൂന്നു പുരങ്ങളാകുന്ന സർവ്വജഗത്തും സുഖസാഗരമായും സർപ്പത്തിന്നു രജ്ജുവെന്നവണ്ണം ആധാരഭൂതമായും അഖണ്ഡചൈതന്യസ്വരൂപമായും ഇരിക്കുന്ന യാതൊരു നിജാത്മാവിൽതന്നെ ലയത്തെ പ്രാപിക്കുന്നുവോ, ആ ആത്മരൂപനായ ശ്രീഉത്തരകാശീപതി എന്റെ ഹൃദയത്തിൽ എല്ലാനേരവും വിഹരിക്കട്ടെ 17

ആ ആത്മാവുതന്നെയാണു് തന്റെ യഥാർത്ഥസ്വരൂപമെന്നു പറയുന്നു:—

അമൃതമായതനം ജഗതോ ബൃഹത്
തനുതമഞ്ച സദോഞ്ചിതിവസ്തു യത്
പുരുഷ ഏഷ തദേവ ചിരന്തനം
സ ഹൃദി ഖേലതു സൌമ്യപതിസ്സദാ 18

മരണമില്ലാത്തതും ജഗത്തിന്നാശ്രയവും ഏററവും വലുതും ഏററവും ചെറുതും, അതിപുരാതനവും അനാദിയും സദ്രൂപവും ഓംകാരരൂപവുമായ യാതൊരു ചൈതന്യവസ്തു അതായതു് പരബ്രഹ്മം ഭവിക്കുന്നുവൊ, അതുതന്നെ (ആ പരബ്രഹ്മംതന്നെ) യാണു് മൂന്നുപുരങ്ങളിലും വ്യവഹരിച്ചുകൊണ്ടിരിക്കുന്ന ഈ ജീവൻ; കേവലം അവിദ്യയുടെ ആവരണത്താൽ അവൻ, തന്നെ സംസാരിയെന്നു ഗണിച്ചിരിക്കുന്നു; എന്നാൽ വാസ്തവത്തിൽ പരബ്രഹ്മസ്വരൂപംതന്നെ എന്നു ഭാവം. ആ പരബ്രഹ്മസ്വരൂപിയായ ശ്രീസൌമ്യകാശീപതി എന്റെ ഹൃദയത്തിൽ ഇടവിടാതെ കളിയാടട്ടെ. 18

ഈ പരബ്രഹ്മസ്വരൂപനും അസംഗനുമായ തന്റെ ആത്മാവു്:—

ശ്രവണ ദർശനകൃത് സ്വയമദ്വയഃ
ശ്രവണദൃഗ്രഹിതോഽപിമഹാദ്ഭുതം
ചരണകൃച്ചരണദ്വിതിനൈവ യഃ
സ ഹൃദി ഖേലതു സൌമ്യപതിസ്സദാ 19

സ്വയം അദ്വൈതരൂപനും ശ്രോത്രനേത്രാദിരഹിതനും ആയിരുന്നിട്ടും യാതൊരുവൻ മായാശക്തിയാൽ ശ്രവണം ദർശനം മുതലായ ക്രിയകൾ ചെയ്യുന്നവനായിതീരുന്നു; പാദങ്ങളില്ലാതെ അവൻ സഞ്ചരിക്കുന്നു; ഇതു് വളരെ അത്ഭുതംതന്നെ; ആ പരമാത്മരൂപിയായ ശ്രീസൌമ്യകാശീപതി എന്റെ ഹൃദയത്തിൽ നിരന്തരം വിഹരിക്കട്ടെ. 19

പുണ്യപാപാദികൾക്ക് ഇവനെ ലേശവും സ്പർശിക്കുവാൻ കഴിയുന്നതല്ലെന്നു കാണിക്കുന്നു:—

സ്പൃശതി നോ സുകൃതം ന ച ദുഷ്കൃതം
യമഥ യസ്യ ന ധീവപുരിന്ദ്രിയം
ജനിമൃതീ ച ന ഭൂപ്രഭൃതീന്യപി
സ ഹൃദി ഖേലതു സൌമ്യപതിസ്സദാ 20

അസംഗനായ യാതൊരാത്മാവിനെ പുണ്യപാപങ്ങൾ സ്പർശിക്കുന്നതേയില്ല, യാതൊരുവന്നു് ബുദ്ധിയും ശരീരവും ഇന്ദ്രിയാദികളും ഒന്നുമേ ഇല്ലാ യാതൊരുവന്നു ജന്മമരണങ്ങൾ ഒരിക്കലും സംഭവിക്കുന്നില്ല, പൃഥ്വി തുടങ്ങിയ പഞ്ചഭൂതങ്ങൾപോലും യാതൊരുവനെ സംബന്ധിക്കുന്നില്ല, ഇങ്ങനെ ഭൂതഭൌതികങ്ങളുടെ സംബന്ധത്തോടുകൂടാത്തവനായും ശുദ്ധ ബുദ്ധ നിത്യ മുക്തനായും

പുണ്യപാപങ്ങളും ജന്മമരണങ്ങളും ഇല്ലാത്തവനായും തന്റെ സ്വന്തം ആത്മാവ് വിരാജിക്കുന്നു. ആ ആത്മരൂപനായ ശ്രീസൌമ്യകാശീപതി എന്റെ ഹൃദയത്തിൽ നിത്യവുംക്രീഡിക്കട്ടെ. 20

കൈവല്യോപനിഷത്തിന്റെ സാരം സമ്പൂർണ്ണമായി. ഇനി പരമഹംസോപനിഷത്തിന്റെ സാരം അഞ്ചുശ്ലോകങ്ങൾകൊണ്ടു വ്യക്തമാക്കുന്നു. ഇതിൽ പരമഹംസസന്ന്യാസിമാരുടെ മുഖ്യധർമ്മം അഥവാ ലക്ഷണം ഭംഗിയായി നിർദ്ദേശിച്ചിട്ടുണ്ടു്. ഉപനിഷത്ത് ഖണ്ഡികാരൂപത്തിൽ ചെറുതാകുന്നു; ഖണ്ഡം മന്ത്രം ആദിയായവ ഒന്നുമേയില്ല. അടിയിലുള്ള എല്ലാ ശ്ലോകങ്ങളും ശിഖരിണീവൃത്തത്തിലുള്ളതാണു്, ഇതിന്റെ ലക്ഷണം മുൻസ്തബകത്തിൽ കൊടുത്തിട്ടുണ്ടു്.

സത്യസ്വരൂപമായ ബ്രഹ്മത്തിൽ സദാസമയവും സ്ഥിരീകരിക്കപ്പെട്ട (ഉറപ്പിക്കപ്പെട്ട) മനസ്സോടുകൂടിയവർ സംസാരം മിഥ്യയെന്നും അതു നിഷ്പ്രയോജനമെന്നും മനസ്സിലാക്കി കേവലം കൌപീനധാരികളായി അരണ്യാദികളിൽ യഥേഷ്ടം വിഹരിക്കുന്നു എന്നു പറയുന്നു:—

നിരാതങ്കേ യസ്മിൻ നിരുപചരിതബ്രഹ്മണി സദാ
മനോലീനം യസ്യ ത്യജതി സ സുതാൻ ദാരസുഹൃദഃ
അഥൈകം കൌപീനം വിഹരതി ഗൃഹീത്വാ-
വിഗതഭീഃ
സ ശംഭുഃ സ്വാരാജ്യേ ദിശതു വസതിം സൌമ്യനിലയഃ
21

സുഖസ്വരൂപവും ഉപാധിരഹിതവുമായ യാതൊരു പരബ്ര ഹ്മത്തിൽ ആരുടെ മനസ്സ് സദാസമയവും ലയിച്ചുപോയിരിക്കു ന്നുവോ ആ വൈരാഗ്യവാനായ പുരുഷൻ തൻെറ പത്നിയേയും പുത്രനേയും മററെല്ലാ ബന്ധുമിത്രാദികളേയും ത്യജിക്കുന്നു, അതാ യത് എല്ലാവിധത്തിലുമുള്ള സാംസാരികവ്യവഹാരങ്ങളിൽനിന്നു പൂർണ്ണമായും നിവൃത്തിക്കുന്നു, അനന്തരം ബ്രഹ്മനിഷ്ഠനായ അ വൻ കേവലം കൌപീനം മാത്രം ധരിച്ചുകൊണ്ടു് പരമഹംസ സ ന്യാസിയുടെ രൂപത്തിൽ നിർഭയനായി വിചരിക്കുന്നു, ഒരു ക ർത്തവ്യവും അവന്നു ബാക്കി അവശേഷിക്കാത്തതിനാൽ കൃതകൃത്യ നായും സ്വതന്ത്രനായും തീന്നു് അവൻ വിഹരിക്കുന്നു. ആ പര ബ്രഹ്മരൂപനും ഉത്തരകാശിയിൽ വാണരുളുന്നവനും ആയ ശ്രീ വിശ്വനാഥൻ എനിക്കു സ്വയംപ്രകാശമായ ബ്രഹ്മപദത്തിൽ നി ഷ്ഠയെ പ്രദാനം ചെയ്യട്ടെ. 21

ആത്മക്രീഡനും ആത്മരതിയുമായ പരമഹംസനെ ശീ തോഷ്ണാദികൾ ലേശവും ബാധിക്കുന്നില്ല എന്നു പറയുന്നു:—

ന ശീതം നാപ്യുഷ്ണം ന സുഖമസുഖന്നാപി നിധനം
ന മാനാമാനൌ ശുൽക്ഷുദപി ന പിപാസാ ന വിഷയാഃ
യദാത്മക്രീഡൈകപ്രവണധിഷണസ്യാസ്തി വിദുഷഃ
സ ശംഭുഃ സ്വാരാജ്യേ ദിശതു വസതിം സൌമ്യനിലയഃ
22

യാതൊരാത്മതത്ത്വത്തിൽ രമിക്കുന്നതിലേക്കു താല്പര്യമുള്ള ബുദ്ധി ഏതൊരുവന്നു ഭവിക്കുന്നുവോ ആ വിദ്വാനായ പരമഹം സന്നു് ശീതവുമില്ലാ ഉഷ്ണവുമില്ല, അവന്നു ഒരിക്കലും സുഖവുമില്ലാ

ദുഃഖവുമില്ലാ, മരണവും മരണഭയവും അവന്നുണ്ടാകുന്നില്ല, മാനാപമാനങ്ങൾ അവനെ ലേശവും ബാധിക്കുന്നില്ല, ശോകം, വിശപ്പു, ദാഹം, ശബ്ദാദിവിഷയങ്ങൾ മുതലായവ ഒന്നുംതന്നെ യാതൊരാത്മക്രീഡന്നു സംഭവിക്കുന്നതേയില്ല. ആ ആത്മരൂപനും അഥവാ ആത്മക്രീഡാരൂപനും സൌമ്യകാശീവാസിയുമായ ശ്രീവിശ്വനാഥൻ എനിക്കു സ്വയംപ്രകാശവും ബ്രഹ്മരൂപവുമായ മോക്ഷപദത്തിൽ നിരന്തരം നിഷ്ഠയെ പ്രദാനം ചെയ്യട്ടെ. 22

ആത്മസ്വരൂപത്തിൽ നിഷ്ഠയോടുകൂടിയ വിദ്വാനെ ശീതം, ഉഷ്ണം ആദിയായ ദ്വന്ദ്വഭാവങ്ങൾ പ്രാപിച്ചാൽതന്നെയും അവൻ ഹർഷവിഷാദങ്ങൾ കൂടാതെ നിർവികാരനായിവർത്തിക്കുന്നുവെന്നു ഭാവം.

ഇത്രതന്നെയുമല്ല:—

ന ദംഭോ ദർപ്പോഽഹംകൃതിരഥ ന നിന്ദാസ്തുതിരപി
ന കാമഃ ക്രോധോ വാ കുണപമിവ ഗഹ്യം സ്വകവപുഃ
ന ശൌദ്ര്യം വൈപ്ര്യം യത് പരപരമഹംസസ്യ വിദുഷഃ
സ ശംഭുഃ സ്വാരാജ്യേ ദിശതു വസതിം സൌമ്യനിലയഃ 23

യാതൊരു ബ്രഹ്മത്തെ ആത്മാവെന്നറിഞ്ഞു് അതിൽ നിഷ്ഠയോടുകൂടിയ പരമഹംസനായ വിദ്വാനു് ഡംഭ്, മദം, അഹങ്കാരം, നിന്ദ, അഥവാ പ്രശംസ, കാമം, ക്രോധം ആദിയായവ

ലേശംപോലുമില്ല, അവൻ തൻെറ ശരീരത്തെ ശവത്തെയെന്ന പോലെ നിന്ദ്യമായൊ മരിച്ചതായിട്ടുതന്നെയോ ഗണിക്കുന്നു; അവൻെറ ദൃഷ്ടിയിൽ ശൂദ്രത്വമോ ബ്രാഹ്മണത്വമോ ഒന്നുമേയില്ല; അവൻ സ്വയം അസംഗാത്മരൂപനായി വിരാജിക്കുന്നു; ആ ബ്രഹ്മരൂപനും അഥവാ വിദ്വാൻെറ രൂപത്തോടുകൂടിയവനും സൌമ്യകാശിയിൽ സ്ഥിതിചെയ്യുന്നവനുമായ ശ്രീവിശ്വനാഥൻ എനിക്കു സ്വയംപ്രകാശമായ ബ്രഹ്മധാമത്തിൽ നിഷ്ഠയരുളീടട്ടെ. 23

കേവലം ദണ്ഡ് (വടി) ധരിക്കുന്നതുകൊണ്ടുമാത്രം യഥാർത്ഥ ദണ്ഡിയാകുന്നതല്ല എന്നുപറയുന്നു:—

ന ദണ്ഡീ യഃ കാഷ്ഠഗ്രഹണപടുരജ്ഞാനജഡിലഃ
സ ദണ്ഡീ ഹൃദ്ദണ്ഡാൻ സുദൃഢഷഡരീൻ യോ ദമയതി
ധൃതോ യദ്ബ്രഹ്മണ്യവ്യഭിചരിതനിഷ്ഠൈകലഗുഡഃ
സ ശംഭുഃ സ്വാരാജ്യേ ദിശതു വസതിം സൌമ്യനിലയഃ
24

യാതൊരുവൻ കേവലം മരക്കമ്പു (ദണ്ഡ്) ധരിക്കുന്നതിൽ അതിചതുരനും സ്വയം അജ്ഞാനത്തിൽ നിമഗ്നനുമായിരിക്കുന്നുവൊ അവൻ ദണ്ഡിയല്ല, എന്നാൽ ഏതൊരാൾ യാതൊരു പരബ്രഹ്മത്തിൽ തൈലധാരയ്ക്കുതുല്യം ഇടവിടാതെ ദൃഢനിഷ്ഠയാകുന്ന ദണ്ഡ്ധരിച്ച് കാമം, ക്രോധം, ലോഭം, മോഹം, മദം, മത്സരം എന്നിങ്ങനെയുള്ള മഹാഭയങ്കരങ്ങളും അനർത്ഥകാരികളുമായ ആറുശത്രുക്കളെ കീഴടക്കുന്നുവൊ അവൻ തന്നെ യഥാർത്ഥ

ദണ്ഡിസന്ന്യാസി ആ പരബ്രഹ്മസ്വരൂപനും യഥാൎത്ഥദണ്ഡിസ്വരൂപനും ശ്രീ സൌമ്യകാശിയിൽ സ്ഥിതിചെയ്യുന്നവനും ആയ വിശ്വനാഥഭഗവാൻ എനിക്കു സ്വയം പ്രകാശമായ പരബ്രഹ്മപദത്തിൽ നിഷ്ഠയെ പ്രദാനം ചെയ്യട്ടെ. 24

മേൽ വിവരിക്കപ്പെട്ട ആത്മനിഷ്ഠനും ശുദ്ധാത്മാവുമായ ജ്ഞാനിക്കു ദണ്ഡില്ലെങ്കിൽ തന്നെയും യാതൊരു കുറവുമില്ല, ബ്രഹ്മത്തിൽ അചഞ്ചലമായ നിഷ്ഠയോടുകൂടിയവനും തദ്വാരാ കാമാദി സൎവ്വശത്രുക്കളേയും സമൂലം നശിപ്പിക്കുന്നവനും മാത്രമാണു് യഥാൎത്ഥദണ്ഡി, കേവലം മരക്കമ്പു് കയ്യിലെടുത്തുകൊണ്ടു ദണ്ഡി എന്നഭിമാനിക്കുന്നവൻ യഥാൎത്ഥ ദണ്ഡിയേ അല്ലെന്നഭാവം.

യഥാൎത്ഥ പരമഹംസന്റെ ലക്ഷണം വ്യക്തമാക്കുന്നു:—

അനികേതോ യന്നിഷ്ഠഃ സ്ഥിരമതിരനന്തോഭവസിതഃ
ഹിരണ്യേ ചാതൃഷ്ണോ രുചിരവിഷയേഷ്വാത്മധനികഃ
വരേണ്യോ യോ ഭിക്ഷുസ്സതു ജയതി നാന്യഃ ഫലനിധയഃ
സ ശംഭുഃ സ്വാരാജ്യേ ദിശതു വസതിം സൌമ്യനിലയഃ
25

യാതൊരു പരബ്രഹ്മത്തിൽ നിഷ്ഠയോടുകൂടിയവനും നിശ്ചിതമായ വാസസ്ഥാനമില്ലാത്തവനും നിശ്ചലബുദ്ധിയോടുകൂടിയവനും ഭൂമിയെ മുഴുവൻ തന്റെ ഭവനമായിഗണിച്ചിരിക്കുന്നവനും സ്വൎണ്ണം മുതലായ ധനങ്ങളിലും രമ്യങ്ങളായ ശബ്ദാദിവിഷയങ്ങളിലും തൃഷ്ണവെടിഞ്ഞവനും കേവലം ആത്മരൂപമായ ധനത്തെമാ

ത്രം സത്യ (യഥാൎത്ഥ) ധനമായി കരുതിയിരിക്കുന്നവനും ആയ യാതൊരു ശ്രേഷ്ഠപരമഹംസസന്ന്യാസിയായിട്ടുള്ള മഹാത്മാവു ഭവിക്കുന്നുവൊ അവൻ മാത്രം വിജയിക്കുന്നു, അതായതു് അവൻ–ഒരുവനേ മുക്തിരൂപമായ ഉൽകൃഷ്ടപാദത്തെ പ്രാപിക്കുന്നുള്ളു. കേവലം വെളിയിൽ മാത്രം ദണ്ഡു മുതലായ ചിഹ്നങ്ങൾ ധരിച്ചിട്ടുള്ള ഡംഭികളായ മറ്റു സന്ന്യാസിമാർ സ്വന്തം ആത്മാവിനേയും സമുദായത്തേയും വഞ്ചിച്ചു് പാപപാശംകൊണ്ടു ബന്ധിക്കപ്പെടുന്നു. ആ പാപികളായ സന്ന്യാസിമാനികൾക്കുണ്ടോ മുക്തിലഭിക്കുന്നു? ഇതുതന്നെയല്ല ആ കൂട്ടർക്കു് രൌരവാദി നരകങ്ങളിൽ പാപഭോഗത്തിനായും പോകേണ്ടതുണ്ടു്; മേൽപറഞ്ഞ ലക്ഷണമുള്ളവരും ശമാദിസാധനയുക്തരും ധനാദികളിൽ തൃഷ്ണവെടിഞ്ഞവരും കാമക്രോധാദിരഹിതരും കേവലം ബ്രഹ്മനിഷ്ഠരുമായ സന്ന്യാസിമാൎക്കുമാത്രമേ മുക്തിലഭിക്കുന്നുള്ളു, ആ പരബ്രഹ്മരൂപിയും യഥാൎത്ഥ പരമഹംസരൂപനും സൌമ്യകാശിയിൽ ആവസിക്കുന്നവനുമായ ശ്രീ വിശ്വനാഥൻ എനിക്കു സ്വയം പ്രകാശമായ ബ്രഹ്മപദത്തിൽ നിഷ്ഠയെ പ്രദാനം ചെയ്യട്ടെ. 25

# സപ്തദശഃ സ്തബകഃ

ഈ സ്തബകത്തിൽ ആദ്യത്തെ 19 ശ്ലോകംവരെ മൈത്രേയി ഉപനിഷത്തിന്റെ സാരവും അനന്തരം അവസാനംവരെ തേജോബിന്ദൂപനിഷത്തിന്റെ സാരവും വിവിധങ്ങളായ ഛന്ദസ്സുകൾ മുഖേന അതിലളിതവും ഭക്തിഭാവയുക്തവും കാവ്യമയവുമായ ഭാഷയിൽ വിവരിച്ചിരിക്കുന്നു.

ബൃഹദ്രഥരാജാവ് തപസ്സുചെയ്തു ശുദ്ധചിത്തനായി ശാകായന്യൻ എന്നുപേരുള്ള ജ്ഞാനിയായ മുനിയുടെ സമീപംചെന്നു ചോദ്യങ്ങൾ ചോദിക്കുന്നതിന്റെ സാരം ഇവിടെ, മൂന്നുശ്ലോകങ്ങളിൽ വിവരിക്കുന്നു:—

ശിഖരിപ്രപതത്യഥോദധിഃ
പരിശുഷ്യത്യവനിർനിമജ്ജതി
കിമിഹാസ്തിഭവേഽഭവം ഭവം
ശരണം യാഹി ശിവം ശിവാധവം 1

പർവ്വതവും വീണുപോകുന്നു, അതായതു് ഒരുകാലത്തു് അതിനുപോലും നിശ്ചയമായും നാശം സംഭവിക്കും; മഹാസമുദ്രവും ഒരിക്കൽ ഉണങ്ങിപ്പോകുന്നു— നശിച്ചുപോകതന്നെ ചെയ്യും—ഈ ഭൂമിയും എപ്പോഴെങ്കിലും തന്റെ സ്ഥാനത്തുനിന്നും ഇളകിതാണുപോകുന്നതാണു്; അതായതു ഛിന്നഭിന്നമായിത്തീരുന്നതാണു്; ഇപ്രകാരം ക്ഷണഭംഗുരവും, തുച്ഛവും അസ്ഥിരവുമായ ഈ സംസാര (ലോക)ത്തിൽ എന്തുസത്യമാണുള്ളതു്? എന്തുരസമാണുള്ളതു്?

അങ്ങനെ ഈ സംസാരവും അതിലുൾപ്പെട്ട സർവ്വപദാർത്ഥങ്ങളും നാശമുള്ളതും മിഥ്യയുമാകുന്നു, അതേകാരണത്താൽ അല്ലയോ മുമുക്ഷുക്കളേ നിങ്ങൾ ജനനമരണാദി സംസാരധർമ്മങ്ങളോടുകൂടാത്തതും അസംസാരിയും സർവ്വസംസാരത്തിനും അധിഷ്ഠാനസ്വരൂപവും പാർവ്വതീപതിയുമായ ശ്രീ ശിവനെ ശരണം പ്രാപിക്കുക; ഏകവും അദ്വിതീയവും സത്യവും അവിനാശിയുമായ ശ്രീശങ്കരനെ തന്നെ ഭജിക്കുന്നതിൽ തത്പരരായി മനുഷ്യശരീരത്തെ കൃതാർത്ഥമാക്കിതീർക്കുക എന്നുഭാവം.

ഇതു് വൈതാളീയജാതിയിൽപെട്ട ഛന്ദസ്സാണു്. ലക്ഷണം, വിഷമപാദത്തിൽ ആദ്യം ആറുകല, പിന്നീടു് രഗണം, ഒരു ലഘു, ഒരുഗുരു, സമപാദത്തിൽ ഒന്നാമതായി എട്ടുകല, അനന്തരം, രഗണം ഒരുലഘു ഒരുഗുരു ഇത്രയും ഉണ്ടായിരിക്കണം. 1

ബാഹ്യവിഷയങ്ങളിൽ ആസക്തനായ മനുഷ്യൻ തവളയെപ്പോലെ ചുററിക്കറങ്ങികൊണ്ടേ ഇരിക്കുന്നു, ഈ ഘോരസംസാരത്തിൽ നിന്നു മോചിക്കുന്നതിലേക്കു അവനു് ഒരു മാർഗ്ഗവും ലഭിക്കുന്നില്ല, ഇതിന്നു് ഒരേ ഒരു എളുപ്പവഴി ഈശ്വരനേശരണം പ്രാപിക്കുകമാത്രമാണു്:—

അരമന്ധതമഃ പ്രധൌ നരഃ
പ്ലവവദ്ഘോരഭവേ വിഘൂർണതി
ഗതിരത്ര ഭവത് പദാംബുജേ
രതിരേഷവാത്തരകാശികേശ്വര 2

കൂരിരുട്ടുകൊണ്ടു നിറഞ്ഞതും ശൂന്യവുമായ കിണററിൽ അങ്ങുമിങ്ങും ചുററിതിരിയുന്ന ഒരു തവളയെപ്പോലെ മനുഷ്യൻ അ

ത്യന്താജ്ഞാനരൂപമായ ഈ ഘോരസംസാരത്തിൽ ലേശവും വിശ്രാന്തികൂടാതെ തന്റെ കർമ്മത്തിനനുയോജ്യമായി അങ്ങുമിങ്ങും സദാപി ചുററികറങ്ങികൊണ്ടേ ഇരിക്കുന്നു; ഇതിൽനിന്നു പുറത്തു ചാടുന്നതിനു്—രക്ഷപെടുന്നതിനു്—ഒരു വഴിയും കാണുന്നില്ല, ഇതു് കഷ്ടാൽകഷ്ടതരം തന്നെ; സംസാരരൂപമായ ഈ അന്ധകൂപത്തിന്റെ വെളിയിൽ ചാടുന്നതിലേക്കു് (വെളിയിൽചാടി രക്ഷപെടുന്നതിലേക്കു്) അല്ലയോ ഉത്തരകാശീപതേ! ശ്രീവിശ്വനാഥ! അവിടത്തെ ചരണകമലത്തിൽ ഒരേ ഒരു പ്രേമഭക്തി മാത്രമാണു് മനുഷ്യനു് ആശ്രയ (ഉപായ)മായിട്ടുള്ളതു്, അതായതു് സംസാരിയായ ഒരുവനു് ബന്ധനത്തിൽ നിന്നു വിട്ടുമാറുന്നതിലേക്കു് അങ്ങയുടെ പാദഭക്തിയല്ലാതെ മറെറാരുപായവുമില്ല. വൈതാളിയവൃത്തം. 2

മലമാംസരൂപമായ ഈ ശരീരവും ഒന്നിനും ഉതകുന്നതല്ല എന്നു വസ്തുത ദൃഢവൈരാഗ്യോത്പത്തിക്കായികാണിക്കുന്നു:—

മൈഥുനോത്ഥമതിമാത്രകശ്മലം
ചാത്രമൂത്രകഫരാദപിനിർഗതം
ഗാത്രമേതദസൃഗസ്ഥിസഞ്ചിതം
തത്ര കിം കുരു രതിം ത്രിലോചനേ 3

സ്ത്രീപുരുഷ സംയോഗത്തിൽ നിന്നു് ഇതുണ്ടാകുന്നു; മലിനതമാത്രമല്ലാതെ ഇതിലൊന്നുമേയില്ല; മൂത്രദ്വാരത്തിൽനിന്നു സ്ത്രീയുടെ ഗുഹ്യപ്രദേശത്തിലൂടെ ഇതു് വെളിയിൽ വന്നിരിക്കുന്നു; ഇപ്രകാരമുള്ള ഈ ശരീരം രക്തത്താലും അസ്ഥികളാലും മാത്രം നിർമ്മിതമായിട്ടുള്ളതത്രെ; അങ്ങനെ ഇതിന്റെ ഉത്പത്തിസ്ഥാ

നം മുതലായതു് മലിനവും നിന്ദ്യവുമാകുന്നു; ഇതുതന്നെയല്ല ഇതു് സ്ഥിതിചെയ്യുന്ന (നിലനില്ക്കുന്ന) കാലത്തും എത്രമാത്രം ശുചിപ്പെടുത്തിവച്ചാലും എല്ലാതരത്തിലും മലിനമേ മലിനം, ആശ്ചര്യം, അപ്രകാരമുള്ള ഈ ശരീരത്തിൽ അല്ലയോ മനുഷ്യ! നിനക്കു് എന്തു് പ്രീതിയാണുള്ളതു്? ഇതിൽ ഞാൻ എന്നും എൻേറതു് എന്നും മററും താത്പര്യംവച്ചു് എന്തിനുവേണ്ടിയാണു് സംസാരബന്ധനത്തിൽ അകപ്പെടുന്നതു്? ശരി, ശരീരത്തിൽ പ്രീതിവയ്ക്കരുതു് എങ്കിൽ പിന്നെ എന്തിലാണു് പ്രീതിവേണ്ടതു്? സമാധാനം:— സംസാരബന്ധനത്തിൽ നിന്നു മോചിക്കുന്നതിനു് നിങ്ങൾ ത്രിനേത്രനും (മുക്കണ്ണനും) സാക്ഷാൽ ബ്രഹ്മരൂപനും ആയ ശ്രീമഹാദേവനിൽ തൻെറ അനന്യമായ പ്രീതി–ഭക്തി–അർപ്പിക്കുക, ഇതു് മാത്രമാണു് നിങ്ങളുടെ കർത്തവ്യം

ഇതു് "രഥോദ്ധതാ"വൃത്തമാണു്, ലക്ഷണം, "രാന്നരാവിഹ രഥോദ്ധതാ ലഗൌ" രഗണം, നഗണം, രഗണം, ലഘു, ഗുരു ഇത്രയും ചേർന്നാൽ രഥോദ്ധതാവൃത്തമായി. 3

ബൃഹദ്രഥരാജാവിൻെറ ചോദ്യത്തിൻെറ സാരം മുകളിലത്തെ മൂന്നുശ്ലോകങ്ങളിൽ വിവരിക്കപ്പെട്ടു. ഇങ്ങനെ ദൃഢവൈരാഗ്യവാനും തപസ്വിയുമായ മുമുക്ഷുവിനോടു് ബ്രഹ്മനിഷ്ഠനായ ശ്രീശാകായന്യമുനി പറഞ്ഞ മറുപടിയുടെ സാരം ഇനി വ്യക്തമാക്കുന്നു. പരമാത്മാവു് ഹൃദയത്തിൽ സ്ഥിതിചെയ്യുന്നു എങ്കിലും ശബ്ദാദിവിഷയങ്ങളിൽ ആസക്തനായ പുരുഷനെ സംബന്ധിച്ചിടത്തോളം അതു് അത്യന്തം വിദൂരസ്ഥമെന്നു കാണിക്കുന്നു:—

സ്പർശരൂപരസഗന്ധനിസ്വനേ-
ഷ്വാശയാ ഭ്രമതി യഃ പൃഥഗ്ജനഃ
തദ്വിഷ്ഠുതരമാത്മവസ്തു യത്
സ്വസ്തിദോഽസ്തു മമ തത്തനുശ്ശിവഃ 4

സ്പർശം, രൂപം, രസം, ഗന്ധം, ശബ്ദം ഈ വിഷയങ്ങളിൽ ആസക്തിയോടുകൂടിയാതൊരു മൂർഖപുരുഷൻ ഈ ലോകത്തിൽ ആ വിഷയങ്ങൾക്കായി അലഞ്ഞുതിരിയുന്നുവോ അവനിൽ നിന്ന് യാതൊരു പരമാത്മാവ് ഏറ്റവും വിദൂരത്തിലാകുന്നു, അതായതു് അവന്ന് അത്യന്തം അലഭ്യമാണ്; വിഷയങ്ങളിൽ തൃഷ്ണയുള്ള ബഹിർമുഖനായ പുരുഷന്ന്; അനേകജന്മങ്ങൾ എടുത്താലും ആത്മലാഭം ഉണ്ടാകുന്നതല്ല എന്നു ഭാവം. ആ പരമാത്മരൂപനായ ശ്രീശിവൻ എനിക്ക് നിഃശ്രേയസ (മോക്ഷ) സുഖം തരുന്നവനായി ഭവിക്കട്ടെ. 4

ആത്മതത്ത്വമാകട്ടെ തപസ്സുകൊണ്ടു് ചിത്തശുദ്ധിദ്വാരാ പ്രാപിക്കപ്പെടുന്നു എന്നു കാണിക്കുന്നു:—

പ്രാപ്യതേ ന തരസാ തവ തത്ത്വം
പ്രാപ്യതേ തു തപസാന്തരമേധാഃ
വീതിഹോത്ര ഇവ വൃത്തിനിവൃത്ത്യാ
ശാന്തിമേതി തപസൈവ ഹി ചിത്തം 5

അല്ലയോ ശിവ! അവിടുത്തെ യഥാർത്ഥസ്വരൂപം ഒരു സാധനയുംകൂടാതെ പെട്ടെന്ന് പ്രാപ്തമാകുന്നില്ല. എന്നാൽ യമനിയമാദികളോടുകൂടിയതും ഭക്തിരൂപവുമായ നിഷ്കാമതപസ്സിനാൽ ഇന്ദ്രിയങ്ങൾ അന്തർമ്മുഖമായിതീർന്നു് ചിത്തം നിർമ്മലമാകുമ്പോൾ അന്തർഭാഗത്തു് അതു് പ്രാപിക്കപ്പെടുന്നു. ആ സമയം അന്തഃകരണത്തിൽ അവിടുത്തെ തത്ത്വദർശനം അവശ്യം സിദ്ധിക്കുന്നു എന്നു സാരം. എന്തുകൊണ്ടെന്നാൽ വിറക് എരിഞ്ഞതിനശേഷം അഗ്നി തന്റെ മൂലയോനിയിൽ (കാരണത്തിൽ) അട

ങ്ങിഃപ്പാകുന്നതു (ശാന്തമായിതീരുന്നതു)പോലെ തപസ്സു മുതലായവയാൽ ശുദ്ധമായിതീൎന്ന അന്തഃകരണത്തിന്റെ താമസാദിവൃത്തികഠം ക്ഷയിച്ചശേഷം ചിത്തം സ്വഃയാനിഭൃതവും ശിവസ്വരൂപവുമായ ആത്മാവിൽ ഉപശാന്തമായി തീരുന്നു. ഇപ്രകാരം വൃത്തിരഹിതമായ ചിത്തത്തിൽമാത്രമേ തന്റെ ആത്മാവ് പ്രകാശിക്കുന്നുള്ളു എന്നു ഭാവം. 5

ചിത്തംതന്നെ, സംസാരമെന്നു സ്പഷ്ടമാക്കുന്നു.

**ചിത്തമേവ ഹി ഭവോ നിജചിത്തം**
**ശോധയേദ്വിവിദിഷുശ്ശിവതത്ത്വം**
**ഭാവയേത് സരസ മംഘ്രിസരോജം**
**കാശികേശ തവ ചിത്തസരോജേ** 6

ഈ ചിത്തം മാത്രമാണ് സംസാരം. സംസാരത്തിന്റെ മൂലകാരണം ചിത്തംതന്നെയെന്നു സാരം. ശിവതത്ത്വം അറിയാൻ ആഗ്രഹിക്കുന്ന പുരുഷൻ തന്റെ ചിത്തത്തെ തപസ്സുകൊണ്ടും ഭക്തികൊണ്ടും സംശോധിക്കണം; ഉത്തരകാശിക്കധിപതിയായ അല്ലയോ ശ്രീവിശ്വനാഥ! ശുദ്ധമായ അതേ ഹൃദയകമലത്തിൽ അങ്ങയുടെ പാദപത്മത്തെ പ്രേമപൂൎവ്വം ധ്യാനിക്കണം; ഭവാനിൽതന്നെ ചിത്തനിരോധം ചെയ്യണമെന്നു താത്പൎയ്യം. തന്നിമിത്തം സംസാരം നശിച്ചു മുക്തി ലഭിക്കുന്നതാണ്.

കഴിഞ്ഞ രണ്ടു ശ്ലോകങ്ങളുടെ വൃത്തം "സ്വാഗത" ആകുന്നു. അതിന്റെ ലക്ഷണം, "സ്വാഗതേതി രന ഭാദ്ഗുരുയുഗ്മം" രഗണം. നഗണം, ഭഗണം, രണ്ടു ഗുരു ഇത്രയും ചേൎന്നാൽ സ്വാഗതാവൃത്തമായി. 6

ശ്രീവിശ്വനാഥൻ അഹേയവും അനുപാദേയവുമായ ബ്രഹ്മരൂപൻതന്നെയെന്നു പറയുന്നു:—

ഹേയാദേയാദ്ദൂരതോ നിർവ്വിശേഷം
നിസ്സാമാന്യം ചാസ്തി യത്തത്വമീഢേ
നിർവ്വാണം തന്നിർവ്വപൂർനിർവ്വികല്പം
വിശ്വാധാരം വിശ്വനാഥാഭിധാനം 7

ഹേയത്തിൽനിന്നും ആദേയത്തിൽനിന്നും യാതൊന്നു് വിദൂരത്തിലാകുന്നു, അതായതു് അഹേയ (അത്യാജ്യ) സ്വരൂപത്തോടും അനുപാദേയ (അഗ്രാഹ്യ) സ്വരൂപത്തോടുംകൂടിയതെന്നർത്ഥം. എന്തുകൊണ്ടെന്നാൽ അതു് വിശേഷത്തിൽനിന്നും സാമാന്യത്തിൽനിന്നും വിഭിന്നമാണു്, യാതൊന്നു് മോക്ഷസ്വരൂപവും ശരീരം നാമരൂപാദിവികല്പങ്ങൾ ഇവയോടുകൂടാത്തതും സർവ്വജഗത്തിന്റെയും അധിഷ്ഠാനരൂപവും വിശ്വനാഥൻ എന്ന നാമത്തോടുകൂടിയതും ആകുന്നു, അങ്ങനെ ഇരിക്കുന്ന ആ ബ്രഹ്മതത്വത്തെ ഞാൻ സ്തുതിക്കുന്നു.

കാശിവിശ്വനാഥൻ കേവലം നിർവിശേഷബ്രഹ്മം തന്നെയെന്നു സാരം.

ഇതു് "ശാലിനി"വൃത്തമാണു്. ലക്ഷണം, "ശാലിന്യുക്താ മ്തൗ തഗൗ ഗോഽബ്ധി ലോകൈഃ" മ, ത, ത ഈ മൂന്നു ഗണങ്ങളും അതോടുചേർന്നു് രണ്ടു ഗുരു അക്ഷരങ്ങളും വന്നാൽ ശാലിനീവൃത്തമായി. ഇതിൽ നാലാമത്തെ അക്ഷരത്തിലും അനന്തരം ഏഴാമത്തെ അക്ഷരത്തിലും വിരാമമുണ്ടു്. 7

ആ പരബ്രഹ്മരൂപിയായ ശ്രീസൌമ്യകാശീപതി എന്നിൽ പ്രസാദിക്കട്ടെ:—

ശുദ്ധം ബുദ്ധം നിത്യമുക്തസ്വഭാവം
സത്യം സൂക്ഷ്മം സംവിദാനന്ദസിന്ധുഃ
പ്രത്യഗ്വസ്തു പ്രീയതാം പ്രേമമൂർത്തിഃ
സൌമ്യാകാരം സൌമ്യകാശീശ്വരാഖ്യം 8

രാഗാദിദോഷങ്ങളില്ലാത്തവനും ജ്ഞാനാത്മകനും നിർമ്മായവും നിർമ്മലവുമായ സ്വരൂപത്തോടുകൂടിയവനും ആകാശത്തെക്കാളും അതിസൂക്ഷ്മവും ആനന്ദസാഗരവും അതായതു് ജ്ഞാനാനന്ദഘനവും ശാന്തവും ആകുന്ന ആകാരമുള്ളവനും ശ്രീസൌമ്യകാശീപതി എന്നു പ്രഖ്യാതനും നിരതിശയപ്രേമസ്വരൂപിയും സർവാന്തരമായ ആത്മവസ്തുവും അതായതു പ്രത്യഗാത്മസ്വരൂപനും ആയ ശ്രീസൌമ്യകാശീപതി എന്നിൽ പ്രസന്നനായി ഭവിക്കട്ടെ. ഇതും ശാലിനീവൃത്തത്തിലുള്ളതാണു്. 8

അല്ലയോ ശിവ! ഞാൻ അവിടുത്തെ പൂജിക്കേണ്ടതെങ്ങനെയാണു്. അങ്ങയുടെ വാസ്തവസ്വരൂപം ഏതുവിധമെന്നു കണക്കാക്കണം? കേട്ടാലും:—

തവ ഹേ ശിവ മന്ദിരം ശരീരം
ശിവദസ്ത്വഞ്ച സദാശിവോന്തരാത്മാ
അഹമസ്മി ശിവോഽദ്വയഃപരാത്മേ-
ത്യനുചിന്താപചിതിസ്തവേശ്വരസ്യ 9

അല്ലയോ ശിവ! ഈ ശരീരം അവിടുത്തെ ക്ഷേത്രമാകുന്നു, കല്യാണകാരിയായ ഭവാൻ സ്വയം സദാശിവരൂപമായ എന്റെ

അന്തരാത്മാവുതന്നെയാണ്, ശരി, ഇതിനെ പൂജിക്കേണ്ടതെങ്ങനെ? സമാധാനം, "ഞാൻ സാക്ഷാൽ ശിവസ്വരൂപവും അദ്വയവുമായ പരമാത്മാവാകുന്നു" എന്നിങ്ങനെയുള്ള നിരന്തരചിന്ത (ധ്യാനം) തന്നെ പരമേശ്വരനായ (അങ്ങേക്കായിക്കൊണ്ടുള്ള) പൂജ, ഇതത്രെ വാസ്തവത്തിലുള്ള പൂജ; ബാഹ്യപൂജയാകട്ടെ ഈ ആന്തരപൂജ സാധിക്കുന്നതിലേക്ക് സാധനമെന്ന നിലയിൽ സ്വീകരിക്കപ്പെടുന്നുവെന്നു താത്പര്യം.

ഈ വൃത്തം ഔപച്ഛന്ദസികമാകുന്നു. ലക്ഷണം "പര്യന്തര്യൗതഥൈവ ശേഷം ത്വൗപച്ഛന്ദസികം സുധീഭിരുക്തം" യാതൊരു ഛന്ദസ്സിന്റെ അന്തത്തിൽ രഗണവും യഗണവും ഭവിക്കുകയും എന്നാൽ വിഷമപാദത്തിൽ ആ രഗണയഗണങ്ങൾ ആറുകലയുടെ പിന്നാലെ സമപാദത്തിൽ അതായത് രണ്ടാമത്തേയും നാലാമത്തേയും പാദത്തിൽ എട്ടു കലയുടെ പിന്നാലെയായി വരികയും ചെയ്യുന്നുവോ അതു് ഔപച്ഛന്ദസികമെന്നു പറയപ്പെടുന്നു. 9

സന്ന്യാസം സ്വീകരിച്ചശേഷം സ്വന്തം വീടും ദേശവും ത്യജിച്ച് അതായത് ഗൃഹത്തേയും ദേശത്തേയും കുറിച്ചുള്ള അഭിമാനം വെടിഞ്ഞിട്ട് വിദ്വാനായ പുരുഷൻ കേവലം ബ്രഹ്മതത്ത്വത്തെ തന്നെ ചിന്തിക്കണമെന്നു പറയുന്നു: —

കൃതധീഃ കൃതസന്ന്യസനോ ന വസേ-
ന്നിജനീവൃതി നിർജ്ജിതവൃത്തിരയം
ശിവ താവക നിഷ്കളരൂപമലം
വിദധീത ഹൃദി പ്രവിവിക്തപദേ 10

ശുദ്ധാന്തഃകരണനും വിദ്വാനും ആയ പുരുഷൻ സന്ന്യസിച്ചതിനുശേഷം സ്വന്തദേശത്തിൽ വസിക്കുവാൻ പാടില്ല; ഒരു ചോരൻ കാരാഗൃഹത്തിൽ നിന്നു് ദൂരെ ഓടിപ്പോയി രക്ഷപ്പെടുന്നതുപോലെ അയാളും ദൂരെയുള്ള ഏകാന്തമായ അരണ്യാദികളിൽ പോയി വസിക്കണം; ഇപ്രകാരം പവിത്രവും ഏകാന്തവുമായ ദേശത്തിൽ സ്ഥിതിചെയ്തു് അന്തഃകരണത്തിൽ നിന്നു് മററു വൃത്തികളെയെല്ലാം മാററിനിർത്തി അല്ലയോ ശിവ! ഹൃദയത്തിൽ അവിടുത്തെ നിരാകാരസ്വരൂപത്തെ നിരന്തരം ധ്യാനിക്കണം.

ഇതു് തോടകവൃത്തമാകുന്നു, ലക്ഷണം, "ഇഹ തോടക മംബുധിസൈഃ പ്രഥിതം", നാലുസഗണം ചേർന്നുണ്ടാകുന്ന വൃത്തത്തെ തോടകമെന്നു പറയുന്നു. 10

മേൽ പറഞ്ഞ വിഷയം സാധകന്മാരെ സംബന്ധിച്ചിടത്തോളം വിശേഷിച്ചും ഉപയുക്തമാണു്.

"ഏകമേവാദ്വിതീയംബ്രഹ്മ ഞാൻ തന്നെയാണു്." ഈ ദൃഢനിശ്ചയമുള്ളവരുടെ സ്വതന്ത്രമായ സ്ഥിതി എന്തെന്നു് ഇനി പറയുന്നു:—

ന വാ മഠം ഭീമവനം ന വാശ്രയേത്
കൃതീകൃതസ്വാത്മവിനിശ്ചയസ്സതാം
കടാക്ഷപാതേന വിപശ്ചയോജ്ഝിതഃ
കടാക്ഷപാത്രം തവ സൗമ്യരാട് പ്രഭോ 11

അല്ലയോ സൗമ്യകാശീപതേ, വിശ്വനാഥ! അവിടുത്തെ കൃപാദൃഷ്ടിക്കു പാത്രമായതിനാലും സത്പുരുഷന്മാരുടെ കൃപാദൃഷ്ടികൊണ്ടും യാതൊരുവനു് (സ്വന്തം സ്വാത്മാനുഭൂതി) അപരോക്ഷ

മായി സിദ്ധിച്ചിരിക്കുന്നു, സംശയവിപര്യയങ്ങളോടു കൂടാത്ത ഈ വിദ്വാന് ഏതെങ്കിലും മഠ (ആശ്രമ) ത്തേയോ, ഘോരാരണ്യത്തേയോ ആശ്രയിക്കേണ്ടതായ ആവശ്യം ലേശവും ഇല്ലതന്നെ. ജ്ഞാനിയായ ഒരുവന് ഒരു വിധത്തിലുമുള്ള ബന്ധനവും ഇല്ലെന്നു ഭാവം. അവൻ വായുവിനുതുല്യം സ്വതന്ത്രനാണ്.

ഇതു് വംശസ്ഥവൃത്തമാണ്. ഇതിൻെറ ലക്ഷണം 12-ാമത്തെ സ്തബകത്തിൻെറ പ്രാരംഭത്തിൽ കൊടുത്തിട്ടുണ്ടു്. 11

സംശയവാനായ പുരുഷന് ഒരിക്കലും മോചനം സിദ്ധിക്കുന്നതല്ല എന്നു പറയുന്നു:—

ശിവ വിശയവതസ്ത്വവാദചിതീയേ
ഹൃനപഹിതാത്മനിശുദ്ധബുദ്ധമുക്തേ
സുഖമനതിശയം കദാപിമോക്ഷ-
പ്രഭവമഹോ ന ഭവേത് പ്രമൂഢബുദ്ധേഃ 12

അല്ലയോ വിശ്വനാഥ! അദ്വിതീയവും നിരുപാധികവും ശുദ്ധബുദ്ധമുക്തവുമായ അവിടുത്തെ സ്വരൂപത്തിൽ സംശയത്തോടുകൂടിയ മൂർഖപുരുഷന് മോക്ഷപ്രാപ്തിജന്യമായ നിരതിശയ സുഖം ഒരിക്കലും ലഭിക്കുന്നില്ല. പരമാത്മസത്തയിൽ സംശയമുള്ളവന് ഒരുകാലത്തും മുക്തിസിദ്ധിക്കുന്നതല്ലെന്നു ഭാവം.

ശ്രീമദ് ഭഗവദ്ഗീതയിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു "നായം ലോകോ/സ്തി ന പരോ ന സുഖം സംശയാത്മനഃ" സംശയാത്മാവായ പുരുഷന് ഈ ലോകവും പരലോകവും സാമാന്യസുഖവുംപോലും ലഭിക്കുന്നില്ല, എന്തുകൊണ്ടെന്നാൽ അവൻ ആശങ്കക്കവകാശമില്ലാത്ത വസ്തുക്കളിൽപോലും എപ്പോഴും ശങ്കിച്ചുകൊണ്ടേയിരിക്കുന്നു.

ഇതു് "പുഷ്പിതാഗ്രാ"വൃത്തമാണു്. ലക്ഷണം "അയുജി ന യുഗ രേഫതോ യകാരോ യുജി ച നജൌജരഗാശ്ച പുഷ്പിതാഗ്രാ" ഒന്നും മൂന്നും പാദങ്ങളിൽ രണ്ടു നഗണം, രഗണം, യഗണം, രണ്ടും നാലും പാദങ്ങളിൽ നഗണം, രണ്ടു ജഗണം, രഗണം, ഒരു ഗുരു ഇത്രയും വന്നാൽ പുഷ്പിതാഗ്രാവൃത്തമാകുന്നു. 12

കഴിഞ്ഞ പത്താമത്തെ ശ്ലോകത്തിൽ സന്ന്യാസം ഗ്രഹിക്കുന്നതിലേക്കു പറഞ്ഞിട്ടുണ്ടല്ലോ; എന്നാൽ മുഖ്യസന്ന്യാസമാകട്ടെ കർമ്മത്യാഗത്താലോ ഗുരുമുഖത്തിൽനിന്നു പ്രൈഷമന്ത്രഗ്രഹണം ആദിയായ ബാഹ്യസാധനമാത്രത്താലോ ഭവിക്കുന്നതല്ല. ഈ വിഷയം "മത്തമയൂര"ഛന്ദസ്സു് മുഖേന പറയുന്നു:—

കർമ്മത്യാഗഃ പ്രൈഷജപോ വാ ന യതിത്വം
ഭിക്ഷാശിത്വഞ്ചാപി യതിത്വം ന കഥഞ്ചിത്
ശശ്വന്നിഷ്ഠാ സംയമനോത്ഥൈവ യതിത്വം
വിശ്വേശ ത്വധ്യാസ്മി വിഭോസ്മി മഹിമ്നി 13

കേവലം കർമ്മത്യാഗമോ, അതല്ല പ്രൈക്ഷമന്ത്രജപമോ ഇതൊന്നും സന്ന്യാസത്തിൻെറ ലക്ഷണമല്ല, മാധുകരീഭിക്ഷയോ അഥവാ ക്ഷേത്രത്തിൽനിന്നോ, ഭക്തന്മാരുടെ ഭവനത്തിൽനിന്നോ, രണ്ടുമൂന്നു പ്രാവശ്യം ആഹാരംകൊണ്ടുവന്നു കഴിക്കുകയെന്നുള്ളതുപോലുമോ സന്ന്യാസമാകുന്നതല്ല, അതായതു് ഭിക്ഷ യാചിച്ചുകഴിക്കാൻതുടങ്ങിയിരിക്കുന്നു, അതിനാലവൻ സന്ന്യാസിയാണു് എന്നു വരുന്നതല്ല. എന്നാൽ അല്ലയോ വിശ്വനാഥ അല്ലയോ ഭഗവൻ സ്വന്തം മഹിമാവിൽതന്നെ സ്ഥിതിചെയ്യുന്ന അവിടുത്തെ യാതൊരു ഭൂമാഖ്യസ്വരൂപം. അതായതു് അപരിച്ഛിന്നമായ

പരബ്രഹ്മസ്വരൂപം ഭവിക്കുമ്പോ അതിൽ, ഇന്ദ്രിയമനസ്സുകളുടെ നിഗ്രഹം മുഖേന സമുത്പന്നമാകുന്ന "അഹംബ്രഹ്മാസ്മി" എന്നി പ്രകാരമുള്ള നിരന്തരനിഷ്ഠമാത്രമാണ് സന്ന്യാസത്തിന്റെ യഥാർത്ഥലക്ഷണം; ഈ നിഷ്ഠയോടുകൂടിയവൻതന്നെ വാസ്തവസന്ന്യാസി എന്നു സാരം, മററുള്ളവരെല്ലാം ഗൗണസന്ന്യാസിമാർ അഥവാ ഉദരംഭരികളായ സന്ന്യാസിമാർ.

ഛന്ദസ്സിന്റെ പേർ മത്തമയൂരമെന്നാകുന്നു. ലക്ഷണം, "വേദൈ രന്ധ്രൈ മ്തൌയ്സഗാ മത്തമയൂരം" മഗണം, തഗണം, യഗണം സഗണം, ഒരു ഗുരു ഇത്രയും ചേർന്നുണ്ടാകുന്ന ഛന്ദസ്സിനു മത്തമയൂരമെന്നുപേർ. ഇതിൽ നാലാമത്തേയും ഒൻപതാമത്തേയും അക്ഷരത്തിൽ വിരാമമുണ്ട്. 13

എത്ര വിദ്വാനായിരുന്നാലും വിഷയാസക്തനും ബഹിർമുഖനും ആയിപ്പോയാൽ അവൻ ബ്രഹ്മനിഷ്ഠയെ പ്രാപിക്കുന്നതല്ല, അവന്റെ വിദ്വത്വം കേവലം ഉദരപൂരണത്തിനുമാത്രമേ ഉപകരിക്കയുള്ളു എന്നു കാണിക്കുന്നു:—

അവിദ്യയാ ശിവ തവ മോഹിതാ ജനാ
വിചക്ഷണാ അപി നിഗമേഷു നൈഗമം
പരാങ്മുഖാഃ ഖലു ന വിദന്തി പൂരുഷം
സ്വചാതുരീമുദരഭരായ ബിഭ്രതി 14

അല്ലയോ ശിവ അങ്ങയുടെ മായയാൽ മോഹിതരായ ജനങ്ങൾ, വേദശാസ്ത്രങ്ങളിൽ പാരംഗത (സമർത്ഥ)രായാൽതന്നെയും വിഷയാസക്തിയാൽ ബഹിർമുഖവൃത്തികളായിതീരുന്നതുകൊ

ണ്ടു് ഉപനിഷത്തുകൾക്കു പ്രാപിക്കപ്പെടാവുന്ന പുരുഷനെ—തന്റെ ആത്മാവിനെ—അവർക്കു് അറിയാൻ കഴിയുന്നതേയില്ല. അവർ ശാസ്ത്രത്തെ വേണ്ടവണ്ണം അറിയുന്നുണ്ടല്ലോ; അതിനാൽ അതും ശ്രേയസ്കരംതന്നെ.

സമാധാനം, ശാസ്ത്രവിഷയകമായ സ്വന്തചാതുര്യം കാക്കകൾക്കൊപ്പം കേവലം ഉദരപൂരണത്തിനായി മാത്രമേ കൈക്കൊള്ളുന്നുള്ളു. അവരുടെ ശാസ്ത്രചാതുര്യത്താൽ സ്വന്തം ആത്മാവിന്നു് മുക്തി ലഭിക്കാവുന്നതല്ല, ഉദരപൂരണമാണെങ്കിൽ അതു് കാക്ക മുതലായവയും സാധിക്കുന്നുണ്ടു്, പിന്നെ അതിൽ എന്തുവിശേഷമാണുള്ളതു് എന്നു ഭാവം.

ഇതു് "രുചിരാ''ച്ഛന്ദസ്സാണു്. ലക്ഷണം, "ചതുർഗ്രഹൈര്യതി രുചിരാ ജയൌ സ്ജഗാ" ജഗണം, യഗണം, സഗണം, ജഗണം, ഒരു ഗുരു ഇത്രയും ചേർന്നാൽ രുചിരാച്ഛന്ദസ്സാണു്. മത്തമയൂരംപോലെ ഇതിലും നാലാമത്തെ അക്ഷരത്തിലും ഒൻപതാമത്തെ അക്ഷരത്തിലും വിരാമമുണ്ടു്. 14

ഹൃദയത്തിൽ സ്ഥിതിചെയ്യുന്ന പ്രത്യഗാത്മരൂപനായ യഥാർത്ഥശിവനെ ദർശിക്കാതെ കേവലം മൃൽപാഷാണാദികളെ പൂജിക്കുന്നതുകൊണ്ടു് മോക്ഷം ലഭിക്കുന്നതല്ല എന്നു വ്യക്തമാക്കുന്നു:—

മൃദുപലമണികാഷ്ഠേഷ്വീശബുദ്ധിം വിതന്വൻ
ഭയകരഭവയന്ത്രേ ഭ്രാമ്യതി ഭ്രാന്തചിത്തഃ
ഭവ ഭവദ ഭവന്തം വീക്ഷ്യ മോക്ഷായ സാക്ഷാത്
പ്രഭവതി രവിതുല്യം ഹന്ത ഭാന്തം ഹൃദന്തേ 15

അല്ലയോ ഭഗവൻ മണ്ണ്, കല്ല്, സാളഗ്രാമം, മരക്കഷണം, മുതലായതിനെ ഈശ്വരബുദ്ധ്യാ വീക്ഷിക്കുന്ന ഭ്രാന്തചിത്തനായ മനുഷ്യൻ അവിടുത്തെ വാസ്തവസ്വരൂപം അറിയാതെ ഭയജനകമായ ഈ സംസാരചക്രത്തിൽ കറങ്ങിക്കൊണ്ടേ ഇരിക്കുന്നു. ശരി, അപ്പോൾ പിന്നെ ഈശ്വരന്റെ വാസ്തവസ്വരൂപം എവിടെ കാണാൻകഴിയും എന്നാണെങ്കിൽ അതിനു മറുപടിയായി പറയുന്നു; ജഗത്തിന്നധിഷ്ഠാനരൂപമായ അല്ലയോ മഹാദേവ! അല്ലയോ ഭവനാശന! അതായതു് സംസാരത്തിൽനിന്നും ഉദ്ധരിക്കുന്നവനേ ഹൃദയകമലത്തിൽ സൂര്യനെപ്പോലെ പ്രശോഭിച്ചുകൊണ്ടിരിക്കുന്ന ഭവാനെ സാക്ഷാൽ ദർശിച്ചിട്ടു് അതായതു് അങ്ങയെ സ്വന്തം ആത്മാവിന്റെ രൂപത്തിൽ അപരോക്ഷമായി സാക്ഷാത്കരിച്ചിട്ടു് മനുഷ്യൻ പരമശാന്തിരൂപമായ മോക്ഷത്തെ പ്രാപിക്കുന്നു, അനന്തരം അവൻ ഈ ദുഃഖരൂപമായ സംസാരത്തിൽ മരിക്കലും ജനിക്കുന്നതേയില്ല. ഇതു് അത്യാശ്ചര്യംതന്നെ.

ഇതു് മാലിനീവൃത്തമാണു് ലക്ഷണം മുൻപുപറഞ്ഞിട്ടുണ്ടു്.
15

അല്ലയോ ശിവ! അവിടുന്നു് ഉള്ളിലും പുറത്തും നിറഞ്ഞിരിക്കുന്നു. ഇതു് ദൃഷ്ടാന്തപൂർവ്വം വ്യക്തമാക്കുന്നു:—

ധവളഗിരിജാബന്ധോ സിന്ധോരനന്ത കൃപാംബുന-
സ്ത്വമണു ന പരിച്ഛിന്നഃ ഛിന്നോഽപി കാലദിഗാദിഭിഃ
ബഹിരപി ഭവാനന്തഃ പൂർണ്ണോ യഥാംഭസികുംഭികാ
ബഹിരപി സദാഹ്യന്തഃ ശൂന്യോ യഥാംബരകുംഭികാ
16

ഹിമഗിരിയുടെ പുത്രിയായ പാൎവ്വതിക്കു് പ്രിയനായിട്ടുള്ള അല്ലയോ ശിവ! അവസാനമില്ലാത്ത ദയയാകുന്ന ജലത്തിനു് സമുദ്രമായിട്ടുള്ളോവേ (അനന്തദയാവാരിധേ) അവിടുന്നു് അവിദ്യനിമിത്തം കാലദേശാദികളാൽ പരിച്ഛിന്നനായി കാണപ്പെടുന്നു എങ്കിലും വാസ്തവത്തിൽ ആ കാലാദികളാൽ അണുമാത്രം പോലും പരിച്ഛിന്നനല്ല. ജലത്തിൽ മുങ്ങിപ്പോയ കുടത്തിന്റെ ഉള്ളിലും പുറത്തും അതായതു് സൎവ്വത്ര ജലം പരിപൂൎണ്ണമായിരിക്കുന്നതുപോലെ തന്നെ അങ്ങു് ഉള്ളിലും പുറത്തും എവിടേയും പരിപൂൎണ്ണനായും ആകാശത്തിൽ ഘടം സൎവ്വത്ര ശൂന്യരൂപേണ വൎത്തിക്കുന്നതുപോലെ തന്നെ എപ്പോഴും അവിടുന്നു് ഉള്ളിലും പുറത്തും അതായതു് എല്ലായിടത്തും ശൂന്യസ്വരൂപനായും വൎത്തിക്കുന്നു, ദ്വൈതഗന്ധം പോലുമില്ലാതെ വിരാജിക്കുന്നു എന്നു ഭാവം.

ഈ ഛന്ദസ്സിന്റെപേർ "ഹരിണി" എന്നാകുന്നു. ലക്ഷണം, "രസയുഗ ഹയൈൎന്സൌ മ്രൌ സ്ലൌ ഗോ യദാ ഹരിണി തദാ" നഗണം, സഗണം, മഗണം, രഗണം, സഗണം, ഒരുലഘു, ഒരുഗുരു, നാലാമത്തേയും, ഏഴാമത്തേയും അക്ഷരത്തിൽ വിരാമം ഇത്രയും വന്നാൽ ഹരിണി വൃത്തമായി. 16

മൂന്നുശ്ലോകങ്ങൾ കൊണ്ടു് ബ്രഹ്മനിഷ്ഠനായ പുരുഷന്റെ പരമാവധി വൎണ്ണിക്കുന്നു:—

ന ദൎശനമദൎശനം ന ദൃഗദൃക് ച ദൃശ്യോദ്ഗമോ-
പ്യദൃശ്യമപി യത്ര ഹി സ്വപനജാഗ്രദസ്തംഗമഃ
നിരസ്തകലനഞ്ച യത് പദമഹോ ദൃഷത് സന്നിഭം
തദിയം ഹി സഹജസ്ഥിതിഃ ശിവ തവോത്തമാരാധനം
17

യാതൊരിടത്തു് ദർശനമോ അദർശനമോ അതായതു് ജ്ഞാനമോ അജ്ഞാനമോ ഇല്ല, ജ്ഞാതാവും അജ്ഞാതാവുമില്ല, ദൃശ്യമോ അദൃശ്യമോ ഇല്ല, യാതൊരിടത്തു നിദ്രയും ജാഗ്രത്തും അസ്തമിച്ചിരിക്കുന്നു. ആശ്ചര്യം! കേവലം ശിലാതുല്യമായ യാതൊരു പദത്തിൽ ഒരു തരത്തിലുമുള്ള കല്പനപോലുമില്ല. ഈ പദം തന്നെയാണു് ശാസ്ത്രപ്രസിദ്ധമായ സഹജാവസ്ഥ അല്ലയോ ശിവ! സ്വസ്വരൂപത്തിൽ അവസ്ഥാനരൂപമായ ഈ സഹജാവസ്ഥതന്നെ അവിടുത്തേക്കായിക്കൊണ്ടുള്ള സർവ്വോത്തമമായ പൂജ.

ഇതു് പൃഥ്വീവൃത്തത്തിലുള്ള ശ്ലോകമാണു്, ലക്ഷണം, "ജസൌ ജസയലാവസുഗ്രഹയതിശ്ച പൃഥ്വീ ഗുരുഃ" ജഗണം, സഗണം, ജഗണം, സഗണം, യഗണം, ഒരുലഘു, ഒരുഗുരു ഇത്രയും ചേൎന്നു് പൃഥ്വീച്ഛന്ദസ്സുണ്ടാകുന്നു. ഇതിൽ ഒന്നാമത്തെയും എട്ടാമത്തെയും അക്ഷരത്തിലും പിന്നീടു് ഒൻപതാമത്തെ അക്ഷരത്തിലും വിരാമമുണ്ടു്. 17

ഞാൻ സാക്ഷാൽ സച്ചിദാനന്ദസ്വരൂപിയായ ശിവനാകുന്നു എന്നുള്ള ദൃഢനിശ്ചയത്തെ സഹജസ്ഥിതിയെന്നു പറയുന്നു, ഇതു് സുസ്പഷ്ടം കാണിക്കുന്നു:—

ശിവോഽസ്മി വിമലോസ്മ്യഹം
വിശകലോസ്മി ബുദ്ധോഽസ്മ്യഹം
സദസ്മി സകലോഽസ്മ്യഹം
സുഖചിദസ്മി ശുദ്ധോഽസ്മ്യഹം
ഇതി സ്ഫുടമനുക്ഷണം
ച യദി വൃത്തിരാത്മോന്മുഖീ
തദിയം ഹി സഹജസ്ഥിതിഃ
ശിവ തവോത്തമാരാധനം 18

ഞാൻ സ്വയം ശിവസ്വരൂപമാകുന്നു, ഞാൻ നിർമ്മലസ്വരൂപമാകുന്നു, ഞാൻ അഖണ്ഡവും ഏകരസവുമാകുന്നു, ഞാൻ ജ്ഞാനസ്വരൂപമാകുന്നു, ഞാൻ സത്യസ്വരൂപമാകുന്നു, ഞാൻ സർവ്വസ്വരൂപമാകുന്നു, ഞാൻ ചിദാനന്ദസ്വരൂപമാകുന്നു, ഞാൻ ശുദ്ധസ്വരൂപമാകുന്നു ഈ രൂപത്തിൽ ക്ഷണംതോറും (ഇടവിടാതെ) അഖണ്ഡമായ ആത്മാകാരവൃത്തി ഉദിക്കുന്നു എങ്കിൽ അതിനു സഹജസ്ഥിതി എന്നുപറയുന്നു. അല്ലയോ വിശ്വനാഥ! ഇതുതന്നെയാണ് വേദാന്തോക്തമായ, അവിടുത്തേക്കുവേണ്ടിയുള്ള സർവ്വോത്തമമായ പൂജ. 18

കൂടാതെ:—

അകാര്യകരണോഽസ്മ്യഹം
ഹ്യപഗുണോഽസ്മി പൂർണോ സ്മ്യഹം
അജന്മനിധനോഽസ്മ്യഹം
നിരുപമോഽസ്മിനിത്യോഽസ്മ്യഹം
ഇതി ത്രിപഥഗാംബുവ-
ദ്ധ്യദി വഹേത് സജാതീയധീ-
രിയം ഹി സഹജസ്ഥിതിഃ
ശിവ തവോത്തമാരാധനം 19

ഞാൻ ദേഹേന്ദ്രിയാദികളോടു കൂടാത്തവനാകുന്നു; ശോകം, മോഹം, സുഖം, ദുഃഖം ഇത്യാദി ഗുണങ്ങൾ ഒന്നും എനിക്കില്ല, ഞാൻ പരിപൂർണ്ണനും ജനനമരണങ്ങളിൽനിന്നു വിമുക്തനും (ഒഴിഞ്ഞവനും) ആകുന്നു. ഞാൻ നിസ്തുല്യനാകുന്നു, ഞാൻ നിത്യനായും മൂന്നുകാലത്തും ഏകരൂപനായും സ്ഥിതിചെയ്യുന്നു; ഇപ്രകാരം

ഗംഗാപ്രവാഹം പോലെ ഇടവിടാതെ ഏകധാരയായി സജാതീയവൃത്തി അതായത് അഖണ്ഡബ്രഹ്മാകാരവൃത്തി, മനുഷ്യബുദ്ധിയിൽ പ്രവഹിക്കാനാരംഭിക്കുമ്പോൾ അതിനെ സ്വരൂപസ്ഥിതിയെന്നു പറയുന്നു, അല്ലയോ ശിവ! ഭവാന്റെ ഉത്തമോത്തമമായ ആരാധന ഈ സ്വരൂപസ്ഥിതിതന്നെയാണ്". 19

ഇവിടെ മൈത്രേയീഉപനിഷത്തിന്റെ സാരം കഴിഞ്ഞു. ഇനി തേജോബിന്ദൂപനിഷത്തിന്റെ സാരം വിവരിക്കുന്നു. ഇപ്പോൾ ഒന്നാമതായി യഥാർത്ഥ കുംഭകപ്രാണായാമത്തെ വർണ്ണിക്കുന്നു:—

ബ്രഹ്മാസ്മീതി നിജാന്തരാത്മധിഷണാ-
നൈഷ്കമ്പ്യസത്കുംഭകാത്
സമ്യഗ്ബ്രഹ്മമയം സമസ്തമിദമി-
ത്യുദ്ദാമദൃഷ്ട്യാ തഥാ
സൌമ്യാധീശവിഭോ ഭവത്പദമുദ-
സ്താധ്യസ്തഭേദം ബുധാഃ
സംപശ്യന്തി സദാഽസുരോധകലയാ
നാസാഗ്രദൃഷ്ട്യാ ച കിം 20

ഞാൻ ബ്രഹ്മമാകുന്നു എന്നിങ്ങനെ സ്വന്തം അന്തഃകരണത്തിന്റെ നിശ്ചലവൃത്തിരൂപമായ കുംഭകംവഴിക്കും, ഈ സമസ്തജഗത്തും സമ്പൂർണ്ണമായും ബ്രഹ്മരൂപംതന്നെ എന്നിപ്രകാരമുള്ള ഉത്തമദൃഷ്ടിമുഖേനയും അല്ലയോ ഉത്തരകാശീപതേ! ഹേ ഭഗവൻ ആരോപിക്കപ്പെട്ടിട്ടുള്ള ഭേദങ്ങളിൽ ഒന്നിന്റെയും പ്രതീതിയില്ലാത്ത, അവിടത്തെ അദ്വൈതപദത്തെ അതായതു് നിന്തിരുവടിയുടെ

നിരുപാധികസ്വരൂപത്തെ ജ്ഞാനികളായിട്ടുള്ളവർ സാക്ഷാൽ അനുഭവിക്കുന്നു. പ്രാണരോധകലകൊണ്ടും, അതായതു് വായുവിനെ സംബന്ധിച്ച രേചക, പൂരക, കുംഭകരൂപത്തിലുള്ള പ്രാണായാമവിദ്യകൊണ്ടും നാസികാഗ്രത്തിൽ ദൃഷ്ടി സ്ഥിരമാക്കുന്നതു(നിർത്തുന്നതു)കൊണ്ടും എന്തുപ്രയോജനമാണുള്ളതു്, ഒരു പ്രയോജനവുമില്ലെന്നർത്ഥം.

അതിനാൽ മേൽ പറഞ്ഞ വിധത്തിലുള്ള കുംഭകാദികളുടെ പരിശീലനവും ദൃഷ്ടിയുടെ സ്ഥിരീകരണവും ജ്ഞാനികളെ സംബന്ധിച്ചിടത്തോളം ശ്രേഷ്ഠതമമെന്ന ഭാവം, സർവ്വപ്രപഞ്ചത്തിന്റെയും നിരോധത്തിനു് രേചകമെന്നും "ഞാൻ ബ്രഹ്മമാകുന്നു" എന്നിങ്ങനെയുള്ള വൃത്തിക്കു് പൂരകമെന്നും അതേ വൃത്തിയുടെ നിശ്ചലഭാവത്തിനു് കുംഭകമെന്നും പറയുന്നു. 20

വൃത്തിക്കു് അനുയോജ്യമായിരിക്കും സ്വരൂപം, അതിനാൽ മററുള്ള സർവ്വവൃത്തികളും ത്യജിച്ചു് കേവലം ബ്രഹ്മാകാരവൃത്തി അഭ്യസിക്കപ്പെടണം.

ഭാവവൃത്തിമഥശൂന്യവൃത്തിമതി-
ഭക്തിയോഗബല പുഷ്കലാ
സന്നിരസ്യ പരിപൂർണവൃത്തിമഥ
പാലയേദ്ബുധമതല്ലികാ
ബ്രഹ്മവൃത്തിമിഹ താവകീം പരമ
പാവനീം ന പരിശീലയേ-
ദ്യസ്സ പൂരുഷ പശുർവിപശ്ചിദപി
നോത്തരേദ്ഭവസരിത് പതിം 21

ഭാവപദാൎത്ഥങ്ങളെ അതായത് ബാഹ്യപദാൎത്ഥങ്ങളെ സംബന്ധിച്ച വൃത്തിയേയും ബാഹ്യപദാൎത്ഥവൃത്തിയെ തിരസ്കരിക്കുന്നതിനാൽ ഉണ്ടാകുന്ന ശൂന്യവൃത്തിയേയും, ഉത്കൃഷ്ടഭക്തിയോഗങ്ങളുടെ ബലത്തോടുകൂടിയ പ്രശസ്ത വിദ്വാൻ സന്ത്യജിച്ചിട്ട് പരിപൂൎണ്ണബ്രഹ്മാത്മൈക്യവൃത്തിയെതന്നെ നിരന്തരം പരിപാലിക്കണം, ആ വൃത്തിയെ മാത്രം നിരന്തരം അഭ്യസിക്കണം എന്ന് അൎത്ഥം. അല്ലയോ ശിവ! ഈ ലോകത്തിൽ വന്നിട്ട് (ജനിച്ചിട്ട്) ഭവാൻെറ പരിപൂൎണ്ണബ്രഹ്മാത്മൈക്യവൃത്തിയെ ഏതൊരുവൻ പരിശീലിക്കുന്നില്ലയോ അവൻ എത്രവലിയ ശാസ്ത്രജ്ഞനായാലും പശുതുല്യനാണ്, ഈ സംസാരരൂപമായ സമുദ്രത്തെ കടക്കാൻ അവന്ന് കഴിയുന്നതല്ല, മുക്തനാകാൻ സാധിക്കുന്നതല്ല എന്ന താത്പൎയ്യം. 21

ഇനി ദ്വിതീയാധ്യായത്തിൻെറ സാരം വിവരിക്കുന്നു. ദേവാദിസമസ്തപ്രപഞ്ചവും, ശിവസ്വരൂപവും എൻെറ സ്വരൂപവുമാകുന്നു എന്നു പറയുന്നു.

തന്മയശ്ശിവവിരാട് ച സൂത്രമഥ
വിഷ്ണുജിഷ്ണുമുഖദേവതാ-
സ്തന്മയംശിവ ഖവായുവായുസഖ-
വാരിഭൂപ്രഭൃതി വൈകൃതം
തന്മയം ശിവ യദസ്തിഭൂതമഥ
ഭാവി സൎവ്വമപി സൌമ്യരാട്
തന്മയം യദി സമസ്തവസ്ത്വഥ ച
ചിന്മയം തദഥമന്മയം 22

അല്ലയോ ശിവ! ഈ വിരാട്ടും ഹിരണ്യഗർഭനും അവിടുന്നുതന്നെയാണ്, വിഷ്ണുവും ഇന്ദ്രാദിദേവന്മാരും ഭവാന്റെ രൂപമത്രെ, ഭവാൻതന്നെയെന്നർത്ഥം; അല്ലയോ ശിവ! ആകാശം, വായു, അഗ്നി, ജലം, പൃഥ്വി തുടങ്ങിയ പ്രകൃതിയുടെ വികാരങ്ങൾ എല്ലാം അവിടുത്തെതന്നെ രൂപങ്ങളാണ്; അല്ലയോ ശിവ! സൌമ്യകാരിപതേ! സമസ്തങ്ങളായ ഈ ഭൂതവർത്തമാനഭവിഷ്യത്തുകളും എല്ലാപ്രകാരത്തിലുമുള്ള ചരാചരാത്മകമായ വസ്തുസമൂഹവും (യാതൊന്നോ അവ സർവ്വവും) ഭവാൻ മാത്രമാണ്; അല്ലയോ ശിവ ഈ സകല വസ്തുക്കളും ഇപ്രകാരം നിന്തിരുവടിയുടെതന്നെ രൂപമെന്നു വരുമ്പോൾ പിന്നെ അവയെല്ലാം ചിന്മയം തന്നെയാകുന്നു, ചിന്മയവും ചൈതന്യസ്വരൂപവും ആകട്ടെ ഞാനാകുന്നു, അതിനാൽ ഈ സമസ്തവസ്തുക്കളും പരമാർത്ഥത്തിൽ എന്റെതന്നെ രൂപം, ഞാൻതന്നെയാകുന്നു, ഇതിൽ സംശയമേയില്ല, നമ്മുടെ രണ്ടുപേരുടേയും രൂപത്തിൽ ലേശവും ഭേദമില്ല. 22

ആകട്ടെ നിങ്ങൾ ജീവനാണല്ലോ പിന്നെ എങ്ങനെ ശിവരൂപനായി:—

ബ്രഹ്മൈവാഹം ന ജീവോ ജനിമൃതിരഹിതഃ
സച്ചിദാനന്ദസാന്ദ്രഃ
ശത്രുർമിത്രം കളത്രം ഖഗമൃഗഭുജഗാഃ
സർവ്വമാത്മൈവ സാക്ഷാത്
ബുദ്ധിർബുദ്ധീന്ദ്രിയാദി കചചിദപി ന മയി
ശ്ലിഷ്ടമശ്ലിഷ്ട ഗാത്രോ
നിശ്ചിത്യൈവം വിപശ്ചിച്ഛിവ തവ വിഹര-
ത്യാത്മഭൂതോ മഹാത്മാ 23

ഞാൻ ജീവനല്ല, പിന്നെയോ ജനനമരണങ്ങളോടുകൂടാത്ത സച്ചിദാനന്ദഘനനായ ബ്രഹ്മസ്വരൂപനാകുന്നു, ശത്രു, മിത്രം, ഭാര്യ, പക്ഷി, മൃഗം, സർപ്പം ആദിയായ സകല ജഗത്തും എന്റെ സ്വരൂപമത്രെ! ബുദ്ധിയോ ജ്ഞാനേന്ദ്രിയം മുതലായവയോ മൂന്നു കാലത്തും എന്നെ സ്പർശിക്കുന്നില്ല, അതായതു് ഒരുകാലത്തും എനിക്കു് അവയുമായി സംസർഗ്ഗമില്ല, ഞാൻ അശരീരിയുമാകുന്നു, അല്ലയോ ശിവ! ഇങ്ങനെ ദൃഢനിശ്ചയം ചെയ്തു് ഭവാന്റെ സ്വരൂപമായിതീൎന്നു ജീവന്മുക്തനും മഹാത്മാവും ആയ വിദ്വാൻ ഈ ജഗത്തിൽ ഒരിടത്തും ദ്വൈതഭാവം കാണാതെ (ദ്വൈതപ്രതീതി ഇല്ലാതെ) യഥേഷ്ടം വിഹരിക്കുന്നു.

തേജോബിന്ദൂപനിഷത്തു് മൂന്നാമദ്ധ്യായം മുതൽ അവസാനം വരെ ഇതേ വിഷയമാണു്. ഈ ശ്ലോകവും അടുത്ത രണ്ടു ശ്ലോകങ്ങളും ഇതിന്റെ തന്നെ സാരമടങ്ങിയതാകുന്നു. 23

ശുദ്ധബുദ്ധനിത്യമുക്തസ്വഭാവത്തോടുകൂടിയ ഒരേ ഒരു ബ്രഹ്മം മൂന്നുകാലത്തും പ്രകാശിച്ചുകൊണ്ടിരിക്കുന്നു, ഭോക്താവു്, ഭോഗം ആദിയായ ജഗത്താകട്ടെ ഒരിക്കലും ഉണ്ടായിട്ടില്ല, ഇപ്പോഴും ഇല്ല, ഇനി ഉണ്ടാകയുമില്ല, ഇതു് വ്യക്തമാക്കുന്നു:—

ദേശഃ കാലോനിമിത്തം കഥമപി ന ജഗ-
　　ജ്ജന്മഭംഗാദി കാൎയ്യേ-
ഷ്വേവം സ്വപ്നേതരഭാവേ ക്വ ഭവതി ഭവഭോ
　　ഭോക്തൃഭോജ്യ പ്രസംഗഃ
ബന്ധോ മോക്ഷശ്ച കസ്യാസ്ത്യഖില കൃതഖിലം
　　ചേന്ദ്രജാലോദ്ഭവം ത്വ-
ന്മായാകൈവല്യമൂലം ശ്രുതിരപിജഗദു-
　　ജ്ജൃംഭണേ ബംഭണീതി 24

ജഗത്തിന്റെ ഉത്പത്തി, സ്ഥിതി, ലയം ഈ മൂന്നുകാൎയ്യങ്ങളിലും ദേശവും, കാലവും, നിമിത്തവും ഒരുതരത്തിലും സിദ്ധിക്കുന്നില്ല. ഇങ്ങനെ ദേശകാലാദികളേ ഇല്ലെന്നുവന്നിരിക്കുന്നതിനാൽ അവയുടെ കാൎയ്യമായ ജഗത്തിന്റെ ഉത്പത്തിയുമില്ലതന്നെ. ആ സ്ഥിതിക്ക് അല്ലയോ ശിവ! ഭോക്താവും ഭോഗ്യവും എങ്ങനെ സിദ്ധിക്കും? ഭോക്തൃഭോഗ്യങ്ങൾതന്നെ ഇല്ലെന്നുവരുമ്പോൾ പിന്നെ ബന്ധമോക്ഷങ്ങൾ ആൎക്കാണ്? പരമാൎത്ഥദൃഷ്ടിയിൽ ബന്ധമോക്ഷങ്ങൾപോലുമില്ലെന്നൎത്ഥം. ആകട്ടെ ഈ സൎവ്വജഗത്തും കൺമുമ്പിൽതന്നെ വൎത്തിക്കുന്നുണ്ടല്ലോ? പിന്നെ ഇതില്ലെന്നെങ്ങനെ പറവാൻ കഴിയും? സമാധാനം, അല്ലയോ സർവ്വശക്തനായുള്ളോവേ! ഈ സർവജഗത്തും ഇന്ദ്രജാലത്തിന്നൊപ്പം ഉത്പന്നമായി, കേവലം ഇന്ദ്രജാലം മാത്രമാണ്. അതിന്നു പ്രമാണം:— സ്വയം വേദംതന്നെയും ജഗത്തിന്റെ ഉത്പത്ത്യാദികളിൽ "മായ മാത്രമാണ് ഈ ജഗത്തിന്നു മൂലം" എന്നിങ്ങനെ സന്നിഷ്കൎഷം പറയുന്നുണ്ട്, അതായതു് ഭോക്താവ്, ഭോഗ്യം, ബന്ധം, മോക്ഷം തുടങ്ങിയ ഈ ജഗത്തു് മൂന്നുകാലത്തും ഇല്ലെന്നുതന്നെയാണ് വേദത്തിന്റെ താത്പൎയ്യവും. 24

ഇതേവിഷയം വീണ്ടും പ്രകാരാന്തരേണ വിവരിക്കുന്നു:—

കൎത്താ ഭോക്താ ച ഭോഗസ്സുഖമസുഖമഥ
സ്വൎഗ്ഗതിൎദ്ദുൎഗ്ഗതിശ്ച
പുണ്യാപുണ്യഞ്ച സൎവ്വം വിലസിതമസതോ
ഭാതി തുച്ഛ്യന്മൃഗാംഭഃ

പീത്വാ പീത്വാ പിപാസുർയദി ജഗദുദിതം
സംഭവേത് സത്യമേതത്
സൌമ്യാധീശ ത്രിസത്യം തവ വപുരമലം
ത്വേകമേതന്നതോഽസ്മി 25

കർത്താവ്, ഭോക്താവ്, ഭോഗം, സുഖം, ദുഃഖം, സ്വർഗാദി പുണ്യലോകഗതി, നരകാദിദുർഗതി, പുണ്യം, പാപം ഇതെല്ലാം അസദ്രൂപമായ, മായയാൽമാത്രമാണ് വിളങ്ങുന്നതായി (ഉള്ളതായി) തോന്നുന്നതു്. ദാഹംകൊണ്ടു വലഞ്ഞ ഒരുവൻ കാനൽജലം വീണ്ടും വീണ്ടും കുടിച്ച് തൃപ്തനാകുമെങ്കിൽ ഈ തോന്നൽ മാത്രമായ ജഗത്തും സത്യംതന്നെയായിരിക്കും, അതായതു് കാനൽജലം കുടിച്ചു തൃപ്തനാകുന്നതുമല്ല, ഈ ജഗത്തു് സത്യമായിരിക്കുന്നതുമല്ല. അക്കാരണത്താൽ അല്ലയോ സൌമ്യകാശീപതേ! മൂന്നു കാലത്തും സത്യവും ശുദ്ധവുമായിട്ടുള്ളതു് നിന്തിരുവടിയുടെ ഈ ഒരു സ്വരൂപം മാത്രമാണ്, അതിനെ ഞാൻ നമസ്കരിക്കുന്നു. ഇവിടെ നമസ്കാരം അഭേദഭാവനമാത്രമാണ്.

"ന നിരോധോ ന ചോത്പത്തിർ ന ബദ്ധോ ന ച സാധകഃ
ന മുമുക്ഷുർ ന വൈമുക്ത ഇത്യേഷാ പരമാർത്ഥതാ



# അഷ്ടാദശഃ സ്തബകഃ

## സർവ്വാത്മകമായ ശിവസ്വരൂപത്തിൻെറ വർണ്ണനം.

ഇതു് ഈ സ്തോത്രത്തിലെ അവസാനസ്തബകമാണു്. സകല ഉപനിഷത്തുകളുടേയും സാരം പൂർണ്ണമായി. ഇനി സർവ്വാത്മകനായ ശിവനെ വർണ്ണിച്ചു ഗ്രന്ഥം സമാപിപ്പിക്കുന്നു.

യോ ദേവസ്സത് സ്വരൂപേണ സ്വസ്മിന്നേവ വിരാജതേ
നമസ്തസ്മൈ നമസ്തസ്മൈ നമസ്തസ്മൈ നമോ നമഃ 1

യാതൊരു ദേവൻ സത്താമാത്രസ്വരൂപത്തിൽ തന്നിൽതന്നെ വിരാജിക്കുന്നുവോ ആ സൌമ്യകാശീപതിയായ വിശ്വനാഥന്നു നമസ്കാരം. ആ തിന്തിരുവടിക്കു നമസ്കാരം. അദ്ദേഹത്തിന്നു നമസ്കാരമേ നമസ്കാരം. വീണ്ടും വീണ്ടുമുള്ള നമസ്കാരം ഭക്ത്യതിശയത്തെ കാണിക്കുന്നു. 1

യോ ദേവഃ സൂത്രരൂപേണ ജഗത് സൂത്രയതി പ്രഭുഃ
നമസ്തസ്മൈ നമസ്തസ്മൈ നമസ്തസ്മൈ നമോ നമഃ 2

യാതൊരു ദേവൻ ഹിരണ്യഗർഭരൂപേണ ഈ ജഗത്തിനെ ധരിക്കുന്നുവോ ആ വിശ്വനാഥന്നു നമസ്കാരം. ഇത്യാദി മുൻശ്ലോകത്തിലെപ്പോലെ. 2

യോ ദേവോ വിധിരൂപേണ ജഗത് സൃജതി രാജസഃ
നമസ്തസ്മൈ നമസ്തസ്മൈ നമസ്തസ്മൈ നമോ നമഃ 3

യാതൊരു ദേവൻ ബ്രഹ്മാവിൻെറ രൂപത്തിൽ രജോഗുണയുക്തനായി അതായത്ു് രജോഗുണപ്രധാനനായിതീന്നു് ഈ ജഗത്തിനെ സൃഷ്ടിക്കുന്നുവോ ആ ഭഗവാനു നമസ്കാരം. ...............3

യോ ദേവോ വിഷ്ണുരൂപേണ ജഗത്പുഷ്ണാതിശുക്ലവാൻ

നമസ്തസ്മൈ നമസ്തസ്മൈ നമസ്തസ്മൈ നമോ നമഃ 4

യാതൊരുദേവൻ വിഷ്ണുഭഗവാൻെറരൂപത്തിൽ സത്വഗുണപ്രധാനനായി ഈ ജഗത്തിനെ പോഷിപ്പിക്കുന്നുവോ അദ്ദേഹത്തിനു നമസ്കാരം............................. 4

യോ ദേവോ രുദ്രരൂപേണ ജഗദ്ഗ്ലാതി താമസീ

നമസ്തസ്മൈ നമസ്തസ്മൈ നമസ്തസ്മൈ നമോ നമഃ 5

യാതൊരുദേവൻ രുദ്രരൂപത്തിൽ തമോഗുണത്തോടുകൂടിയവനായിതീന്നിട്ടു ജഗത്തിനെ സംഹരിക്കുന്നുവോ ആ ഭഗവാനു നമസ്കാരം................................. 5

യോ ദേവ സ്സൂര്യരൂപേണ ജഗദ്ഭാസയതേ സദാ

നമസ്തസ്മൈ നമസ്തസ്മൈ നമസ്തസ്മൈ നമോ നമഃ 6

യാതൊരു ദേവൻ സൂര്യരൂപം പൂണ്ടു് എല്ലായ്പ്പോഴും ഈ ജഗത്തിനെ പ്രകാശിപ്പിക്കുന്നുവോ അദ്ദേഹത്തിന്നു് നമസ്കാരം........ 6

യോ ദേവസ്സോമരൂപേണ പുഷ്ണാത്യോഷധി വീരുധഃ

നമസ്തസ്മൈ നമസ്തസ്മൈ നമസ്തസ്മൈ നമോ നമഃ 7

യാതൊരുദേവൻ ചന്ദ്രന്റെ രൂപത്തിൽ ഫലപാകംവരെ യും ഓഷധികളേയും പടർന്നുകിടക്കുന്ന വള്ളികളേയും പോഷിപ്പിക്കുന്നുവോ ആ നിന്തിരുവടിക്കു നമസ്കാരം......................7

യോ ദേവോ വൃഷരൂപേണ വർഷത്യംബുദവാഹനഃ
നമസ്തസ്മൈ നമസ്തസ്മൈ നമസ്തസ്മൈ നമോ നമഃ 8

യാതൊരു ദേവൻ ഇന്ദ്രന്റെ രൂപത്തിൽ മേഘവാഹനനായി വർഷിക്കുന്നുവോ അദ്ദേഹത്തിന്നു നമസ്കാരം....................8

യോ ദേവോ നൃപരൂപേണ നൃധർമ്മാൻ പാതിധർമ്മവിത്
നമസ്തസ്മൈ നമസ്തസ്മൈ നമസ്തസ്മൈ നമോ നമഃ 9

യാതൊരുദേവൻ നൃപരൂപത്തിൽ ധർമ്മജ്ഞനായിഭവിച്ചു് മനുഷ്യരുടെ സർവ്വധർമ്മങ്ങളേയും പാലിക്കുന്നുവോ ആ വിശ്വനാഥന്നു നമസ്കാരം...................... 9

യോ ദേവോ ബ്രഹ്മരൂപേണ ബ്രഹ്മവേദിത്വ മിച്ഛതി
നമസ്തസ്മൈ നമസ്തസ്മൈ നമസ്തസ്മൈ നമോ നമഃ 10

യാതൊരു ദേവൻ ബ്രാഹ്മണരൂപേണ ബ്രഹ്മത്തെ അറിയുവാനിച്ഛിക്കുന്നുവോ അദ്ദേഹത്തിന്നു നമസ്കാരം...................... 10

യോ ദേവോ ധേനുരൂപേണ ദുഗ്ദ്ധം ദുഗ്ദ്ധേ ജഗത്പ്രസൂഃ
നമസ്തസ്മൈ നമസ്തസ്മൈ നമസ്തസ്മൈ നമോ നമഃ 11

യാതൊരു ദേവൻ ജഗന്മാതാവായി ഗോവിന്റെ രൂപം കൈക്കൊണ്ടു് ക്ഷീരത്തെ ദാനം ചെയ്യുന്നുവോ അദ്ദേഹത്തിന്നു നമസ്കാരം...................... 11

യോ ദേവോ വ്യാഘ്രരൂപേണ ഗർജ്ജതി വനാന്തരേ
നമസ്തസ്മൈ നമസ്തസ്മൈ നമസ്തസ്മൈ നമോ നമഃ 12

യാതൊരുദേവൻ പരാക്രമശാലിയായ വ്യാഘ്രത്തിൻെറ രൂപത്തിൽ വനാന്തരത്തിൽ ഗർജിക്കുന്നുവോ അദ്ദേഹത്തിന്നു നമസ്കാരം.................. 12

യോ ദേവഃ ഖഗരൂപേണ ദ്രുതമുഡ്ഡയതേ ദിവി
നമസ്തസ്മൈ നമസ്തസ്മൈ നമസ്തസ്മൈ നമോ നമഃ 13

യാതൊരുദേവൻ പക്ഷിരൂപേണ അതിവേഗത്തിൽ ആകാശത്തിൽ സഞ്ചരിക്കുന്നുവോ ആ ഭഗവാന്നു നമസ്കാരം............ 13

യോ ദേവോ വൃക്ഷരൂപേണ സ്തബ്ധശ്ഛായാം പ്രയച്ഛതി
നമസ്തസ്മൈ നമസ്തസ്മൈ നമസ്തസ്മൈ നമോ നമഃ 14

യാതൊരുദേവൻ വൃക്ഷരൂപത്തിൽ സ്ഥിരമായി സ്ഥിതിചെയ്തുകൊണ്ടു് മനുഷ്യരാദിയായവൎക്കു് തണൽകൊടുക്കുന്നുവോ അദ്ദേഹത്തിന്നു നമസ്കാരം...................... 14

യോ ദേവസ്തൃണരൂപേണഹരിദ്വർണശ്ചകാസ്തി ഹി
നമസ്തസ്മൈ നമസ്തസ്മൈ നമസ്തസ്മൈ നമോ നമഃ 15

യാതൊരുദേവൻ തൃണരൂപേണ നീലവർണനായി പ്രകാശിച്ചുകൊണ്ടിരിക്കുന്നുവോ ആ ഭഗവാന്നു നമസ്കാരം...........15

യോ ദേവഃ സൎവ്വരൂപേണ സൎവ്വീഭവതി സൎവ്വദാ
നമസ്തസ്മൈ നമസ്തസ്മൈ നമസ്തസ്മൈ നമോ നമഃ 16

യാതൊരുദേവൻ സകലത്തിന്റേയും രൂപത്തിൽ എല്ലാ സ്ഥാവരജംഗമാദികളായും തീൎന്നിട്ട് സദാസമയവും വിരാജിക്കുന്നുവോ ആ ഉത്തരകാശീപതിയായ വിശ്വനാഥന്നു നമസ്കാരം..........

സത്ബ്രഹ്മരൂപിയായ ശ്രീവിശ്വനാഥൻ സൂത്രാത്മാവു തുടങ്ങി തൃണപൎയ്യന്തമുള്ള സൎവ്വചരാചരപദാൎത്ഥങ്ങളുടേയും രൂപത്തിൽ വിരാജിക്കുന്നു. സൂൎയ്യൻ, ചന്ദ്രൻ, ദേവന്മാർ, മനുഷ്യർ, പശു, പക്ഷി ആദിയായ സകലത്തേയും വിശ്വനാഥരൂപത്തിൽ വീക്ഷിക്കുക. ഇതുതന്നെ പരമമായ ജ്ഞാനവും പരമമായ ഭക്തിയും പരമമായ കൎമ്മവും എന്നാണ് വിവക്ഷിതമായ അൎത്ഥം 16

ഉപനിഷത്തിലടങ്ങിയിരിക്കുന്ന ജ്ഞാനപരമായ വിചാരധാരയോടൊപ്പം (ജ്ഞാനമാൎഗ്ഗത്തോടൊപ്പം) ശ്രീവിശ്വനാഥനെ സംബന്ധിച്ച പരിപാവനമായ സ്തുതിയുടെ രൂപത്തിൽ ഉള്ള ഈ ഉത്തമസ്തോത്രം ഇപ്പോൾ പൂൎണ്ണമായിരിക്കുന്നു. ഈ സ്തോത്രത്തിലെ വിഷയം പൂൎത്തിയാക്കി; ഇനി ബാക്കിയുള്ള ഒൻപതു ശ്ലോകങ്ങൾകൊണ്ടു് ഗ്രന്ഥകൎത്താവു് ശ്രീവിശ്വനാഥന്റെ മുൻപാകെ ഭക്തിപൂൎവ്വം പ്രാൎത്ഥിക്കുകയും സവിനയം യാചിക്കുകയും ചെയ്തിട്ട് ഉത്തരകാശിയിലെ പവിത്രക്ഷേത്രത്തെ സ്തുതിച്ചു് സാമാന്യം വൎണ്ണിക്കുകയും സ്തോത്രപാരായണത്തിന്റെ ഫലം വ്യക്തമാക്കുകയും തന്നെസംബന്ധിച്ചു് പൊതുവെ ഒന്നു പരിചയപ്പെടുത്തുകയും ചെയ്യുന്നു; അനന്തരം അവസാനശ്ലോകംമുഖേന ശ്രീവിശ്വനാഥന്റെ ചരണകമലങ്ങളിൽ സ്തോത്രസമൎപ്പണം ആദിയായ വിഷയങ്ങൾ നിൎദ്ദേശിച്ചു് ഗ്രന്ഥം സമാപിപ്പിക്കുന്നു.

സ്ഥാവരജംഗമാദികളായ സൎവ്വപദാൎത്ഥങ്ങളും ശിവൻ മാത്ര

മാണെന്നു പ്രതിപാദിച്ചശേഷം ഇനി ഗ്രന്ഥകർത്താവ് പരമശിവൻെറ പ്രസന്നതയെ കാംക്ഷിക്കുന്നു:—

പ്രസീദ ഭഗവൻ സൌമ്യ കാശികേശ കൃപാംബുധേ
പ്രസീദാവിദ്യകധ്വാന്തധ്വംസഹംസനിഭപ്രഭോ 17

അല്ലയോ ഭഗവൻ! സൌമ്യകാശീപതേ! ഹേ കൃപാംബുധേ! അവിടുന്ന് എന്നിൽ പ്രസന്നനായി ഭവിച്ചാലും, അവിദ്യാരൂപമായ അന്ധകാരത്തെ നശിപ്പിക്കുന്നതിൽ സൂര്യതുല്യനായ അല്ലയോ പ്രഭോ! അവിടുന്ന് എന്നിൽ പ്രസന്നനായി ഭവിച്ചാലും. പ്രസന്നശബ്ദത്തിൻെറ രണ്ടുപ്രാവശ്യമുള്ള പ്രയോഗം പ്രാർത്ഥനയിലുള്ള ദൃഢതയേ കാണിക്കുന്നു:—

ആപ്തകാമനായ ഗ്രന്ഥകർത്താവ് ശിവൻെറ അടുക്കൽ സവിനയം യാചിക്കുന്നു. 17

യദി പ്രസന്നോ ഭവദംഘ്രി സേവാ-
രതിം പ്രയച്ഛാന്യദഹം ന യാചേ
നിരസ്തഭേദഭ്രമമൃത്യുപാശാം
പരാം പരാനന്ദകരീം പരാത്മൻ 18

അല്ലയോ വിശ്വനാഥ! ഈ സ്തോത്രത്താൽ അവിടുന്ന് എന്നിൽ പ്രസന്നനായി എങ്കിൽ അവിടുത്തെ ചരണസേവയിൽമാത്രം ദൃഢമായ പ്രേമം പ്രദാനം ചെയ്യേണമേ, ഭവാൻെറ ചരണകമലങ്ങളിൽ എനിക്ക് അചഞ്ചലമായ ഭക്തി നിലനില്ക്കണമെന്നു താത്പര്യം. ഈ ഭക്തിയല്ലാതെ മറ്റൊന്നും യാചിക്കുന്നില്ല. ഉപാസ്യമെന്നും ഉപാസകനെന്നും ഉള്ള രൂപത്തിൽ ഭേദഭക്തിയേ

യാണോ പ്രാർത്ഥിക്കുന്നതു്? സമാധാനം, അല്ല, അല്ലയോ പരമാത്മൻ! ഭേദഭ്രമരൂപമായ മൃത്യപാശത്തെ നശിപ്പിക്കുന്നതും "പരാഭക്തി" എന്ന പ്രസിദ്ധമായിട്ടുള്ളതും പരമാനന്ദത്തെ പ്രദാനം ചെയ്യുന്നതുമായ ഉച്ചകോടിയിലുള്ള അഭേദഭക്തിയെയാണു് ഞാൻ യാചിക്കുന്നതു്.

ഇതിൻെറ വൃത്തം ഉപേന്ദ്രവജ്രയാകുന്നു, "ഉപേന്ദ്രവജ്രാ ജതജാസ്തതോഗൌ" ജഗണം, തഗണം, ജഗണം, രണ്ടുഗുരു ഇത്രയും ചേർന്നാൽ ഉപേന്ദ്രവജ്രാവൃത്തമാകും.

സംപൂരിതമിദം സ്തോത്രം സർവ്വസിദ്ധികരം നൃണാം
ശ്രുത്യന്തസുമനോമാദ്ധ്വീഹൃദ്യമത്യന്തമുത്തമം 19

മനുഷ്യൎക്കു് സൎവ്വവിധമായ സിദ്ധിയെ കൊടുക്കുന്നതും വേദാന്തമാകുന്ന പുഷ്പങ്ങളിൽനിന്നു് ആകർഷിച്ചെടുത്തിട്ടുള്ളതും മധുവിനുതുല്യം ഹൃദയത്തിനു് ആനന്ദം പ്രദാനം ചെയ്യുന്നതും സൎവ്വോത്തമവുമായ ഈ സ്തോത്രം സമാപ്തമായി. 19

ജയത്യുത്തരകാശീതി സൌമ്യകാശീതി ച ശ്രുതം
ക്ഷേത്രം ഗോത്രകുലോത്തംസ ഹിമവന്മദ്ധ്യസംസ്ഥിതം 20

പുരാണാദികളിൽ സൌമ്യകാശി എന്നു പ്രസിദ്ധമായിരിക്കുന്ന ഈ ഉത്തരകാശിക്ഷേത്രം പൎവ്വതങ്ങളുടെ കുലത്തിന്നലങ്കാരഭൂതമായ ഹിമാലയത്തിൻെറ മദ്ധ്യത്തിൽ സ്ഥിതിചെയ്തുകൊണ്ടു് സൎവ്വോത്കൎഷേണ വിജയിച്ചുവരുന്നു. 20

പഞ്ചക്രോശ വിശങ്കടം വരുണയാ
ചാസ്യാ ച സംവേഷ്ടിതം
ഭൂഭൃദ്ഭൂഷണവാരണാവതനിതം-
ബാലംബി യദ്ഭ്രാജതേ
ഗംഗാ യത്ര ച ഗായതീവ മധുരം
സാമോമ്മിതുങ്ഗസ്വനൈ-
സ്ത്വപ്യന്തേ ച തപോ വിതൃഷ്ണമതയോ
യത്രോല്ബണം സാധവഃ 21

യാതൊന്നു് അഞ്ചുക്രോശം (പത്തു്മൈൽ) വിസ്താരമുള്ളതായും വരുണ, അസി എന്നീ നദികളാൽ ചുററപ്പെട്ടും പവ്വതങ്ങൾക്കലങ്കാരഭൂതമായിട്ടുള്ള ഹിമാലയത്തിൻെറ ശാഖാപവ്വതമായ വാരണാവതത്തിൻെറ മദ്ധ്യത്തിൽ സ്ഥിതിചെയ്തു് പ്രശോഭിച്ചുകൊണ്ടും ഇരിക്കുന്നുവോ യാതൊരിടത്തു് ഗംഗാഭഗവതി അതിവേഗത്തിൽ പ്രവഹിച്ചുകൊണ്ടു് തൻെറ തിരമാലകളിൽ നിന്നുയരുന്ന ഉച്ചസ്വരങ്ങളാൽ മധുരമായ സാമഗാനം ചെയ്യുന്നതായി പ്രതീതമാകുന്നുവോ യാതൊരിടത്തു് തൃഷ്ണാരഹിതരും പരമഹംസന്മാരുമായ സന്ന്യാസിമാർ തപശ്ചയ്യയോടുകൂടി ഇരിക്കുന്നുവോ ആ ഉത്തരകാശിക്ഷേത്രം സവ്വോത്ക്കഷേണ വിജയിച്ചരുളുന്നു എന്നു പൂവ്വശ്ലോകത്തോടു് ഈ ശ്ലോകം അന്വയിക്കേണ്ടതാണു്. 21

കൂടാതെ:—

തത്രാസ്തേ വിശ്വനാഥഃ ശ്രീശക്ത്യാദിസഹിതഃ പ്രഭുഃ
സ്തോത്രരത്നേന യോ ദേവസ്തുഷ്ടുവേ/നേന സൌമ്യരാട് 22

ഈ സ്തോത്രരത്നത്താൽ യാതൊരു സൌമ്യകാശീപതി സ്തുതിക്കപ്പെട്ടിരിക്കുന്നുവോ ആ ശ്രീവിശ്വനാഥൻ തന്റെ ശക്തി മുതലായവയോടുകൂടി അതേ ഉത്തരകാശിയിൽ വിരാജിച്ചരുളുന്നു. 22

ഇനി അവസാനമായി സ്തോത്രത്തിന്റെ ഫലശ്രുതി നിർദ്ദേശിക്കുന്നു:—

യഃ പഠേത് പ്രയതോ നിത്യം ശ്രദ്ധയൈതദനന്യധീഃ
സകാമോലഭതേ കാമം നിഷ്കാമോ മുക്തിമാപ്നുയാത്
23

ദേഹശുദ്ധിയോടും മനഃശുദ്ധിയോടുംകൂടെ യാതൊരു മനുഷ്യൻ അന്യചിന്തകളെല്ലാം വെടിഞ്ഞു ദിവസവും ശ്രദ്ധാപൂർവ്വം ഈ സ്തോത്രം പാരായണം ചെയ്യുന്നുവോ അവൻ സകാമൻ എങ്കിൽ ആഗ്രഹങ്ങൾ സമ്പൂർണ്ണം സാധിക്കുകയും, നിഷ്കാമനെങ്കിൽ ജ്ഞാനദ്വാരാ ഈ ജനനമരണചക്രത്തിൽനിന്നു അവശ്യം മുക്തനായി തീരുകയും ചെയ്യും. 23

ഇനി ഗ്രന്ഥകർത്താവ്, തന്നെ സാമാന്യമായി ഒന്നു പരിചയപ്പെടുത്തുന്നു.

കേരളാവനിസൃതേന ശോഭനം
ഭൂരിഭാഗ്യനിധിനേദ മീരിതം
ഭിക്ഷുണാ ഹിമമഹീധ്രശൃംഗികോ-
ത്സംഗവാസരസികേന കേനചിത് 24

ഇപ്പോൾ മലബാർ എന്നുവിളിച്ചുവരുന്ന കേരളദേശത്തിൽ ജനിച്ചയാളും ഈ സ്തോത്രം നിമിത്തം തനിക്കു ജന്മസാഫല്യം സിദ്ധിച്ചതിനാൽ അപാരഭാഗ്യനിധിയും അതായതു മഹാഭാഗ്യവാനും, പിതാവിന്റെ മടിയിലിരുന്നു് പുത്രൻ ആനന്ദമനുഭവിക്കുന്നതുപോലെതന്നെ ഹിമവത്ഗിരിയുടെ ശിഖരത്തിന്റെ ഉത്സംഗത്തിൽ നിവസിക്കുന്നതിനു് അത്യുൽസുകനും ആയ ഒരു സന്ന്യാസി, കാവ്യം, ജ്ഞാനം, ഭക്തി ഇവയുടെ സമ്മേളനരംഗമായ ഈ അതിമനോഹരസ്തോത്രം ചമച്ചിരിക്കുന്നു. ഇതു് രഥോദ്ധതാവൃത്തമാകുന്നു. 24

ഇനി സമാപ്തിയായി ശ്രീവിശ്വനാഥന്റെ ചരണകമലങ്ങളിൽ സ്തോത്രത്തെ സമർപ്പിക്കുന്നു.

വിശ്വേശ്വരസ്യ കൃപയാ ഖലുതത്പ്രയുക്തഃ
ക്ഷുദ്രോപലബ്ധിമുകുടോഽഹമകാർഷമേതത്
തസ്യാർപ്പിതശ്ച പദയോഃ സ്തബകോപഹാരഃ
സ്തോത്രാത്മകസ്സുരഭിലോഽസ്തു സ സുപ്രസന്നഃ
25

ശ്രീവിശ്വനാഥഭഗവാന്റെ കൃപയാലും അദ്ദേഹത്തിന്റെ തന്നെ പ്രേരണയാലും, ക്ഷുദ്രബുദ്ധികളിൽ ശിരോമണിയായ ഞാൻ—അത്യന്തകൃശബുദ്ധിയായ ഞാൻ—ഈ സ്തോത്രം ചമച്ചു് ആ ഭഗവാന്റെതന്നെ ചരണകമലങ്ങളിൽ ഈ സ്തോത്രരൂപത്തിലുള്ള സ്തബകമാകുന്ന അതായതു് സുഗന്ധമയമായ പൂങ്കുലയാകുന്ന

ഉപഹാരം (കാഴ്ച്ചദ്രവ്യം) ഭക്തിപൂർവ്വം സമർപ്പിച്ചുകൊള്ളുന്നു; ആ പരമാത്മാവായ ശ്രീവിശ്വനാഥൻ പ്രസന്നനായി ഭവിക്കട്ടെ. 25

ഗ്രന്ഥകർത്താവായ ശ്രീ സ്വാമിജി ഉജ്ജ്വലവിദ്വാനായിരുന്നിട്ടും, തന്നെ അതികൃശബുദ്ധിയായി ഗണിക്കുന്നു, ഇതു് നിരഭിമാനത്തിന്റേയും നമ്രതയുടേയും പരമോന്നതനിലയാണു്.

സമാപ്തോ/യം ഗ്രന്ഥഃ



## പരമപൂജ്യശ്രീ തപോവനസ്വാമി തൃപ്പാദങ്ങളാൽ വിരചിതങ്ങളായ

### * സംസ്കൃത ഗ്രന്ഥങ്ങൾ *

| | | Rs. | nP. |
|---|---|---|---|
| ഈശ്വരദർശനം 1–ാം ഭാഗം | .... | 2 | 00 |
| ടി 2–ാം ഭാഗം | .... | 5 | 00 |
| ശ്രീസൌമ്യകാശീശസ്തോത്രം (ഹിന്ദീവ്യാഖ്യാനസഹിതം) 2–ാം പതിപ്പ് | .... | 3 | 00 |
| ശ്രീഗംഗാസഹസ്രനാമസ്തോത്രം | .... | 0 | 50 |
| ശ്രീഗംഗോത്തരീ ക്ഷേത്രമാഹാത്മ്യം | .... | 1 | 00 |
| ശ്രീതപോവനശതകം–സംസ്കൃതഹിന്ദീടീകാസഹിതം (പണ്ഡിതശ്രീബാലകൃഷ്ണഭട്ടശാസ്ത്രി വിരചിതം) | .... | 1 | 00 |

### * മലയാള ഗ്രന്ഥങ്ങൾ *

| | | | |
|---|---|---|---|
| ഹിമഗിരിവിഹാരം 2–ാം ഭാഗം മാത്രം | .... | 2 | 50 |
| ഹിമഗിരിവിഹാരം 3–ാം പതിപ്പ് 1–ം, 2–ം, 3–ം ഭാഗങ്ങൾ ഒന്നായി ചേർത്തു് | .... | 5 | 00 |

P. T. O.

ശ്രീബദരീശസ്തോത്രം— (വ്യാഖ്യാതാ പണ്ഡിറ്റ്–
ശ്രീ. പി. ഗോപാലൻനായർ കൊല്ലങ്കോട്)

| | | | |
|---|---|---|---|
| നന്നായി പരിഷ്കരിച്ച 2–ാം പതിപ്പ് | .... | 1 | 00 |
| ശ്രീതപോവനസ്തവഃ— | .... | 0 | 25 |
| കൈലാസയാത്ര— | .... | 2 | 25 |
| ഈശ്വരദർശനം 1–ാം ഭാഗം മലയാളഅക്ഷരത്തിൽ അച്ചടിച്ചതു് | .... | 1 | 50 |
| ഈശ്വരദർശനം 1–ം, 2–ം ഭാഗം അതിസുന്ദര–മായി മലയാളഅക്ഷരത്തിൽ ഒന്നായി അച്ചടിച്ചു ബൈൻഡ് ചെയ്തതു് | .... | 6 | 00 |
| ശ്രീസൌമ്യകാശീശസ്തോത്രം മൂലം മാത്രം മലയാള അക്ഷരത്തിൽ | .... | 1 | 25 |
| ടി മലയാളവ്യാഖ്യാനസഹിതം | .... | 5 | 00 |

(വ്യാഖ്യാതാ ശ്രീപരമാനന്ദതീർത്ഥപാദസ്വാമികൾ)

